# പരുമല സ്മൃതി

(പരിശുദ്ധ പരുമല തിരുമേനിയുടെ
ദേഹവിയോഗ ശതാബ്ദി ഗ്രന്ഥം)


ചീഫ് എഡിറ്റർ

ഫാ. ഡോ. ജേക്കബ് കുര്യൻ

മാനേജിംഗ് എഡിറ്റർ

ഫാ. റ്റി. എ. ഇടയാടി






മലങ്കരസഭ മാസിക

ദേവലോകം, കോട്ടയം–686038

# മലങ്കരസഭ മാസിക പത്രാധിപസമിതി

**പ്രസിഡന്റ്**
ഫീലിപ്പോസ് മാർ യൗസേബിയോസ്

**വൈസ് പ്രസിഡന്റ്**
യൂഹാനോൻ മാർ മിലിത്തോസ്

**ചീഫ് എഡിറ്റർ**
ഫാ. ഡോ. ജേക്കബ് കുര്യൻ

**അംഗങ്ങൾ**

ഫാ. റ്റി.ജെ. ജോഷ്വ
ഫാ. ഡോ. കെ.എം. ജോർജ്
ഫാ. ജോസഫ് സാമുവൽ കറുകയിൽ
ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ
ഡോ. അലക്സാണ്ടർ കാരയ്ക്കൽ (സഭാ സെക്രട്ടറി)
അഡ്വ. പി.സി. മാത്യു പുലിക്കോട്ടിൽ
പോൾ മണലിൽ
കെ. വി. മാമ്മൻ

**മാനേജിംഗ് എഡിറ്റർ**

ഫാ. റ്റി. എ. ഇടയാടി

**സർക്കുലേഷൻ കൺസൾട്ടന്റ്**

ഒ. ജി. തരകൻ

**ബിസിനസ്സ് മാനേജർ**

ഫാ. ഷൈജു കുര്യൻ

**എഡിറ്റോറിയൽ സഹായികൾ (പരുമല സ്മൃതി)**
എം. കുര്യൻ തോമസ്
വർഗീസ് ജോൺ തോട്ടപ്പുഴ
ജോയ്സ് തോട്ടയ്ക്കാട്

# ഉൾപൊരുൾ

## ഭാഗം 4 സ്മൃതി സംവേദനം

(പ. പരുമല തിരുമേനിയുടെ കാലിക പ്രസക്തിയുമായി ബന്ധപ്പെട്ടവ)



## ഭാഗം 5 സ്മൃതി സായൂജ്യം:

(പ. പരുമല തിരുമേനിയുമായി അന്നും ഇന്നും ബന്ധപ്പെട്ടവ)

# ഉപോദ്ഘാതം

നൂറു വർഷങ്ങൾക്കു മുമ്പ് 'സാക്ഷികളുടെ സമൂഹ'ത്തിലേക്ക് പ്രവേശിച്ച പരിശുദ്ധ പരുമലത്തിരുമേനി മലങ്കരസഭയ്ക്ക് ഒരു പുത്തൻ തീയായി പരിണമിച്ചു. വ്യക്തികളിലും, കുടുംബങ്ങളിലും, ഇടവകകളിലും, ആധ്യാത്മിക പ്രസ്ഥാനങ്ങളിലും സഭയുടെ പൊതുവായ സാമൂഹ്യസാക്ഷ്യത്തിലും പരുമല തിരുമേനിയുടെ ചൈതന്യം ഒരു ദിവ്യപരിമളം പരത്തി. ആ ജീവിത - കാണ്ഡം മലങ്കരയുടെ മണ്ണിൽ ഒരിതിഹാസമായി മാറിയിരിക്കുന്നു. ഭാരതീയ യോഗസാധനയുടെ പശ്ചാത്തലത്തിൽ മഹർഷിയും, ദേവർഷിയും, ബ്രഹ്മർഷിയും ഒക്കെ ആയിക്കാണാവുന്ന ആധ്യാത്മഗരിമയും, എബ്രായ ഭക്തിചരിത്രത്തിന്റെ പശ്ചാത്തലത്തിൽ മോശയും, ഏലിയാവും, ദാനിയേലും സമന്വയിക്കുന്ന പ്രവാചകത്വതനിമയും പരുമല തിരുമേനിയിൽ സമ്മേളിച്ചിരുന്നു.

ആളുകൾ ആദരിക്കുവാൻ തുടങ്ങുമ്പോൾ അന്തർമുഖത്വത്തിന്റെ മൂടുപടം ഇട്ട് ആരാധനാമൂർത്തിയാവാൻ തത്രപ്പെടാതെ, സുതാര്യതയുടെ സുവിശേഷം അറിയിക്കുന്ന വിശ്വമാനവികത കൊണ്ടാണ് പരുമല തിരുമേനി ശ്രദ്ധിക്കപ്പെട്ടത്. ഇതിനെ കേന്ദ്രീകരിച്ച് നൂറായിരം കാഴ്ചപ്പാടിൽ നിന്ന് പരുമല തിരുമേനിയെ കാണാൻ ശ്രമിച്ചവർക്ക് കണ്ണ് ചിമ്മിയെങ്കിലും ചിലതൊക്കെ പറയാനും കുറിക്കാനും കിട്ടിയെന്നുള്ളതിന്റെ സാക്ഷ്യമാണ് പരുമല തിരുമേനിയെക്കുറിച്ചുണ്ടായിട്ടുള്ള പഠനങ്ങളും പ്രസിദ്ധീകരണങ്ങളും.

അജപാലനമാർഗ്ഗത്തിൽ വ്യക്തമായ ശുശ്രൂഷാശൈലി കാഴ്ചവച്ച വിശുദ്ധ ഇടയൻ; നവീകരണകുത്തൊഴുക്കിനെ തടഞ്ഞുനിർത്തിയ ഭഗീരഥൻ; മലയാള ഗദ്യശൈലിക്കും യാത്രാവിവരണ സാഹിത്യത്തിനും നിസ്തുല സംഭാവന നൽകിയ ക്രൈസ്തവപാണിനി; അവശ, അധഃസ്ഥിത വർഗ്ഗങ്ങളുടെ പക്ഷം പിടിച്ച പടനായകൻ; വൈദിക പരിശീലനത്തിൽ സഭയുടെയും വിദ്യാഭ്യാസ പ്രചരണത്തിൽ സമൂഹത്തിന്റെയും ഭാവി ദർശിച്ച മഹാഗുരു; ജീവിത വിശുദ്ധിയും മനുഷ്യസ്നേഹവും

ദൈവഭക്തിയും സമന്വയിപ്പിച്ച സന്യാസി; ധിഷണാവൈഭവമുള്ള ഭരണാധികാരി; പൗരസ്ത്യ ദൈവശാസ്ത്രത്തിന്റെ ആഴം കണ്ടെത്തിയ ദാർശനികൻ; വിദ്യയുടെ വെളിച്ചമാളിക; സഭയുടെ മാതൃകാനേതൃത്വം; ദൈവശാസ്ത്ര ദർശനത്തിന്റെ മാതൃക; മതബോധനത്തിന്റെ മാതൃക; മിഷൻ പ്രവർത്തനത്തിന്റെ തുടക്കം; കേരളത്തിന്റെ ദാർശനിക ഗുരു; കാലത്തിനു മുമ്പേ നടന്ന മഹാത്മാവ്; ആത്മാവിന്റെ അയൽക്കാരൻ; പ്രതിഭാശാലിയായ പരിശുദ്ധൻ; മലങ്കരയിലെ ധ്രുവനക്ഷത്രം; ഒരു മഹാപുരുഷൻ; പരുമലയിലെ പാരിജാതം; ഗദ്യത്തിന്റെ അസാധാരണ പൗരുഷം; യോഗദർശനത്തിന്റെ പ്രണേതാവ്; ആധ്യാത്മിക സൗന്ദര്യത്തിന്റെ അനാവരണം; കൈവിടാത്ത കാരുണ്യനിധി; ഇങ്ങനെയെത്രയെത്ര വിശേഷണങ്ങളാണ് പരുമല തിരുമേനിക്ക് നല്കിയിട്ടുള്ളത്!

പരുമല തിരുമേനിയെ ആസ്പദമാക്കിയുള്ള രചനകൾക്ക് പ്രധാനമായ അഞ്ചു ഘട്ടങ്ങൾ ഉണ്ടായിട്ടുണ്ട്. ഒന്നാമത്തേത്, ജീവചരിത്രങ്ങളുടേതാണ്. 1903 -ൽ എം. പി. വർക്കി എഴുതിയതു മുതൽ അരഡസനിലധികം ജീവചരിത്രങ്ങൾ ഇതിനോടകം പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. രണ്ടാമത്തേത്, പരുമല തിരുമേനിയുടെ രചനകളുടെ പ്രസിദ്ധീകരണമാണ്. ഇവിടെ യശഃശരീരനായ ഡോ. സമുവേൽ ചന്ദനപ്പള്ളിയുടെ സേവനം അതിമഹത്താണ്. പരുമല തിരുമേനിയുടെ രചനകൾ വെളിച്ചത്തു കൊണ്ടുവരിക മാത്രമല്ല, ഗവേഷണാർഹങ്ങളാണെന്ന് തെളിയിക്കുവാനും അദ്ദേഹത്തിനു കഴിഞ്ഞു. മൂന്നാമത്തേത്, പരുമല തിരുമേനിയുടെ *ഊർശ്ലേം യാത്രാ വിവരണ*ത്തിന്റെ ഗവേഷണപഠനമാണ്. ഈ മേഖലയിൽ ശ്രീ. പോൾ മണലിലിന്റെയും ഫാ. ജോൺ തോമസ് കരിങ്ങാട്ടിലിന്റെയും എം. കുര്യൻ തോമസിന്റെയും ജോയ്സ് തോട്ടയ്ക്കാടിന്റെയും സംഭാവന ഗണ്യമാണ്. നാലാമത്തേത്, പരുമല തിരുമേനിയുടെ രചനകളിലെ ഓരോരോ മേഖലകളെക്കുറിച്ചുള്ള പഠനങ്ങളും, പരുമല തിരുമേനിയുടെ വ്യക്തിത്വവും സംഭാവനകളും വിശദമാക്കുന്ന കുറിപ്പുകളുമാണ്. ഫാ. ജോൺ തോമസ് കരിങ്ങാട്ടിലും റെജി പാറപ്പുറത്തും, 'പുണ്യസ്മൃതി' സ്മരണികയും, മലങ്കരസഭ മാസിക പ്രസിദ്ധീകരിച്ച പരുമല മാർ ഗ്രീഗോറിയോസ് പ്ലാറ്റിനം ജൂബിലി സുവനീറും (1977), പരുമല തിരുമേനി ചരമ നവതി സ്മരണികയും (1992) ഇവിടെ പ്രത്യേകം അനുസ്മരിക്കപ്പെടേണ്ടതാണ്. അഞ്ചാമത്തേത്, പരുമല തിരുമേനി ജീവിച്ച കാലഘട്ടത്തോടനുബന്ധിപ്പിച്ച്, അന്നത്തെ സാമൂഹ്യ സഭാ യാഥാർത്ഥ്യങ്ങളെ പരുമല തിരുമേനിയുമായി സമരസപ്പെടുത്തിയുള്ള പഠനങ്ങളുടെ ഘട്ടമാണ്. ഈ അഞ്ചാമത്തെ ഘട്ടത്തിന്റെ അനാവരണമാണ് "പരുമലസ്മൃതി"യുടെ നിയോഗമായി കാണുന്നത്. അതു




കൊണ്ട്, ഒരു നൂറ്റാണ്ടു മുമ്പത്തെ സഭയും സമുദായവും സമൂഹവും നാടും എന്തെന്നുള്ള ചരിത്രപരമായ കാഴ്ചപ്പാടിനുള്ളിൽ പരുമല തിരുമേനിയുടെ ജീവിതത്തെ കാണുവാനും, ആ ദർശനങ്ങളുടെ പ്രാധാന്യം വിലയിരുത്തുവാനും 'പരുമലസ്മൃതി' ശ്രമിച്ചിരിക്കുന്നു. പരുമല തിരുമേനിയുടെ ദേഹവിയോഗ ശതാബ്ദി ഗ്രന്ഥമായി ഇതിനെ സമർപ്പിക്കുവാൻ ഞങ്ങൾക്കതീവ സന്തോഷമുണ്ട്.

ഇതൊരു സ്മരണിക അല്ല, ഒരു ഗ്രന്ഥമായതിനാൽ പിതാക്കന്മാരുടെ ആശംസകളോ സന്ദേശങ്ങളോ അക്ഷരരൂപത്തിൽ ഇതിലില്ല എങ്കിലും, പ. ബാവാ തിരുമേനിയുടെയും മറ്റു വന്ദ്യ പിതാക്കന്മാരുടെയും അനുഗ്രഹാശിസുകളാണ് ഈ ഗ്രന്ഥത്തിന്റെ ഉൾക്കരുത്ത്. ഇത് സമയബന്ധിതമായി പ്രകാശിക്കപ്പെടുവാനും, അതു മൂലം നൂറു കണക്കിന് അഭ്യുദയകാംക്ഷികളോട് വാക്കു പാലിക്കുവാനും സാധിച്ചതിൽ ദൈവത്തെ സ്തുതിക്കുന്നു.

കുറവുകൾ ഉണ്ടാകാമെങ്കിലും, ഈ ഗ്രന്ഥത്തെ തക്കസമയത്ത് അണിയിച്ചൊരുക്കുവാൻ സഹകരിച്ച ലേഖകരോടുള്ള നന്ദി വാക്കുകൾക്കതീതമാണ്. ഈ സ്വപ്നം കണ്ട് അതിനെ യാഥാർത്ഥ്യമാക്കുവാൻ അധ്വാനിച്ച ഒരു പറ്റം യുവചരിത്രാന്വേഷകരുണ്ട്. അവരുടെ പേരെടുത്തു പറയുവാൻ ആഗ്രഹിക്കുന്നു: എം. കുര്യൻ തോമസ്, വർഗീസ് ജോൺ തോട്ടപ്പുഴ, ജോയ്സ് തോട്ടയ്ക്കാട്. ഈ ചരിത്രഗ്രന്ഥത്തിന്റെ എഡിറ്റോറിയൽ സഹായികളായി പ്രവർത്തിച്ചത് ഇവരാണ്. ഇവരുടെ ഗവേഷണങ്ങളുടെ ഫലമായി പ. പരുമല തിരുമേനിയെപ്പറ്റിയുള്ള പല രേഖകളും വെളിച്ചത്തു കൊണ്ടുവരപ്പെട്ടു.

മലയാളത്തിലെ ലക്ഷണമൊത്ത ആദ്യ സഞ്ചാര സാഹിത്യകൃതിയായ പരുമല തിരുമേനിയുടെ '*ഊർശ്ലേം യാത്രാ വിവരണം*' എന്ന ഗ്രന്ഥത്തിന്റെ 1895 -ലെ പ്രഥമ പതിപ്പ്, പരുമല തിരുമേനി കാലം ചെയ്തപ്പോൾ അന്ത്യോഖ്യൻ സഭയിലെ മാർ ദീവന്നാസ്യോസ് അബ്ദേദ് നുഹറോ മെത്രാപ്പോലീത്താ സുറിയാനിയിൽ രചിച്ച വിലാപകാവ്യം; തോമസു കത്തനാരുടെ 'പരുമല പെരുനാൾ' എന്ന പദ്യകൃതി, ചിങ്ങവനംകാരനായ ചാക്കോ ചാക്കോ എന്ന അന്ധന്റെ മലയാളത്തിലുള്ള വിലാപകാവ്യം, പരുമല തിരുമേനി 1899 -ൽ അന്ത്യോഖ്യാ പാത്രിയർക്കീസിനയച്ച സുറിയാനി എഴുത്ത്, പരുമല തിരുമേനിയുടെ നിരവധി കല്പനകൾ, പരുമല തിരുമേനിയുടെ ആധികാരിക ജീവചരിത്രഫലകം, അദ്ദേഹത്തിന്റെ സ്ഥാത്തിക്കോൻ, 1903 -ൽ പ്രസിദ്ധീകരിച്ച പ്രഥമ ജീവചരിത്രമായ എം. പി. വർക്കിയുടെ 'മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ'

എന്ന ഗ്രന്ഥം, മെത്രാപ്പോലീത്തായുടെ രണ്ട് കല്പന ബുക്കുകൾ തുടങ്ങിയവ വെളിച്ചത്തുവരുവാൻ അദ്ധ്വാനിച്ചതിൽ ഇവർക്ക് സുപ്രധാന പങ്കുണ്ട്.

മലങ്കരസഭാ മാസിക, പരുമല തിരുമേനിയുടെ ദേഹവിയോഗ ശതാബ്ദിയിൽ പുറത്തിറക്കുന്ന ഈ ആധികാരിക ഗ്രന്ഥത്തിന്റെ പിന്നിൽ പ്രവർത്തിക്കുവാൻ ഞങ്ങൾ കണ്ടെത്തിയത് ഇവരെയാണ്. വർഷങ്ങളായി ഈ രംഗത്ത് ഗവേഷണം നടത്തുന്ന ഇവർക്ക് ആധികാരികമായി ഇത്തരമൊരു ഗ്രന്ഥം തയ്യാറാക്കുന്നതിൽ നിർണ്ണായക പങ്കു വഹിക്കാനാവുമെന്ന് ഞങ്ങൾക്ക് ഉറപ്പുണ്ടായിരുന്നു.

ഈ യത്നത്തിന് ചുക്കാൻ പിടിച്ച എഡിറ്റോറിയൽ ബോർഡ് പ്രസിഡന്റ് അഭിവന്ദ്യ പീലിപ്പോസ് മാർ യൗസേബിയോസ് തിരുമേനിയോടും മറ്റ് അംഗങ്ങളോടും, ഹൃദയം നിറഞ്ഞ നന്ദിയുണ്ട്. പ്രീ – പബ്ലിക്കേഷൻ ബുക്കിങ്ങിൽ കൂടി ഈ ഉദ്യമത്തിന് അകമഴിഞ്ഞ സഹകരണം നൽകിയ വ്യക്തികളെ നന്ദിപൂർവ്വം സ്മരിക്കുന്നു. ഏതാനും പേജുകൾ തങ്ങളുടെ സ്നേഹത്തിന്റെയും പ്രോത്സാഹനത്തിന്റെയും പ്രതീകമായി അനുവദിച്ചു തന്ന അഭ്യുദയകാംക്ഷികൾ 'പരുമലസ്മൃതി'ക്ക് വിലപ്പെട്ടവരാണ്. പല പുതിയ ചരിത്രരേഖകളും, വിവരങ്ങളും തന്നു സഹായിച്ചവരെ നന്ദിയോടെ സ്മരിക്കുന്നു.

ടൈപ്പ്സെറ്റിങ്ങിൽ സഹകരിച്ച ജിന്റോ, അനിൽ, ആപ്പിൾ ഗ്രാഫിക്സ്, സോഫിയാ പ്രിന്റ് ഹൗസ് എന്നിവരോടും പ്രൂഫ് വായന ഭംഗിയായി നിർവ്വഹിച്ച ലെജു പി. തോമസ്, കെ. സി. ഏബ്രഹാം, മുദ്രണം കൃത്യസമയത്തു നിർവ്വഹിച്ച ഗ്രാഫിക് സിസ്റ്റം & കമ്പനി മല്ലപ്പള്ളി, ഓഫീസ് കാര്യനിർവ്വഹണത്തിൽ അധ്വാനിച്ച മലങ്കരസഭ ഓഫീസ് സ്റ്റാഫ് പ്രത്യേകിച്ച് ജോസ് കുര്യൻ, ഫാ. അലക്സി മാത്യു, ഫാ. ഷൈജു കുര്യൻ, ഫാ. പോൾ പി. തോമസ്, ദേവലോകം അരമന മാനേജർ ഫാ. ജോൺ സി. ചിറയിൽ, ശ്രീ. കെ.വി. മാമ്മൻ എന്നിവരോടും ഞങ്ങൾ കൃതജ്ഞരാണ്.

ഈ ഉദ്യമത്തിന്റെ ശില്പിയെന്നു വിശേഷിപ്പിക്കപ്പെടേണ്ടത് മലങ്കരസഭാ മാസികയുടെ മാനേജിംഗ് എഡിറ്റർ ഫാ. തോമസ് ഏബ്രഹാം ഇടയാടിയാണ്. അദ്ദേഹത്തിന്റെ ത്യാഗപൂർണ്ണമായ സേവനം പ്രത്യേകം അഭിനന്ദനം അർഹിക്കുന്നു.

മഹാത്മാഗാന്ധി, സത്യം ദൈവമെന്ന് എഴുതുന്നതിനു മുമ്പ്, സത്യം ദൈവമാണെന്ന് എഴുതിയതാര് എന്നു ചോദിച്ചാൽ പരുമല തിരുമേനി




യെന്ന് ഈ ഗ്രന്ഥം തെളിവോടെ ഉത്തരം നൽകും. വിമോചന ദൈവശാസ്ത്രക്കാർ, ദൈവം ചൂഷിതരുടെ പക്ഷം പിടിക്കുന്നുവെന്ന് എഴുതാനും പറയാനും തുടങ്ങുന്നതിനു മുമ്പ്, പരുമല തിരുമേനി ദൈവം സാധുക്കളുടെ പക്ഷത്താണെന്ന് എഴുതിയെന്ന് ഈ ഗ്രന്ഥം തെളിയിക്കുന്നു. പാത്രിയർക്കീസിനോടുള്ള ആദരവു നിലനിർത്തിക്കൊണ്ടു തന്നെ, മലങ്കര സഭയുടെ തലവന് പ്രത്യേക സ്ഥാനവും മാർത്തോമ്മാ ശ്ലീഹായ്ക്ക് അതുല്യതയും കല്പിച്ച സഭാ പിതാവാണ് പരുമല തിരുമേനിയെന്ന് ഈ ഗ്രന്ഥം വ്യക്തമാക്കുന്നു. അങ്ങനെ പല വെളിപ്പെടുത്തലുകളും ഈ ഗ്രന്ഥത്തിന് അവകാശപ്പെടാനുണ്ട് എന്നാണ് ഞങ്ങളുടെ വിശ്വാസം. ഓർമ്മയുടെ വെള്ളത്താളുകൾ അങ്ങനെ ചരിത്രത്തിന്റെ വെള്ളിത്താളുകളും, സാക്ഷ്യത്തിന്റെ പൊൻ താക്കോലുകളും ആയിത്തീരട്ടെ എന്നു പ്രാർത്ഥിച്ചുകൊണ്ട് മലങ്കര ഓർത്തഡോക്സ് സഭയുടെ ഔദ്യോഗിക ജിഹ്വയായി 1946-ൽ പ്രസിദ്ധീകരണം ആരംഭിച്ച 'മലങ്കരസഭ' മാസിക ഇപ്പോൾ **പരുമല സ്മൃതി** സഹൃദയസമക്ഷം സമർപ്പിക്കുന്നു.

**പരുമലപ്പെരുന്നാൾ**
**നവംബർ 2, 2002**

**ഫാ. ഡോ. ജേക്കബ് കുര്യൻ**
**ചീഫ് എഡിറ്റർ**

# ഭാഗം 1

# സ്മൃതി സത്യം

## (ജീവചരിത്ര സംബന്ധമായവ)

# ദിവ്യചരിതം

## (പരിശുദ്ധ പരുമല തിരുമേനിയുടെ സംക്ഷിപ്ത ജീവിത ചിത്രം)

## ഫാ. ഡോ. ജേക്കബ് കുര്യൻ

### 1. പരുമല തിരുമേനിയുടെ കാലഘട്ടം

പത്തൊമ്പതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധം പരുമല തിരുമേനിയുടെ ജീവിത കാലഘട്ടമാണ് (1848-1902). അതു ലോക ചരിത്രത്തിൽത്തന്നെ ഒരു പുതുയുഗപ്പിറവിയുടെ കാലമാണ്. യൂറോപ്പിലാകമാനം ജനകീയ പ്രസ്ഥാനങ്ങൾ രൂപംകൊണ്ടു. സ്പെയിനിന്റെയും പോർച്ചുഗലിന്റെയും അധീശത്വത്തിൽ നിന്നു സ്വതന്ത്രരായ പുതിയ രാഷ്ട്രങ്ങൾ തെക്കെ അമേരിക്കൻ ഭൂഖണ്ഡത്തിലുണ്ടായി. സോഷ്യലിസ്റ്റ് പ്രസ്ഥാനങ്ങൾക്കും തൊഴിലാളി സംഘടനകൾക്കും ആവേശം പകർന്നു കൊണ്ട് കാറൽ മാർക്സും (1818-1883) എംഗൽസും (1820-1895) എഴുതിക്കൊണ്ടിരുന്നു. ഏഷ്യയിലും ആഫ്രിക്കയിലും കോളനിവാഴ്ച ഉച്ചസ്ഥിതിയിൽ ആയെങ്കിലും അതിനെതിരെ അവിടെവിടെ പ്രക്ഷോഭങ്ങളും സമരങ്ങളും ഉണ്ടാകുവാൻ തുടങ്ങിയതിന്റെ ഉദാഹരണങ്ങളാണ്, 1857-ലെ ഇന്ത്യൻ പ്രക്ഷോഭവും, 1880-കളിലെ ദക്ഷിണാഫ്രിക്കൻ ഇന്ത്യക്കാരുടെ അവകാശസമരങ്ങളും.

ഭാരതം രാഷ്ട്രീയമായി വിദേശാധിപത്യത്തിൽ അമർന്നിരുന്നുവെങ്കിലും, ഒരു ആത്മീയ-സാംസ്ക്കാരിക നവോത്ഥാനത്തിന്റെ കാറ്റ് ഇവിടെ വീശിക്കൊണ്ടിരുന്നു. രാജാറാം മോഹൻ റോയി തുടങ്ങിവച്ച ബ്രഹ്മസമാജം പല പുതിയ പ്രസ്ഥാനങ്ങൾക്കും നാന്ദി കുറിച്ചു. അനേകർക്ക് വെളിച്ചം വിതറിയ വ്യക്തികളുടെ ഒരു നീണ്ടനിര തന്നെ കാണാൻ ഇടയായി. തത്ത്വബോധിനി സഭ, പ്രാർത്ഥനാസമാജം, നവവിധാൻ, രാമകൃഷ്ണമിഷൻ, അലിഗർ പ്രസ്ഥാനം മുതലായവ മേല്പറഞ്ഞ പ്രസ്ഥാന

ങ്ങളിൽ ചിലതായിരുന്നു. ദേബേന്ദ്രനാഥടാഗോറും, കേശവചന്ദ്രസേനനും, ശ്രീരാമകൃഷ്ണപരമഹംസരും, സ്വാമി വിവേകാനന്ദനും, സയ്ദ് അഹ മ്മദ്ഖാനും, രമണമഹർഷിയും അരവിന്ദഘോഷും, ശ്രീനാരായണ ഗുരുവും മഹാത്മാഗാന്ധിയും, രവീന്ദ്രനാഥ ടാഗോറും, ഒക്കെ മേല്പറഞ്ഞ വ്യക്തികളിൽ ചിലരായിരുന്നു. അവരിൽ പലർക്കും സമകാലീനനും സമ ശീർഷകനുമായി മലങ്കര നസ്രാണികളിൽ നിന്ന് ഉദിച്ചുയർന്ന മഹാനു ഭാവനാണ് ചാത്തുരുത്തി ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് എന്ന പരു മല തിരുമേനി. വാർത്താ മാധ്യമങ്ങൾ അധികമൊന്നും പ്രചാരത്തിലി ല്ലായിരുന്ന അക്കാലത്ത് 1885-ൽ രൂപപ്പെട്ട ഇൻഡ്യൻ നാഷണൽ കോൺഗ്രസ്സിനെക്കുറിച്ചോ, 1893-ൽ ചിക്കാഗോയിൽ കൂടിയ ആഗോള മത സമ്മേളനത്തെക്കുറിച്ചോ, തന്റെ സമകാലീന മഹത് വ്യക്തിത്വങ്ങ ളെക്കുറിച്ചോ ഒക്കെ പരുമല തിരുമേനി എത്രമാത്രം അറിഞ്ഞിരുന്നു എന്ന് വ്യക്തമല്ല.

പത്തൊമ്പതാം നൂറ്റാണ്ടിൽ "കേരളം" എന്ന സംസ്ഥാന നാമം നില വിലില്ലായിരുന്നു. തിരുവിതാംകൂർ, കൊച്ചി, മലബാർ എന്നീ മൂന്നു നാട്ടു രാജ്യങ്ങളുൾപ്പെട്ട ഭൂവിഭാഗത്തെയാണ് "കേരളം" എന്ന് പിന്നീട് വിളിച്ച ത്. ഇവിടെയെല്ലാം ബ്രിട്ടീഷ് മേൽക്കോയ്മ ഉറപ്പിച്ചുന്ന കാലം ഒരർത്ഥ ത്തിൽ മലങ്കര നസ്രാണികൾക്ക് നഷ്ടപ്പെട്ടുപോയിരുന്ന പ്രതാപത്തിന്റെ കുറച്ചൊക്കെ തിരിച്ചുവരവിന്റെ കാലമായിരുന്നു. അവർക്ക് വിദ്യാഭ്യാസം ചെയ്‌വാനും, സർക്കാർ സർവീസിൽ ജോലി കിട്ടുവാനും, അവസരങ്ങൾ ഉണ്ടായി. നിർബന്ധിത ഊഴിയവേലകളിൽ നിന്നും, സാമൂഹ്യ ചൂഷണ ത്തിൽ നിന്നും മലങ്കര നസ്രാണികളെ സ്വതന്ത്രമാക്കുവാൻ ഇടയാക്കുന്ന ഒരു ഭരണവ്യവസ്ഥിതി മേല്പറഞ്ഞ നാട്ടുരാജ്യങ്ങളിലുണ്ടായി. തിരുവി താംകൂറിലും കൊച്ചിയിലും രാജവംശങ്ങൾ ഭരണം നടത്തിയിരുന്നുവെ ങ്കിലും, ബ്രിട്ടീഷ് ഈസ്റ്റിൻഡ്യാ കമ്പനിയുടെ റസിഡന്റന്മാരായിരുന്നു ഭരണകാര്യങ്ങൾ യഥാർത്ഥത്തിൽ നടത്തിയിരുന്നത്. മലബാർ പ്രദേശം ബ്രിട്ടീഷ് ആധിപത്യത്തിൽ പൂർണ്ണമായി ആയിട്ട് മദ്രാസ് പ്രസിഡൻസി യുടെ കീഴിൽ കളക്ടർമാരാണ് മലബാർ ഭരിച്ചിരുന്നത്. അങ്ങനെ ബ്രിട്ടീഷ് റസിഡന്റന്മാരും, മദ്രാസ് പ്രസിഡൻസിയുടെ കളക്ടർമാരും മലങ്കര നസ്രാണികളോട് പൊതുവിൽ ഒരു മമത കാട്ടുവാൻ ഇടയായി. പക്ഷെ, ഈ മമത ചെന്നു കലാശിച്ചത് മലങ്കര നസ്രാണികളിൽത്തന്നെ ഭിന്നതകളുടെ അനർത്ഥങ്ങളിലേക്കാണ്.

ഈസ്റ്റിൻഡ്യാ കമ്പനിയിൽ നിന്നും തിരുവിതാംകൂർ രാജവംശത്തെ ഭരണകാര്യങ്ങളിൽ ഉപദേശിക്കുവാൻ നിയോഗിതനായ റസിഡന്റായി രുന്നു കേണൽ ജോൺമൺറോ. 1810-ൽ നിയമിതനായ അദ്ദേഹം, ഭര




ണശേഷിയും, മലങ്കരയിലെ സുറിയാനി ക്രിസ്ത്യാനികളുടെ കാര്യത്തിൽ പ്രത്യേക താല്പര്യവും, ഉള്ളയാളായിരുന്നു. അന്ന് തിരുവിതാംകൂറിലും കൊച്ചിയിലും ഒക്കെ റോമ്മാ സഭയിൽ ചേർന്ന സുറിയാനി ക്രിസ്ത്യാനികൾ ഉണ്ടായിരുന്നുവെങ്കിലും, ഇവിടത്തെ യഥാർത്ഥ മാർത്തോമ്മാ പൈതൃകവും തദ്ദേശീയ സംസ്ക്കാരവും പാലിക്കുന്നത് മലങ്കര മെത്രാന്മാരാൽ നയിക്കപ്പെടുന്ന മലങ്കര നസ്രാണികളാണെന്ന് അദ്ദേഹത്തിനു മനസിലായി. അതുകൊണ്ട് ഈ സമൂഹത്തെ ഉദ്ധരിക്കുന്നതിനും, സാധിക്കുമെങ്കിൽ അവരെയും ഇംഗ്ലണ്ടിലെ സഭയെയും തമ്മിൽ ബന്ധിപ്പിക്കുന്നതിനും അദ്ദേഹം ആത്മാർത്ഥമായി ആഗ്രഹിച്ചു. നാടിന്റെ പൊതുവായ ഉന്നതിക്കായി വിദ്യാഭ്യാസ പ്രവർത്തനങ്ങൾ നടത്തുവാനും, മലങ്കര നസ്രാണികളുടെ വൈദിക പരിശീലനത്തിനും വേദാഭ്യാസത്തിനും ആയി സി.എം.എസ്. മിഷണറിമാരെ അയയ്ക്കണമെന്ന് അദ്ദേഹം ഇംഗ്ലണ്ടിലേക്ക് എഴുതി. പ്രസ്തുത പരിശ്രമത്തിന്റെ പരിണിത ഫലങ്ങളിലൊന്നാണ് പുലിക്കോട്ടിൽ ജോസഫ് റമ്പാനാൽ കോട്ടയത്ത് 1814-ൽ സ്ഥാപിതമായ സെമ്മിനാരി ഇംഗ്ലീഷ് മിഷണറിമാരുടെ സേവനം ഈ സെമിനാരിക്കുണ്ടായി. ഈ സെമ്മിനാരിയിൽ തന്നെയാണ് കേരളത്തിൽ ആദ്യമായി ഇംഗ്ലീഷ് വിദ്യാഭ്യാസവും ആരംഭിച്ചത്. പള്ളികളോടനുബന്ധിച്ച് സ്ക്കൂളുകൾ തുടങ്ങുവാനും തീരുമാനമായി. ക്ഷേത്രങ്ങളുടെ ഊട്ടുപുരകളോടുചേർന്ന് ക്രിസ്ത്യാനികൾ ചെയ്തുവന്നിരുന്ന ഊഴിയ വേലയും, ഞായറാഴ്ചപ്പണിയും, 1816-ൽ കേണൽ മൺറോയുടെ ഉത്സാഹത്താൽ, തിരുവിതാംകൂർ റാണി നിർത്തലാക്കി. സർക്കാർ പബ്ലിക് സർവീസിൽ നസ്രാണികൾക്ക് ജോലി ലഭിക്കയും, കോടതികളിൽ നസ്രാണി ജഡ്ജിമാരെ നിയമിക്കുകയും ചെയ്തു. നസ്രാണി സമൂഹത്തിന്റെ സർവ്വതോമുഖമായ ഉദ്ധാരണം നടന്നുവെങ്കിലും സഭാപരമായ ജീവിതത്തിലേക്ക് മിഷണറിമാർ നവീകരണ സിദ്ധാന്തങ്ങൾ കലർത്തുവാൻ ശ്രമിച്ചതോടെ പ്രശ്നങ്ങൾ ഉടലെടുത്തു. 1825-ൽ മലങ്കര മെത്രാനായ ചേപ്പാട് മാർ ദീവന്നാസ്യോസ് ഇംഗ്ലീഷ് മിഷണറിമാരുടെ അതിരുകവിഞ്ഞ ഇടപെടലിനോട് എതിർപ്പു പ്രകടിപ്പിച്ചു. 1836-ൽ മാവേലിക്കരയിൽ പള്ളി പ്രതിനിധികളുടെ യോഗം ചേർന്ന് നവീകരണാശയങ്ങളും മിഷണറിമാരുടെ സേവനവും സഭയ്ക്ക് വേണ്ടെന്നു നിശ്ചയിക്കയും ചെയ്തു. അതേതുടർന്ന് 1840-ൽ "കൊച്ചിൻ അവാർഡ്" എന്ന പേരിലുള്ള വിധിപ്രകാരം മിഷണറിമാരുമായി പങ്കുചേർന്നുണ്ടായ വസ്തുക്കൾ വീതം വച്ചു പിരിഞ്ഞു. അതോടെ മലങ്കരസഭയിൽ നിന്ന് ഒരു വിഭാഗത്തെയും മിഷണറിമാർ നവീകരണാശയത്തിലേക്ക് അടർത്തിയെടുത്തു. അങ്ങനെയുണ്ടാ

SPONSORED BY:- P.C. ABRAHAM, PADINJAREKKARA, KOTTAYAM. (SABHA TRUSTEE)

യതാണ് തിരുവിതാംകൂറിലെ ആദ്യത്തെ സി.എം.എസ്. സഭ.

മിഷണറിമാരുടെ ആശയങ്ങളിൽ പലതിനോടും അനുഭാവമുള്ള ചിലർ മലങ്കര സഭാംഗങ്ങളിൽ തുടർന്നും ഉണ്ടായിരുന്നു. അവരിൽ പ്രധാനി യായിരുന്നു പാലക്കുന്നത്ത് അബ്രഹാം മല്പാൻ. അന്ത്യോഖ്യാ പാത്രി യർക്കീസിൽ നിന്നു പട്ടമേറ്റ ഒരു മെത്രാന്റെ ആശീർവാദത്തോടെ നവീ കരണ സിദ്ധാന്തങ്ങൾ സഭയിൽ പ്രചരിപ്പിക്കാമെന്ന ഒരു ബുദ്ധി അദ്ദേ ഹത്തിനു തോന്നി. അങ്ങനെ, തന്റെ സഹോദര പുത്രനായ മാത്യൂസ് ശെമ്മാശനെ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അടുത്തേക്കയച്ചു. ഏലി യാസ് ദ്വിതീയൻ പാത്രിയർക്കീസ്, മാത്യൂസ് ശെമ്മാശനെ 1842-ൽ മാത്യൂസ് അത്താനാസ്യോസ് എന്ന പേരിൽ മെത്രാനാക്കി. 1843-ൽ മല ങ്കരയിൽ എത്തിയ അദ്ദേഹം, അന്നിവിടെ ഭരണം നടത്തിയിരുന്ന ചേപ്പാട് മാർ ദീവന്നാസ്യോസുമായി മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിന് തർക്കം ഉണ്ടാക്കി. ഈ തർക്കം അറിഞ്ഞ്, വേണ്ടത് ചെയ്‌വാൻ പാത്രി യർക്കീസ് യുയാക്കീം മാർ കൂറിലോസിനെ മലങ്കരയിലേക്ക് അയച്ചു. അദ്ദേഹം 1846-ൽ മലങ്കരയിൽ എത്തി. അദ്ദേഹം എത്തിയതോടെ, ചേപ്പാട് മാർ ദീവന്നാസ്യോസ് യുയാക്കീം മാർ കൂറിലോസിനുവേണ്ടി സ്ഥാനം ഒഴിഞ്ഞു. പിന്നീട് യഥാർത്ഥ മലങ്കര മെത്രാൻ സ്ഥാനത്തിനും തൽ സംബന്ധമായ രാജകീയ വിളമ്പരത്തിനുമായി യുയാക്കീം മാർ കൂറിലോസും മാത്യൂസ് മാർ അത്താനാസ്യോസും തമ്മിൽ തർക്കമാ യി. ഈ തർക്കത്തിന്റെ പശ്ചാത്തലത്തിലാണ് പരുമല തിരുമേനി ഭൂജാ തനായത്.

## 2. ജനനം, ബാല്യം

മുളന്തുരുത്തി മാർത്തോമ്മൻ പള്ളിയിലെ പുരാതന കുടുംബങ്ങളി ലൊന്നായിരുന്നു ശ്രാമ്പിക്കൽ-പള്ളത്തട്ട കുടുംബം ('പള്ളിത്തിട്ട' ലോപി ച്ച്, 'പള്ളിത്തട്ട'യും "പള്ളിത്തട്ട" ലോപിച്ച് "പള്ളത്തട്ട"യും ആയിയെ ന്നാണ് പറയപ്പെടുന്നത്). പള്ളത്തട്ട കുടുംബ ശാഖയായ ചാത്തുരുത്തിൽ തറവാട്ടിലാണ് പരുമല തിരുമേനി ജനിച്ചത്. ശ്രാമ്പിക്കൽ പള്ളത്തട്ട കുടും ബത്തിന്റെ പൂർവ്വിക ചരിത്രം ചെന്നു നിൽക്കുന്നത് ക്രിസ്തുവർഷം നാലാം നൂറ്റാണ്ടിൽ നടന്നുവെന്നു വിചാരിക്കപ്പെടുന്ന ആദ്യത്തെ പേർഷ്യൻ കുടിയേറ്റത്തിലാണ്. അന്നു ക്നായിത്തൊമ്മന്റെ കൂടെ വന്ന രണ്ടു സഹോദരന്മാർ മുളന്തുരുത്തിയിൽ ചെന്നു താമസിക്കുകയും, പുരാ തന മാർത്തോമ്മാ നസ്രാണികളുമായി ബന്ധുതയിൽ വരുകയും ചെയ്തു. പ്രസ്തുത സന്തതി പരമ്പരയിൽ ധാരാളം വൈദികരുണ്ടായി ട്ടുണ്ട്. പള്ളത്തട്ട കുടുംബത്തിലെ ഒരു കാരണവരുടെ മൂത്ത പുത്രൻ




മത്തായിയും, ഇളയവൻ ഗീവറുഗീസും ആയിരുന്നു. ഗീവർഗീസ് അവിവാഹിതനായ വൈദികനായി മുളന്തുരുത്തിപ്പള്ളിയിൽ ശുശ്രൂഷ ചെയ്തു. പണ്ഡിതനായ അദ്ദേഹത്തിന്റെയടുക്കൽ അനേകം വൈദിക സ്ഥാനാർത്ഥികളും പഠിച്ചുകൊണ്ടിരുന്നതിനാൽ "ഗീവറുഗീസ് മല്പാൻ" സർവ്വദാ സമാദരണീയനായിരുന്നു. മൂത്തവനായ മത്തായി, കണ്ടനാട് കല്ലറക്കൽ പള്ളിപ്പുറത്ത് കുടുംബത്തിലെ ഗീവറുഗീസിന്റെ ഏക സന്താനമായ മറിയത്തിനെ വിവാഹം കഴിച്ചു. മത്തായി, മറിയം ദമ്പതികളുടെ അഞ്ചു മക്കളിൽ അഞ്ചാമനായിട്ടാണ് പരുമല തിരുമേനി മലയാള വർഷം 1023 മിഥുനം 3-ന്, അഥവാ 1848 ജൂൺ 15-ന് ജനിച്ചത്.

മറിയം ഏക സന്താനമായിരുന്നതിനാൽ മത്തായി ഭാര്യാഗൃഹത്തിൽ താമസിക്കേണ്ടിവന്നു. കൊച്ചു മത്തായിയുടെ ഇടവകപ്പള്ളിയായ മുളന്തുരുത്തി മാർത്തോമ്മൻ പള്ളിയും, മറിയത്തിന്റെ ഇടവകപ്പള്ളിയായ കണ്ടനാട് മർത്തമറിയം പള്ളിയും, രണ്ടുപേർക്കും സ്വന്തമെന്ന വിധത്തിൽ അവർ കണ്ടു. മത്തായി-മറിയം ദമ്പതികൾക്ക് കണ്ടനാട്ടു വച്ച് രണ്ടു ആണും രണ്ടു പെണ്ണും പിറന്നു: ചെറിയാൻ കുര്യൻ, കുഞ്ഞുവർക്കിയെന്ന ഗീവർഗീസ്, മറിയം, ഏലി. അവരുടെ ബാല്യകാലസ്മരണകളിൽ നിറഞ്ഞുനിന്നത് കണ്ടനാട്ടെ കുടുംബാന്തരീക്ഷമാണ്. മറിയത്തിന്റെ മാതാപിതാക്കളുടെ കാലശേഷം മത്തായി-മറിയം ദമ്പതികൾ കണ്ടനാട്ടു നിന്ന് മുളന്തുരുത്തിയിലേക്ക് താമസം മാറി. പള്ളത്തട്ട കുടുംബത്തിൽ നിന്ന് ഓഹരിയായി ലഭിച്ച ചാത്തുരുത്തി പുരയിടത്തിലേക്ക് താമസം മാറ്റുമ്പോൾ അഞ്ചാമത്തെ സന്താനം മറിയത്തിന്റെ ഉദരത്തിലായിരുന്നു. ഇതിനോടകം, മൂത്തമകൾ മറിയത്തെ പുത്തൻകുരിശിനടുത്ത് അയ്ക്കരനാട്ടിൽ പാലാൽ കുടുംബത്തിൽ വിവാഹം ചെയ്തു. കൗതുകവാർത്തപോലെ, അമ്മയുടെ അഞ്ചാമത്തെ പ്രസവവും, മകളുടെ ആദ്യത്തെ പ്രസവവും അടുത്തടുത്തായിരുന്നു. പക്ഷെ അതിലും ഒരു ദൈവിക പദ്ധതിയുണ്ടായിരുന്നുവെന്നു വേണം കരുതാൻ. മത്തായി-മറിയം ദമ്പതികളുടെ അഞ്ചാമത്തെ സന്താനം 1023 മിഥുനം 3-ന് (1848 ജൂൺ 15) ഭൂജാതനായി. അവന് കൊച്ചയ്പ്പോരയെന്ന് ഓമനപ്പേരിട്ടു. മാമോദീസാപ്പേര് ഗീവറുഗീസെന്നും ആയിരുന്നു. കൊച്ചയ്പ്പോരയെന്ന ഗീവർഗീസ് മലങ്കരയുടെ മഹാപരിശുദ്ധനായ "പരുമല തിരുമേനി"യായി മാറിയ കഥ പുളുകമണിയിക്കുന്നതാണ്.

ഗീവറുഗീസിന് രണ്ടു വയസാകുന്നതിനു മുമ്പ് മാതാവ് മറിയം ഇഹലോകവാസം വെടിഞ്ഞു. ഗീവറുഗീസിനെ സ്വന്തം കുഞ്ഞിനോടൊപ്പം

പരിലാളിച്ചു വളർത്തുവാൻ, അങ്ങനെ സഹോദരി മറിയത്തിനു നിയോഗം ലഭിച്ചു. അമ്മയ്ക്കു തുല്യമായി തന്നെ സ്നേഹിച്ചു വളർത്തിയ "പെങ്ങളെ" കൊച്ചയ്പോര എന്നും പ്രത്യേകം അന്വേഷിക്കുമായിരുന്നു.

കൊച്ചയ്പോരയെന്ന ഗീവറുഗീസിന്റെ ബാല്യകാലവും സഹോദരങ്ങളുടെ ബാല്യകാലവും തമ്മിൽ ഒരു പ്രധാന വ്യത്യാസമുണ്ടായിരുന്നു. സഹോദരങ്ങളുടെ ബാല്യകാലം കണ്ടനാട്ടു കല്ലറയ്ക്കൽ കുടുംബ പശ്ചാത്തലത്തിലായിരുന്നുവെങ്കിൽ, കൊച്ചയ്പോരയുടെ ബാല്യം മുളന്തുരുത്തി ചാത്തുരുത്തി വീടിന്റെ പശ്ചാത്തലത്തിലായിരുന്നു.

അക്ഷരാഭ്യാസം ജനകീയ തലത്തിലേക്ക് സാവധാനം വളർന്നുവന്ന കാലമായിരുന്നു അത്. അവിടവിടെ പള്ളികളോടുചേർന്ന് പള്ളിക്കൂടങ്ങൾ തുടങ്ങാൻ നാടു ഭരിക്കുന്ന സായിപ്പന്മാരുടെ ഉപദേശത്തിൽ നാടുവാണവർ പ്രോത്സാഹനം നൽകുന്ന കാലം. പക്ഷെ, മിക്കയിടത്തും ആശാൻകളരികളുടെ സ്ഥാനം ഒന്നു വേറെയായിരുന്നു. കരിമ്പന ഓലയിൽ ആശാൻ നാരായം കൊണ്ടെഴുതിക്കൊടുക്കുന്നതും, ഉച്ചത്തിൽ ചൊല്ലിക്കൊടുക്കുന്നത് ഉരുവിട്ടും, പൂഴിമണ്ണിൽ വിരൽകൊണ്ടെഴുതിയും, പഠിക്കുന്ന രീതിയാണ് ആശാൻ കളരിയിലേത്. ചാത്തുരുത്തി ഭവനത്തിനടുത്ത് ഓണക്കാവിൽ അയ്യ ആശാൻ നടത്തിയിരുന്ന കളരിയിലാണ് കൊച്ചയ്പോര മലയാളത്തിന്റെ ആദ്യക്ഷരങ്ങൾ പഠിച്ചത്. കളരിയിൽ അഥവാ കുടിപ്പള്ളിക്കൂടത്തിൽ ഭാഷയുടെയും ഗണിതത്തിന്റെയും ബാലപാഠങ്ങൾ കൊച്ചയ്പോര പഠിച്ചു. ഓണക്കാവിൽ ആശാനും മാമ്മൂട്ടിൽ മണി ആശാനും കൊച്ചയ്പോരയ്ക്ക് പ്രിയങ്കരന്മാരായ ആദ്യ ഗുരുക്കന്മാരായിരുന്നു. ഓണക്കാവിൽ ആശാനെ, കാണാനും, അന്വേഷിക്കുവാനും, സമ്മാനം കൊടുക്കുവാനും പ്രത്യേക താല്പര്യം പ്രകടിപ്പിച്ച ഒരു പരുമലതിരുമേനിയെയാണ് പിന്നീട് കാണുന്നത്.

ബാല്യത്തിൽത്തന്നെ കൊച്ചയ്പോരയ്ക്ക് പ്രത്യേക താല്പര്യമുണ്ടായിരുന്ന ഒരു കാര്യം, പിതൃസഹോദരൻ പള്ളത്തട്ട ഗീവറുഗീസു മല്പാന്റെയടുക്കൽ സമയം ചെലവഴിക്കുകയെന്നതായിരുന്നു. അന്നു മുളന്തുരുത്തിപ്പള്ളിയിലെ വികാരിയും സന്യാസിപട്ടക്കാരനായ സുറിയാനി മല്പാനും ആയിരുന്ന വലിയ മല്പാനച്ചന് കൊച്ചയ്പോരയെ വളരെ ഇഷ്ടമായിരുന്നു. സുറിയാനി ഭാഷയുടെ ആദ്യക്ഷരങ്ങളും, ചില സുറിയാനി ഗീതങ്ങളും കൊച്ചയ്പോരയെ മല്പാൻ പഠിപ്പിച്ചു. സുറിയാനി ഭാഷയും, ഗീതങ്ങളും ആർത്തിയോടെ പഠിച്ച കൊച്ചയ്പോരെയെക്കുറിച്ച് കൊച്ചപ്പന് ചില പ്രതീക്ഷകളുണർന്നു. തനിക്കൊരു പിൻഗാമിയെ കണ്ടെത്തിയ ആനന്ദം ഉള്ളിലൊതുക്കിക്കൊണ്ട് ഗൗരവവും സ്നേഹവും




സമന്വയിച്ച ഭാവത്തോടെ മല്പാനച്ചൻ കൊച്ചയ്പോരയ്ക്ക് സുറിയാനി ഭാഷ പരിചയപ്പെടുത്തി. സുറിയാനി വായിക്കാനും പറയാനും എഴുതാനും കൊച്ചയ്പോരയ്ക്ക് ഒരു പ്രത്യേക വാസനയുണ്ടായിരുന്നു. വടിവൊത്ത ആ സുറിയാനി കൈയെഴുത്തു കണ്ട് പലരും അത്ഭുതപ്പെട്ടു. മല്പാനച്ചൻ ശിഷ്യഗണത്തിന് ചൊല്ലിക്കൊടുക്കുന്ന സുറിയാനി സംഗീതത്തിന്റെ അഷ്ടരാഗങ്ങളും ബാലനായ കൊച്ചയ്പോര മാറിനിന്നു കേട്ടു വശമാക്കി.

## 3. സഭാന്തരീക്ഷം

കുടുംബത്തിൽ കാരണവന്മാർ സമ്മേളിക്കുമ്പോഴും, മുളന്തുരുത്തി പള്ളിമേടയിൽ കത്തനാരന്മാർ തമ്മിൽ കാണുമ്പോഴും അന്നു ചർച്ചചെയ്തിരുന്ന ഒരു പ്രധാന വിഷയം സഭാക്കാര്യമായിരുന്നു. മലങ്കരയിലെ മെത്രാൻ സ്ഥാനം 1852 ലെ "കൊല്ലം പഞ്ചായത്ത്" തീർപ്പനുസരിച്ച് പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസിനു സിദ്ധിച്ചിരുന്നു. വിദേശത്തു നിന്നു വന്ന യുയാക്കീം മാർ കൂറിലോസ് കേസിൽ തോറ്റു കഴിയുന്ന കാലമായിരുന്നുവെങ്കിലും കൂറിലോസ് "ബാവാ"യോടായിരുന്നു മുളന്തുരുത്തിയിലെ കാരണവന്മാർക്കും അച്ചന്മാർക്കും ഉള്ളുകൊണ്ട് താല്പര്യം. തിരുവിതാംകൂർ - കൊച്ചിയിൽ വിലക്കുണ്ടായിരുന്നതിനാൽ ബാവാ കൊച്ചിക്കോട്ടയോടടുത്ത് ഒരിടത്ത് ഒതുങ്ങിക്കൂടുവാൻ നിർബന്ധിതനായിരുന്നു. മാത്യൂസ് മാർ അത്താനാസ്യോസ് വ്യക്തിഗാംഭീര്യത്താലും, രാജകീയ വിളംബരത്തിന്റെ പിൻബലത്താലും മലങ്കര മെത്രാനായി വിരാജിച്ചു. മുളന്തുരുത്തിപ്പള്ളിമേടയിൽ വൈദികർ സമ്മേളിക്കുമ്പോൾ പലപ്പോഴും അവരുടെ അടക്കിപ്പിടിച്ച സംസാരം കൊച്ചയ്പോര ശ്രദ്ധിച്ചിരുന്നു. അവർ മാത്യൂസ് അത്താനാസ്യോസിനെ ഭരണമുള്ള മെത്രാൻ എന്ന നിലയിൽ അനുസരിച്ചിരുന്നുവെങ്കിലും, ഉള്ളുകൊണ്ട് "ബാവാ"യോട് അവർക്ക് താല്പര്യം ഉണ്ടായിരുന്നുവെന്ന് മനസിലാകുമായിരുന്നു. ഇക്കാര്യത്തിൽ ബാവായുമായി ആശയവിനിമയം നടത്തിയിരുന്ന ആളുകളെയും കൊച്ചയ്പോര ശ്രദ്ധിച്ചിരുന്നു. അവരുടെ ചർച്ചയിൽ, കൂറിലോസ് ബാവായ്ക്കും ബോധ്യപ്പെട്ട ഒരു കാര്യത്തെക്കുറിച്ചു പറയുമായിരുന്നു. ഒരു വിദേശിക്ക് മലങ്കര മെത്രാൻ സ്ഥാനം ലഭിക്കുക അസാധ്യമാകയാൽ, മാത്യൂസ് അത്താനാസ്യോസിനെ പാത്രിയർക്കീസ് തന്നെ മുടക്കി മറ്റൊരു മലങ്കരക്കാരനെ മെത്രാനാക്കി അയക്കാൻ നടപടിയെടുക്കുക എന്നതായിരുന്നു ആ കാര്യം. അതിനായി കുന്നംകുളത്തുകാരൻ പുലിക്കോട്ടിൽ ജോസഫ് കത്തനാരെ പാത്രിയർക്കീസിന്റെയടുത്തേക്ക് അയയ്ക്കുന്ന കാര്യത്തെക്കുറിച്ചുള്ള ആലോചനകൾ

മുറുകിവന്നു.

## 4. കുടുംബാംഗങ്ങൾ

ഇതിനോടകം കൊച്ചയ്പ്പോരയുടെ സഹോദരങ്ങൾ ഗൃഹസ്ഥ ജീവിതത്തിന്റെ വിവിധ ഘട്ടങ്ങളിലെത്തി. മൂത്ത സഹോദരൻ ചെറിയാൻ കുര്യ കണ്ടനാട്ടു കരവട്ടുവീട്ടിൽ നിന്നു വിവാഹം കഴിച്ചു. അദ്ദേഹത്തിന് മക്കളില്ലായിരുന്നു. മറ്റെ സഹോദരനായ കുഞ്ഞുവർക്കി മുളന്തുരുത്തി പുതുമനയിൽ നിന്നു വിവാഹം ചെയ്തു. അദ്ദേഹത്തിന് കൊച്ചു മത്തായി, കൊച്ചു മാത്തു, ചെറിയാൻ കുര്യ, അയ്പോര എന്നീ ആൺമക്കളുണ്ടായി. മൂത്ത സഹോദരി മറിയത്തിനെ അയ്ക്കരനാട്ടിൽ പാലാൽ വീട്ടിലേക്ക് നേരത്തെ വിവാഹം ചെയ്തയച്ചിരുന്നു. അവർ ചാത്തുരുത്തിയിൽ വന്ന് വീട്ടുകാര്യങ്ങളിൽ ശ്രദ്ധിച്ചിരുന്നു. രണ്ടാമത്തെ സഹോദരി ഏലിയെ പാമ്പാക്കുടയ്ക്കു സമീപം നെടുംപാമ്പാക്കുടയിലും വിവാഹം ചെയ്തയച്ചു. സഹോദരിമാരെ കൊച്ചയ്പോര "പെങ്ങൾ" എന്നാണ് സംബോധന ചെയ്തിരുന്നത്.

## 5. ശെമ്മാശുപട്ടം

കൊച്ചയ്പോര കൂടുതൽ സമയവും മുളന്തുരുത്തിപ്പള്ളിയിൽ കൊച്ചപ്പനായ മല്പാനച്ചന്റെ കൂടെയായിരുന്നു. മല്പാനച്ചന് കൊച്ചയ്പോരയെ വൈദികനാക്കുവാൻ ആഗ്രഹം തുടങ്ങിയിട്ട് കുറേക്കാലമായി. മലങ്കരയുടെ മെത്രാനായി വിരാജിച്ചിരുന്ന പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസ് വേണമായിരുന്നു ഈ ആഗ്രഹം സാധിച്ചുകൊടുക്കേണ്ടത്. മാത്യൂസ് അത്താനാസ്യോസിനെക്കണ്ട് ഈ ആവശ്യം അറിയിക്കുവാൻ തക്കതായ ഒരവസരം നോക്കിയിരിക്കുമ്പോഴാണ് അദ്ദേഹം കരിങ്ങാച്ചിറപ്പള്ളിയിൽ ഉള്ളതായി അറിവുകിട്ടിയത്. ഈയവസരത്തിലാണ് കരോട്ടുവീട്ടിൽ ശീമോൻ കത്തനാരും, മുറന്തൂക്കിൽ യാക്കോബ് കത്തനാരും പുതുപ്പള്ളി ഇളന്തുരുത്തിൽ പീലിപ്പോസ് കോറെപ്പിസ്ക്കോപ്പായും, പള്ളത്തട്ട ഗീവറുഗീസ് മല്പാനുമായി കണ്ടുമുട്ടുവാനിടയായത്. പുതുപ്പള്ളിയിൽ നിന്നു വന്ന കോറെപ്പിസ്ക്കോപ്പാ അച്ചൻ മലങ്കര മെത്രാനായ മാത്യൂസ് അത്താനാസ്യോസിനോട് കൂടുതൽ അടുപ്പമുള്ളയാളായിരുന്നു. ഇപ്പോൾ അദ്ദേഹം വന്നിരിക്കുന്നതും മലങ്കര മെത്രാനെ കാണുവാനായിട്ടാണ്. പള്ളത്തട്ട മല്പാനച്ചനും മലങ്കര മെത്രാനെ കാണാൻ ആഗ്രഹമുള്ളതായി അറിഞ്ഞപ്പോൾ ഒന്നിച്ച് കരിങ്ങാച്ചിറയ്ക്കുപോകാൻ തീരുമാനിച്ചു. പള്ളത്തട്ട മല്പാനച്ചന്റെ യാത്രോദ്ദേശ്യം കൊച്ചയ്പോരയ്ക്കു പട്ടം കൊടുക്കുന്ന കാര്യമാണെന്നു മനസിലായപ്പോൾ പുതുപ്പള്ളി അച്ചൻ




കൊച്ചയ്പോരയെ പെട്ടെന്നു വരുത്തിക്കണ്ടു. കൊച്ചയ്പോരയെ കണ്ട പ്പോഴും, സുറിയാനിയിലുള്ള പാട്ടും വായനയും കേട്ടപ്പോഴും പുതുപ്പള്ളി അച്ചന്റെ മനസിൽ ആനന്ദം നിറഞ്ഞ ഒരു ചോദ്യം: “ഈ പൈതൽ ആരാ യിത്തീരും?”

പള്ളത്തട്ട മല്പാനും, പുതുപ്പള്ളിലച്ചനും കൊച്ചയ്പ്പോരയെയും കൂട്ടി കരിങ്ങാച്ചിറപ്പള്ളിയിൽ എത്തി, മെത്രാപ്പോലീത്തായെ കണ്ടു വിവരം പറഞ്ഞു. കൊച്ചയ്പോരയുടെ സ്വഭാവത്തിലും സാമാർത്ഥ്യത്തിലും സംപ്രീതനായ മെത്രാപ്പോലീത്താ, കൊച്ചയ്പോരയെന്ന ഗീവറുഗീസിന് കരിങ്ങാച്ചിറപ്പള്ളിയിൽ വച്ച് ‘കോറൂയോ’ ശെമ്മാശുപട്ടം നൽകി. 1857 സെപ്റ്റംബർ 26–ന് ആയിരുന്നു ഈ പട്ടംകൊട.

## 6. സുറിയാനി പഠനം

ഒമ്പതുവയസുള്ള ഗീവറുഗീസ് ശെമ്മാശനുമായി മടങ്ങിവന്ന മല്പാനച്ചൻ തനിക്കൊരു പിൻഗാമിയെ കണ്ടെത്തിയ സന്തോഷത്തി ലായിരുന്നു. തുടർന്നുള്ള ഏഴെട്ടു വർഷം കൊച്ചപ്പനും മകനും എന്ന തിനോടൊപ്പം, ഗുരുവും ശിഷ്യനും എന്ന നിലയിൽ മല്പാനച്ചന്റെയ ടുക്കൽ ഗീവറുഗീസ് ശെമ്മാശൻ വേദശാസ്ത്രവും സുറിയാനിയും അഭ്യസിച്ചു. സുറിയാനി കൈയെഴുത്തു പ്രതികൾ വായിച്ചും, പകർത്തിയെഴുതിയും, മല്പാനച്ചനിൽ നിന്ന് കേട്ടും കണ്ടും പഠിച്ചും ഗീവറുഗീസ് ശെമ്മാശൻ ഈ കാലഘട്ടത്തെ പരമാവധി പ്രയോജന പ്പെടുത്തി. ശിഷ്യന്റെ ഭക്തിജീവിതത്തിലും, സുറിയാനി ഭാഷ, ആരാ ധന, സംഗീതം എന്നിവയിലുള്ള നിശ്ചയത്തിലും, വേദജ്ഞാനത്തിലും ഗുരുവിന് പൂർണ്ണ സംതൃപ്തി തോന്നി.

## 7. ഭാവിജീവിതത്തെക്കുറിച്ചുള്ള തീരുമാനം

ഗീവറുഗീസ് ശെമ്മാശൻ ബ്രഹ്മചര്യത്തിൽ തന്നെ ശിഷ്ഠായുസ് കഴി ച്ചുകൂട്ടി സഭാസേവനം നിർവ്വഹിച്ചു കാണാൻ മല്പാനച്ചൻ ആഗ്രഹിച്ചു. ശെമ്മാശനും അതുമാത്രമായിരുന്നു ആഗ്രഹം. എന്നാൽ ശെമ്മാശൻ ഗൃഹസ്ഥനായി കാണുവാനും തങ്ങളുടെ ബന്ധത്തിൽ നിന്ന് ബന്ധുത നിർദ്ദേശിക്കുവാനും ചിലരൊക്കെ ശ്രമിച്ചത് സ്വാഭാവികം മാത്രമാണ്.

കണിയാമ്പറമ്പിൽ കുര്യൻ കോറെപ്പിസ്ക്കോപ്പാ ഇങ്ങനെ എഴുതുന്നു. “ആലോചനകൾ നടക്കുമ്പോഴെല്ലാം അടുത്ത മുറിയിലിരുന്നു കൊച്ചു ശെമ്മാശൻ പൊട്ടിക്കരയും. എന്റെ പിതാവിൽ നിന്നും കേട്ടിട്ടുള്ള ഒരു

സംഭവം പറയാം. ചാത്തുരുത്തി ബന്ധത്തിൽപ്പെട്ട കണ്ടനാട് കൊച്ചുപ്പാപ്പൻ ശെമ്മാശന്റെ പൊട്ടിക്കരച്ചിൽ കേട്ട് വിളിച്ചുവരുത്തി, മോനെന്തിനാണ് കരയുന്നതെന്ന് ചോദിച്ചു. 'എനിക്കു വിവാഹം വേണ്ട' എന്നു മറുപടി. യാദൃച്ഛികമായി ഉപ്പാപ്പൻ കുഞ്ഞിന്റെ കയ്യിലേക്ക് നോക്കി. 'ഈ കൈ പാണിഗ്രഹണത്തിനുള്ളതല്ല, നാമെല്ലാം താമസിയാതെ മുത്തേണ്ട കൈയാണിത്' എന്നു പറഞ്ഞുവെന്നും അതോടെ കല്യാണാലോചനകൾ നിറുത്തിയെന്നുമാണ് കേട്ടിട്ടുള്ളത്. ഹസ്തരേഖാശാസ്ത്രത്തിന് പിൻബലം കൊടുക്കുകയല്ല; ഒന്നര നൂറ്റാണ്ടിനു മുമ്പുള്ള സാമാന്യ ജനത്തിന്റെ ചിന്താഗതി കാണിച്ചെന്നു മാത്രം (പരിശുദ്ധ കൊച്ചു തിരുമേനി, പേജ് 33, 34).

ശെമ്മാശന്റെ മനസിൽ നിറഞ്ഞുനിന്ന മാതൃകാപുരുഷൻ കൊച്ചപ്പനായിരുന്നു. കൂടാതെ, വായിച്ചു പഠിച്ച സുറിയാനി ജീവിത രേഖകളിൽ സന്യാസികളുടെയും സഭാ പിതാക്കന്മാരുടെയും ബ്രഹ്മചര്യം ജ്വലിച്ചു നിന്നതു ശെമ്മാശനെ നല്ലവണ്ണം ആകർഷിച്ചു. അങ്ങനെ, ദാരിദ്ര്യം, ബ്രഹ്മചര്യം, അനുസരണം എന്നീ സന്യാസ വ്രതങ്ങളിലേക്ക് ശെമ്മാശൻ കൂടുതൽ കൂടുതൽ അടുത്തു. ചുരുക്കത്തിൽ, ഒരു സന്യാസപ്പട്ടക്കാരനായി ജീവിക്കുവാൻ ആ ജീവിതം പ്രതിഷ്ഠിക്കപ്പെട്ടു.

## 8. മല്പാന്റെ മരണം

ഗീവറുഗീസ് ശെമ്മാശനിൽ വിശുദ്ധിയും, വിജ്ഞാനവും, വിവേകവും വിളങ്ങി വരുന്നത് കണ്ട് അധികം സന്തോഷിക്കുവാൻ കൊച്ചപ്പനായ ഗീവറുഗീസ് മല്പാന് ആയുസുണ്ടായില്ല. മാരകമായ മസൂരി രോഗം പിടിപെട്ട് അദ്ദേഹം 1864-ൽ ലോകത്തോടു വിടപറഞ്ഞു. അവസാന നിമിഷം വരെ അദ്ദേഹത്തെ ഗീവറുഗീസ് ശെമ്മാശൻ ശുശ്രൂഷിച്ചു. മുളന്തുരുത്തി മാർത്തോമ്മൻ പള്ളിയുടെ തെക്കേ വരാന്തയിൽ ഗീവറുഗീസ് മല്പാനെ അടക്കി.

## 9. ശെമ്മാശനും രോഗം, സൗഖ്യം

ഗുരുവും പിതൃവ്യനുമായ മല്പാനെ ബാധിച്ച മസൂരിരോഗം തന്നെ ഗീവറുഗീസ് ശെമ്മാശനെയും ബാധിച്ചു. പലർക്കും ഭയമായി. അമ്മയുടെ സ്ഥാനത്ത് എന്നുമുണ്ടായിരുന്ന പാലാലെ പെങ്ങൾ സഹോദരനെ പരിചരിച്ചു. "ഞാൻ എന്റെ കണ്ണു പർവ്വതത്തിലേക്ക് ഉയർത്തുന്നു; എനിക്കു സഹായം എവിടെനിന്നു വരും? എന്റെ സഹായം ആകാശത്തെയും ഭൂമിയെയും ഉണ്ടാക്കിയ യഹോവയിങ്കൽ നിന്നു വരുന്ന." (സങ്കീ. 121:1,2) എന്നു തുടങ്ങിയുള്ള സങ്കീർത്തനങ്ങളുടെ ആന്തരിക ഭാവത്തിലേക്ക്




കടന്നുചെല്ലാൻ മരണവുമായുള്ള മുഖാമുഖത്തിന്റെ ആ നിമിഷങ്ങൾ ഗീവറുഗീസ് ശെമ്മാശന് ഇടയാക്കി. ദൈവം തമ്പുരാൻ അത്ഭുതകരമായി ശെമ്മാശന് സൗഖ്യം നൽകി: "മരണ പാശങ്ങൾ എന്നെ ചുറ്റി; പാതാള വേദനകൾ എന്ന പിടിച്ചു. ഞാൻ കഷ്ടവും സങ്കടവും അനുഭവിച്ചു" എന്നുള്ള സങ്കീർത്തനത്തിൽ തന്നെ, "നീ എന്റെ പ്രാണനെ മരണത്തിൽ നിന്നും എന്റെ കണ്ണിനെ കണ്ണുനീരിൽ നിന്നും എന്റെ കാലിനെ വീഴ്ച യിൽ നിന്നും രക്ഷിച്ചിരിക്കുന്നു" (സങ്കീ 116:3-8) എന്നുള്ളതും ധ്യാനിച്ച പ്പോൾ, സ്വന്തം അനുഭവം സങ്കീർത്തനക്കാരന്റെ അനുഭവവുമായി തട്ടിച്ചു നോക്കുവാൻ ശെമ്മാശന് ഇടയായി. ഒരേ രോഗം വന്ന് പ്രിയപ്പെട്ട ഒരാൾ കടന്നു പോയി; ഒരാൾ രക്ഷപ്പെട്ടു. ദൈവം തമ്പുരാൻ ഓരോരുത്തരേയും കുറിച്ചുള്ള പദ്ധതി പൂർത്തിയാക്കുന്ന വഴികൾ എന്നല്ലാതെ ഇതിനെ പ്പറ്റി എന്തു പറയാനാണ്.

## 10. തുടർ പഠനം

മല്പാനച്ചന്റെ മരണശേഷം സുറിയാനി പഠനവും, വേദശാസ്ത്ര പഠ നവും തുടർന്ന് നിർവ്വഹിക്കുവാൻ ഒരേയൊരു മാർഗ്ഗമേ തെളിഞ്ഞുള്ളൂ. നെടുമ്പാമ്പക്കുട വീട്ടിൽ (സഹോദരി ഏലിയെ വിവാഹം ചെയ്തയച്ചിട ത്ത്) പോയി താമസിച്ച് പാമ്പാക്കുട കോനാട്ട് മല്പാന്റെ ശിഷ്യനായി തുടർപഠനം നിർവ്വഹിക്കുക. അങ്ങനെ ശെമ്മാശൻ കോനാട്ട് ഗീവറുഗീസ് മല്പാന്റെ അടുത്തു പകൽ നേരം പഠിക്കും. വൈകുന്നേരം വന്ന് നെടു മ്പാമ്പക്കുട വീട്ടിൽ താമസിക്കും. ശെമ്മാശൻ അന്ന് കിടന്നിരുന്ന മുറി യുടെ കിഴക്കേ ഭിത്തിയിൽ മനോഹരമായി ഒരു കുരിശു വരച്ചു വച്ചിരു ന്നുവെന്ന് ശ്രീ. ജിമ്മി ചാത്തുരുത്തി അനുസ്മരിക്കുന്നുണ്ട് (പുണ്യസ്മൃ തി, "കുടുംബസ്മരണകൾ", പേജ് 88).

## 11. ജോസഫ് ദീവന്നാസ്യോസിന്റെ ആഗമനം

ഈ കാലയളവിൽ ആണ് പുലിക്കോട്ടിൽ ജോസഫ് കത്തനാർ യാക്കോബ് ദ്വിതീയൻ പാത്രിയർക്കീസിൽ നിന്ന് 1865 ഏപ്രിൽ 30 ആമീദിൽ വച്ച് മേല്പട്ടസ്ഥാനം സ്വീകരിച്ച് തിരിച്ചെത്തിയത്.

തിരുവിതാംകൂറിൽ നിന്നും കൊച്ചിയിൽനിന്നും ഒഴിഞ്ഞു നിൽക്കേണ്ടി വന്ന യുയാക്കീം മാർ കൂറിലോസിന് ചില ഉപാധികളോടെ തിരിച്ച് തിരു വിതാംകൂറിലേക്കും, കൊച്ചിയിലേക്കും 1863-ൽ പ്രവേശനം അനുവദി ക്കപ്പെടുകയും ചെയ്തിരുന്നു. ഈ രണ്ടു സംഗതികളും, രാജതുല്യം മല

ങ്കര മെത്രാനായി ശോഭിച്ചിരുന്ന പാലക്കുന്നത്ത് മെത്രാച്ചന് ക്ഷീണ മായി പരിണമിച്ചു. കോട്ടയം സെമ്മിനാരിയിലോ, തെക്കൻ പ്രദേശത്തോ മാർ ദീവന്നാസ്യോസിനും, യുയാക്കീം മാർ കൂറിലോസിനും ഒട്ടും സ്വീകാ ര്യത ലഭിച്ചില്ലെങ്കിലും അവർ വടക്കൻപ്രദേശത്ത് കൂടുതൽ സൂക്ഷ്മത യോടെ പ്രവർത്തനങ്ങൾ ഏകോപിച്ചുകൊണ്ടിരുന്നു. പാലക്കുന്നത്തു മെത്രാനെ നീക്കി തന്നെ മലങ്കര മെത്രാനായി അംഗീകരിച്ച് രാജവിളം ബരം നൽകുവാൻ മാർ ദീവന്നാസ്യോസ് അപേക്ഷിച്ചുവെങ്കിലും ഉടനെ യൊന്നും ആ അപേക്ഷ പരിഗണിക്കപ്പെട്ടില്ല.

## 12. യുയാക്കീം മാർ കൂറിലോസിന്റെ ശിഷ്യത്വത്തിൽ

വിലക്കുകൾ നീങ്ങിക്കിട്ടിയ യുയാക്കീം മാർ കൂറിലോസുമായി ഗീവ റുഗീസ് ശെമ്മാശൻ കാണാനിടയായി. ആ കൂടിക്കാഴ്ച ഒരു പുതിയ ഗുരു-ശിഷ്യബന്ധത്തിലേക്ക് നയിക്കുകയും ചെയ്തു. യുയാക്കീം മാർ കൂറിലോസിന് ചില നിർബ്ബന്ധങ്ങളുണ്ടായിരുന്നതായി പറയപ്പെടുന്നു. അതിലൊന്ന്, മലയാളത്തുള്ളവരെ പെൺകെട്ടു കൂടാതെ അദ്ദേഹം വൈദിക പട്ടം കൊടുക്കുവാൻ ഇഷ്ടപ്പെട്ടിരുന്നില്ല എന്നതാണ്. എന്നാൽ നേരത്തേ പുലിക്കോട്ടിൽ ജോസഫ് ശെമ്മാശന്റെ കാര്യത്തിലും, ഇപ്പോൾ ചാത്തുരുത്തി ഗീവറുഗീസ് ശെമ്മാശന്റെ കാര്യത്തിലും ഈ നിർബ്ബന്ധം അദ്ദേഹം നിഷ്കർഷിച്ചില്ല. അദ്ദേഹം ചാത്തുരുത്തി ഗീവറുഗീസ് ശെമ്മാ ശനെ തന്റെ ശിഷ്യനായി സ്വീകരിച്ചു. 1864 നവംബർ-ഡിസംബർ മാസ ങ്ങളിൽ പൂർണ്ണ ശെമ്മാശനും വൈദികനുമായി പട്ടംകൊടുത്തു. പതി നാറുവയസുള്ള ഗീവറുഗീസ് കശീശയുടെ പക്വതയും പാണ്ഡിത്യവും ബോധ്യപ്പെട്ടതുകൊണ്ട് മാർ കൂറിലോസ്, ഗീവറുഗീസ് കശീശയ്ക്ക് കോറെപ്പിസ്ക്കോപ്പാ സ്ഥാനവും നൽകി. അങ്ങനെ 1864 മുതൽ 1872 വരെയുള്ള കാലത്ത് ഗീവറുഗീസ് കോറെപ്പിസ്ക്കോപ്പാ കണ്ടനാട്-മുള ന്തുരുത്തി ഇടവകകളിൽ ശുശ്രൂഷയനുഷ്ഠിക്കുകയും, യുയാക്കീം മാർ കൂറിലോസിന്റെ സെക്രട്ടറിയായിരിക്കുകയും ചെയ്തു. സുറിയാനി പാര മ്പര്യത്തിലെ സന്യാസികളുടെ ജീവിതത്തെക്കുറിച്ച് ഗീവറുഗീസ് കോറെ പ്പിസ്ക്കോപ്പാ കൂടുതൽ മനസിലാക്കിയത് യുയാക്കീം മാർ കൂറിലോ സിന്റെ കൈയിൽ നിന്നു വായിക്കുവാൻ ലഭിച്ച സുറിയാനി ഗ്രന്ഥങ്ങ ളിൽ നിന്നുമാണ്. ഒരു വൈദികനും, കോറെപ്പിസ്ക്കോപ്പായുമായുള്ള തിരക്കുപിടിച്ച ഇടവക ശുശ്രൂഷ ഗീവറുഗീസ് കത്തനാർക്ക് അത്ര വലിയ സംതൃപ്തി നൽകിയില്ല. ഏകാന്തതയും, ധ്യാനവും, വായനയും, പ്രാർത്ഥ നയും, ഉപവാസവും ഒക്കെ ഏറെ ഇഷ്ടപ്പെട്ടിരുന്ന അദ്ദേഹത്തിന് അന്ത രാത്മാവിൽ ഒരസ്വസ്ഥത തോന്നാൻ തുടങ്ങി. വളരെ പ്രാർത്ഥിക്കയും,




ആലോചിക്കുകയും ചെയ്തു കഴിഞ്ഞ് ഒരു തീരുമാനമെടുത്തു-ഇട വകച്ചുമതല ഒഴിഞ്ഞ് മുളന്തുരുത്തിപ്പള്ളിയുടെ കുരിശുപള്ളിയായിരുന്ന വെട്ടിക്കൽ പോയി താമസിക്കുവാൻ. തനിക്കു മുമ്പ് ഇവിടെ താമസിച്ചി ട്ടുള്ള കാട്ടുമങ്ങാട്ട് ബാവാമാരുടെ ഓർമ്മ ഗീവറുഗീസ്കത്തനാരിൽ പുത്തൻ ആവേശം പകർന്നു.

## 13. വെട്ടിക്കൽ കുരിശുപള്ളിയിൽ ധ്യാനനിമഗ്നനായി

തൊഴിയൂർ സഭാ സ്ഥാപകൻ എബ്രഹാം മാർ കൂറിലോസിന്റെ സഹോദരൻ ‘ഇളയബാവ’ എന്നറിയപ്പെട്ട ഗീവറുഗീസ് മാർ കൂറിലോസ് അന്ത്യവിശ്രമം കൊള്ളുന്ന വെട്ടിക്കൽ പള്ളിയിലേക്ക് ഗീവറുഗീസ് കോറെ പ്പിസ്ക്കോപ്പാ താമസം മാറ്റി. ആ പള്ളിക്കു സമീപമുള്ള തേവനാൽതടം ഏകാന്ത ധ്യാനത്തിന് ഇളയബാവയെയെന്നപോലെ, തന്നെയും മാടി വിളിക്കുന്നതായി ഗീവറുഗീസ് കോറെപ്പിസ്ക്കോപ്പായ്ക്ക് തോന്നി. അവിടെ താമസിച്ചുകൊണ്ട് ഭാരതീയ ശിഷ്യലക്ഷണങ്ങളായ, അല്പാഹാരം, ജീർണ്ണവസ്ത്രം, കാകദൃഷ്ടി, ബകധ്യാനം, ശ്വാനനിദ്ര മുതലായവ സ്വജീ വിതത്തിൽ യാഥാർത്ഥീകരിച്ചു. വായനയും, ധ്യാനവും, യാമ പ്രാർത്ഥനകളും, ഉപവാസ ക്രമമായി നടത്തി ക്രൈസ്തവഭാരത മഹർഷീ സങ്കല്പങ്ങളെ അടുത്തറിഞ്ഞ ദിനങ്ങളായിരുന്നു വെട്ടിക്കൽ കഴിച്ചു കൂട്ടിയത്.

## 14. മാർ ദീവന്നാസിയോസും പരുമല സെമ്മിനാരി സ്ഥാപനവും

കോട്ടയം സെമ്മിനാരി പാലക്കുന്നത്ത് മെത്രാച്ചന്റെ അധീനതയിലാ യിരിക്കയും തെക്കുള്ള പല പള്ളികളും അദ്ദേഹത്തിന്റെ വരുതിയിൽ നിൽക്കുകയും ചെയ്യുന്ന ഒരു കാലയളവായിരുന്നു അത്. തെക്കൻ പ്രദേ ശത്ത് ഒരു വാസസ്ഥലം ഉണ്ടായാൽ, മാർ ദീവന്നാസ്യോസിന് കൂടുതൽ സൗകര്യമായി പ്രവർത്തിക്കുവാൻ കഴിയും എന്നു തോന്നി. അതുകൊണ്ട് തെക്ക് സഭയ്ക്കായി ഒരു പൊതുസ്ഥാപനം ഉണ്ടാകണമെന്ന് മാർ ദീവ ന്നാസ്യോസ് ആഗ്രഹിച്ചു. അതിനായി കണ്ടെത്താൻ കഴിഞ്ഞ സ്ഥല മാണ് പരുമല.

നാലു ചതുരശ്ര മൈലിലധികം വിസ്താരമുള്ള പരുമല ദീപിൽ ഒരു ഭാഗം, നിരണം ഇടവകക്കാരനായിരുന്ന അരികുപുറത്ത് കോരുതു മാത്തന്റെ വകയായിരുന്നു. പരുമല പെരുമ്പടപ്പ് സ്വരൂപത്തിന്റെയും വേണാട്ടിന്റെയും അതൃത്തി സ്ഥാനവും, “മാന്നാത്തുപടനില”ത്തിനോടു

ചേർന്നതുമായ പരുമല ദീപിൽ ഒരു ഭാഗം പണ്ട് കൊല്ലം പേഷ്ക്കാരായിരുന്ന രാമരായർ തന്റെ ഭാര്യാ സഹോദരന്റെ പേരിൽ പതിപ്പിച്ചെടുത്തിരുന്നതാണ്. അത് ദേഹണ്ഡം ചെയ്‌വാൻ പാവുക്കരക്കാരനായ അരികുപുറത്തു കോരുതു മാത്തനെ ഏല്പിച്ചത് പിന്നീട് കോരുതു മാത്തന്റെ പേരിൽ തന്നെ ആയിത്തീർന്നു. അവിടെ വീടുവച്ചു താമസിച്ചിരുന്ന കോരുതു മാത്തൻ മാർ ദീവന്നാസ്യോസുമായി സംഭാഷണം നടത്തിയപ്പോൾ, തന്റെ വസ്തുവിൽ ഒരു ഭാഗത്ത് ഒരു സെമ്മിനാരി സ്ഥാപിക്കാൻ സ്ഥലം കൊടുക്കാമെന്നു സമ്മതിച്ചു. അങ്ങനെ മുപ്പതു ദണ്ഡു (രണ്ട് ഏക്കർ) സമചതുരത്തിൽ ഒരു സ്ഥലം മാർ ദീവന്നാസ്യോസിന് വിട്ടു കൊടുത്തു (മലയാളവർഷം 1047 കർക്കിടകം 13-ന് ഈ സ്ഥലത്തിന്റെ ആധാരം എഴുതുകയും 1048 ചിങ്ങം 16-ന് തിരുവല്ല രജിസ്ട്രാറാഫീസിൽ 69-ാം നമ്പരായി രജിസ്റ്റർ ചെയ്യുകയും ചെയ്തു.)

ഇവിടെയുണ്ടാക്കിയെടുത്ത ഒരു ചെറിയ കെട്ടിടത്തിൽ ("പുത്തൻ മുറി") താമസിച്ചുകൊണ്ട് മാർ ദീവന്നാസ്യോസ് വൈദിക വിദ്യാർത്ഥികളെ പഠിപ്പിക്കുവാൻ തുടങ്ങി. അതിനടുത്തു തന്നെ അരികുപുറത്തു മാത്തൻ സ്ഥാപിച്ച ഒരു പള്ളിയും ഉണ്ടായിരുന്നു. വൈദിക വിദ്യാർത്ഥികൾ "അഴിപ്പുര"യെന്ന ഒരു പഴയ കെട്ടിടത്തിലും താമസിച്ചു. അന്ന് ആ പ്രദേശം ഭയപ്പെടുത്തുന്ന ഏകാന്തത നിറഞ്ഞതായിരുന്നു. പരുമലയിലെ ഭഗവതി ക്ഷേത്രത്തിന്റെയും പനയന്നൂർ കാവിന്റെയും തെക്കുഭാഗത്ത്, പനക്കൂട്ടങ്ങളുടെ ഇടയിലായിരുന്നു മാർ ദീവന്നാസ്യോസിനു ലഭിച്ച സ്ഥലം. സാധാരണ മനുഷ്യരുടെയിടയിൽ യക്ഷിക്കഥകളുടെയും കൊള്ളക്കാരുടെ സങ്കേതങ്ങളുടെയും ഓർമ്മയുണർത്തുന്ന തരത്തിലുള്ള പ്രദേശത്ത് തന്നോടൊത്ത് താമസിച്ചു പ്രവർത്തിക്കുവാൻ പറ്റിയ ഒരാളെ മാർ ദീവന്നാസ്യോസ് അന്വേഷിച്ചു. ആ അന്വേഷണത്തിൽ എല്ലാം കൊണ്ടും ചാത്തുരുത്തിൽ ഗീവറുഗീസ് കോറെപ്പിസ്ക്കോപ്പായെയാണ് അനുയോജ്യനായി കണ്ടെത്തിയത്. അന്ന് ഗീവറുഗീസ് കോറെപ്പിസ്ക്കോപ്പാ, വെട്ടിക്കലിൽ താമസിക്കുകയായിരുന്നു. അദ്ദേഹത്തെ ഒരു റമ്പാനാക്കിവേണം പരുമലയിലേക്ക് കൊണ്ടുവരാൻ എന്ന് ദീവന്നാസ്യോസ് തീരുമാനിച്ചു. തത്സംബന്ധമായി മുളന്തുരുത്തി ഇടവകയുടെ പൊതുയോഗ തീരുമാനവും എടുപ്പിച്ചു കൊണ്ട്, ഗീവറുഗീസ് കോറെപ്പിസ്ക്കോപ്പായെ പുതിയ സ്ഥാനത്തേക്ക് ക്ഷണിച്ചു.

## 15. റമ്പാൻ സ്ഥാനം, പരുമലയിലെ ഗുരുസ്ഥാനം

മുളന്തുരുത്തി ഇടവകപ്പൊതുയോഗത്തിന്റെ ശുപാർശയുടെയും ചാത്തുരുത്തി കോറെപ്പിസ്ക്കോപ്പായുടെ സമ്മതത്തിന്റെയും അടിസ്ഥാനത്തിൽ, ജോസഫ് ദീവന്നാസ്യോസ് ചാത്തുരുത്തിൽ ഗീവറുഗീസ്




കോറെപ്പിസ്ക്കോപ്പായെ 1872 ഏപ്രിൽ 7-ന് മുളന്തുരുത്തിയിൽ വച്ച് റമ്പാനാക്കി (സന്യാസവ്രതം സ്വീകരിച്ചയാൾ എന്നാണ് റമ്പാൻ എന്ന പദത്തിന്റെ സൂചന. പൗരോഹിത്യപരമായി പ്രത്യേക പട്ടമായി ഈ സ്ഥാനത്തെ കാണേണ്ട കാര്യമില്ല, പുതിയ റമ്പാനെ, മാർ ദീവന്നാസ്യോസ് പരുമലയിലേക്ക് ക്ഷണിച്ചുകൊണ്ടുവന്നു.

ചാത്തുരുത്തിൽ ഗീവറുഗീസ് റമ്പാന് വെട്ടിക്കലെ സ്വസ്ഥമായ ധ്യാനജീവിതത്തിൽ നിന്ന് പരുമലയിലേക്ക് മാറുന്ന കാര്യം ഒരു വിധത്തിൽ സങ്കടകരമായിരുന്നു. എങ്കിലും പ്രാർത്ഥനയും പ്രവർത്തനവും സംയോജിപ്പിച്ചുകൊണ്ടുള്ള ഒരു പുതിയ ജീവിതവിളിയുടെ വെല്ലുവിളി ഏറ്റെടുക്കുവാൻ തന്നെ അദ്ദേഹം തീരുമാനിച്ചു. പരുമലയിലെ "അഴിപ്പുര" യോടുചേർന്ന "പുത്തൻ മുറി"യിൽ താമസിച്ചുകൊണ്ട് മാർ ദീവന്നാസ്യോസും പുതിയ റമ്പാനും ശിഷ്യരെ പഠിപ്പിക്കുവാൻ തുടങ്ങി. തന്റെ ഗുരുഭൂതന്മാരായ കൊച്ചപ്പൻ ഗീവർഗീസ് മല്പാനിൽ നിന്നും, പാമ്പാക്കുട ഗീവർഗീസ് മല്പാനിൽ നിന്നും, യുയാക്കീം മാർ കൂറിലോസിൽ നിന്നും കണ്ടും കേട്ടും പഠിച്ചത് ശിഷ്യരെ പഠിപ്പിക്കുകയെന്ന ദൗത്യം ചാത്തുരുത്തിൽ മല്പാൻ നല്ലവണ്ണം നിർവ്വഹിച്ചു.

## 16. സഭയ്ക്കുവേണ്ടി, സംയുക്തമായി

പിന്നീട് നടന്നത്, മലങ്കരസഭയുടെ സമുദ്ധാരണത്തിനും നവീകരണ വെല്ലുവിളികളെ നേരിടുന്നതിനും മാർ ദീവന്നാസ്യോസും, മാർ കൂറിലോസും, ചാത്തുരുത്തിൽ ഗീവർഗീസ് മല്പാനും ചേർന്ന് ചില പരിപാടികൾ ആവിഷ്ക്കരിക്കയായിരുന്നു. പാലക്കുന്നത്തു മാത്യൂസ് അത്താനാസ്യോസിനെ, മലങ്കര മെത്രാൻ സ്ഥാനത്തു നിന്നു നീക്കാതെ സഭയിൽ നവീകരണത്തിന്റെ കുത്തൊഴുക്ക് അവസാനിക്കയില്ലെന്ന് ബോധ്യപ്പെട്ടതിനാൽ, പരുമലയിൽ ഒരു പൊതുയോഗം കൂടുവാൻ തീരുമാനിച്ചു. അങ്ങനെ 1873 സെപ്തംബറിൽ (1045 ചിങ്ങം) ദീവന്നാസ്യോസ് മെത്രാപ്പോലീത്താ പരുമലയിൽ വച്ച് മലങ്കര ഇടവക ജനങ്ങളുടെ ഒരു മഹായോഗം വിളിച്ചുകൂട്ടി. ഈ യോഗത്തിൽ അദ്ധ്യക്ഷത വഹിച്ചത് യുയാക്കീം മാർ കൂറിലോസ് ആയിരുന്നു. പാത്രിയർക്കീസ് ബാവാ ഉടനെ മലങ്കരയിൽ എത്തുന്നതിന് അപേക്ഷ അയയ്ക്കാൻ ആ യോഗം തീരുമാനിച്ചു. യോഗനടപടികളുടെയും ക്രമീകരണങ്ങളുടെയും പ്രധാന അണിയറ പ്രവർത്തകൻ ചാത്തുരുത്തിൽ ഗീവറുഗീസ് റമ്പാൻ-മല്പാൻ ആയിരുന്നു. പാത്രിയർക്കീസിനയയ്ക്കുവാനുള്ള മലങ്കര മക്കളുടെ അപേക്ഷ

തയാറാക്കി യുയാക്കീം മാർ കൂറിലോസിന്റെ ആശീർവാദത്തോടെ അയയ്ക്കുവാൻ പരുമലയിലെ പുത്തൻമുറിയും അഴിപ്പുരയും ഒരു പണിപ്പുര തന്നെയായി മാറി. ഈ കത്തിന്റെ മേൽ പാത്രിയർക്കീസ് എന്തു നടപടി എടുത്തുവെന്ന് അറിവാൻ യുയാക്കീം മാർ കൂറിലോസിനു കഴിഞ്ഞു വെന്നു തോന്നുന്നില്ല. അദ്ദേഹം 1874 സെപ്തംബർ 1-ന് കാലം ചെയ്തു. മുളന്തുരുത്തി മാർത്തോമ്മൻ പള്ളിയിൽ അടക്കപ്പെട്ടു.

## 17. പത്രോസ് പാത്രിയർക്കീസും ചാത്തുരുത്തി റമ്പാനും

മലങ്കരയിൽ നിന്ന്, യാത്രച്ചെലവിന് അഞ്ഞൂറു പവനും, ക്ഷണക്കത്തും കിട്ടിയതനുസരിച്ച് പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് 1875-ൽ മലങ്കരയിൽ എത്തി. പാത്രിയർക്കീസ് എത്തിയപ്പോൾ അദ്ദേഹത്തിന് ഏറ്റവും ആവശ്യമായിരുന്നത് ഒരു നല്ല ദ്വിഭാഷിയും കൂടിയായ സെക്രട്ടറിയായിരുന്നു. അതിനായി സർവ്വസമ്മതനായി നിയോഗിക്കപ്പെട്ടത് ചാത്തുരുത്തി ഗീവറുഗീസ് റമ്പാനായിരുന്നു. പള്ളികൾ സന്ദർശിക്കുവാനും, പള്ളികളിലെയും സഭയിലെയും പ്രശ്നങ്ങൾ മനസ്സിലാക്കുവാനും ശ്രമിച്ചപ്പോഴാണ് ഗീവറുഗീസ് റമ്പാന്റെ പ്രാഗത്ഭ്യം പാത്രിയർക്കീസ് അടുത്തറിഞ്ഞത്.

പാത്രിയർക്കീസിനോടൊത്ത്, ഗീവറുഗീസ് റമ്പാൻ, ആർത്താറ്റ്, കോതമംഗലം, കണ്ടനാട്, കരിങ്ങാച്ചിറ, കോട്ടയം, തിരുവല്ല, നിരണം, മാവേലിക്കര, കല്ലിശ്ശേരി, തുമ്പമൺ, മുതലായ പള്ളികൾ സന്ദർശിച്ചു.ഈ സന്ദർശന വേളയിൽ പാത്രിയർക്കീസിന് ഒരു വസ്തുത മനസിലായി. മലങ്കരയിലെ ഇടവകപ്പള്ളികൾക്ക് പൊതുവായി ഒരു നടപടിക്രമം ഇല്ലായെന്ന്. ഉടൻതന്നെ പാത്രിയർക്കീസ് അപ്രകാരം ഒരെണ്ണം, ഹൂദായകാനോൻ, മധ്യപൗരസ്ത്യ ദേശത്തെ നടപടികൾ മുതലായവയടെ വെളിച്ചത്തിൽ തട്ടിക്കൂട്ടി. പ്രസ്തുത നടപടിച്ചട്ടങ്ങൾ മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തി അച്ചടിപ്പിച്ച് പള്ളികളിൽ കൊടുക്കുന്നതിന് ചാത്തുരുത്തിൽ റമ്പാൻ ഉത്സാഹിച്ചു.

നവീകരണ പഠിപ്പിക്കലുകൾ മാത്രമല്ല മലങ്കരസഭയുടെ ശാപം എന്ന് പാത്രിയർക്കീസിനു മനസിലായതോടെ മലങ്കരസഭയ്ക്ക് മുഴുവൻ ഒരു ചിട്ടയും ചട്ടവും ഉണ്ടാക്കുവാൻ അദ്ദേഹം ആഗ്രഹിച്ചു. നാട്ടുരാജാവിനെപ്പോലുള്ള മെത്രാനും, സർവ്വതന്ത്രസ്വതന്ത്രങ്ങളായ കുറെ ഇടവകകളും അവയുടെ പ്രത്യേകാചാരങ്ങളും സുവിശേഷദൗത്യം തൊട്ടുതേച്ചിട്ടില്ലാത്ത ഭൂരിപക്ഷം പട്ടക്കാരും, ഉള്ള ഒരു സമുദായം എന്ന നിലയിൽ നിന്ന്, ഒരു "സഭ"യുടെ ശിക്ഷണ, ദൗത്യ ബോധത്തിലേക്ക് മലങ്കര സഭയെ നയിക്കുവാൻ പാത്രിയർക്കീസ് ആഗ്രഹിച്ചു. അതിന്റെ ആലോ




ചനയിലും, ആശയവിനിമയത്തിലും ഗീവറുഗീസ് റമ്പാനും പങ്കുണ്ടായിരുന്നു. എന്നാൽ ചില അവസരങ്ങളിൽ പാത്രിയർക്കീസ് പ്രകടിപ്പിച്ച മുൻകോപവും, അധികാര പ്രമത്തതയും, ധനമോഹവും ഏറ്റവും കൂടുതൽ വേദനിപ്പിച്ചതും സെക്രട്ടറി റമ്പാച്ചനെയായിരുന്നു.

മലങ്കരയിലെ ഇടവകകൾക്കു പൊതുവായും പ്രത്യേകമായും അച്ചടക്കമുണ്ടാക്കുവാനോ, അതോ പാത്രിയർക്കീസിന്റെ അധികാരം ഇടവകകളെ അടിച്ചേൽപ്പിക്കുവാനോ, എന്ന് കൃത്യമായി പറയുക പ്രയാസമാണെങ്കിലും, മുളന്തുരുത്തിയിൽ ഒരു പള്ളി പ്രതിനിധിയോഗം പാത്രിയർക്കീസ് വിളിച്ചു കൂട്ടുവാൻ തീരുമാനിച്ചു. അതിന്റെ നിർവ്വഹണ ക്രമീകരണങ്ങൾക്കുള്ള എഴുത്തുകളും യാത്രകളുമായിരുന്നു ഗീവറുഗീസ് റമ്പാന്റെ അടുത്ത പ്രധാന ദൗത്യം.

"മുളന്തുരുത്തി സുന്നഹദോസ്" എന്നറിയപ്പെടുന്ന പള്ളി പ്രതിപുരുഷയോഗം മുളന്തുരുത്തി മാർത്തോമ്മൻ പള്ളിയിൽ വച്ച് 1876 ജൂൺ 27 മുതൽ 30 വരെ കൂടി. സുന്നഹദോസിന്റെ രേഖാപരമായ സകല ജോലികളുടെയും ചുമതല ചാത്തുരുത്തി റമ്പാനായിരുന്നു. സുന്നഹദോസിൽ ഏറ്റവും പ്രധാനപ്പെട്ട ചില തീരുമാനങ്ങൾ എടുക്കുന്നതിനും പാത്രിയർക്കീസിന്റെ വ്യക്തിത്വ പ്രത്യേകതകളനുസരിച്ച് അദ്ദേഹത്തെ പ്രീതിപ്പെടുത്തി നിർത്തുന്നതിനും പിന്നിൽ ഗീവറുഗീസ് റമ്പാന്റെ പ്രാഗത്ഭ്യവും സ്വഭാവ വൈശിഷ്ട്യവും നന്നായി പങ്കുവഹിച്ചു. മുളന്തുരുത്തി സുന്നഹദോസിൽ യഥാർത്ഥത്തിൽ മൂന്നു താല്പര്യങ്ങൾ സമ്മേളിച്ചിരുന്നതായി കാണാൻ കഴിയും. അവ തമ്മിൽ ബന്ധപ്പെട്ടവയായിരുന്നുവെങ്കിലും, ഓരോന്നും പ്രതിനിധാനം ചെയ്യുന്നവർ പ്രത്യേകിച്ച് ശ്രദ്ധിക്കപ്പെടുന്നു. ഒന്നാമത്തെ താല്പര്യം പാത്രിയർക്കീസിന്റേതായിരുന്നു. മലങ്കരയുള്ള പള്ളികളുടെ മുഴുവൻ ഉടമസ്ഥതയും പാത്രിയർക്കീസിനു ലഭിക്കുന്ന പ്രമാണങ്ങൾ കൈവശപ്പെടുത്തുക എന്നതായിരുന്നു അത്. എന്നാൽ ഇത് കേവലം സ്വാർത്ഥപരവും ഭൗതികവുമായ ഒരു താല്പര്യമായിരുന്നുവെന്ന് പറയാൻ സാധിക്കുകയില്ല. മലങ്കര ഇടവകയെ അച്ചടക്കമുള്ള ഒരു സമൂഹമാക്കുന്നതിന് ഇപ്രകാരമുള്ള ഒരു വിധേയത്വം ഉറപ്പാക്കുവാൻ അദ്ദേഹം നിർബന്ധിതനായതാകും. രണ്ടാമത്തെ താല്പര്യം, പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിന്റെയായിരുന്നു. നവീകരണ പ്രവണതകൾക്ക് പ്രോത്സാഹനം നൽകുന്ന മലങ്കര മെത്രാൻ പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസിന്റെ രാജകീയാംഗീകാരം പിൻവലിപ്പിച്ച് പകരം മലങ്കര മെത്രാനായി മലങ്കര മുഴുവൻ അംഗീകരിക്കപ്പെ

ടുകയെന്നതായിരുന്നു അദ്ദേഹത്തിന്റെ താല്പര്യം. ഈ താല്പര്യം കേവലം സ്വാർത്ഥപരമായിരുന്നുവെന്നു പറയുക സാദ്ധ്യമല്ല. മലങ്കര സഭയ്ക്ക് ഒരു വശത്ത് പാത്രിയർക്കീസിൽ കൂടി ആകമാന സഭാ പാരമ്പര്യവുമായുള്ള ബന്ധവും, മറുവശത്ത് ദേശീയതലത്തിൽ മലങ്കരസഭയ്ക്ക് ഒരു സ്വതന്ത്രനിലയിലും ഉണ്ടാകണം എന്ന സഭാ പരമായ ഒരു ദർശനത്തിന്റെ ഭാഗമായിരുന്നു ഈ താല്പര്യം എന്നു പറയേണ്ടിയിരിക്കുന്നു. ഇതിനായി, പള്ളികളുടെ ഉടമസ്ഥത ഒഴിച്ച് മറ്റ് കാര്യങ്ങളിൽ പാത്രിയർക്കീസിന് സ്ഥാനമാനങ്ങൾ ഉണ്ടാക്കുവാൻ അദ്ദേഹം സന്നദ്ധനായിരുന്നു.

മേല്പറഞ്ഞ താല്പര്യങ്ങളോട് യോജിച്ചാലും, വിയോജിച്ചാലും, സഭയ്ക്കു മുഴുവനായ മറ്റൊരു പ്രധാന താല്പര്യം താലോലിക്കുന്നവരായിരുന്നു സുന്നഹദോസിൽ സംബന്ധിച്ച മറ്റൊരുകൂട്ടം ആളുകൾ. അവരുടെ പ്രധാന താല്പര്യം, സഭയ്ക്കു മുഴുവൻ ക്രമീകൃതമായ ഒരു ഭരണസംവിധാനവും, സുവിശേഷപരമായ ദൗത്യബോധവും ഉണ്ടാവുകയെന്നതായിരുന്നു. അതിനു പാത്രിയർക്കീസും മലങ്കര മെത്രാനും ഒക്കെ യോജിച്ചു പ്രവർത്തിക്കുന്നതു കാണാൻ അവരാഗ്രഹിച്ചു. യഥാർത്ഥത്തിൽ ഈ ഗണത്തിന്റെ പരോക്ഷ നേതൃത്വമാണ് ചാത്തുരുത്തി ഗീവറുഗീസ് റമ്പാൻ നിർവ്വഹിച്ചത്. മുളന്തുരുത്തി സുന്നഹദോസിൽ എടുത്ത തീരുമാനങ്ങൾ പഠിച്ചാൽ ഗീവറുഗീസ് റമ്പാൻ പ്രതിനിധാനം ചെയ്ത താല്പര്യമാണ് അംഗീകരിക്കപ്പെട്ടതെന്നു മനസിലാക്കാം.

സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ എന്ന പേരിൽ "ജാതി മുഴുവൻ കൂടിയ ഒരു സമൂഹം" ഉണ്ടാക്കുന്നതിനും സഭയുടെ ഭരണത്തിനായി ജോസഫ് മാർ ദീവന്നാസ്യോസ് അധ്യക്ഷനായി ഒരു "പ്രധാന കമ്മറ്റി" ഉണ്ടാക്കുന്നതിനും, പള്ളികളിൽ ഇടവക രജിസ്റ്റർ, മാമോദീസാ, വിവാഹം, ശവസംസ്ക്കാരം, മുതലായവയുടെ രജിസ്റ്ററുകൾ എന്നിവ തയ്യാറാക്കുന്നതിനും മുളന്തുരുത്തി സുന്നഹദോസ് തീരുമാനിച്ചു.

മുളന്തുരുത്തി സുന്നഹദോസിലെ നിർണ്ണായക നേതൃത്വം മാത്രമല്ല മറ്റനേകം കാര്യങ്ങളും പത്രോസ് പാത്രിയർക്കീസിന് ഗീവറുഗീസ് റമ്പാനെ ഒരു പുതിയ സ്ഥാനത്തേക്ക് യോഗ്യനെന്ന ബോധ്യം നൽകി. മുളന്തുരുത്തി സുന്നഹദോസ് കഴിഞ്ഞപ്പോൾ മലങ്കരയിൽ വച്ച് ആദ്യമായി മൂറോൻ കൂദാശ നടത്തുവാൻ പാത്രിയർക്കീസ് തീരുമാനിച്ചു. അതുവരെയും അന്ത്യോക്യൻ സഭയിൽ നിന്ന് മെത്രാന്മാർ വരുമ്പോൾകൊണ്ടുവന്നിരുന്ന മൂറോൻ കൊണ്ടാണ് കൂദാശകൾ നിറവേറ്റിയിരുന്നത്. എന്നാൽ കുറേക്കാലമായി പല പള്ളികളിലും മൂറോൻ



തീർന്നുപോയിരുന്നു. ഒരു തുള്ളിയുടെ അംശംപോലും ഈർക്കിലിൽ മുക്കി തൊടുവിക്കാൻ ഇല്ലെന്നായപ്പോൾ, ചിലയിടത്തൊക്കെ മൂറോൻ പെരുപ്പിക്കലും, പൂഴ്ത്തിവയ്പു കച്ചവടങ്ങളും ഒക്കെ നടന്നു. ഇതു മനസിലാക്കിയ പാത്രിയർക്കീസ്, ഗീവർഗീസ് റമ്പാനുമൊക്കെയായി ആലോചിച്ച് മൂറോൻ കൂദാശയ്ക്ക് വേണ്ട ക്രമീകരണങ്ങൾക്ക് നിർദ്ദേശം നൽകി. അങ്ങനെ 1876 ആഗസ്റ്റ് 27-ന് മുളന്തുരുത്തി പള്ളിയിൽ വച്ച് പത്രോസ് പാത്രിയർക്കീസ് മലങ്കരയിലെ ആദ്യ മൂറോൻ കൂദാശ നടത്തിയപ്പോഴും അതിന്റെ മുഖ്യ സംഘാടകൻ ചാത്തുരുത്തി ഗീവറുഗീസ് റമ്പാനായിരുന്നു.

## 18. അഭിപ്രായ വ്യത്യാസങ്ങൾക്കിടെ, റമ്പാൻ അനുരഞ്ജകൻ

മുളന്തുരുത്തി സുന്നഹദോസും മൂറോൻ കൂദാശയും കഴിഞ്ഞതോടെ പാത്രിയർക്കീസും മാർ ദീവന്നാസ്യോസും തമ്മിൽ അഭിപ്രായ വ്യത്യാസങ്ങൾ പ്രകടമായി. പാലക്കുന്നത്തു മാത്യൂസ് അത്താനാസ്യോസിനും പിൻഗാമിയായി 1868-ൽ വാഴിക്കപ്പെട്ട തോമസ് അത്താനാസ്യോസിനും പാത്രിയർക്കീസിന്റെ അംഗീകാരമില്ലെന്നും, മറിച്ച് ദീവന്നാസ്യോസിനാണ് അംഗീകാരം എന്നും മറ്റും തെളിയിക്കുന്ന രേഖകൾ മാർ ദീവന്നാസ്യോസിനു ലഭിച്ചു. പക്ഷെ, പാത്രിയർക്കീസ് ഉദ്ദേശിച്ച രീതിയിൽ പള്ളികളുടെ ഉടമസ്ഥത എല്പിക്കുന്ന ഉടമ്പടികളും സമ്മാനാദികളും സംഘടിപ്പിക്കുവാൻ ദീവന്നാസ്യോസ് ഉത്സാഹിച്ചില്ല എന്ന് പാത്രിയർക്കീസിനു തോന്നി. പാത്രിയർക്കീസ് തന്റെ അപ്രീതി പലപ്പോഴും പ്രകടിപ്പിക്കാനും തുടങ്ങി. ഈ അഭിപ്രായ വ്യത്യാസങ്ങൾ കഴിയുന്നിടത്തോളം ഒതുക്കിത്തീർക്കുവാൻ ചാത്തുരുത്തിൽ റമ്പാൻ രണ്ടു പേർക്കുമിടയിൽ അനുരഞ്ജനത്തിന്റെ ദൗത്യം ഏറ്റെടുത്തതുകൊണ്ട്, പ്രശ്നം അത്ര രൂക്ഷമാകാതെ സൂക്ഷിക്കുവാൻ കഴിഞ്ഞു.

## 19. മെത്രാൻ സ്ഥാനം

മലങ്കരയെ ഏഴു ഭദ്രാസനങ്ങളായി വിഭജിക്കുവാനും, പുതുതായി ആറു മെത്രാന്മാരെ വാഴിക്കുവാനും പാത്രിയർക്കീസ് ഏകപക്ഷീയമായി തീരുമാനിച്ചു. ഇത് മാർ ദീവന്നാസ്യോസിനെ ദുർബലപ്പെടുത്തുവാനുള്ള പാത്രിയർക്കീസിന്റെ തന്ത്രമായിരുന്നു എന്നു പറയുന്നവരുണ്ട്. മറ്റു ചിലരുടെ വീക്ഷണത്തിൽ, ഇത് സഭയുടെ വ്യവസ്ഥാപിത ഭരണത്തിനു




വേണ്ടിയുള്ള ഒരു നടപടി മാത്രമായിരുന്നു. 1876 ഡിസംബർ മാസത്തിലും, 1877 മെയ് മാസത്തിലുമായി മൂന്നു ബാച്ചുകളായി ആകെ ആറു മെത്രാന്മാരെ പാത്രിയർക്കീസ് വാഴിച്ചു. ആറുപേർക്കും ഭദ്രാസനങ്ങൾ വിഭജിച്ചു നൽകി. ആറു പേരുടെയും കൈയിൽ നിന്നും ഉടമ്പടി വാങ്ങിക്കുകയും, ആറുപേർക്കും നിയമന കല്പന (സ്താത്തിക്കോൻ)നൽകുകയും ചെയ്തു. ഈ ആറുപേരിൽ ഒരാൾ ചാത്തുരുത്തിൽ ഗീവർഗീസ് റമ്പാനായിരുന്നു. ആറു പുതിയ മെത്രാൻമാരുടെയും പേരും, വാഴിക്കപ്പെട്ട തീയതിയും സ്ഥലവും, നിയമിക്കപ്പെട്ട ഭദ്രാസനവും ചുവടെ ചേർക്കുന്നു.

(പേര്, വാഴിക്കപ്പെട്ട സ്ഥലം, തീയതി, നിയമിക്കപ്പെട്ട ഭദ്രാസനം എന്ന ക്രമത്തിൽ)

1. കടവിൽ പൗലൂസ് മാർ അത്താനാസ്യോസ്; വടക്കൻ പറവൂർ 3.12.1876; കോട്ടയം
2. കോനാട്ട് ഗീവർഗീസ് മാർ യൂലിയോസ്; വടക്കൻ പറവൂർ, 3.12.1876; തുമ്പമൺ
3. അമ്പാട്ട് ഗീവറുഗീസ് മാർ കൂറിലോസ്; „ 10.12.1876, അങ്കമാലി
4. ചാത്തുരുത്തി ഗീവറുഗീസ് ഗ്രീഗോറിയോസ്; „ 10.12.1876, നിരണം
5. കരവട്ട് ശെമവൂൻ മാർ ദീവന്നാസ്യോസ്, കുന്നംകുളം ചിറളയം മാർ ലാസർ പള്ളി; 17.5.1877; ആർത്താറ്റ് (കൊച്ചി)
6. മുറിമറ്റത്ത് പൗലൂസ് മാർ ഈവാനിയോസ്; „ „ കണ്ടനാട്

ഇതു കൂടാതെ നേരത്തേതന്നെ മെത്രാനായിരുന്ന ജോസഫ് ദീവന്നാസ്യോസിന് പൊതുവിന്റെ അധ്യക്ഷ പദവിയും മലങ്കര മെത്രാൻ (രാജകീയ വിളമ്പരത്തോടെയല്ലെങ്കിലും) സ്ഥാനവും, കൊല്ലം ഭദ്രാസന ചുമതലയും ഉണ്ടായി.

അങ്ങനെ ചാത്തുരുത്തി റമ്പാൻ ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് എന്ന പേരിൽ 29-ാമത്തെ വയസിൽ മലങ്കരയിലെ നിരണം ഭദ്രാസനത്തിന്റെ ആദ്യമെത്രാനായി. തൽസംബന്ധമായി 1877 മേടം 23-നു പത്രോസ് തൃതീയൻ പാത്രിയർക്കീസ് നൽകിയ സ്താത്തിക്കോനിൽ എന്തുകൊണ്ട് ഏഴു മെത്രാസനങ്ങളായി മലങ്കരയെ തിരിക്കുവാനും




പുതിയ മെത്രാന്മാരെ നിയമിക്കുവാനും നിർബന്ധിതനായി എന്നു പറയുന്നതിങ്ങനെയാണ്:

"............നാം ഇവിടെ വന്ന് ഒരു വർഷവും പതിനൊന്നു മാസവും താമസിച്ച് ഇവിടത്തെ ആത്മീയ കാര്യങ്ങൾ എങ്ങനെയെന്ന് അന്വേഷിച്ചു. നാം കണ്ടത് കലഹവും, ഭിന്നതയും, വിശ്വാസരാഹിത്യവുമാണ്. ഇപ്രകാരം, ദൈവത്തിനും നമ്മുടെ വിശ്വാസത്തിനും ഒരുപോലെ വിരുദ്ധമായ ഈ കാര്യം നമ്മുടെ ജനത്തിനു സംഭവിച്ചതിന്റെ കാരണം നിങ്ങളുടെ ഇടയന്മാരുടേയും വൈദികരുടെയും അലസതയാണെന്ന് നമുക്ക് വ്യക്തമായി മനസിലായി. കാരണം അവർക്ക് ആത്മീയ കാര്യങ്ങളിൽ ഒരു താല്പര്യവും ഇല്ല. അവർക്ക് പ്രസംഗിക്കുന്നതിൽ ഉത്സാഹമോ പഠിപ്പിക്കുന്നതിൽ താല്പര്യമോ ഇല്ല. നിങ്ങൾക്ക് സഭാ നിയമങ്ങളോ ആത്മീയ കാര്യങ്ങളുടെ പ്രമാണങ്ങളോ അറിയില്ല. അതുകൊണ്ട് നിങ്ങളുടെ ഇടയിൽ ശത്രുതയും, ഭിന്നതയും, മത്സരവും, വഴക്കും മാത്രമല്ല പരസ്പര ബന്ധത്തിൽ അസൂയ നിറഞ്ഞ് കോടതി കയറാൻ ഇഷ്ടപ്പെടുന്നവരുമായി നിങ്ങൾ തീർന്നിരിക്കുന്നു. പൗലൂസ് ശ്ലീഹാ പറഞ്ഞത് നിങ്ങൾ മനസിലാക്കുന്നുമില്ല: അതായത് നിങ്ങളിൽ ഭിന്നത ഉണ്ടെങ്കിൽ നിങ്ങൾ തന്നെ കൂടി തീരുമാനിക്കുന്നതിനു പകരം, അവിശ്വാസികളുടെയടുത്ത് വ്യവഹാരത്തിനുപോകുന്നത് ലജ്ജയാണെന്നുള്ളത്. ആയതിനാൽ, മലയാളത്തിലെ നാലു ലക്ഷത്തോളം ആളുകൾക്ക് ഒന്നോ രണ്ടോ മെത്രാന്മാരെ ഉള്ളൂവെങ്കിൽ അവർ ആത്മീയമായി അന്ധരും, ഗർവ്വിഷ്ഠരും, നാട്യക്കാരും, അഹംഭാവികളും ആയിത്തീരുമെന്ന് നമുക്ക് മനസിലായി.... എന്നാൽ മെത്രാന്മാർ അവരവരുടെ മെത്രാസനത്തിന്റെ കാര്യം നോക്കുകയും ആത്മീയ പ്രവർത്തനങ്ങൾ നടത്തുകയുമാണ് വേണ്ടത്...".

പുതിയ മെത്രാന്മാരെല്ലാവരും നാല്പതു ദിവസം വെട്ടിക്കൽ ദയറായിൽ പ്രാർത്ഥനയിലും ഉപവാസത്തിലും കഴിച്ചതിനുശേഷമാണ് ചുമതലകൾ ഏറ്റെടുക്കുവാൻ പോയത്. ഇപ്രകാരം ഒരു ആത്മീയ തയാറെടുപ്പ് നിർദ്ദേശിച്ചത് അവരുടെ കൂട്ടത്തിൽ "കൊച്ചുതിരുമേനി"യായിരുന്ന ഗീവറുഗീസ് മാർ ഗ്രീഗോറിയോസാണ്. ഇവർ ധ്യാനത്തിൽ ഇരിക്കുമ്പോൾ, ജോസഫ് മാർ ദീവന്നാസ്യോസ് ഇവരെ സന്ദർശിക്കുകയും, ഒന്നിച്ചു നിന്ന് പ്രവർത്തിക്കുവാനും, നവീകരണ കൊടുങ്കാറ്റിനെതിരെ പൊരുതാൻ തന്നോടു ചേർന്ന് അധ്വാനിക്കുവാനും ആഹ്വാനം ചെയ്തു. അവരെല്ലാവരും തന്നെ ഒറ്റക്കെട്ടായി മാർ ദീവന്നാസ്യോസിന്റെ നേതൃത്വം

അംഗീകരിക്കുകയും ചെയ്തു.

നിരണം ഭദ്രാസനത്തിന്റെ ചുമതലയോടൊപ്പം, വൈദിക വിദ്യാർത്ഥികളുടെ പരിശീലനവും നിർവ്വഹിക്കുവാൻ പരുമല സെമിനാരിയിൽ തന്നെ താമസിക്കുവാൻ മാർ ഗ്രീഗോറിയോസ് തീരുമാനിച്ചു. ഇക്കാര്യത്തിൽ മാർ ദീവന്നാസ്യോസിന്റെ പ്രത്യേക പ്രേരണയും താല്പര്യവും ഉണ്ടായിരുന്നിരിക്കണം. അങ്ങനെ, ചാത്തുരുത്തി കൊച്ചുതിരുമേനി, "പരുമല കൊച്ചുതിരുമേനി"യായി അറിയപ്പെടാൻ തുടങ്ങി.

ഇവിടെ അനുസ്മരിക്കുവാൻ കൗതുകകരമായ ഒരു സംഗതിയുണ്ട്. പുതിയ മെത്രാന്മാരുടെ വാഴ്ചയ്ക്ക് ആരായിരുന്നുവെന്നോ ചെലവുകൾ വഹിച്ചത്? അവരവരുടെ വീട്ടുകാർ തന്നെയാണ് ചെലവുകൾ വഹിച്ചത് എന്നുവേണം കരുതാൻ. ഇതിന് ആധാരമായി ജ്യേഷ്ഠ സഹോദരൻ ചാത്തുരുത്തി കുഞ്ഞുവർക്കിക്ക് എഴുതുന്ന ഒരു കത്തുണ്ട്. അതിപ്രകാരമാണ്.

"ദൈവകൃപയാൽ-ബലഹീനനും അയോഗ്യനുമായ എന്നെ ഈ പരിശുദ്ധ ശുശ്രൂഷയിലേക്ക് തിരഞ്ഞെടുക്കുകയും പരിശുദ്ധാത്മാവിനാൽ തന്റെ ഒരംശത്തിന് ഇടയനായി പേർ വിളിക്കപ്പെടുകയും ചെയ്ത ആ തന്റെ ആർദ്ര കരുണയ്ക്ക് സ്തോത്രം.

എന്നാൽ ഈ പരിശുദ്ധാഭിഷേകം നിങ്ങളിൽ മറയപ്പെട്ടതല്ലാത്തതിനാൽ അതിനെ വിവരിക്കുന്നില്ല. വന്നു കണ്ടതിന്മേൽ ഒക്കെയും പറഞ്ഞുകൊള്ളാമെന്നു വിചാരിക്കുന്നു. ഞങ്ങൾ വരുന്ന ഞായറാഴ്ചക്കകം ബുധനാഴ്ചയോ വ്യാഴാഴ്ചയോ കൊച്ചിയിലെത്തുകയും ചെയ്യും. അതിനിടയിൽ ഈ എഴുത്ത് അവിടെ കിട്ടി ഇവിടെ വരുന്നത് പ്രയാസമെന്നിരിക്കുകയാൽ അന്നേക്ക് കൊച്ചിയിൽ എത്തുകയും വേണം. സ്ഥാനാഭിഷേക ദിവസമുള്ളതും മറ്റും കൂടി 16 രൂപ ചിലവുണ്ട്. ആയത് കുറവുകൂടാതെ കൊണ്ടുപോരണം. ഉപേക്ഷ വരുത്തി ലജ്ജക്ക് ഇടയാക്കത്തില്ലെന്ന് വിശ്വസിക്കുന്നു അപ്പന്റെയും കുടുംബസഹിത്വത്തിന്റെയും ആശ്വാസത്തിൽ നോക്കിപ്പാർക്കുന്നു.

ശേഷം പിന്നാലെ, ഇത് ജ്യേഷ്ഠന്

പറൂപ്പള്ളിയിൽ നിന്നും

1876 വൃശ്ചികം 22-ന് ഒപ്പ്

(ആധാരം: ഡോ. സാമുവൽ ചന്ദനപ്പള്ളി, *പവിത്ര രചനകൾ,* പേജ്114).




നിരണം ഭദ്രാസനത്തിൽ ഉൾപ്പെടുത്തി മാർ ഗ്രീഗോറിയോസിന് പാത്രിയർക്കീസ് ഏൽപ്പിച്ചുകൊടുത്ത പള്ളികൾ സ്താത്തിക്കോൻ പ്രകാരം ഇരുപത്തിരണ്ടായിരുന്നു. അവ, നിരണം, ചെറുകോൽ, വീയപുരം, തലവടി, വേങ്ങൽ, എടത്വ, തിരുവല്ല, കട്ടപ്പുറത്ത്, തിരുവല്ല കാവിൽ, കല്ലൂപ്പാറ, മല്ലപ്പള്ളി, തുരുത്തിക്കാട്, കാർത്തികപ്പള്ളി, ചെന്നിത്തല, പരുമല, മണ്ണന്തോട്ടുവഴി, തലവടികുഴി, മേപ്രാൽ, കാരക്കൽ, വെണ്ണിക്കുളം, കവിയൂർ, കരുവാറ്റ എന്നിവയായിരുന്നു.

ഭദ്രാസന ഭരണവും, വൈദിക പരിശീലനവും ഒരുമിച്ചു കൊണ്ടുപോകുവാനുതകുന്ന ഒരു ദിനചര്യ സ്വീകരിക്കുകയും അതിനനുസരിച്ച് കൃത്യമായി സമയം കൈകാര്യം ചെയ്യുകയും ചെയ്തുവെന്നതിൽ കൊച്ചുതിരുമേനിയെ പലരും പുകഴ്ത്തി.

പ്രഭാതത്തിൽ നാലുമണിക്ക് എഴുന്നേറ്റാൽ അഞ്ചുവരെ നമസ്ക്കാരം നടത്തും. അഞ്ചുമുതൽ ഏഴുവരെ വൈദിക വിദ്യാർത്ഥികൾക്ക് പരിശീലനം. ഏഴുമണി മുതൽ രഹസ്യ പ്രാർത്ഥനയും ശുചീകരണവും ഒക്കെ നടത്തി പിന്നീട് പ്രഭാത ഭക്ഷണം. ഒമ്പതു മണിക്ക് പ്രാർത്ഥനയും പതിനൊന്നുവരെ ക്ലാസും പതിനൊന്നു മുതൽ പന്ത്രണ്ടു വരെ ഭദ്രാസന ഭരണ കാര്യങ്ങൾ. പന്ത്രണ്ടിനു പ്രാർത്ഥനയും ഭക്ഷണവും വിശ്രമവും. ഒന്നര മുതൽ നാലുവരെ വീണ്ടും ക്ലാസും ഇടയ്ക്ക് മൂന്നിന് ഒമ്പതാം മണി നസ്ക്കാരവും. നാലു മുതൽ അഞ്ചര വരെ ഭരണ കാര്യങ്ങൾ. അഞ്ചരയ്ക്കു ശേഷം സന്ധ്യാനമസ്ക്കാരം, കുളി, തനിച്ചു മുറ്റത്തു നടത്തം. പിന്നീട് ഒമ്പതു മണി വരെ ശെമ്മാശന്മാർക്ക് ഗാനപരീശീലനം. ഒമ്പതു മണിക്ക് സൂത്താറ. സൂത്താറ കഴിഞ്ഞ് വായന പത്തുമണിയോടെ ഉറക്കം.

ഈ ക്രമീകരണത്തിനിടയിൽ, ബുധനും വെള്ളിയും ഒമ്പതാം മണി നമസ്ക്കാരം കഴിഞ്ഞേ കൊച്ചു തിരുമേനി ഭക്ഷണം കഴിച്ചിരുന്നുള്ളൂ.

ഭദ്രാസന ഭരണത്തിൽ ഏർപ്പെട്ടതോടെ, ജനങ്ങളെ നവീകരണ ഉപദേശങ്ങളിൽ നിന്ന് രക്ഷിക്കുവാനുള്ളതും, ഇടവകകളെ സത്യവിശ്വാസത്തിൽ നിലനിർത്തുവാനുള്ളതുമായ പരിപാടികൾ ആവിഷ്ക്കരിക്കേണ്ടി വന്നു. തെക്കൻ പള്ളികളിൽ പലതും അപ്പോഴും പാലക്കുന്നത്തു മെത്രാന്മാരുടെ സ്വാധീനത്തിലായിരുന്നു. പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസ് മലങ്കര മെത്രാൻ എന്ന സ്ഥാനത്തു തുടർന്നുകൊണ്ട്, 1868–ൽ തന്നെ തന്റെ പിൻഗാമിയായി പാലക്കുന്നത്ത് തോമസ് മാർ അത്താനാ

SPONSORED BY:- T.J. JACOB, MISSISSAUGA, ONTARIO, CANADA.

സ്യോസിനെ വാഴിച്ചിരുന്നു. ഇവർ രണ്ടു പേരുടെയും ആശീർവാദത്തോടെ, സഭയിൽ പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥതയ്ക്കും, വാങ്ങിപ്പോയവർക്കു വേണ്ടിയുള്ള പ്രാർത്ഥനാ കർമ്മങ്ങൾക്കും ഒക്കെ എതിരായി ശക്തമായ നവീകരണ ഉപദേശങ്ങൾ വ്യാപിച്ചപ്പോൾ, ഇടവകകൾ സന്ദർശിച്ചും, പ്രബോധനങ്ങൾ നൽകിയും കൊച്ചുതിരുമേനി സത്യവിശ്വാസത്തിൽ ജനങ്ങളെ പിടിച്ചുനിർത്തി.

## 20. മാത്യൂസ് അത്താനാസ്യോസിന്റെ നിര്യാണവും നവീകരണത്തിനെതിരെ ശക്തമായ പ്രവർത്തനവും, വട്ടശ്ശേരി മല്പാന്റെ പിന്തുണയും

കൊച്ചുതിരുമേനിക്ക് കോറൂയോപ്പട്ടം നൽകിയ മാത്യൂസ് അത്താനാസ്യോസിനെ പരസ്യമായി എതിർക്കാതെ, നവീകരണ പ്രവണതകളെ പൊതുവായി ഖണ്ഡിക്കുന്ന സമീപനമായിരുന്നു കൊച്ചുതിരുമേനിയുടേത്. 1877 ജൂലൈ 16-ന് മാത്യൂസ് അത്താനാസ്യോസ് കാലം ചെയ്തതോടെ സഭാചരിത്രത്തിൽ മറ്റൊരു അദ്ധ്യായം ആരംഭിച്ചു. 1878 ഫെബ്രുവരി 18-ന് പരുമല കൂടിയ അസോസ്യേഷൻ പുലിക്കോട്ടിൽ തിരുമേനിക്ക് ശക്തമായ പിന്തുണ വാഗ്ദാനം ചെയ്തു. പാലക്കുന്നത്ത് തോമസ് മാർ അത്താനാസ്യോസ് മലങ്കര മെത്രാൻ സ്ഥാനം ആർജിക്കുന്നതിനെതിരായും, സഭ വക വസ്തുക്കൾ കൈവശം വയ്ക്കുന്നതിനെതിരെയും പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് 1879-ൽ കേസ് ഫയൽ ചെയ്തു. ഈ കേസ് “സെമിനാരിക്കേസ്” എന്ന പേരിൽ അറിയപ്പെടുന്നു. പത്തു വർഷത്തോളം നീണ്ട കേസിൽ പരുമല കൊച്ചുതിരുമേനിയും വിസ്തരിക്കപ്പെട്ടു. വിസ്തരിക്കപ്പെട്ട വിവരം 1879 തുലാം 11-ന് ചാത്തുരുത്തി മത്തായിക്ക് എഴുതുന്നതിൽ വ്യക്തമാക്കിയിട്ടുണ്ട്. ഈ പത്തുവർഷം പരുമല തിരുമേനിയുടെ അജപാലന ശുശ്രൂഷയുടെ സുവർണഘട്ടമായിരുന്നു. മിക്ക പള്ളികളിലും നവീകരണാനുകൂലികളും, സത്യവിശ്വാസത്തിലുറച്ചു നിന്നവരുമായ രണ്ടു വിഭാഗങ്ങൾ ഉണ്ടായിരുന്നു. ഉദാഹരണത്തിന്, ചെങ്ങന്നൂർ പള്ളിയെക്കുറിച്ച് 1880-ൽ ചാത്തുരുത്തി കുഞ്ഞുവർക്കിക്ക് എഴുതുമ്പോൾ തിരുമേനി പറയുന്നു:

“ആ പള്ളി നിരണത്തിനു തുല്യമായി പഴക്കമുള്ളതും, ആയിരത്തിൽ അധികം ജനങ്ങൾ ഉള്ളതുമാകുന്നു. എങ്കിലും അവിടെ ഇരുവിഭാഗം ഉണ്ട്.”

ഇവിടെയൊക്കെ സത്യവിശ്വാസത്തിനുവേണ്ടി പടപൊരുതാൻ കൊച്ചുതിരുമേനി എത്തുമായിരുന്നു. 1881-ൽ പാത്രിയർക്കീസിന്റെ പ്രതിനിധിയെന്ന പേരിൽ ശെമവൂൻ മാർ അത്താനാസിയോസ് മലങ്കരയെത്തു




കയും നവീകരണക്കാർക്കെതിരെ പ്രവർത്തിക്കുകയും ചെയ്തു. ഈ കാലഘട്ടത്തിൽ പരുമലത്തിരുമേനിയുടെ അരുമശിഷ്യനായി മാറിയ ആളാണ് വട്ടശ്ശേരിൽ ഗീവറുഗീസ് കത്തനാർ: സുറിയാനിയും വേദശാസ്ത്രവും ഒക്കെ പരുമല തിരുമേനിയിൽ നിന്നു പഠിച്ച വട്ടശ്ശേരിൽ ഗീവറുഗീസ് ശെമ്മാശന് പരുമല തിരുമേനി തന്നെ 1880 ജനുവരി 18-ന് കശീശാസ്ഥാനം നൽകി. ഗീവറുഗീസ് കത്തനാരുടെ പാണ്ഡിത്യവും പ്രാഗത്ഭ്യവും മനസിലാക്കിയ പരുമലതിരുമേനി അദ്ദേഹത്തെ സെമ്മിനാരിയിൽ മല്പാനായി 1881-ൽ നിയമിച്ചു. ഗീവറുഗീസ് മല്പാൻ എല്ലാ അർത്ഥത്തിലും പരുമല തിരുമേനിക്ക് ഉത്തമ സഹായിയായി മാറുവാൻ അധികം സമയം വേണ്ടിവന്നില്ല.

## 21. പിതാവിന്റെ നിര്യാണം, അല്പം വീട്ടുകാര്യം

കൊച്ചു തിരുമേനിയുടെ പിതാവ് മത്തായി വാർധക്യസഹജമായ അസുഖത്തെത്തുടർന്ന് 1882 ചിങ്ങം11-ന് നിര്യാതനായി. സംസ്ക്കാരത്തിനും മറ്റും കൊച്ചുതിരുമേനി ഉണ്ടായിരുന്നു. ചിങ്ങം 23-ന് അടിയന്തിരവും നടന്നു. സഹോദരപുത്രനായ ചെറിയ കുരിയ കുറേക്കാലമായി തിരുമേനിയോടൊപ്പം പരുമലയിൽ ഉണ്ടായിരുന്നു. കുടുംബത്തിലെ ഒരു കല്യാണം പ്രമാണിച്ച് മുളന്തുരുത്തിയിലേക്കു പോയ ചെറിയ കുരിയയെ തിരിച്ചയയ്ക്കുവാൻ ആവശ്യപ്പെടുന്നതും, വെട്ടിക്കൽ ദയറാ സംബന്ധമായ ചിട്ടിക്ക് ജാമ്യം നിൽക്കുവാൻ നിർദ്ദേശിക്കുന്നതുമായ കത്ത് ജ്യേഷ്ഠസഹോദരന് അയച്ചത് 1882 മേടമാസത്തിലാണ്. കൂടാതെ തിരുമേനിയുടെ വാല്യക്കാരനായ ഒരു ഔസേഫിന് കുടുംബം വക രണ്ടോ മൂന്നോ പറ നിലം പാട്ടത്തിനു കൊടുക്കാനും നിർദ്ദേശിച്ചുകൊണ്ട് 1882 കന്നിമാസത്തിൽ തിരുമേനി വീട്ടിലേക്ക് എഴുതി.

## 22. തുമ്പമൺ ഭദ്രാസന ചുമതലകൂടി

തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്തായായി നിയമിതനായിരുന്ന കോനാട്ട് ഗീവർഗീസ് മാർ യൂലിയോസ് ആ സ്ഥാനത്ത് കാര്യമായി ഒന്നും പ്രവർത്തിച്ചില്ല. പാമ്പാക്കുടയിൽ 1879-ൽ ഒരു സുറിയാനി പ്രസ് സ്ഥാപിച്ചു പ്രവർത്തനം നടത്തുന്നതിൽ അദ്ദേഹം വ്യാപൃതനായിരുന്നു. അദ്ദേഹം 1884 മാർച്ച് 21-ന് കാലം ചെയ്തതോടെ തുമ്പമൺ ഭദ്രാസനത്തിന്റെ ചുമതലയും കൂടി കൊച്ചുതിരുമേനി നിർവ്വഹിക്കേണ്ടതായി വന്നു. തുടർന്ന് തുമ്പമൺ പ്രദേശക്കാരുടെ കണ്ണിലുണ്ണിയായി മാറുവാൻ

അധികം സമയം വേണ്ടിവന്നില്ല. 1885-ൽ തുമ്പമൺ പ്രദേശത്ത് അതിഭയങ്കരമായ പകർച്ചവ്യാധിയുണ്ടായി. അനേകമാളുകൾ മരിച്ചു. കൊച്ചു തിരുമേനി ഉടനെ തന്നെ തുമ്പമൺ പള്ളിയിലെത്തി താമസിച്ചുകൊണ്ട് രോഗികളുടെ വീടുകൾ സന്ദർശിക്കുകയും, ദുരിതാശ്വാസത്തിനു വേണ്ടതു ചെയ്യുകയും, പ്രാർത്ഥനാ സംരക്ഷ എല്ലാവർക്കും ഉറപ്പാക്കുകയും ചെയ്തു. അന്നു തുമ്പമൺ ഭദ്രാസനത്തിലുൾപ്പെട്ട പള്ളികൾ: തുമ്പമൺ മാർത്ത്മറിയം, ഓമല്ലൂർ, കൈപ്പട്ടൂർ, ചന്ദനപ്പള്ളി, മാക്കാംകുന്ന്, കുറത്തിയാട്, റാന്നി, വൈക്കം, അയിരൂർ, കോഴഞ്ചേരി, കാട്ടൂർ, മാരാമൺ, നെല്ലിക്കൽ, ഇലന്തൂർ, ഉമയാറ്റുകര, കിഴവള്ളൂർ, പരിയാരം, അറത്തിൽ, മാന്തുക, പൂന്തല, മെഴുവേലി.

## 23. കൊല്ലം ഭദ്രാസനത്തിന്റെ ചുമതലകൂടി

കൊല്ലം ഭദ്രാസനത്തിന്റെ യഥാർത്ഥ മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ആയിരുന്നുവെങ്കിലും, മലങ്കര ഇടവകയുടെ മുഴുവൻ അധ്യക്ഷ മെത്രാൻ എന്നനിലയിൽ അദ്ദേഹത്തിനു വളരെ തിരക്കുണ്ടായിരുന്നു. കൂടാതെ പാലക്കുന്നത്ത് തോമസ് അത്താനാസ്യോസുമായുള്ള "സെമിനാരിക്കേസ്" തകൃതിയായി നടക്കുകയായിരുന്നു. ഈയവസരത്തിൽ കൊല്ലം ഭദ്രാസനത്തിന്റെ കൂടി ഭരണചുമതല കൊച്ചുതിരുമേനിയിൽ വന്നു ചേർന്നു. അങ്ങനെ നിരണം, തുമ്പമൺ, കൊല്ലം മെത്രാസനങ്ങളുടെ ഭരണഭാരം ഒന്നിച്ചു നിർവ്വഹിക്കേണ്ട നിയോഗം ആണ് കൊച്ചുതിരുമേനിക്ക് വന്ന് ചേർന്നത്. കൊല്ലം ഭദ്രാസനത്തിൽ അന്നുണ്ടായിരുന്ന പള്ളികൾ: കൊല്ലം, മാവേലിക്കര മേവേലിക്കര പുത്തൻ, ചേപ്പാട്, പള്ളിപ്പാട്, കാരിച്ചാൽ, ചെങ്ങന്നൂർ, കല്ലിശ്ശേരി പുത്തൻകാവ്, വെണ്മണി, കായംകുളം, കറ്റാനം പത്തിച്ചിറ, കടമ്പനാട്, തഴവാ, പുത്തൂർ, ഏനാത്ത്, കല്ലട, തേവലക്കര, കൊട്ടാരക്കര, തെരുവിൽ, ഓടനാവട്ടത്ത്, പെരുമങ്ങല്ലൂർ, വാളകം, തലൂർ, കുണ്ടറ, കുണ്ടറ പുത്തൻ, പൂയപ്പള്ളി, ചെറങ്കാളം, ചാത്തന്നൂർ, തിരുവിതാംകോട്.

## 24. പരുമല പള്ളിയും ചുറ്റുമുള്ള സ്ഥലവും

പരുമല സെമിനാരി നടത്തിയിരുന്ന അഴിപ്പുരയിരുന്ന രണ്ടേക്കർ സ്ഥലത്തിനടുത്തുതന്നെ, അരികുപുറത്ത് കോരുതു മാത്തൻ സർക്കാർ അനുവാദത്തോടെ സ്ഥാപിച്ച പള്ളിയുമുണ്ടായിരുന്നു. ഇത് പാലപ്പലക തറച്ച ഒരു ചെറിയ പള്ളിയായിരുന്നു. അവിടെ വല്ലപ്പോഴും കുർബ്ബാന നടത്തിയിരുന്നത് നിരണത്തെ പള്ളിവാതുക്കലച്ചനായിരുന്നു. ഈ പള്ളിയും സ്ഥലവും മാർ ദീവന്നാസ്യോസിന് എഴുതിക്കൊടുക്കുവാൻ കോരുതു




മാത്തൻ മക്കൾക്ക് നിർദ്ദേശം നൽകിയിരുന്നു. കോരുതു മാത്തൻ 1882-ൽ (തുലാം 20-ന്) നിര്യാതനായി. അദ്ദേഹത്തെ പരുമല കൊച്ചുതിരുമേനിയുടെ കാർമ്മികത്വത്തിൽ അന്നത്തെ പള്ളിയുടെ പടിഞ്ഞാറു അടക്കി. പിതാവിന്റെ നിർദ്ദേശാനുസരണം, പരുമല പള്ളിയും ചുറ്റുമുള്ള സ്ഥലവും, അരികുപുറത്ത് കോരുതു മാത്തന്റെ മക്കളായ മാത്തൻ കുരുവിള, മാത്തൻ ഉമ്മൻ, മാത്തൻ വർക്കി, മാത്തൻ ഈപ്പൻ എന്നിവർ ചേർന്ന്, മാർ ദീവന്നാസ്യോസിന്റെ പേരിൽ എഴുതി, 1885 മീനം 21-ന് 1227-ാം നമ്പരായി തിരുവല്ലാ രജിസ്റ്റാറാഫീസിൽ രജിസ്റ്റർ ചെയ്തു കൊടുത്തു. അങ്ങനെ പരുമല പള്ളിയുടെയും ഉടമസ്ഥതയും വികസനവും കൊച്ചുതിരുമേനിയുടെ പ്രധാന ചുമതലയിലായി. കൂടാതെ പരുമലപ്പള്ളിക്കു വേണ്ടി, കൊച്ചുതിരുമേനി ഇതിനടുത്ത കാലത്ത്, കറ്റാനം പ്രദേശത്ത് ഇരുപത്തിമൂന്ന് ഏക്കർ സ്ഥലവും അമ്പത്തി ഒമ്പതുസെന്റ് സ്ഥലവും സർക്കാരിൽ നിന്ന് പതിപ്പിച്ചെടുക്കുകയും ചെയ്തു.

പരുമല പള്ളിയുടെ വിപുലീകരണത്തിലേക്ക് കൊച്ചു തിരുമേനി ശ്രദ്ധിക്കുവാനിടയായി. 1872-ൽ സ്ഥാപിക്കപ്പെട്ട്, പുലിക്കോട്ടിൽ ജോസഫ് ദിവന്നാസ്യോസ് കൂദാശ ചെയ്ത ആദ്യദേവാലയം പ: പത്രോസ് പൗലൂസ് ശ്ലീഹന്മാരുടെ നാമത്തിലായിരുന്നു. ഒരു ത്രോണോസ് മാത്രമുള്ള താൽക്കാലിക പള്ളിക്കെട്ടിടം പൊളിച്ച്, വിപുലപ്പെടുത്തി പണിയുവാൻ കൊച്ചുതിരുമേനി തീരുമാനിച്ചു. പഴയ പള്ളി പൊളിച്ച് കോരുതു മാത്തന്റെ കബറിന് കിഴക്കായി പുതിയ പള്ളി പണിയുവാൻ തുടങ്ങി.

## 25 റോയൽ കോടതി വിധിയും നവീകരണത്തിന്റെ വഴിപിരിയലും

പരുമല തിരുമേനിയുൾപ്പെടെ പലരെയും വിസ്തരിച്ച സെമിനാരിക്കേസ്, തിരുവിതാംകൂർ റോയൽ അപ്പീൽ കോടതിയിൽ 1889 ജൂലൈയിൽ തീരുമാനമായി. ജോസഫ് ദിവന്നാസ്യോസ് മലങ്കരയുടെ മെത്രാനായി അംഗീകരിക്കപ്പെടുകയും കോട്ടയം സെമിനാരിയും സഭ വകസ്വത്തുക്കളും, സമുദായം അംഗീകരിച്ച മലങ്കര മെത്രാപ്പോലീത്തായെന്ന നിലയിൽ ജോസഫ് ദീവന്നാസ്യോസിന് അവകാശപ്പെട്ടതായി വ്യക്തമായി. തോമസ് മാർ അത്താനാസ്യോസ് ഇതോടെ അനുയായികളുമായി സഭ വിട്ടു. അവർ പിന്നീട് 'മാർത്തോമ്മാ സഭ'യായി അറിയപ്പെട്ടു. പക്ഷെ, കോടതി വിധി അനുകൂലമായതു കൊണ്ടുമാത്രം കാര്യങ്ങൾ ശരിയാവുകയില്ലെന്ന് പരുമല തിരുമേനിക്കറിയാമായിരുന്നു. വേദാധിഷ്ഠിതവും, വേദശാസ്ത്ര സമ്പുഷ്ടവുമായ പ്രസംഗങ്ങൾ നടത്തുവാനുള്ള ഒരു

SPONSORED BY:- SONY ABRAHAM (SHE IS DEAF & MUTE) PLEASE PRAY FOR ME.

സ്ഥിരം സംവിധാനം അദ്ദേഹം ക്രമീകരിച്ചു. നവീകരണത്തിനെതിരെ, ആലുവാ മണൽപ്പുറം ഉൾപ്പെടെ പലയിടത്തും പ്രസംഗയോഗങ്ങൾ സംഘടിപ്പിച്ചു. ഈ പ്രസംഗയോഗങ്ങളിൽ പരുമല തിരുമേനിയോടൊപ്പം അന്നു പ്രസംഗിച്ചവരാണ് സ്ലീബാശെമ്മാശനും (പിന്നീട് സ്ലീബാ മാർ ഒസ്താത്തിയോസ്), കന്നുകുഴി കുരുവിള എൻജിനിയറും, കണ്ടത്തിൽ കെ. ഐ. വറുഗീസ് മാപ്പിളയും ഒക്കെ നവീകരണ സിദ്ധാന്തങ്ങൾക്കെതിരെ ഒരു പ്രസിദ്ധീകരണവും ഉണ്ടാകണം എന്ന പൊതു താല്പര്യവും ശക്തിപ്പെട്ടു വന്നത്, ശ്രീ. ഇ. എം. ഫിലിപ്പിന്റെ പത്രാധിപത്യത്തിൽ, മാർത്തോമസ് അച്ചുകൂടത്തിൽ നിന്ന് 1892-ൽ ഇടവകപ്പത്രിക പ്രസിദ്ധീകരിക്കപ്പെട്ടതോടെ യാഥാർത്ഥ്യമായി. തിരുമേനിയുടെ സുവിശേഷ പ്രവർത്തനത്തെ 1893 ഒക്ടോബർ 3-ന് അയച്ച കല്പനയിലൂടെ അന്ത്യോഖ്യാ പാത്രിയർക്കീസ് പ്രശംസിച്ചു.

## 26. ബാഹ്യകേരളമിഷൻ പ്രവർത്തനത്തിലേക്ക്

മലങ്കരസഭയിലേക്ക് റോമാ സഭയിൽ നിന്ന് കുറെയേറെ കുടുംബങ്ങളും അവരുടെ പ്രധാന വൈദികനും ചേരുവാനിടയായി. അവർ ഭൂരിപക്ഷവും ഗോവ, ബോംബെ, മംഗലാപുരം, സിലോൺ (ഇന്നത്തെ ശ്രീലങ്ക) പ്രദേശങ്ങളിൽ നിന്നുള്ളവരായിരുന്നു. അവരുടെ നേതാവായ അൽവാറിസ് കത്തനാർക്ക്, മെത്രാൻ സ്ഥാനം നൽകുവാൻ തീരുമാനിക്കുകയും, അദ്ദേഹത്തിന് 1889 ജൂലൈ 29-ന് കോട്ടയം സെമിനാരിയിൽ വച്ച് മെത്രാൻ സ്ഥാനം നൽകുകയും ചെയ്തു. പുതിയ മെത്രാന്റെ സ്ഥാനാഭിഷേകത്തിന്റെ കാർമ്മികർ കടവിൽ പൗലൂസ് മാർ അത്താനാസ്യോസ്, മുറിമറ്റത്തിൽ മാർ ഈവാനിയോസ്, പരുമല മാർ ഗ്രീഗോറിയോസ് എന്നിവരായിരുന്നു. പുതിയ മെത്രാന് അൽവാറീസ് മാർ യൂലിയോസ് എന്ന പേരിൽ ബോംബെ, മംഗലാപുരം, സിലോൺ, ഗോവ ഇടവകകളുടെ ചുമതലയാണ് നൽകിയത്. ഈ കാലയളവിൽ തന്നെ പരുമല തിരുമേനി കലയപുരം മാർ ബസേലിയോസ് മാർ ഗ്രീഗോറിയോസ് പള്ളിക്ക് ശിലാസ്ഥാപനം നിർവ്വഹിച്ചുവെന്നും കാണുന്നു.

## 27. കൗണ്ടർ മലയാളി മെമ്മോറിയലും പരുമലതിരുമേനിയും

പരുമല തിരുമേനിയുടെ സാമൂഹ്യ വീക്ഷണത്തെ ഉദാഹരിച്ച സംഭവമാണ് 1891-ൽ ആലപ്പുഴയിൽ കൂടിയ "കൗണ്ടർ മലയാളി മെമ്മോറിയൽ" യോഗത്തിൽ തിരുമേനി അധ്യക്ഷത വഹിച്ചു പ്രസംഗിച്ചത്. ഇതിനെക്കുറിച്ച് ബഹു. ഉമ്മൻ കെ. ഏബ്രഹാം അച്ചൻ (തിരുവല്ല) എഴുതിയ കുറിപ്പ് ഇവിടെ ചേർക്കുന്നു:




"സമൂഹത്തിൽ നീതി നടത്തിക്കിട്ടുവാൻ തിരുമേനി അഗ്രഹിച്ചു. അതു മൂലം സ്വസമുദായത്തിൽപ്പെട്ടവരുടെ എതിർപ്പുപോലും തിരുമേനി വക വെച്ചില്ല. മലയാളി മെമ്മോറിയലും, കൗണ്ടർ മലയാളി മെമ്മോറിയലും വന്ന സമയത്ത് (1891) തിരുമേനി കൈക്കൊണ്ട നിലപാട് ഇതു വ്യക്ത മാക്കുന്നു. തിരുവിതാംകൂർ സർവ്വീസിൽ ഉയർന്ന ഉദ്യോഗങ്ങൾ മറുനാട്ടുകാരായ ബ്രാഹ്മണർക്ക് നൽകുന്നത് അവസാനിപ്പിക്കുന്നതിനും സർക്കാർ സർവ്വീസിൽ ക്രിസ്ത്യാനികൾക്കും നായർ സമുദായാംഗങ്ങൾക്കും മറ്റും ജോലി സംവരണം ഏർപ്പെടുത്തുന്നതിനും ലക്ഷ്യം വച്ചു കൊണ്ട് 1891 ജനുവരി 10-ന് 10037 പേർ ഒപ്പിട്ടു സമർപ്പിച്ച അഭ്യർത്ഥന എന്ന മലയാളി മെമ്മോറിയലിനെതിരായി കൗണ്ടർ മലയാളി മെമ്മോറിയലും രൂപം കൊണ്ടു. നാട്ടുകാർക്ക്, പ്രത്യേകിച്ച് സുറിയാനി ക്രിസ്ത്യാനികൾക്ക് ഭാവിയിൽ സംവരണം മൂലം ലഭിക്കുവാൻ സാധിക്കുന്ന മലയാളി മെമ്മോറിയലിനെ തിരുമേനി എതിർത്തു. സർക്കാർ ഉദ്യോഗത്തിന്റെ യോഗ്യത, ജാതിയല്ലാ, ഭാരതത്തിലുള്ള തമിഴ്നാട്ടുകാരനും, തിരുവിതാംകൂറുകാരനും പരിശ്രമം കൊണ്ടും അധ്വാനം കൊണ്ടും നേടേണ്ടതാണ് ഉദ്യോഗവും ഉദ്യോഗക്കയറ്റമെന്നും തിരുമേനി കല്പിച്ചു. ആലപ്പുഴയിൽ ചേർന്ന കൗണ്ടർ മലയാളി മെമ്മോറിയലിന്റെ യോഗത്തിൽ പരുമല തിരുമേനി അധ്യക്ഷത വഹിച്ചു. ക്രിസ്ത്യാനികൾക്ക് പരാതിയൊന്നുമില്ലെന്ന് ഗവൺമെന്റിന് ഉറപ്പു നൽകുകയും ചെയ്തു."

## 28. ചാത്തുരുത്തി വീടുപണി

ചാത്തുരുത്തി തറവാട് പഴക്കമായപ്പോൾ, പുതിയ വീടു പണിയുന്നതിന് സഹോദരൻ കുഞ്ഞു വർക്കി, തിരുമേനിയുടെ അഭിപ്രായവും അനുവാദവും ചോദിച്ചിരുന്നു. അതിൻപ്രകാരം 1892 കുംഭം 12-ന് നിരണത്തു നിന്ന് വീട്ടിലേക്കയച്ച എഴുത്തിൽ, കല്ലു റുശ്മാ ചെയ്ത് അയച്ചുവെന്നും, പുതിയ വീടു വയ്ക്കുമ്പോൾ എല്ലാവരും അതിനായി ആന്തരികമായിട്ട് ഒരുങ്ങേണ്ടതാണെന്നും അറിയിക്കുന്നത് പ്രത്യേകം പ്രസക്തമായി തോന്നുന്നു:

"കല്ലു റുശ്മ ചെയ്തയച്ചതു ഇപ്പോൾ അവിടെ എത്തിയിരിക്കുമല്ലോ. ആ എഴുത്തിൽ പറയുന്നതുപോലെ സ്ഥാപിക്കുന്നതു കൂടാതെ-പിതാവായി ഇട്ടിട്ടുള്ളതു മാറി അടിസ്ഥാനപ്പെടുത്തുകയാകുന്നു. അതിനാൽ വളരെ ഭയത്തോടു കൂടെ ആയിരിക്കണം. ഒന്നാമതു- തങ്ങൾ ചെയ്തിട്ടുള്ളതായ പാപങ്ങളെക്കുറിച്ച് ദൈവത്തോടു കരഞ്ഞും അതൊക്കെയും

ഓർത്തനുതപിച്ചും പട്ടക്കാരന്റെ അടുക്കൽ പറഞ്ഞു കുമ്പസാരിച്ചും ദൈവത്തിൽ നിന്നു പാപപൊറുതി ഏറ്റു ശുദ്ധമായും ഭവനത്തിൽ ഉള്ള എല്ലാവരെയും ശുദ്ധമാക്കുകയും അതിന്ന് അവരോടു ദൈവത്തിൽ ശരണപ്പെട്ടും വലിപ്പത്തിൽ നിന്നും നിഗളത്തിൽ നിന്നും അകന്നും ആയിരിപ്പാൻ പ്രത്യേകം ഓർമ്മപ്പെടുത്തുന്നതും കൂടാതെ തമ്പുരാനെ പെറ്റ അമ്മയുടെ നാമത്തിലും മാർത്തോമ്മാശ്ലീഹായുടെ നാമത്തിലും നമ്മുടെ അപ്പന്റെ നാമം പറഞ്ഞും, ഇങ്ങനെ മൂന്നു കുർബ്ബാന ചൊല്ലിച്ച്- തങ്ങൾ കുമ്പസാരിച്ച് കുർബ്ബാന കൈക്കൊണ്ടും പുരപൊളിച്ച് അടിസ്ഥാനം ചെയ്‌വാൻ തുടങ്ങണം. ഇതാകുന്നു നമ്മുടെ താല്പര്യം. അപ്പോൾ ദൈവം അനുഗ്രഹിക്കും. ദൈവത്തിന്റെ വാസം അതിൽ ഉണ്ടാകും" (ഡോ. സാമുവേൽ ചന്ദനപ്പള്ളി, *മലങ്കര സഭാപിതാക്കന്മാർ,* പേജ് 89).

## 29. കൊളംബോ യാത്രയും മെത്രാൻ വാഴ്ചയും

അമേരിക്കയ്ക്കു വേണ്ടി റിനിവിലാത്തി എന്ന വൈദികനെ കൊളംബോയിൽ വച്ച് വാഴിക്കുവാൻ പാത്രിയർക്കീസിനാൽ നിയോഗിക്കപ്പെട്ടത്, കടവിൽ തിരുമേനിയും പരുമല തിരുമേനിയുമാണ്. കൊളംബോയിൽ അൽവാറിസ് മാർ യൂലിയോസിന്റെ ഭദ്രാസനപ്പള്ളിയായ "സന്മരണ മാതാവിന്റെ" പള്ളിയിൽ വച്ചായിരുന്നു വാഴിക്കൽ.

മലയാള വർഷം 1067 (1892) ഇടവം 3-ാം തീയതി കടവിൽ പൗലൂസ് മാർ അത്താനാസ്യോസും, അൽവാറിസ് മാർ യൂലിയോസും, പരുമല മാർ ഗ്രീഗോറിയോസും, പനക്കാവിൽ കൊച്ചു കോശിക്കത്തനാരും, യാത്ര തിരിച്ചു. ആലപ്പുഴ, തിരുവനന്തപുരം എന്നീ സ്ഥലങ്ങളിൽ കൂടി തൂത്തുക്കുടി മാർഗ്ഗം കൊളംബോയിൽ അവർ ഇടവം 12-ന് എത്തി. ഇടവം 16-ന് റിനി വിലാത്തിക്ക് റമ്പാൻസ്ഥാനവും, 17-ന് മെത്രാൻ സ്ഥാനവും നൽകി. കൊളംബോയിൽ വച്ച് പരുമല തിരുമേനിക്ക് "മുൾക്കിരീടത്തിന്റെ നായകൻ" (Commander of the Crown of Thorns) എന്ന ബഹുമതിയും ലഭിച്ചു. മെത്രാൻ വാഴ്ച കഴിഞ്ഞ് തിരുവനന്തപുരത്ത് തിരിച്ചെത്തിയപ്പോൾ അവിടെയുള്ള സഭാംഗങ്ങൾ ഉജ്ജ്വല വരവേൽപ്പാണ് നൽകിയത്. (1892 മിഥുനം 2-ന് അവർക്ക് നൽകപ്പെട്ട "മംഗളപത്ര"ത്തിന്റെ കോപ്പിയും 1892-ലെ ലക്കം 8 പേജ് 117-120 വരെ 'ഇടവകപ്പത്രികയിൽ ചേർത്തിട്ടുണ്ട്.)

## 30. മൂന്നു ഭദ്രാസനങ്ങളുടെ പ്രധാന ഇടയനും, ഇടയന്മാരും

നിരണം, തുമ്പമൺ, കൊല്ലം എന്നീ മൂന്ന് ഭദ്രാസനങ്ങളുടെ ഭരണ ചുമതല ഏറ്റെടുത്തിരുന്ന കൊച്ചുതിരുമേനിക്ക് ബോധ്യമായ ഒരു സംഗ




തിയുണ്ടായിരുന്നു. വൈദികർ തങ്ങളുടെ ചുമതലകൾ ഭംഗിയായി നിർവ്വഹിക്കാൻ തക്ക ബോധവൽക്കരണം നടത്തിയേ പറ്റൂ എന്ന്. അതിൻ പ്രകാരം, ഈ മൂന്നു മെത്രാസനങ്ങളിലേയും വൈദികരുടെ ഒരു യോഗം 1892 മിഥുനമാസം 30-നു പരുമല സെമിനാരിയിൽ കൂടി. ഈ യോഗത്തിനു മുന്നോടിയായി എല്ലാവരുടെയും മനസ് ഒരുക്കുന്നതിനുവേണ്ടി കൊച്ചുതിരുമേനി അയച്ച കല്പന, വൈദിക ശുശ്രൂഷയെക്കുറിച്ച് ഒരു പൊതുവിലയിരുത്തലും ഭാവിദർശനവും ആയിരുന്നു. 1892 കുംഭം 29-ന് അയച്ച കല്പനയിൽ പ്രധാനമായും പറഞ്ഞ കാര്യങ്ങൾ:

1. സത്യ വിശ്വാസത്തെയും, സഭാചട്ടത്തെയും ഗ്രഹിക്കാതെ, സഭാമക്കൾ എതിർത്തു നിൽക്കുന്നതാണ് സഭയുടെ അധഃപതനകാരണം.

2. നിയമപരമായി എന്തൊക്കെ തീരുമാനിച്ചാലും, വേദപഠിത്വം, ഉപദേശം, സഭാസംബന്ധമായ ശട്ടം കെട്ടുകൾ മുതലായവ അനുസരിക്കാതെ ഒന്നും ശരിപ്പെടുകയില്ല.

3. ദൈവത്തിന്റെ ശുശ്രൂഷക്കാരായ പട്ടക്കാർ അവരവർക്കുള്ള ആത്മീയ വിളിയുടെ താല്പര്യം ഗ്രഹിച്ച് ഏകരീതിയിൽ ഒരുമ്പെട്ടു കർത്താവിന്റെ വേലയെ വെടിപ്പായി നടത്തണം.

4. എല്ലാ വൈദികരും ചേർന്ന് ഒരു ക്ലിറിക്ക് യോഗമുണ്ടായിരിക്കണം.

5. പത്തു പന്ത്രണ്ട് പഠിത്തമുള്ളവരും, പ്രസംഗത്തിനു നിപുണരുമായ വൈദികരെ തിരഞ്ഞെടുത്ത് ഒരു റോസൈയോഗം ഉണ്ടായിരിക്കണം. അവർ സഞ്ചാര പ്രസംഗികളായിട്ടും, പുസ്തക തർജ്ജമക്കാരായിട്ടും, വിദ്യാഭ്യാസ പ്രവർത്തകരായിട്ടും, വിശ്വാസ പ്രബോധകരായിട്ടും, പുറജാതികളുടെ സുവിശേഷകരായിട്ടും, നിർമ്മാണ പ്രവർത്തന ചുമതലക്കാരായും, ധർമ്മശേഖര പിരിവുകാരായും, പ്രവർത്തിക്കണം.

6. അപ്പോസ്തലിക സഭയെന്നുള്ള മഹത്വം ഉണ്ടെങ്കിലും, സഭയായി അതിനടുത്ത ഒരു വേലയും ചെയ്യാതെ കലഹിച്ചു കഴിയുന്ന അവസ്ഥയുടെ പ്രധാന കാരണം "ഭരണ ദോഷമെന്നല്ലാതെ, റൂഹായ്ക്കടുത്ത ആട്ടിൻ കൂട്ടത്തെ നാം എന്തിനു കുറ്റം പറയുന്നു?"

7. യിരമ്യാ 23:1, എഹസ്ക്കിയേൽ 3:17 മുതൽ, 34:2 മുതൽ മുതലായ ഭാഗങ്ങൾ ഇന്നത്തെ ഇടയന്മാരെക്കുറിച്ചും കൂടിയാണ്.

മേല്പറഞ്ഞ കാര്യങ്ങളുടെ പശ്ചാത്തലത്തിൽ പരുമലത്തിരുമേനി

യുടെ അദ്ധ്യക്ഷതയിൽ പരുമലയിൽ കൂടിയ മൂന്നു ഭദ്രാസനങ്ങളിലെ വൈദിക യോഗം ധാരണയിലെത്തിയ പ്രധാന സംഗതികൾ:

1. പള്ളി സംബന്ധമായ ക്ഷേമാഭിവൃദ്ധികൾ പ്രത്യേകം പട്ടക്കാരുടെ ആലോചന, ഗുണദോഷം, നടത്തിപ്പ് മുതലായവയിൽ ആശ്രയിച്ചിരിക്കുന്നു.

2. പട്ടക്കാരുടെ ഒരു പൊതുസംഘം ഉണ്ടായിരിക്കണം

3. പൊതു സംഘത്തിൽ നിന്ന് ഒരു 'റോസൈ' സംഘം തിരഞ്ഞെടുക്കപ്പെടണം

4. ഓരോ ഇടവകയ്ക്കു പ്രത്യേകം പ്രത്യേകം ഇടവകയോഗം ഉണ്ടായിരിക്കണം

5 പള്ളികളിൽ ആഴ്ചതോറും വേദപാഠക്ലാസുകൾ നടത്തപ്പെടണം.

6. പള്ളികളിൽ മാറി മാറി പ്രബോധനം നൽകാൻ സഞ്ചാര പ്രസംഗത്തിനായി ഏതാനും വൈദികരെ പ്രത്യേകം നിയോഗിക്കണം.

7. പട്ടക്കാർ സ്വന്തം ഇടവകയ്ക്കു പുറത്ത് അക്രൈസ്തവരുടെയിടയിൽ "സുവിശേഷവേല" നടത്തണം.

8. പരുമല സെമിനാരിപണികൾ പൂർത്തിയാക്കുവാൻ എല്ലാവരും യത്നിക്കുകയും അവിടെ പരിശീലനം ലഭിച്ചവർ വൈദികരാവുകയും വേണം. സെമിനാരിയിൽ സുറിയാനി, ഇംഗ്ലീഷ്, മലയാളം മുതലായ ഭാഷകൾ പഠിപ്പിക്കണം.

9. പട്ടക്കാരുടെ വരുമാനത്തിനു സഭ മുഴുവൻ ഏകരീതിയിൽ ഒരു ക്രമീകരണം ആവശ്യമാണ്

10. സഞ്ചാര പ്രസംഗത്തിനു നിയോഗിക്കപ്പെടുന്നവർക്ക്, വഴിചിലവെങ്കിലും പൊതുവിൽ നിന്നു കൊടുക്കേണ്ടതാണ്.

(അവലംബം: മലങ്കര ഇടവകപ്പത്രിക; പുസ്തകം1, ലക്കം 7, പേജ് 100-104)

## 31. സഭയുടെ പൊതുവായ സ്ഥിതിയെക്കുറിച്ച് ഭാരപ്പെട്ട് ചില നടപടികൾ എടുക്കുന്നു

1892 (കർക്കടകം 23 ന്) പരുമല സെമിനാരിയിൽനിന്നും എല്ലാ പള്ളികൾക്കും ഒരിടയ ലേഖനം അയച്ചത് ശ്രദ്ധേയമാണ്. തൊട്ടുമുമ്പുകൂടിയ




വൈദിക (ക്ലിറിക്ക്) യോഗത്തിന്റെ തീരുമാനങ്ങൾ ജനങ്ങളെ അറിയിക്കുകയായിരുന്നു പ്രധാന ഉദ്ദേശ്യമെങ്കിലും, സഭയെക്കുറിച്ച് ഭാരപ്പെടുന്ന ഒരു ഇടയന്റെ വിചാരവികാരങ്ങൾ ഈ കല്പനയിൽ വളരെ വ്യക്തമാണ്. സഭയുടെ ഉന്നതിക്കായി ഇടവകകൾ കേന്ദ്രീകരിച്ചും, പൊതുവായും, പ്രവർത്തനങ്ങൾ നടത്തുവാൻ എല്ലായിടത്തും പിടിയരി ശേഖരണം ത്വരിതപ്പെടുത്തുവാനും പിടിയരിയുടെ പകുതികൊണ്ട് അതാത് ഇടവകകളുടെ സാമൂഹ്യപ്രവർത്തനങ്ങൾ തുടങ്ങിവയ്ക്കുവാനും പ്രസ്തുത ഇടയലേഖനം ആഹ്വാനം ചെയ്യുന്നു. കൂടാതെ, സ്ത്രീകൾക്ക് സഭാപ്രവർത്തനത്തിലുള്ള പങ്കിനെക്കുറിച്ച് പരുമലത്തിരുമേനി എടുത്തുപറയുന്നതും ഈ ലേഖനത്തിലാണ്. അതിന്റെ പ്രസക്തഭാഗങ്ങൾ:

“റോമാസഭക്കാർ അവരുടെ വിശ്വാസപ്രകാരം ഉള്ള സഭയുടെ കാവലിനായി അവർ കുടിയേറിയിരിക്കുന്ന വലിയതും ചെറിയതുമായ സ്ഥലങ്ങളിലും കുമ്പേന്തകളായിട്ടും സ്കൂളുകളായിട്ടും നിറച്ചുവരുന്നതും, പ്രൊട്ടസ്താന്തുകാർ അവരുടെ സഭയുടെ രക്ഷയ്ക്കായി സകലസ്ഥലങ്ങളിലും മേൽപ്രകാരവും അതിൽ ഉപരിയായും നടത്തിവരുന്നതും, തൽക്കാലം നമ്മിൽ നിന്നുവേർപിരിഞ്ഞ് പുതിയസഭ ഉണ്ടാക്കുവാൻ ഒരുമ്പെട്ടുവരുന്ന നവീകരണക്കാർ അതിന്റെ നായകന്മാരുടെ അത്യുൽസാഹത്താൽ സിമ്മനാരിയും സ്കൂളുകളും പഠിത്വങ്ങളും അതിനടുത്ത സംഘങ്ങളും നടത്തുവാൻ പരിശ്രമിച്ചുവരുന്നതും നിർജ്ജീവാവസ്ഥയിൽ കിടന്നിരുന്ന ആറുവർഷക്കാർ എന്ന കൂട്ടർ ഇപ്പോൾ തലയുയർത്തി അതാതുസ്ഥലങ്ങളിൽ അവരുടെ ഗണങ്ങളെ ഉണർത്തി അവർക്കുള്ള നടപടികളെയും ശട്ടങ്ങളെയും പുതുതായി ഉറപ്പിച്ചുവരുന്നതും വിശേഷാൽ ഇപ്പോൾ മുഹമ്മദീയരും അജ്ഞാനികളും കൂടെ അവരുടെ വേദത്തെയും ശാസ്ത്രത്തെയും പുഷ്ടിപിടിപ്പിക്കുകയും, അവർക്ക് സംഘങ്ങളെ ഉറപ്പിച്ച് അവരുടെ വിശ്വാസത്തെ പ്രബലപ്പെടുത്തുന്നതുമായ പ്രസംഗങ്ങൾ നടത്തുകയും മറ്റും ചെയ്തുവരുന്നതും കാണുന്നില്ലയോ? എന്നാൽ *ഇവരുടെ ഇടയിൽ പരമാർത്ഥപ്പെട്ടവരെങ്കിലും ഇടയനില്ലാത്ത ആടുകളെപ്പോലെ ചിന്തപ്പെട്ടും ഏവർക്കും പിടിപ്പാൻ തക്കവണ്ണം കാവലില്ലാതെയും ഇടയന്റെ വിളിക്കീഴുപോകുന്ന സ്വഭാവം വിട്ടും നടക്കുന്ന ആട്ടിൻകൂട്ടങ്ങളായ നാം അവർക്ക് വിനോദക്കാഴ്ചയ്ക്കും പരിഹാസത്തിനും അക്രമത്തിനും പാത്രീഭവിച്ചിരിക്കുന്നതും വല്ല്യ സങ്കടം അല്ലയോ?.....*

ആകയാൽ പ്രിയമുള്ളവരേ! ഈ ഭയവും വ്യസനവും തീർപ്പാൻ നാം

ദൈവസ്നേഹത്തോടും ഭക്തിവൈരാഗ്യത്തോടും ഒരുമ്പെട്ടുകൂടുകയും അകമെയും പുറമെയുമുള്ള രണ്ടുകോട്ടകളുടെയും ആലയങ്ങളുടെയും കേടുകൾ തീർപ്പാൻ അത്യുല്സാഹമുള്ളവരായിരിക്കുകയും വേണം. അതായതു നമ്മുടെ തെക്കിനടുത്ത നിരണം, കൊല്ലം, തുമ്പമൺ എന്നീ മൂന്ന് ഇടവകകളുടെ പ്രധാനകോട്ടയും ഭദ്രാസനവുമായി ആദ്യമേ മാർ ദീവന്ന്യാസ്യോസ് മെത്രാപ്പോലീത്താ അവർകളാൽ സ്ഥാപിക്കപ്പെട്ടിട്ടുള്ള ഈ പരുമല സെമിനാരിയുടെയും പള്ളിയുടെയും പണി തീർക്കുക, പഠിത്തം മുതലായതു നടത്തുക, എല്ലാ പള്ളികളിലും സ്കൂളുകളിലും ഞായറാഴ്ചതോറും വേദോപദേശവും, കൂടിപ്രാർത്ഥനയും നടത്തുക, സഞ്ചാരപ്രസംഗത്തിനു ആളുകളെ തെരഞ്ഞെടുക്കുക, പുറജാതിക്കാരോടു സുവിശേഷം അറിയിച്ച് അവരെ മിശിഹായിലേയ്ക്ക് തിരിപ്പിക്കുക, വിശ്വാസസ്ഥിരതയ്ക്കും അറിവിനും തക്കതായ പുസ്തകങ്ങൾ തർജ്ജമ ചെയ്തും മറ്റും ഉണ്ടാക്കുക, എല്ലാ പള്ളികളിലെയും ക്ഷേമത്തിനും സമാധാനത്തിനും അവകാശപ്പെട്ട ചട്ടംകെട്ടുകൾ ഏർപ്പെടുത്തി നടത്തിക്കുക, മുതലായവകളിൽ യത്നിപ്പാൻ ആവശ്യപ്പെട്ടിരിക്കുന്നു. ഇടവകകളുടെ ശുശ്രൂഷകൾക്കും നടത്തിപ്പുകൾക്കും വേണ്ടിയുള്ള ആലോചനയ്ക്കായിട്ടത്രെ ഇതിനുമുൻപ് നിങ്ങൾക്ക് പൊതുവായി സാധനം അയച്ച് ഈ കഴിഞ്ഞമാസം 30 -ാം തീയതി ആത്മികവേലക്കാരായ ക്ലിറിക്കുസംഘത്തെ ഇവിടെ വിളിച്ചുകൂട്ടിയത്. അതിൽ ദൈവത്തിന്റെ മക്കളിൽ നിന്നും ലഭിക്കുന്ന കാഴ്ചകളും ഔദാര്യങ്ങളും ഒഴികെ മുമ്പുതന്നെ സഭയിൽ നിശ്ചയിച്ചു നടത്തിവന്നതായ പിടിയരി എല്ലാ പള്ളികളിൽ നിന്നും പിരിച്ച് നടത്തണമെന്നും ആലോചിച്ചതല്ലാതെ ഇതിനു മറ്റൊരു വഴിയും കരുതീട്ടില്ലാത്തതും കരുതുവാനില്ലാത്തതുമെന്ന് നിങ്ങളുടെ സ്നേഹത്തിനു ഗ്രഹിക്കാവുന്നതും ആണല്ലോ?

മഗ്ദലനമറിയവും ലാസറിന്റെ പെങ്ങൾ മറിയവും മാർത്തയും അഗതിയായ വിധവസ്ത്രീയും മറ്റും സുഗന്ധതൈലം, ചെമ്പുകാശ് മുതലായവ ഭക്തിപൂർവ്വം കർത്താവിന് കാഴ്ചവെക്കയും അതിനാൽ എല്ലാവരെക്കാൾ താൻ അവരെ അനുഗ്രഹിച്ചു ബഹുമാനിക്കയും താൻ ഉയർത്തെഴുന്നേറ്റശേഷം ആദ്യമേതന്നെ മഗ്ദലനമറിയത്തിനു കാണപ്പെടുവാൻ സംഗതിവരുത്തുകയുംകൂടെ ചെയ്തിട്ടുണ്ടല്ലോ. അതിനാൽ പാപക്കനി പറിപ്പാൻ ഇടവന്നതായ ആ കൈകൊണ്ടുതന്നെ കർത്താവിന് സുഗന്ധതൈലം പോലെ അനുകൂലവാസനയുള്ള പിടിയരി എന്ന ആ കാഴ്ച നിത്യവും എല്ലാസമയവും അവർ തനിക്കായി കാഴ്ചവെച്ചുകൊള്ളട്ടെ....

അതിനാൽ പ്രിയമുള്ളവരേ ദൈവത്തിനും തന്റെ വേലക്കാർക്കും നാം ചെയ്യുന്ന ദാനം കൊണ്ട് നമുക്ക് ഒരു കുറവും വരുന്നതല്ലെന്നും അതി




നാൽ വല്ല്യസഹായവും രക്ഷയും ലഭിക്കുമെന്നും വിശ്വസിപ്പിൻ...''

## 32. തിരക്കുപിടിച്ച അജപാലനം – ഇടയ്ക്ക് അല്പം വിവാദം

തിരക്കുപിടിച്ച ഭദ്രാസനഭരണത്തിൽ ഇടവകകൾ സന്ദർശിക്കുവാനും ഇടയലേഖനങ്ങളും കല്പനകളും ഇറക്കുവാനും പരുമലത്തിരുമേനി സമയം കണ്ടെത്തി. വ്യക്തിബന്ധങ്ങൾ സൂക്ഷിക്കുവാൻ പ്രത്യേക താല്പര്യം കാണിച്ചിരുന്നുവെന്നതിന്റെ തെളിവാണ് 1893 വൃശ്ചികം 26 ന് കക്കുപ്പാറ പള്ളിയിൽ നിന്ന് നരിയാപുരം തൈപ്പറമ്പിൽ മാത്തന്റെ നിര്യാണത്തിൽ അനുശോചിച്ചുകൊണ്ട് മകൻ കൊച്ചുമാത്തന് എഴുതിയ കത്ത്. ഈ കത്തിൽ പരേതനായ മാത്തനെ വിശേഷിപ്പിച്ചിരിക്കുന്നത് ''നമ്മുടെ പ്രിയപ്പെട്ട പ്രാവാകുന്ന ശുദ്ധാത്മാവ്[8] എന്നാണ്.

പല പള്ളികളിലും നടന്നിരുന്ന ആചാരങ്ങളെ എതിർക്കേണ്ടി വന്ന തിനാൽ പരുമലത്തിരുമേനിയെക്കുറിച്ചും പെരുന്നാൾ മുടക്കുകാരനെന്നും, ദുഷിപ്പുകാരനെന്നും ചിലർ കുപ്രചരണം നല്കി. ഉദാഹരണത്തിന്, പുതുപ്പള്ളി പെരുന്നാളിലെ ചില കൊട്ടു കളികളും ആചാരങ്ങളും സംബന്ധ മായി പരുമലതിരുമേനിയുടെ നിലപാട് ചർച്ചാവിഷയമായിരുന്നു. ഇക്കാ ര്യത്തിൽ തിരുമേനി സ്വന്തം വീട്ടുകാർക്ക് നൽകിയ ഒരു വിശദീകരണം ഇപ്രകാരമാണ്:

''പുതുപ്പള്ളി പള്ളിയിലെ പെരുന്നാളിനെ ദുഷിച്ച് ഒന്നും നാം പറ ഞ്ഞിട്ടില്ല. ആ പെരുന്നാൾ ദിവസം നാം തിരുവല്ലായിൽ ആയിരുന്നു. പാത്രിയർക്കീസുബാവാ തിരുമനസ്സുകൊണ്ട് പള്ളികളിലെ കൊട്ടും കളി കളും മുമ്പെ തന്നെ വിരോധിക്കയും ഒരു കല്പനപ്രകാരം നിർത്തു കയും, പിന്നത്തേതിൽ ആവർത്തിക്കുകയും ചെയ്ത വിവരം അവിടെ അറിഞ്ഞപ്പോൾ വല്ല്യ ഭയങ്കരമായ കല്പന വരികയും അതനുസരിച്ച് മേൽ ഈ വക നിർത്തിവയ്ക്കേണ്ടതെന്നും, കമ്മറ്റിയിൽ ഉറപ്പിക്കുകയും ചെയ്തിരിക്കയാൽ തിരുവല്ലായിൽ കൊട്ടും നാം വിരോധിക്കയും അതു പ്രകാരം അവർ നിർത്തുകയും ചെയ്തുവെന്നല്ലാതെ പെരുന്നാൾ മുട ക്കുകയോ, പെരുന്നാളിനെക്കുറിച്ച് ദുഷിക്കയോ ഒരിക്കലും നാം ചെയ്തി ട്ടില്ല, ചെയ്യുന്നതുമല്ല. ഇപ്രകാരം പള്ളികൾക്ക് അയച്ചിട്ടുള്ള സാധന ങ്ങളുടെ ഒരു പ്രതിയും ഇതൊന്നിച്ചയയ്ക്കുന്നു.

(1893 കർക്കടകം 2 ന് ഓമല്ലൂർ പള്ളിയിൽ നിന്നും ചാത്തുരുത്തിൽ കൊച്ചുമാത്തുവിന് എഴുതിയ കത്തിൽ നിന്നും ഡോ. സാമുവേൽ ചന്ദ

നപ്പള്ളി, *പവിത്രരചനകൾ* പേജ് 129)

## 33. പുതുക്കിപ്പണിത പരുമലപ്പള്ളിയുടെ താല്ക്കാലിക കൂദാശ

ദീർഘകാലമായി നടന്നുവരുന്ന പരുമലപ്പള്ളിയുടെ പണി ഒരുവിധം പൂർത്തിയാക്കുവാൻ ഇടയായി. പണി പൂർത്തിയാക്കുവാനുള്ള കഠിനയത്നത്തിൽ അനേകം പേർ സഹകരിച്ചു. ഇടവകകളിൽ നിന്ന് പിടിയരിയെടുത്തും , സംഭാവനകൾ സ്വീകരിച്ചും ഒക്കെയാണ് പണി പൂർത്തിയാക്കിയത്. 1895 ജനുവരി 27 ന് (മകരം 15) പുലിക്കോട്ടിൽ തിരുമേനിയും പരുമല തിരുമേനിയും ചേർന്ന് പള്ളിയുടെ താല്ക്കാലിക കൂദാശ നിർവ്വഹിച്ചു. വിത്തുകൾക്കുവേണ്ടി ദൈവമാതാവിന്റെ മധ്യസ്ഥതാപെരുന്നാളിന്റെ ദിവസം കൂദാശ ചെയ്ത പുതിയ പള്ളിയിൽ മൂന്നു ത്രോണോസുകൾ ഉണ്ടായിരുന്നു. നടുവിലത്തെ ത്രോണോസ് പത്രോസ് പൗലൂസ് ശ്ലീഹാമാരുടെ തന്നെ നാമത്തിൽ മുമ്പത്തെ പള്ളിയിലേതുപോലെയും, പുതുതായി ചേർത്ത വടക്കുവശത്തെ ത്രോണോസ് വി. ദൈവമാതാവിന്റെ നാമത്തിലും, തെക്കുവശത്തെ ത്രോണോസ് വി. മാർത്തോമ്മാ ശ്ലീഹായുടെ നാമത്തിലും പ്രതിഷ്ഠിക്കപ്പെട്ടു. പക്ഷെ, സെമ്മിനാരിയി കെട്ടിടത്തിന്റെ പണി പിന്നെയും നടത്തുവാനുണ്ടായിരുന്നു.

## 34. ഊർശ്ലേം യാത്ര

പരുമലപ്പള്ളി കൂദാശ നിർവ്വഹിച്ചു കഴിഞ്ഞാൽ തനിക്ക് നിർവ്വഹിക്കാനായി കുറെക്കാലമായി പരുമലത്തിരുമേനി പ്രാർത്ഥനയിലും തയ്യാറെടുപ്പിലും കരുതിയിരുന്ന കാര്യമാണ്, വിശുദ്ധനാട് സന്ദർശിക്കുകയെന്നത്. ഇതിനായി മലങ്കരയിലുള്ള പള്ളികളും വ്യക്തികളും അയ്യായിരത്തിൽപ്പരം രൂപയോളം സംഭാവന നല്കി. അതിൻപ്രകാരം പരുമലപ്പള്ളി കൂദാശ നടത്തിയതിന്റെ പിറ്റേന്നുതന്നെ, കൃത്യമായി പറഞ്ഞാൽ, 1895 ജനുവരി 28 തിങ്കളാഴ്ച (മകരം 16 ന്) പരുമലയിൽ നിന്നും പുറപ്പെട്ടു. യാത്രാസംഘത്തിൽ ആകെ എട്ടുപേരുണ്ടായിരുന്നു. 1) പരുമല തിരുമേനി 2) വട്ടശ്ശേരി ഗീവറുഗീസ് മല്പാൻ 3) വെട്ടിക്കൽ കൊച്ചുപൗലൂസ് റമ്പാൻ 4) തുമ്പമൺ കരിങ്ങാട്ടിലച്ചൻ 5) തെക്കൻപറവൂർ തോപ്പിൽ ലൂക്കോസ് അച്ചൻ 6) കടമ്പനിട്ട പുത്തൻപുരയ്ക്കൽ ഗീവർഗീസ് അച്ചൻ 7) ശീമക്കാരൻ സ്ലീബാ ശെമ്മാശൻ 8) പരുമല തോപ്പിൽ പീലിപ്പോസ് എന്ന ചെറുപ്പക്കാരനായ സഹായി. ഇവരിൽ ആദ്യത്തെ ആറുപേരും കൂടി 1895 കുംഭം 9 ന് കൊച്ചിയിൽ നിന്ന് യാത്ര പുറപ്പെട്ടു. ശെമ്മാശനും സഹായിയും നേരത്തെതന്നെ ബോംബെയ്ക്ക് പോയിരുന്നു.




ഊർശ്ലേമിലെ അന്നത്തെ മെത്രാപ്പോലീത്താ ആയിരുന്ന ഗീവർഗീസ് മാർ ഗ്രിഗോറിയോസിന്റെ ക്ഷണപ്രകാരവും, ഒത്താശപ്രകാരവുമായിരുന്നു യാത്ര. യാത്രയുടെ പ്രധാന ഉദ്ദേശ്യം എന്തായിരുന്നുവെന്ന് പരുമല തിരുമേനിതന്നെ തന്റെ ഊർശ്ലേം യാത്രാവിവരണത്തിന്റെ ആദ്യവാചകത്തിൽ ഇങ്ങനെ കൊടുത്തിരിക്കുന്നു.

"വിശുദ്ധ വേദപുസ്തകത്തിൽ അടങ്ങിയിരിക്കുന്ന പ്രധാന ചരിത്ര സംഭവങ്ങൾ നടന്ന സ്ഥലവും, ദാവീദു മുതലായ മഹാരാജാക്കന്മാരുടെ രാജധാനിയും, ലോകരക്ഷകനായ യേശുമിശിഹായുടെ കാല്പ്പാദങ്ങളാലും ലോകത്തിൽ പാപങ്ങളെ നീക്കിക്കളയുന്ന ദിവ്യകുഞ്ഞാടിന്റെ ജീവബലിയാലും ശുദ്ധീകരിക്കപ്പെട്ടതുമായ ഊർശ്ലേം പട്ടണവും, അതിൽ സ്ഥാപിച്ചിട്ടുള്ള വിലയേറിയ മാണിക്കങ്ങളാകുന്ന കർത്താവിൻ കബർ മുതലായ പരിശുദ്ധസ്ഥലങ്ങളും, സന്ദർശിച്ച് അനുഗ്രഹങ്ങളെ പ്രാപിക്കണമെന്ന് വളരെക്കാലമായി നമ്മിൽ ആഗ്രഹം ജനിച്ചിരുന്നു."

ഊർശ്ലേം യാത്രയുടെ ഏറ്റവും സംക്ഷിപ്തമായ ഒരു വിവരണം, ഡോ. സാമുവേൽ ചന്ദനപ്പള്ളി 'പവിത്രരചനകളി'ൽ കൊടുത്തിരിക്കുന്നത് ശ്രദ്ധേയമാണ്. "1895 -ൽ പരുമല ഗീവറുഗീസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ എഴുതി പ്രസിദ്ധീകരിച്ച ഊർശ്ലേം യാത്രാവിവരണമാണ് മലയാളത്തിലെ മൂന്നാമത്തെ യാത്രാവിവരണഗ്രന്ഥം.

ഗ്രന്ഥകാരനായ മെത്രാപ്പോലീത്താ വിശുദ്ധനാട് (ഊർശ്ലേം) സന്ദർശിച്ചതിന്റെ സംക്ഷിപ്തസുന്ദരമായ വിവരണമാണ് ഗ്രന്ഥത്തിന്റെ ഉള്ളടക്കം. 1895 കുംഭം 9 ന് മെത്രാപ്പോലീത്തായും സംഘവും യാത്ര പുറപ്പെടുന്നു. 18 ന് പട്ടാമ്പിയിൽ നിന്നും തീവണ്ടിമാർഗ്ഗം ബോംബെയിൽ എത്തിയ അവർ, പാസ്പോർട്ട് സംബന്ധമായ സാങ്കേതിക പ്രശ്നങ്ങളുടെ ക്രമീകരണത്തിന് അവിടെ കുറെ ദിവസം തങ്ങിയ ശേഷം മീനം 8 ന് കപ്പലിൽ ഊർശ്ലേമിലേയ്ക്ക് പുറപ്പെട്ടു. എയിഡൻ, ബാബൽമണ്ടെബ്, ജൂബൽസ്ഗാർ, കുമറാൻ ദ്വീപുകൾ, ചെങ്കടൽ, ആഫ്രിക്കയിലെ ബർനീസ്, സൂയസ് ഉൾക്കടൽ, പോർട്ട്സയിഡ് എന്നീ സ്ഥലങ്ങളിലൂടെയുള്ള ആപൽക്കരവും അത്ഭുതകരവുമായ യാത്രയ്ക്കുശേഷം യാത്രികർ യോപ്പാ തുറമുഖത്ത് ഇറങ്ങി. അവിടെ നിന്നും തീവണ്ടിമാർഗ്ഗമായിരുന്ന യാത്ര. ഊർശ്ലേം റയിൽവേ സ്റ്റേഷനിലെത്തിയ ഈ തീർത്ഥാടകർക്ക് ഹൃദ്യമായ സ്വീകരണമാണ് ലഭിച്ചത്.... ഇവർ ദർശിച്ച പ്രധാന സ്ഥലങ്ങൾ, മർക്കോസിന്റെ ഭവനമാകുന്ന നമ്മുടെ ദയറാ, വിശുദ്ധ കബ

റിടം ഇരിക്കുന്ന ക്യംതാപള്ളി, അതിൽ സുറിയാനിക്കാർ ഉൾപ്പെടെയുള്ള പല ജാതികളുടെ പള്ളികൾ, മാർ യാക്കോബ് ശ്ലീഹായുടെ സിംഹാസനം, കന്യാസ്ത്രീ അമ്മയെ മാമോദിസാ മുക്കിയ സ്ഥലം, ഗോഗുൽത്താ, കുരിശുനാട്ടിയതും പാറ പിളർന്നതുമായ സ്ഥലം, യോസേഫിന്റെയും നിക്കോദീമോസിന്റെയും കബറിടങ്ങൾ, ദാവീദിന്റെ ശവക്കല്ലറ, എസ്തപ്പാനോസിനെ കല്ലെറിഞ്ഞ സ്ഥലം, ഗത്സെമെന എന്ന തോട്ടം, രക്തനിലം, പീലാത്തോസിന്റെ അരമന, വിസ്താരസ്ഥലം, കർത്താവിനെ പിടിച്ചുകെട്ടിയ തൂണ്, ശ്ലോമ്മോന്റെ ദേവാലയം ഇരുന്നിടത്ത് ഇപ്പോൾ സ്ഥാപിച്ചിരിക്കുന്ന മുഹമ്മദുപള്ളി, ബേത്‌ലഹേമിൽ കർത്താവിന്റെ ജനനസ്ഥലം, തന്നെ കിടത്തിയ പുൽക്കൂട്, ഇടയന്മാർക്ക് ദൂതന്മാർ കാണപ്പെട്ട സ്ഥലം, എന്നുവേണ്ട സുവിശേഷത്തിൽ പറഞ്ഞിട്ടുള്ളതായി യരുശലേമിലും ബേത്‌ലഹേമിലും നടന്ന സംഭവങ്ങളെക്കുറിക്കുന്ന സ്ഥലങ്ങളെ മിക്കവാറും കാണുകയും ദൈവാരാധനകൾ നടത്തുകയും ചെയ്തു. (മലങ്കര ഇടവകപ്പത്രിക 1895, പു. 4, ല 5, പുറ. 77, 78)

വിശുദ്ധ നഗരത്തോട് വിടവാങ്ങിയ സംഘം 1895 മേടം 11 ന് ബുധനാഴ്ച സ്വദേശത്തേയ്ക്ക് മടങ്ങി. ഇടവം 5 ന് വെള്ളിയാഴ്ച പന്ത്രണ്ടരമണിക്ക് ഷൊർണ്ണൂർ സ്റ്റേഷനിൽ അവർ കാലുകുത്തിയതോടുകൂടി ആ തീർത്ഥയാത്ര അവസാനിച്ചു" (പവിത്രരചനകൾ, പേജ് 23, 24).

അങ്ങനെ രണ്ടാഴ്ചയിലധികം വിശുദ്ധനാട്ടിൽ, അതും കഷ്ടാനുഭവാഴ്ചയും ഉയിർപ്പും ഉൾപ്പെട്ട കാലം. ചെലവഴിക്കാൻ തക്കവണ്ണം ഇടയായ തീർത്ഥയാത്ര ഒരു ഉജ്ജ്വലമായ ആത്മീയാനുഭവമാണ് പരുമലത്തിരുമേനിക്കും സംഘത്തിനും സമ്മാനിച്ചത്.

പരുമലത്തിരുമേനിയുടെയും സംഘത്തിന്റെയും ഊർശ്ലേം യാത്രയുടെ കലണ്ടർ ഫാ. ജോൺ തോമസ് കരിങ്ങാട്ടിലാണു തയ്യാറാക്കിയിരിക്കുന്നത്. ഇംഗ്ലീഷ് കലണ്ടർ അനുസരിച്ച് ഊർശ്ലേം യാത്രയെ മനസ്സിലാക്കാൻ വളരെ പ്രയോജനകരമാണ്:

"പരുമല മാർ ഗ്രിഗോറിയോസ് ഊർശ്ലേമിലേക്ക് നടത്തിയ യാത്രയ്ക്ക് അഞ്ച് ഘട്ടങ്ങൾ ഉണ്ടായിരുന്നു.

## 1. പരുമലയിൽനിന്നു ബോംബെയിലേയ്ക്ക്

1895 ജനുവരി 27 ന് ഞായറാഴ്ച പരുമലപ്പള്ളി താല്ക്കാലികമായി കൂദാശ ചെയ്തു. പിറ്റേദിവസം 28 ന് തിങ്കളാഴ്ച പരുമലയിൽ നിന്നും ഊർശ്ലേമിലേയ്ക്ക് ജലമാർഗ്ഗം യാത്ര തിരിച്ചു. ഫെബ്രുവരി 7 ന് വ്യാഴാഴ്ച മുളന്തുരുത്തിയിലും 16 ന് ശനിയാഴ്ച കൊച്ചിയിലും, എത്തി. കേരള



ത്തിലെ വിവിധ സ്ഥലങ്ങളിൽ നിന്നും സമാഹരിച്ച കാഴ്ചകളും വഴി പാടും പരുമല തിരുമേനിയും യാത്രാസംഘവും ഈ ഭാഗങ്ങളിൽ നിന്നും നേരിട്ട് സ്വീകരിച്ചു. മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്ന്യാസ്യോസ് അഞ്ചാമന്റെ അനുഗ്രഹങ്ങളും വാങ്ങി ഒലവക്കോട് റെയിൽവേ സ്റ്റേഷനിൽ നിന്നു ബോംബെയിലേയ്ക്ക് തിരിച്ചു. മദ്രാസിലെ ആർക്കോണത്ത് എത്തി. അവിടെ നിന്നാണ് ബോംബെയ്ക്കുള്ള ട്രെയി നിൽ കയറുന്നത്. ട്രെയിൻ യാത്രയെക്കുറിച്ച് പരുമലത്തിരുമേനി: ബോംബേ - മദ്രാസ് വണ്ടിയെക്കാൾ വേഗത കൂടുന്നതും അടുത്ത് സ്റ്റേഷ നില്ലാത്തതിനാൽ ഇടയ്ക്ക് അധികം താമസമില്ലാത്തതും മുറികൾ വിസ്താരം ഉള്ളതും ആകുന്നു എന്ന് പറയുന്നു.

## 2. ബോംബെയിൽ നിന്നു യോപ്പയിലേയ്ക്ക്

പരുമലത്തിരുമേനിയും യാത്രാസംഘവും ബോംബെയിൽ നിന്ന് യാത്ര തിരിക്കുവാൻ വളരെയേറെ താമസം നേരിട്ടു. 1895 മാർച്ച് 5ന് ചൊവ്വാഴ്ച ബോംബെയിൽ എത്തിയെങ്കിലും യാത്ര തിരിക്കുന്നത് 20 നാണ്. ബോംബെയിൽ 18 ദിവസം ചെലവിട്ടു. കപ്പലിൽ 18 ദിവസത്തെ യാത്രയുണ്ടായിരുന്നു യോപ്പയിലേയ്ക്ക്.

## 3. വിശുദ്ധനാട്ടിൽ

1895 ഏപ്രിൽ 7 ഓശാന ഞായറാഴ്ച പകൽ 11 മണിക്കാണ് കപ്പൽ യോപ്പാ തുറമുഖത്ത് എത്തിച്ചേരുന്നത്. ഊർശ്ലേമിൽ എത്തുമ്പോൾ കൃത്യം അഞ്ചരമണി. യേശുവിന്റെ കാല്പ്പാടുകൾ പതിഞ്ഞ പുണ്യസ്ഥ ലങ്ങൾ എല്ലാം സന്ദർശിക്കുന്നതിനായി 13 ദിവസം എടുത്തു. തുമ്പമൺ കരിങ്ങാട്ടിൽ സ്കറിയ കത്തനാർക്ക് ഏപ്രിൽ 13 ന് കോറെപ്പിസ്കോപ്പാ സ്ഥാനം നല്കി. ഏപ്രിൽ 22 ന് തിരികെ യോപ്പയിൽ എത്തി. ഈഗു പ്തായ (കോപ്റ്റിക്) ദയറായിൽ മൂന്നു ദിവസം താമസിച്ചു.

## 4. വിശുദ്ധനാട്ടിൽ നിന്നു ബോംബെയിലേയ്ക്ക്

1895 ഏപ്രിൽ 25 ന് വ്യാഴം പരുമലത്തിരുമേനിയും യാത്രാസംഘവും യോപ്പയിൽ നിന്നും കപ്പൽ കയറി. മുമ്പിൽ പോയ ഒരു കപ്പൽ സൂയ്സ് തോട്ടിൽ ഉറച്ചതിനാൽ പരുമലത്തിരുമേനിയും സംഘവും യാത്രചെയ്ത കപ്പൽ തോടിന്റെ ഒരുഭാഗത്ത് കിടക്കേണ്ട തായി വന്നു. മെയ് 13 ന് തിങ്കളാഴ്ച രാവിലെ 10 മണിയോടുകൂടി

ബോംബെയിലിറങ്ങി.

## 5. ബോംബെ – ഷൊർണ്ണൂർവഴി പരുമലയിൽ

ബോംബെയിൽ നിന്നും ട്രെയിൻ മാർഗ്ഗം മെയ് 17 ന് വെള്ളിയാഴ്ച ഷൊർണ്ണൂരിലെത്തി. അവിടെ നിന്നും പഴഞ്ഞിപ്പള്ളിയിൽ മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് അഞ്ചാമൻ വന്നിട്ടുണ്ടെന്ന് അറിഞ്ഞ് നേരിട്ട് അങ്ങോട്ടുപോയി. അന്യോന്യം ആലിംഗനം ചെയ്തശേഷം ഊർശ്ലേം സന്ദർശനാനുഭവങ്ങൾ പങ്കിട്ടു. പിന്നീട് ചാവക്കാട്, വടക്കൻ പറവൂർ, വഴി കൊച്ചിയിൽ എത്തി. സ്വദേശമായ മുളന്തുരുത്തി, കണ്ടനാട് പള്ളികൾ സന്ദർശിച്ചു. പരുമലത്തിരുമേനിക്ക് എല്ലായിടത്തും രാജോചിത സ്വീകരണങ്ങൾ ലഭിച്ചു.

മുളന്തുരുത്തിയിൽ നിന്നു ജൂൺ 4 ന് കോട്ടയം കുമരകം പള്ളിയിൽ എത്തി. കുമരകത്തുനിന്നും ജലമാർഗ്ഗം താഴത്തങ്ങാടിയിലേയ്ക്ക് എതിരേറ്റു. പിന്നീട് കനകപ്പല്ലക്കിൽ പട്ടണം ചുറ്റി ആഘോഷമായി പഴയ സെമിനാരിയിലേയ്ക്ക് ആനയിച്ചു. അവിടെ മലങ്കര മെത്രാപ്പോലീത്താ മാർ ദിവന്നാസ്യോസ് അഞ്ചാമനും സെമിനാരി അദ്ധ്യാപകരും വിദ്യാർത്ഥികളും സ്വീകരിച്ചു. അനന്തരം ജൂൺ 6 ന് നിരണത്ത് വലിയ സ്വീകരണം ഏറ്റുവാങ്ങി പരുമലയിൽ എത്തിച്ചേർന്നു.

പരുമലയിൽ നിന്നും ഊർശ്ലേമിൽ പോയി തിരികെ പരുമലയിൽ എത്തിയപ്പോൾ യാത്രയുടെ ദൈർഘ്യം 130 ദിവസം,. 1895 ജനുവരി 29 തിങ്കളാഴ്ച പരുമലയിൽ നിന്നും യാത്ര തിരിച്ച പരുമല തിരുമേനി ഊർശ്ലേം സന്ദർശിച്ച് തിരിച്ചെത്തുന്നത് ജൂൺ 6 ന് ആണ്. ഏകദേശം നാലരമാസം യാത്ര നീണ്ടുനിന്നു" (പരുമലത്തിരുമേനി മലയാള സാഹിത്യത്തിൽ, പേജ് 41–43).

പരുമലത്തിരുമേനി ആ മലയാളത്തിലെ ഒരനുഗൃഹീത എഴുത്തുകാരനും, ക്രൈസ്തവപാരമ്പര്യത്തിലെ അനന്യ ആത്മീയദർശകനുമാക്കുന്ന അനശ്വര ഗ്രന്ഥമാണ് 1895 ജൂലൈയിൽ പ്രസിദ്ധീകരിച്ച "ഊർശ്ലേം യാത്രാവിവരണം. അനേകം അനുഭവങ്ങളോടൊപ്പം യേശുതമ്പുരാന്റെ കബറിടത്തിൽ, ഓരോ ഉയിർപ്പ് പെരുന്നാളിലും ലഭ്യമാകുന്ന "പുത്തൻതീ"യുടെയും മറ്റും വിവരണം ഊർശ്ലേം യാത്രയിൽ നൽകുന്നത് വായനക്കാരിൽ ഒരു പുത്തൻ വെളിച്ചം പകരാൻ പര്യാപ്തമാണ്. കൂടാതെ 1895 മിഥുനം ലക്കം മലങ്കര ഇടവകപ്പത്രികയിൽ നിസ്സായിലെ മാർ ഗ്രിഗോറിയോസിനെക്കുറിച്ച് പരുമലത്തിരുമേനി എഴുതിയ ലേഖനം അന്നത്തെ സാമാന്യജനങ്ങൾക്ക് പുരാതന ക്രൈസ്തവ പൈതൃകത്തി




ലേക്ക് താല്പര്യം ജനിപ്പിക്കുന്നതായിരുന്നു.

## 35. ഒരുജ്ജ്വലപ്രഭാഷണം

1895 –ൽ ഊർശ്ലേം യാത്ര കഴിഞ്ഞ് തിരിച്ചെത്തിയ തിരുമനസ്സുകൊണ്ട് പരുമലപ്പള്ളിയിൽ ചെയ്ത ഒരു പ്രഭാഷണം അനേകരുടെ മുക്തകണ്ഠമായ പ്രശംസ പിടിച്ചുപറ്റി. പ്രസ്തുത പ്രഭാഷണം, പിൽക്കാലത്ത് എം.രാമവർമ്മ തമ്പുരാന്റെ "പ്രഭാഷണങ്ങൾ" എന്ന ഗ്രന്ഥത്തിൽ ഭക്തവചനം എന്ന ശീർഷകത്തിൽ പ്രസിദ്ധീകരിക്കയും ഉണ്ടായി. വിദ്യാഭ്യാസവകുപ്പിൽ നിന്ന് ഈ പുസ്തകം ഒരു പാഠപ്പുസ്തകമായി അംഗീകാരം നേടുകയുണ്ടായി 'ഭക്തവചനം' എന്ന പ്രഭാഷണം പ്രധാനമായും നാലു കാര്യങ്ങളാണ് പ്രസ്താവിക്കുന്നത്. (1) തീർത്ഥാടനത്തിന്റെ പൊരുൾ (2) ക്രൈസ്തവ സുവിശേഷദൗത്യം (3) ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ ആവശ്യകത (4) വിദ്യാഭ്യാസവും പ്രാർത്ഥനാജീവിതവും തമ്മിലുള്ള ബന്ധം.

ഒരു തീർത്ഥാടനത്തിലെ യഥാർത്ഥ നേട്ടമെന്തെന്നു സ്വന്തം അനുഭവത്തിൽ കൂടി വെളിപ്പെടുത്തുന്ന ഒരു പ്രസ്താവന ഇപ്രകാരമാണ്. "അവിടെ ഓരോ പുണ്യസ്ഥലങ്ങളിലും ഞങ്ങൾ പ്രാർത്ഥിച്ചപ്പോൾ ഞങ്ങൾക്കുണ്ടായ മനസ്സിളക്കവും പാപവിചാരവും അനുതാപവും ഭക്തിയും ഞങ്ങളുടെ ആയുസിൽ ഒരിക്കലും അനുഭവിച്ചിട്ടില്ലാത്ത മാതിരിയിലായിരുന്നു. ഞങ്ങളുടെ മനസ്സു ദൈവത്തിൽ ലയിച്ചതു പോലെ തോന്നി. അവിടെ നിന്നും എഴുന്നേൽക്കാതെ സദാ പ്രാർത്ഥിച്ചുകൊണ്ട്. കിടന്നാലോ എന്നു തോന്നി, ഞങ്ങളുടെ മനസ്സുരുകി."

ക്രൈസ്തവ സുവിശേഷ ദൗത്യം, പ്രധാനമായും സമൂഹത്തിലെ സാധുക്കളുടെ ഇടയിലേക്ക് ഇറങ്ങിച്ചെന്ന് അവരുടെ കഷ്ടപ്പാടുകൾ തീർക്കുകയും, അവർക്ക് അറിവുണ്ടാക്കിക്കൊടുക്കുകയും, അവരെ പാപങ്ങളിൽ നിന്നു രക്ഷിക്കുകയും ചെയ്യുന്നതാണെന്ന് തിരുമേനി പറയുന്നു.

ഇംഗ്ലീഷ് വിദ്യാഭ്യാസം കൊണ്ട്, മഹാന്മാർ ഇംഗ്ലീഷിൽ എഴുതിയ ഗ്രന്ഥങ്ങൾ വായിക്കുവാനും, അതുമൂലം യഥാർത്ഥ ക്രിസ്തീയത വിദ്യാർത്ഥികളിൽ ഉണ്ടാകുവാനും ഇടയാകും എന്ന ശുഭാപ്തി വിശ്വാസം തിരുമേനിക്കുണ്ടായിരുന്നു. അതുകൊണ്ട് മറ്റുമതക്കാരുടെയിടയിലും ഇംഗ്ലീഷ് സ്കൂൾ സ്ഥാപിക്കണം എന്നദ്ദേഹം പറയുന്നു.

വിദ്യാഭ്യാസത്തിൽ പ്രാർത്ഥനാശീലം ചേർന്നു വരുമ്പോഴാണ് സത്യം, സന്മാർഗാചരണം, വിശ്വാസം, ഭക്തി, പരസ്പരബഹുമാനം മുതലായവ

വളരുന്നതെന്ന് തിരുമേനി പറയുന്നു. പ്രാർത്ഥന, "ശൈശവത്തിലെ ഉത്സാഹവും യൗവനത്തിലെ ആശ്രയവും, വാർധക്യത്തിലെ സമാധാനവുമാകുന്നു" എന്ന് ഈ പ്രഭാഷണത്തിൽ പറഞ്ഞിരിക്കുന്നു.

## 36. വിദ്യാഭ്യാസപരമായ പ്രവർത്തനങ്ങൾ

ഊർശ്ലേം സന്ദർശനത്തിൽ, യേശുതമ്പുരാന്റെ കബറിടത്തിൽ ഉയിർപ്പു പെരുന്നാളിനു കണ്ട "പുത്തൻ തീ" പരുമല തിരുമേനിയുടെ മനസിൽ രണ്ടു പ്രധാന അഗ്നി സ്ഫുലിംഗങ്ങളായി പരിണമിച്ചുവെന്നു തോന്നുന്നു. 1. ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ ആവശ്യകതാ ബോധം 2. സമൂഹത്തിൽ അതുവരെ അവഗണിക്കപ്പെട്ടു കിടന്നവരുടെ ഉദ്ധാരണം.

വിദ്യാഭ്യാസ മേഖലയിൽ തിരുവിതാംകൂർ ഗവർമെന്റ് വിപ്ലവകരമായ ഒരു സമീപനം സ്വീകരിച്ചതും 1895-96 കാലഘട്ടത്തിലായിരുന്നു. എല്ലാ വിഭാഗം ആളുകൾക്കും വിദ്യാഭ്യാസം ഒരവകാശവും, സർക്കാരിന് അത് ഒരു ഉത്തരവാദിത്വവും ആണെന്നംഗീകരിക്കപ്പെട്ടു. ഈ സന്ദർഭത്തിൽ പരുമല തിരുമേനിയും കർമ്മോത്സുകനായി. 1895 ആഗസ്റ്റിൽ തുമ്പമൺ പള്ളിമേടയിൽ ഇംഗ്ലീഷ് സ്കൂൾ ആരംഭിച്ചു. ഇത് പിന്നീട് പ്രത്യേകം കെട്ടിടത്തിലേക്ക് മാറ്റുവാനായി പുതിയ കെട്ടിടത്തിന് ശിലാസ്ഥാപനം നിർവ്വഹിച്ചതും പരുമല തിരുമേനിയാണ്. 1901 ജനുവരി 23-ന് പുതിയ കെട്ടിടത്തിൽ പഠനം ആരംഭിച്ചു.

പിന്നീട് മുളന്തുരുത്തി സെന്റ് തോമസ് ഇംഗ്ലീഷ് സ്കൂളും, 1899-ൽ കുന്നംകുളത്ത് മാർ ഇഗ്നാത്തിയോസ് സ്കൂളും, 1900-ൽ കുന്നുംകുളത്ത് പാറേൽ അങ്ങാടി സെന്റ് മേരീസ് സ്കൂളും, 1901-ൽ തിരുവല്ല എം. ജി. എം. സ്കൂളും, കോട്ടയം താഴത്തങ്ങാടി സ്കൂളും ആരംഭിക്കുവാനുള്ള പ്രാരംഭ ശ്രമങ്ങൾ നടത്തിയത് പരുമല തിരുമേനിയായിരുന്നു. തിരുവല്ലയിൽ സർക്കാർ ഗേൾസ് സ്കൂൾ ആരംഭിക്കുവാനുള്ള കമ്മറ്റിയുടെ ഖജാൻജി പരുമല തിരുമേനിയായിരുന്നു.

## 37. അധഃസ്ഥിതരുടെ ഉദ്ധാരണത്തിനായി

ഊർശ്ലേമിൽ നിന്നു തിരിച്ചുവന്ന് പരുമലയിൽ നടത്തിയ പ്രസംഗത്തിൽ, അധഃസ്ഥിതരുടെ ഉദ്ധാരണം ക്രിസ്തീയ ദൗത്യമായി പറഞ്ഞ തിരുമേനി തൽസംബന്ധമായ നടപടികളിലേക്ക് തിരിഞ്ഞു. 1897 മിഥുനത്തിലെ ഇടവകപ്പത്രികയിൽ ഇപ്രകാരം ഒരു വാർത്ത കാണുന്നു:

"ചെന്നിത്തല: നിവ. ദി. ശ്രി, മാർ ഗ്രീഗോറിയാസ് മെത്രാപ്പോലീത്താ സ്ഥലത്ത് എഴുന്നെള്ളി സഭയിൽ ചേർന്ന പുലയരെ അനുഗ്രഹിച്ച് പേരു




വിളിക്കുകയും പള്ളിക്കാരെ ഉത്സാഹിപ്പിക്കുകയും മേൽ നടത്തിപ്പിനു ചില നിശ്ചയങ്ങൾ ഏർപ്പെടുത്തുകയും ചെയ്തിരിക്കുന്നു." ഇതുപോലെയുള്ള പ്രവർത്തനങ്ങൾ കാളികുന്ന്, മല്ലപ്പള്ളി, പുതുപ്പള്ളി, കല്ലുങ്കത്ര മുതലായ സ്ഥലങ്ങളിലും നടന്നു. പുലയരിൽ നിന്ന് സഭയിലേക്ക് ചേർന്നവർക്ക്, ഈ സ്ഥലങ്ങളിൽ പ്രത്യേക പള്ളികൾ പണികഴിപ്പിക്കുകയും, അവരുടെ കുട്ടികൾക്ക് വിദ്യാഭ്യാസ സൗകര്യങ്ങൾ ക്രമീകരിക്കയും ചെയ്തു. അധഃസ്ഥിതരുടെ ഇടയിൽ പ്രവർത്തിക്കുവാൻ ഒരു കൂട്ടം സുവിശേഷകരെയും, സെമിനാരി വിദ്യാർത്ഥികളെയും നിയോഗിക്കുവാൻ തിരുമേനി ശ്രദ്ധിച്ചു. പൊതുവായിട്ട് നടത്തിയിരുന്ന സുവിശേഷയോഗങ്ങളിലെ മറ്റു പ്രസംഗകരായിരുന്ന സ്ലീബാശെമ്മാശനും (അദ്ദേഹത്തിന്റെ പ്രസംഗങ്ങൾ മിക്കപ്പോഴും പരിഭാഷപ്പെടുത്തിയിരുന്നത് പി. പി. ജോസഫ് കത്തനാരായിരുന്നു), കോനാട്ട് മാത്തൻ കത്തനാരും, കണിയാന്ത്ര നൈനാൻ കത്തനാരും, മുറന്തൂക്കത്തിൽ മാത്തു കത്തനാരും അധഃസ്ഥിതരുടെ ഉന്നമനക്കാര്യം ഓർമ്മിപ്പിക്കുവാൻ, തിരുമേനിയോടൊപ്പം ഉത്സാഹിച്ചിരുന്നു.

## 38. വീണ്ടു അബദ്ധോപദേശങ്ങൾക്കെതിരേ

1897 (1073) മകരം 23-ന് കല്ലുങ്കത്ര പള്ളിയിൽ നിന്നു, നിരണം മുതലായ എല്ലാ ഇടവകകളിലും ഉൾപ്പെട്ട പള്ളികൾക്കായി എഴുതിയ കല്പന സൂചിപ്പിക്കുന്ന ഒരു കാര്യം ഉണ്ട്: ദുരുപദേശങ്ങളെക്കുറിച്ച് സൂക്ഷ്മതയോടെ വർത്തിച്ചില്ലെങ്കിൽ സത്യവിശ്വാസികൾ വഞ്ചിക്കപ്പെടും. ഈ സൂക്ഷ്മതയ്ക്കായി ഒരു പ്രത്യേക കാര്യം പള്ളികളെ ഉത്ബോധിപ്പിക്കുകയാണ്: പള്ളികളിൽ പ്രസംഗിക്കാൻ അനുവദിക്കുന്നത് നല്ലവണ്ണം വിവേചിച്ചറിഞ്ഞവരേ ആകാവൂ. തിരുമേനിയുടെ വാക്കുകൾതന്നെ ശ്രദ്ധിക്കാം:

"പള്ളിയിൽ പട്ടക്കാർ പ്രസംഗിക്കുന്നതു കൂടാതെ തിരഞ്ഞെടുത്ത് കൈവെപ്പോടും കല്പനയോടും കൂടെ അയയ്ക്കപ്പെടുന്ന ഉപദേശികളെകൊണ്ടും പ്രസംഗം നടത്തിച്ചു കൊൾവിൻ. അല്ലാതെ ഉപദേശികളെന്നു പറഞ്ഞു വരുന്ന മത വിരോധികളെക്കൊണ്ടും കല്പിക്കപ്പെട്ടിരിക്കുന്ന നോമ്പ്, നമസ്ക്കാരം, കുരിശുവര, കുമ്പിടീൽ, കുർബ്ബാന, കുമ്പസാരം, മാമ്മോദീസ, രോഗികൾക്കുള്ള സൈത്തുപൂശൽ മുതലായ കർമ്മങ്ങളും, തമ്പുരാനെ പെറ്റ അമ്മയോടും പരിശുദ്ധന്മാരോടുമുള്ള മധ്യസ്ഥപ്രാർത്ഥനകളും നിസ്സാരമെന്നു വച്ചു അവയെ ആദരിക്കാതെ നിന്ദിക്കുന്ന കള്ള ഉപദേഷ്ടാക്കളെക്കൊണ്ടും പള്ളിയിൽ വച്ചോ നിങ്ങളുടെ കൂട്ട

ത്തിൽ വെച്ചോ പ്രസംഗിപ്പിക്കയും, അവരുടെ ദുരുപദേശങ്ങളെ കേൾക്കയും ചെയ്തു പോകരുത്. അങ്ങനെയുള്ളവർ വഞ്ചകന്മാരാകയാൽ അവർക്ക് നിങ്ങളിൽ സ്ഥലം കൊടുക്കയും അരുത്. എന്നാൽ ആരെങ്കിലും അനുസരണം വിട്ട് ഇതിനെ എതിർത്ത് പ്രവർത്തിക്കുന്നതായി കാണപ്പെട്ടാൽ അവനെ നമ്മുടെ കൂട്ടത്തിൽ അന്യനായി വിചാരിച്ചു കൊള്ളുകയും വേണം."

## 39. കല്പനകളുടെ ബാഹുല്യവും കല്പന നമ്പർ ബുക്കും

1897–98 മുതലുള്ള കാലം, പരുമല തിരുമേനിയുടെ ഔദ്യോഗിക പദത്തിൽ വളരെ തിരക്കു പിടിച്ച കാലം ആയിരുന്നു. പരുമല സെമിനാരി കെട്ടിടത്തിന്റെ പണി തുടർന്നു വന്നിരുന്നതിനാൽ തൽസംബന്ധമായി പണപ്പിരിവും മറ്റു കാര്യങ്ങളും ഒരു വശത്ത്; പ: പാത്രിയർക്കീസ് ബാവായ്ക്ക് മലങ്കര നിന്ന് കൊടുത്തു കൊണ്ടിരുന്ന റിശീസാ പിരിച്ച് അയച്ചുകൊടുക്കാനുള്ള ജോലി മറ്റൊരുവശത്ത്, ഇതു രണ്ടും കൂടാതെ, മലങ്കര മുഴുവൻ തന്നെ സഭാഭരണ സംബന്ധമായി അന്വേഷിക്കേണ്ട ചുമതല വേറൊരു വശത്ത്. ഈ സാഹചര്യം മനസ്സിലാക്കുവാൻ ഉതകുന്ന തിരുമേനിയുടെ 'കല്പന നമ്പർ ബുക്കുകൾ' (കല്പനകളുടെ സംക്ഷിപ്തവും ചില കല്പനകൾ മുഴുവനും തന്നെ രേഖപ്പെടുത്തി വയ്ക്കുന്ന ബുക്ക്) രണ്ടെണ്ണം ഇന്നു ലഭ്യമാണ്. അവയിൽ നിന്നു ലഭിക്കുന്ന വിവരങ്ങൾ, പരുമല തിരുമേനിയുടെ പ്രവർത്തന വൈപുല്യത്തെ വെളിപ്പെടുത്തുന്നവയാണ്. അവയിൽ ചിലത്:

i. കോട്ടയം കുരിശുപള്ളിയിലെ കരിങ്കൽ കുരിശ് നിന്ന നിലയിൽ നിന്ന് ഉയർത്തി വയ്ക്കുന്നതിനെക്കുറിച്ച് ആലോചിക്കാൻ ബന്ധപ്പെട്ടവരെ വിളിക്കാൻ, 1073 (1898) കന്നി 16-ാം തീയതി 8-ാം നമ്പർ കല്പന അയച്ചു (പിന്നീട് ഈ കുരിശ് ത്രോണോസിൽ ഇന്ന് കാണുന്നതുപോലെ സ്ഥാപിക്കാൻ അഭിപ്രായസമന്വയം ഉണ്ടായി)

ii. കോട്ടയത്ത് പുത്തൻപള്ളിയിലെ പട്ടക്കാർ എല്ലാവർക്കും കൂടി റിശീസാപണപ്പിരിവു നടത്താൻ, 1073 (1898) കന്നി 30-ാം തീയതി 10-ാം നമ്പർ കല്പന അയച്ചു.

iii. പരുമല സെമിനാരിപ്പണിക്ക് തടികിട്ടുന്ന കാര്യത്തിന് വേൾകുളത്ത് ഗീവറുഗീസിനും, തെരകത്തു കൊച്ചു കോശിക്കും, എണ്ണശേരിൽ ഗീവറുഗീസിനും കല്പനകൾ കന്നി 19 ന് എഴുതി.

iv. പുത്തൻകാവു പള്ളിക്കാർക്ക്, പുതുശ്ശേരി മുറിക്കാരുടെ പള്ളി




ക്കൂടം പണിയുന്നതിന് പള്ളിയിൽ നിന്ന് 25 രൂപാ കൊടുക്കുവാനുള്ള കല്പന, 1073 തുലാം 21ന് എഴുതി.

v.മാവേലിക്കര കിഴക്കെപറമ്പിൽ തോമസ് പണിക്കർക്ക്, 500 കല്ലു വെട്ടിച്ചു കൊടുത്തയയ്ക്കണമെന്ന് ആവശ്യപ്പെടുന്ന കല്പന, 1073 തുലാം 23 ന് എഴുതി.

vi. പരുമല സെമിനാരിപ്പണിക്ക് പണം പിരിക്കാനും, പണി നടത്തുന്നതിനും ചുമതലപ്പെട്ട പള്ളി കിഴക്കേതിൽ ഔസേപ്പിന് തൽസംബന്ധമായ കല്പന, 1073 തുലാം 27 ന് എഴുതി.

vii. കവിയൂർ സ്ലീബാപ്പള്ളിക്ക് അവരുടെ പള്ളി പണിയെക്കുറിച്ചും അവർ സിമ്മനാരി പണിക്ക് കൊടുത്തയച്ച പണത്തെക്കുറിച്ചും, 1073 29 ന് കല്പന എഴുതി.

viii. തുമ്പമൺ പള്ളിക്കാർക്ക്, വ്യാഴാഴ്ച കല്യാണം സാധ്യമല്ലെന്നു കാണിച്ച് 1073 വൃശ്ചികം 13 ന് കല്പന എഴുതി.

ix. അയിരൂർ വലിയ പള്ളി വെള്ളപ്പൊക്കത്തിൽ തകർന്നു പോയതിനു പകരം, പുതുതായി പണിതിരിക്കുന്നതിൽ ആദ്യമായി കുരിശു വച്ചു കുർബാന ചൊല്ലാൻ, കടമ്മനിട്ട പുത്തൻ പുരയ്ക്കൽ ഗീവറുഗീസ് കത്തനാരെ ചുമതലപ്പെടുത്തുന്ന കല്പന, 1073 വൃശ്ചികം 14 ന് എഴുതി.

x. താമരപ്പള്ളിൽ കൊച്ചുകത്തനാർക്ക്, സിമ്മനാരി പണി വകയ്ക്ക് റാന്നിയിൽ പള്ളിക്കാരു തടിയും തച്ചുപിരിവും തരുമെന്നു പറഞ്ഞിട്ടുള്ളത് നടത്തിക്കുവാൻ കല്പന, 1073 വൃശ്ചികം 22 ന് എഴുതി.

xi. വാകത്താനത്തു പള്ളിയിൽ "ആത്മസംബന്ധമായും പള്ളിസംബന്ധമായും ഉള്ള എല്ലാകാര്യങ്ങളും വെടിപ്പായും യോഗ്യമായും" നടന്നു കാണ്മാൻ ആഗ്രഹിച്ചു കല്പന, 1073 വൃശ്ചികം 20 ന് എഴുതി. കല്പനയിലെ ഒരു പ്രസ്താവന "കടം ധനമല്ല; ജഡപ്രകാരമുള്ള കടം ആത്മപ്രകാരമുള്ള കടത്തെയും ഉണ്ടാക്കും."

xii. വഞ്ചിത്ര പള്ളിക്കാർക്ക്, പള്ളി വെക്കുന്നതിന് അനുവാദം കിട്ടിയിരിക്കയാൽ, ധനുമാസം 25 ന് ഹനനിയ, അസറിയ, മിഖായെൽ എന്നിവരുടെ നാമത്തിൽ കുരിശു വച്ചു കുർബ്ബാന ചൊല്ലാൻ അനുവദിച്ചു കൊണ്ടും ഇക്കാര്യത്തിൽ പൂവത്തൂർ യാക്കൊബു കത്തനാർക്ക് ചുമതല കൊടുത്തു കൊണ്ടും കല്പന, 1073 ധനുമാസം 8-ാം തീയതി

എഴുതി.

xiii. അയിരൂർ മതാപ്പാറപ്പള്ളിക്കാർക്ക്, പള്ളി പുത്തനായി ഒരുക്കിയിരിക്കയാൽ അതിൽ കുരിശു വച്ചു കുർബാന ചൊല്ലുന്നതിന് അയിരൂർ തെങ്ങും തോട്ടത്തിൽ അബ്രഹാം കത്തനാരെ നിയമിച്ചു കൊണ്ട് ധനു 1073 19-ാം തീയതി കല്പന എഴുതി.

xiv. നിരണത്തു പള്ളിയിൽ രണ്ടുപേർ മദ്യപാനികളായിത്തീരുക നിമിത്തം, ടി. മുറിക്കാരുടെ ഹർജിയും വികാരി മുതൽ പേരുടെ റിപ്പോർട്ടും പ്രകാരം, മുടക്കു കല്പന 1073 മകരം 3 ന് എഴുതി.

xv. തുമ്പമൺ പള്ളിയിലെ പട്ടക്കാർ, ഇടവകകാരിൽ ചിലർ ക്ഷുദ്രക്കാരന്റെ പിന്നാലെ പോയതിന് ശാസിക്കായ്കയാൽ അവർക്കു ശാസനയായി, 1073 കുംഭം 24 ന് കല്പന എഴുതി.

xvi. മണർകാട്ടു പള്ളിയിലെ റിശീസാ പിരിവിന്, ഒറവയ്ക്കൽ മാത്തനെ എപ്പിത്രോപ്പോ ആയി നിയമിച്ച കല്പന, 1073 മീനം 18 ന് എഴുതി.

xvii. കോടിയാട്ടു യാക്കോബ് കത്തനാർക്ക്, പാലീക്കര പള്ളിയുടെ ജീർണ്ണാവസ്ഥ മാറ്റി പള്ളി പണിയിക്കാൻ ഉത്സാഹിപ്പിക്കുന്ന കല്പന 1073 മേടം 9 ന് എഴുതി.

xviii. കോനാട്ടു മാത്തൻ മല്പാന് സുറിയാനി പ്രുമിയോൻ പുസ്തകം അയച്ചതിന് സന്തോഷ കല്പന, മേടം 18 ന് എഴുതി.

xix. കുറ്റിക്കാട്ട് പൗലൂസ് ശെമ്മാശിന് റമ്പാനാക്കുന്ന സംഗതിക്ക് കല്പന 1073 മിഥുനം 4 ന് എഴുതി.

xx. ബോംബെയിലെ ദാവിദുസാസുന്ന് പാത്രിയർക്കീസിന് റിശീസായായി 350 രൂപ അയയ്ക്കുന്നതിനെക്കുറിച്ച് കർക്കടകം 1 ന് കല്പന അയച്ചു.

xxi. ദാവീദുസാസുന്നു- പാത്രിയർക്കീസിന് റിശീസാവകയിൽ 550 രൂപ കൂടി അയയ്ക്കുന്നതായി 1073 കർക്കിടകം 1 ന് കല്പന എഴുതി.

xxii. മാക്കാംകുന്നു പള്ളിക്കാർക്ക്, പള്ളി വീണു കിടക്കുന്നതിനെ രണ്ടാഴ്ചയ്ക്കുള്ളിൽ ശരിയാക്കി ഓടിടാൻ കല്പന, 1073 കർക്കടകം 6 ന് എഴുതി.

xxiii. പുതുപ്പള്ളിപ്പള്ളി ഇടവകക്കാരായ വായന സംഘക്കാർക്ക്. എല്ലാ




ഞായറാഴ്ചകളിലും രണ്ടു മണി മുതൽ തുടങ്ങി വായന, നമസ്കാരം മുതലായവ നടത്തി സന്ധ്യാ നമസ്കാരവും കഴിച്ചു പിരിയണമെന്ന് കല്പന, 1074 ചിങ്ങം 4 ന് എഴുതി.

xxiiii. വട്ടശേരിൽ ഗീവറുഗീസ് മല്പാന് പരുമല സെമ്മിനാരിയുടെ ഓടിട്ട കാര്യത്തിന് 1074 കന്നി 16 ന് എഴുതി.

(1897-ലെ കല്പനകളുടെ നമ്പർ ബുക്കിൽ നിന്നും)

## 40. രണ്ടു പട്ടംകൊടകൾ

1898 വൃശ്ചികത്തിൽ പരുമല തിരുമേനി നടത്തിയ രണ്ടു പട്ടംകൊടകൾ സഭയുടെ പിൽക്കാല ചരിത്രത്തിലെ രണ്ടു നായകന്മാരുടെ രംഗപ്രവേശവും കൂടിയായിരുന്നു. 1898 പഴയ സെമ്മിനാരി സ്ഥാപകന്റെ ഓർമ്മദിവസം, അങ്കമാലി ഇടവകയിലെ കുറ്റിക്കാട്ട് പൗലൂസ് ശെമ്മാശനും, കുറിച്ചി കല്ലാശേരി പുന്നൂസ് ശെമ്മാശനും പരുമല തിരുമേനി വൈദിക പട്ടം നൽകി. രണ്ടു പേർക്കും തൊട്ടടുത്ത ഞായറാഴ്ച റമ്പാൻ സ്ഥാനവും നൽകി. ഇവർ രണ്ടുപേരും പിൽക്കാല സഭാ ചരിത്രത്തിൽ അവിസ്മരണീയരായി. കുറ്റിക്കാട്ട് പൗലൂസ് റമ്പാനാണ് (കൊച്ചു പൗലൂസ് റമ്പാൻ) പിന്നീട് അങ്കമാലിയിലെ “വലിയ തിരുമേനി” എന്നറിയപ്പെട്ട, കുറ്റിക്കാട്ടിൽ (അയ്യമ്പള്ളിൽ) പൗലൂസ് മാർ അത്താനാസ്യോസ്. കുറിച്ചി കല്ലാശേരി പുന്നൂസ് (ഗീവറുഗീസ്) റമ്പാനാണ്, പിന്നീട് മലങ്കരയിലെ കാതോലിക്കാ പ. ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവ. രണ്ടുപേരും പിൽക്കാലത്ത് സഭയിൽ രണ്ടു കക്ഷികളുടെ നേതൃത്വം വഹിക്കേണ്ടി വന്നവരെങ്കിലും, അവർ തമ്മിൽ വളരെ ദൃഢമായ ആത്മബന്ധം ഉണ്ടായിരുന്നു.

## 41. പരുമല സെമിനാരിപ്പണിക്ക് തക്ക തുണ; കുറ്റിക്കാട്ടിൽ കൊച്ചു പൗലൂസ് റമ്പാൻ.

പരുമല പള്ളി വിപുലപ്പെടുത്തി പണിയണം എന്ന ആഗ്രഹത്തിൽ പണിക്കാര്യങ്ങളുടെ ചുമതല വഹിക്കാൻ ഒരു സഹായിയെ അന്വേഷിച്ചു. കടവിൽ പൗലൂസ് മാർ അത്താന്സ്യോസിന്റെ ശിക്ഷണത്തിൽ ആലുവാ സെമിനാരിപ്പണികൾക്ക് മേൽനോട്ടം വഹിച്ചിരുന്ന അങ്കമാലി കുറ്റിക്കാട്ടിൽ കൊച്ചു പൗലൂസ് റമ്പാച്ചന്റെ സേവനം കിട്ടിയാൽ കൊള്ളാമെന്ന് ആഗ്രഹിക്കുകയും ചെയ്തു. കൊച്ചു തിരുമേനിയുടെ ക്ഷണപ്ര

കാരം അദ്ദേഹം വന്ന് മൂന്നു വർഷത്തോളം പരുമല താമസിച്ച് തെക്കൻ പള്ളികളിൽ പോയി പിരിവുനടത്തി പരുമല സെമിനാരിപ്പണി നടത്തി.

## 42. ആർത്താറ്റു പള്ളിയിൽ

1899 ചിങ്ങത്തിൽ കുന്നംകുളം ആർത്താറ്റു പള്ളിക്കാരുടെ ക്ഷണം സ്വീകരിച്ച് തിരുമേനി അവിടെ കുറെക്കാലം താമസിച്ചു.വളരെ വിപുലമായ ഒരിടവക ആയതിനാൽ, സെമിത്തേരിയും വിപുലപ്പെടുത്തണമെന്ന ആവശ്യം അന്നു പ്രബലമായി. ഇക്കാര്യത്തെക്കുറിച്ച് തിരുമേനിയുടെ സാന്നിധ്യത്തിലും നേതൃത്വത്തിലും ആലോചനകൾ നടന്നു. ചെറുമണ്ണൂർ ഐപ്പ് മുതലായവരുടെ സഹകരണത്താൽ നാലര ഏക്കറോളം വിസ്താരത്തിൽ, ബലിഷ്ഠമായ ചുറ്റുമതിലോടെ സെമിത്തേരി വിപുലപ്പെടുത്തി പണിതു. സെമിത്തേരിയുടെ ശിലാസ്ഥാപനം നിർവ്വഹിച്ചത് പരുമല തിരുമേനിയായിരുന്നു.

## 43. ശനിയാഴ്ച വൈകുന്നേരത്തെ കലാപരിപാടികളെ വിലക്കി

1899 ൽ ആണെന്നു തോന്നുന്നു ഒരു ഞായറാഴ്ച പരുമല തിരുമേനി ചെന്നിത്തലപ്പള്ളിയിൽ എത്തി. ആരാധനക്ക് ആളുകൾ തീരെ കുറവായിരുന്നു. കാരണം തിരക്കിയപ്പോൾ ആണ് മനസിലായത്, പള്ളിക്കടുത്ത് ശനിയാഴ്ച വൈകുന്നേരം ഒരു കലാപരിപാടി ഉണ്ടായിരുന്നുവെന്നും, പലരും അതിന് പോയിട്ട് വളരെ വൈകി വീട്ടിലെത്തിയതിനാൽ പിറ്റെ ദിവസം കുർബ്ബാനയ്ക്കു പോയില്ലെന്നും. ഈ കലാപരിപാടി എന്തായിരുന്നുവെന്നും ആരുടെയായിരുന്നെന്നും തിരുമേനി തിരക്കി. ഒരു ചവിട്ടു നാടകമായിരുന്നുവെന്നും, അതിൽ രാജാപ്പാർട്ടു കെട്ടിയത് കരുവേലിൽ കീവർച്ചൻ എന്ന പ്രശസ്ത നടനായിരുന്നുവെന്നും മനസ്സിലായി. തിരുമേനി കരുവേലിൽ കീവർച്ചനെ വിളിപ്പിച്ച് അനുമോദനം നൽകിയതിനോടൊപ്പം പറഞ്ഞു "കീവർച്ചാ മേലിൽ ശനിയാഴ്ച സായാഹ്നം നാടകം കളിക്കരുത്" എന്ന് ദൈവഭക്തനായ കീവർച്ചൻ സമ്മതിച്ചുവെങ്കിലും, എന്തുകൊണ്ടോ കീവർച്ചനും കുടുംബത്തിനും പല കഷ്ടനഷ്ടങ്ങളും ഉണ്ടായി. പിൽക്കാലത്ത്, പരുമല തിരുമേനിയുടെ മധ്യസ്ഥതയിൽ പ്രത്യേകം ശരണപ്പെട്ട കുടുംബം അഭിവൃദ്ധി പ്രാപിക്കാനും ഇടയായി (സാം ചെറിയാൻ കരുവേലി, വിശാഖപട്ടണത്തുനിന്നും അയച്ച കുറിപ്പനുസരിച്ചാണ് ഈ സംഭവം രേഖപ്പെടുത്തിയിരിക്കുന്നത്.)

## 44. കല്ലാശ്ശേരി പുന്നൂസ് (ഗീവർഗീസ്) റമ്പാനെ ക്ഷണിക്കുന്നു

1900- ആയതോടെ തിരുമേനി ക്ഷീണിതനും രോഗപീഡിതനും ആയി




രുന്നു. കുറേ നാളായി അർശസ് രോഗത്തിനുള്ള ചികിത്സ നടത്തി വന്നിരുന്നു വെങ്കിലും സമ്പൂർണ്ണ സൗഖ്യമായില്ല. പരുമല അന്ന് പലവിധത്തിലും തിരക്കു പിടിച്ച ഒരു സഭാകേന്ദ്രമായി മാറിയിരുന്നു. അതുകൊണ്ട് പരുമല സെമിനാരിക്കാര്യത്തിൽ ഒരു സഹായിയെ കണ്ടെത്തുവാൻ തിരുമേനി നല്ലവണ്ണം പ്രാർത്ഥിച്ച് ആലോചിച്ചു. 1900 ചിങ്ങം 23-ാം നു വെള്ളിയാഴ്ച കല്ലാശ്ശേരി പുന്നൂസ് റമ്പാനെ പരുമലയിലേക്ക് വിളിക്കുന്ന കല്പന പരുമല സെമിനാരിയിൽ നിന്ന് എഴുതി. പുന്നൂസ് റമ്പാൻ അന്ന് കടമ്പനാട് പള്ളിയിലും കോട്ടയം പഴയ സെമിനാരിയിലും ഒക്കെയായി പ്രവർത്തിക്കുകയായിരുന്നു. ഒമ്പതാം വയസ്സിൽ വൈദിക വിദ്യാഭ്യാസത്തിന് പരുമലയിൽ എത്തി പഠിച്ചിട്ടുള്ള പുന്നൂസ് റമ്പാന് പരുമലയിലേക്കുള്ള തന്റെ ഗുരുവിന്റെ ക്ഷണം സ്വന്തം ഭവനത്തിലേക്കുള്ള സ്വാഗതം പോലെ തോന്നി. പ്രസ്തുത കല്പനയിൽ, "പ്രിയനെക്കുറിച്ചുള്ള ആലോചന, ഇന്ന് ദൈവം നമുക്ക് തന്നു" വെന്നാണ് പറഞ്ഞിരിക്കുന്നത്. ആലോചനയുടെ താല്പര്യം "പരുമല സെമിനാരിയും വസ്തു വകകളും ഉൾപ്പെടെ നമുക്കുള്ള സകലത്തെയും" ഏല്പിക്കുക എന്നതായിരുന്നു പുന്നൂസ് റമ്പാൻ എത്തി ചുമതലകൾ ഏൽക്കുകയും ചെയ്തു.

## 45 കോട്ടയം ചെറിയപള്ളി, മാർ ഏലിയാ ചാപ്പൽ, കോട്ടയം കുരിശുപള്ളി

കോട്ടയം ചെറിയപള്ളിയുടെ ചരിത്രത്തിൽ 1900-ാംമാണ്ട് വളരെ പ്രധാനപ്പെട്ടതാണ്. ആ വർഷമാണ് ഹൈക്കോടതി വിധിപ്രകാരം മാർത്തോമ്മാക്കാരിൽ നിന്നു പള്ളി സഭയ്ക്കു വിട്ടു കിട്ടുന്നത്. അതുകൊണ്ട് 1900-ലെ അമ്പതു നോമ്പു ശുശ്രൂഷയ്ക്ക് പരുമല തിരുമേനി ഉണ്ടായിരിക്കണം എന്ന് ഇടവകക്കാർ അഗ്രഹിച്ചു. അങ്ങനെ വന്നു താമസിക്കുമ്പോൾ നടന്ന ഒരു സംഭവം ഇടവഴിക്കൽ ശ്രീ. ഇ. പി. മാത്യു വിവരിച്ചത് പ്രൊഫ. പി. എൻ. ചാക്കോയുടെ "വിശുദ്ധ ഇടയൻ" എന്ന ഗ്രന്ഥത്തിൽ ചേർത്തിരിക്കുന്നു. (പേജ് 44)

"കോട്ടയം ചെറിയപള്ളി 1900-ൽ ഹൈക്കോടതി വിധിപ്രകാരം മാർത്തോമ്മാക്കാരിൽ നിന്നു നടത്തിയെടുത്തശേഷം ആ ആണ്ടത്തെ അമ്പതു നോമ്പു കാലം മുഴുവനും അന്നു മലങ്കരയിൽ ഉണ്ടായിരുന്ന സിറിയൻ ഓർത്തഡോക്സു സഭാ മേല്പട്ടക്കാർ നാലു പേരെയും ക്ഷണിച്ച് കോട്ടയം ചെറിയപള്ളിയിൽ താമസിപ്പിച്ചു. അവർ നാലുപേരും പള്ളിയിൽ പല മുറികളിലായി താമസിച്ചു വരവേ ഒരു ദിവസം വൈകു

ന്നേരം പരുമല തിരുമേനി നമസ്കാരത്തിനായി മുറിയിൽ നിന്ന് താഴോട്ട് ഇറങ്ങി. തിരുമേനിമാർ പള്ളിക്കകത്തേക്ക് ഇറങ്ങുമ്പോൾ അവരെ ചൂടിക്കാനായി രണ്ടും മൂന്നും മുത്തുക്കുടകൾ ഗോവണി വാതുക്കൽ സൂക്ഷിക്കുക പതിവായിരുന്നു. പ്രസ്തുത ദിവസം തിരുമേനി ഇറങ്ങിയപ്പോൾ ഒരാൾ മുത്തുക്കുടയും നിവർത്തി തിരുമേനിയുടെ അടുത്തേക്കു ചെന്നു. തിരുമേനി അയാളെ വിലക്കി കുടമടക്കി അയച്ചു. മറ്റു തിരുമേനിമാർ ഇറങ്ങി വരാൻ അല്പം താമസമുണ്ടായിരുന്നതുകൊണ്ട് തിരുമേനി പള്ളിയിൽ നിന്നു തെക്കു വശത്തുകൂടി പടിഞ്ഞാറോട്ടു നടന്നു. പിന്നാലെ ഞാനുൾപ്പെടെ മൂന്നു നാലു പേർ അപ്പോൾ ഉണ്ടായിരുന്നു. പള്ളിപ്പുരയിടത്തിന്റെ തെക്കു പടിഞ്ഞാറെ മൂലയിൽ ഇപ്പോഴുള്ള ഒരു കല്ലറ കണ്ടുകൊണ്ട് അത് ആരുടേതാണെന്ന് തിരുമേനി ചോദിച്ചു. അത് അയ്മനം ശിരസ്താരുടെയാണെന്നും അദ്ദേഹം മാർത്തോമ്മാ കക്ഷിയായിരുന്നെന്നും ഞങ്ങൾ തിരുമേനിയെ ധരിപ്പിച്ചു. അപ്പോൾ ഞങ്ങളിൽ വൈരാഗ്യക്കാരനായ ഒരാൾ മുന്നോട്ടു നടന്ന് ആ കബറിടത്തിന്റെ മൂലയ്ക്ക് പണിതുവച്ചിരുന്ന ഒരു കല്ല് തട്ടി താഴോട്ട് ഇട്ടു. തിരുമേനി അതുകണ്ട് അയാളോട് ദേഷ്യപ്പെടുകയും അയാളെക്കൊണ്ട് തന്നെ ആ കല്ല് എടുപ്പിച്ച് പൂർവ്വസ്ഥാനത്തു വയ്പിക്കുകയും ചെയ്തു. പരേതരായ ആളുകൾ ഏതു സഭയിലോ കക്ഷിയിലോ പെട്ടവരായാലും അവരെയെല്ലാം ബഹുമാനിക്കണമെന്നും വാശിയും വൈരാഗ്യവും ഉപേക്ഷിക്കണമെന്നു ഞങ്ങളോടു തിരുമേനി ഉപദേശിക്കുകയും ചെയ്തു."

കോട്ടയത്ത് എം. ഡി. സെമിനാരിയോടനുബന്ധിച്ച് ഒരു പള്ളി ഉണ്ടായിരിക്കേണ്ട ആവശ്യം ബോധ്യപ്പെട്ട അവസരത്തിലായിരുന്നു പരുമല തിരുമേനി ഊർശ്ലേം യാത്രകഴിഞ്ഞ് തിരിച്ചെത്തിയത്. ഊർശ്ലേം യാത്രയിൽ കപ്പൽ കടൽക്ഷോഭത്തിലകപ്പെട്ടപ്പോൾ, ഏലിയാ ദീർഘദർശിയുടെ മധ്യസ്ഥതയിൽ ശരണപ്പെടുകയും കടൽക്ഷോഭം നിലക്കുകയും ചെയ്തതിന് ആ പരിശുദ്ധ ദീർഘദർശിയുടെ നാമത്തിൽ ഒരു പള്ളിസ്ഥാപിക്കും എന്ന് തിരുമേനി നേർന്നിരിക്കുന്നു. തിരുമേനിയുടെ പ്രതിജ്ഞ നിറവേറ്റാനും, എം. ഡി. സെമിനാരിയോടനുബന്ധിച്ച് പള്ളി ഉണ്ടാകണം എന്ന താല്പര്യം സഫലമാക്കുവാനും ആയിട്ടാണ് എം. ഡി. സെമ്മിനാരിയോടനുബന്ധിച്ച് ഏലിയാചാപ്പൽ 1896 ഡിസംബർ 6-ന് പരുമലത്തിരുമേനിയുടെ സഹകരണത്തിൽ പുലിക്കോട്ടിൽ തിരുമേനി കൂദാശ ചെയ്തത്.

മേല്പറഞ്ഞ രണ്ടു സംഭവങ്ങൾക്കും മുമ്പ് നടന്നതാണ് (1882-ൽ) കോട്ടയം കുരിശുപള്ളിയിലെ കുരിശുമാറ്റി വയ്ക്കൽ. കോട്ടയം കുരിശുപള്ളിയിലെ കരിങ്കൽകുരിശ് നേരത്തേ മദ്ബഹായുടെ മധ്യത്തിലായിരുന്നു. ആളുകൾക്ക് വി. കുർബ്ബാന കാണുന്നതിന് ഇത് തടസ്സം നിന്ന




തിനാൽ കുരിശു മാറ്റി സ്ഥാപിക്കുവാനുള്ള ആലോചന ശക്തമായി. പക്ഷേ അതിനോട് വിയോജിപ്പുള്ള ആളുകളും രംഗപ്രവേശം ചെയ്തു. ഇത്തരുണത്തിൽ വിഷയം പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിന്റെയടുക്കൽ എത്തി. പരുമല തിരുമേനിയും ഇതിൽ ഇടപെടേണ്ടി വന്നു. പള്ളിയിൽ എത്തിയ പരുമല തിരുമേനി മൂന്നു ദിവസം പ്രാർത്ഥനയും ഉപവാസവും നടത്തി. പള്ളിയ്ക്കു വെളിയിലേക്ക് കുരിശു മാറ്റണമെന്നു പറഞ്ഞിരിക്കുന്നവരെയും, കുരിശു മാറ്റുകയേ അരുത് എന്നു പറഞ്ഞിരിക്കുന്നവരെയും അനുരഞ്ജിപ്പിക്കുവാൻ തിരുമേനി ഒരു നിർദ്ദേശം വച്ചു. കുരിശു പള്ളിക്ക് മകുടമാകുന്നതുപോലെ, ത്രോണോസിനു കിഴക്കു തന്നെ ചേർന്നിരിക്കുവാൻ തക്കവണ്ണം മദ്ബഹായിൽത്തന്നെ മാറ്റി സ്ഥാപിക്കാം എന്നായിരുന്നു നിർദ്ദേശം. അതിനോടെല്ലാവരും യോജിച്ചു. തിരുമേനിയുടെ സാന്നിധ്യത്തിൽ തന്നെ കുരിശു മാറ്റി പ്രതിഷ്ഠിച്ചു. ഭീമാകാരമായ കുരിശ് ഇളക്കിയെടുക്കുമ്പോഴും മറിഞ്ഞ് അപകടം ഉണ്ടാകുമോ എന്ന ഭയം പലർക്കും ഉണ്ടായിരുന്നുവെങ്കിലും, “ഭയപ്പെടേണ്ട, ഞാൻ പ്രാർത്ഥിച്ചു കൊള്ളാം” എന്ന ഉറപ്പ് എല്ലാവരെയും ധൈര്യപ്പെടുത്തി. കുരിശു വലിച്ചു കെട്ടാൻ ഉപയോഗിച്ച വടം നല്ലവണ്ണം ചിന്തിയെങ്കിലും, അതു പൊട്ടിയില്ല. എല്ലാം സമാധാനപരമായി കലാശിച്ചു.

## 46. പമ്പയാറ്റിൽ ഒരു പക്ഷിമനസു വായന

പമ്പയാറ്റിൽ കൂടി മിക്കപ്പോഴും വള്ളത്തിൽ യാത്ര ചെയ്തിരുന്ന തിരുമേനി, കൂടെയുണ്ടാകുന്ന ശെമ്മാശന്മാർക്ക് പലതും പറഞ്ഞു കൊടുക്കും. ഒരിക്കൽ, നദിയുടെ കരയിൽ മരത്തിൽ ഇരുന്ന് ഒരു പക്ഷി ഒരു ശബ്ദം ഉണ്ടാക്കി. ഉടനെ തന്നെ മറുകരയിൽ മറ്റൊരു മരത്തിൽ ഇരുന്ന് മറ്റൊരു പക്ഷിയും ശബ്ദമുണ്ടാക്കി. ഇപ്രകാരം രണ്ടു പക്ഷികളും പല പ്രാവശ്യം ചിലച്ചു. ഇത് എല്ലാവരും ശ്രദ്ധിക്കുന്നതിനും ഇടയായി. ഉടനെ ഒരു ശെമ്മാശൻ തിരുമേനിയോട് ആ പക്ഷികൾ ചിലച്ചതിന്റെ അർത്ഥം എന്തായിരിക്കും എന്നു ചോദിച്ചു. തള്ള പക്ഷി, പറക്കാൻ തുടങ്ങിയ കുഞ്ഞു പക്ഷിയേയും കൊണ്ട് അക്കരയ്ക്കു വരട്ടേയെന്നാണ് ചോദിച്ചതെന്നും, അക്കരെയുള്ള ആൺപക്ഷി വരാൻ പറഞ്ഞതാണെന്നും, അങ്ങനെ പറക്കുമ്പോൾ കുഞ്ഞു പക്ഷി തളർന്നു വെള്ളത്തിൽ വീണാൽ എന്തു ചെയ്യുമെന്ന് വീണ്ടും തള്ളപക്ഷി ചോദിച്ചുവെന്നും, അപ്പോൾ താൻ പക്ഷിക്കുഞ്ഞിനെ രക്ഷിച്ചു കൊള്ളാം എന്ന് ആൺപക്ഷി പറഞ്ഞുവെന്നും, തിരുമേനി പറഞ്ഞു തീർന്ന ഉടനെ, ഇക്കരെ നിന്നും പെൺപക്ഷി കുഞ്ഞു

SPONSORED BY:- KUNJUMON, KUNJUMOL & BINUMON, NEW HYDE PARK, N.Y.

പക്ഷിയേയും കൊണ്ട് അക്കരയ്ക്കു പറന്നു. ആറിന്റെ നടക്കു വന്ന പ്പോൾ കുഞ്ഞു പക്ഷി ക്ഷീണിച്ച് താഴേക്ക് വീണു. ഉടനെ ആൺപക്ഷി പറന്നു വന്ന് കുഞ്ഞു പക്ഷിയെ കൊത്തി എടുത്ത് അക്കരെ മരക്കൊ മ്പിൽ എത്തിച്ചു. (പരുമല തിരുമേനിയുടെ വാത്സല്യ ശിഷ്യൻ പന ക്കാവിൽ കൊച്ചു കോശി കത്തനാരുടെ, മകളുടെ മകൻ ശ്രീ ഇടിക്കുള, തന്റെ മാതാമഹിയിൽ നിന്നു കേട്ടതായ കഥ അയച്ചു തന്നത് അവ ലംബം).

## 47. ഭാരതീയീകരണത്തിന്റെ അനുവാദകൻ – കീർത്തനമാലയ്ക്ക് അഭിനന്ദനം

ക്രിസ്തീയത, ഭാരതത്തിൽ തദ്ദേശീയീകരിക്കപ്പെടേണ്ടതിന്റെ ആവ ശ്യകത ഗൗരവമായി ചിന്തിക്കാൻ പലരും തുടങ്ങിയത് 1938 നോടടു ത്താണ്. ഇതിന് നാല്പതോളം വർഷം മുമ്പ്, മലങ്കര സഭാംഗമായ മനോ രമ പത്രാധിപർ കണ്ടത്തിൽ വർഗീസ് മാപ്പിള, ക്രിസ്തീയ ഇതിവൃത്ത ങ്ങളോടെ “കീർത്തനമാല” യെന്ന പേരിൽ ക്രിസ്തീയ കീർത്തനങ്ങൾ എഴുതി പ്രസിദ്ധീകരിച്ചുവെന്ന സംഗതി, ഭാരതീയ ക്രൈസ്തവ വേദ ശാസ്ത്രജ്ഞന്മാരായി ഇപ്പോൾ അറിയപ്പെടുന്നവർപോലും പലരും അറി ഞ്ഞിട്ടില്ല. അന്ന് വർഗീസ് മാപ്പിളയുടെ ഉദ്യമത്തെ അഭിനന്ദിക്കുകയും, പ്രോത്സാഹിപ്പിക്കുയും ചെയ്തു കൊണ്ട് പരുമല തിരുമേനി കത്തെഴു തി. 1901 കർക്കടകം 31 ന് കലയപുരത്തു പള്ളിയിൽ നിന്ന് എഴുതിയ കല്പന ശ്രദ്ധേയമാണ്:

“നമുക്ക് എത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ ഗീവറുഗീസു പത്രാധിപർക്കു വാഴ്വ്:

നിങ്ങൾ നമുക്കു അയച്ച കീർത്തനമാല പുസ്തകം ഇവിടെ കിട്ടി. വളരെ സന്തോഷിക്കുന്നു. ഇവിടെ വരുന്നവരെ കാണിക്കുകയും പലരും തൃപ്തിപ്പെടുകയും ചെയ്യുന്നു. നിങ്ങളുടെ ഈ വേല പൊതുഗുണത്തി നുപകാരമായി തീരുന്നതാകയാൽ ദൈവം നിങ്ങൾക്ക് വാഴ്വിന്റെ പ്രതി ഫലം നൽകുമാറാകട്ടെ. ഇപ്രകാരമുള്ള നിങ്ങളുടെ സകല പൊതു ഗുണ വേലകളെയും പൂർണ്ണപ്പെടുത്തി അവകൾ ദൈവമഹത്വത്തിനും പരോപകാരത്തിനും നിങ്ങളുടെ ഓർമ്മയ്ക്കും ആക്കിത്തീർപ്പാൻ സ്നേഹത്തോടും പരിപൂർണ്ണ ഹൃദയത്തോടും കൂടെ ദൈവത്തിന്റെ തിരുമുമ്പാകെ പ്രാർത്ഥിക്കുകയും ചെയ്യുന്നു. ദൈവം നിങ്ങൾക്ക് സ്വസ്ഥത തന്നു സദാ കാത്തു കുടുംബ സഹിതം വാഴ്ത്തി രക്ഷിക്കു മാറാകട്ടെ.”




## 48. 1901 ലെ വലിയ നോമ്പ് – പരിക്ഷീണൻ എങ്കിലും കർമ്മയോഗിയായ തിരുമേനി

1901 ലെ വലിയനോമ്പിൽ തിരുവല്ല പാലിയേക്കര പള്ളിയിലാണ് തിരുമേനി താമസിച്ചത്. ശാരീരികമായി പരിക്ഷീണനായി കാണപ്പെട്ട തിരുമേനി അവിടെയും കർമ്മനിരതനായിരുന്നു. സമീപത്തുള്ള പള്ളിക്കാരെ വിളിച്ചുകൂട്ടി സ്ക്കൂൾ പണി സംബന്ധമായ ആലോചന നടത്തുകയും, പണപ്പിരിവിന്റെ പദ്ധതിയിടുകയും, കെട്ടിടംപണി ആരംഭിക്കുകയും ചെയ്തു. ഇങ്ങനെയാണ് തിരുവല്ല എം. ജി. എം. സ്ക്കൂളിന്റെ ആരംഭം. വലിയ നോമ്പവസാനം ദുഃഖവെള്ളിയാഴ്ച ശുശ്രൂഷകൾ പാലിയേക്കര പള്ളിയിൽ നടത്തിയതിനെക്കുറിച്ച് കെ. സി. മാമ്മൻമാപ്പിളയുടെ അനുസ്മരണം:

“തിരുമേനി കാലം ചെയ്യുന്നതിന് ഏതാനും മാസങ്ങൾക്കു മുമ്പ് കഷ്ഠാനുഭവാഴ്ചയിൽ ദുഃഖവെള്ളിയാഴ്ച തിരുമേനി പള്ളി ശുശ്രൂഷയിൽ സംബന്ധിക്കുന്നതിനിടയിൽ ധൂപക്കുറ്റി വീശുക മുതലായ കർമ്മങ്ങൾ തന്നത്താൻ നടത്തിയതിൽ പ്രദർശിപ്പിച്ച അസഹനീയ ശരീരപാരവശ്യം കാണികളായ ബഹുജനങ്ങളെ സംഭ്രമ വിഹ്വലരാക്കി. ആ ആരാധനാ ശുശ്രൂഷയ്ക്കിടയിൽ തിരുമേനി അവിടെത്തന്നെ നിലം പതിച്ച് കാലം ചെയ്തു പോകുമെന്ന് ജനങ്ങൾക്ക് തോന്നി. പള്ളിക്കകത്തു കൂടിയിരുന്ന ജനക്കൂട്ടം വാവിട്ടു നിലവിളിച്ചു പോയി.”

## 49. മാർ ദീവന്നാസ്യോസിന്റെ പൗരോഹിത്യ ജൂബിലി

മലങ്കര സഭയ്ക്ക് നിർണ്ണായകഘട്ടത്തിൽ സുധീര നേതൃത്വം നൽകി, നവീകരണ കൊടുങ്കാറ്റിൽ ഉലഞ്ഞുപോകാതെ സത്യവിശ്വാസത്തിൽ നിലനിർത്തിയ മഹാൻ എന്ന് വിശേഷിപ്പിക്കാവുന്ന സഭാ പിതാവായിരുന്നു, പുലിക്കോട്ടിലെ രണ്ടാമത്തെ ജോസഫ് മാർ ദീവന്നാസ്യോസ്. അദ്ദേഹത്തിന് പരുമല തിരുമേനിയിൽ അനല്പമായ വിശ്വാസവും, ആ ഭക്തിജീവിതത്തിലും അകൃത്രിമ വ്യക്തിത്വത്തിലും അതിരറ്റ ആദരവും ഉണ്ടായിരുന്നു. പരുമല തിരുമേനിക്ക് വലിയ മെത്രാച്ചനെക്കുറിച്ച് വലിയ ബഹുമാനാമായിരുന്നു. ഒരു പക്ഷേ പത്രോസ് തൃതീയൻ പാത്രിയർക്കീസിനു പോലും രുചിക്കാത്ത ഒരു സ്നേഹബന്ധമായി തീർന്നു അവർ തമ്മിൽ.

ആലപ്പുഴ കോടതിയിൽ “സെമ്മിനാരി കേസിനോടനുബന്ധിച്ച് സാക്ഷിയായി വിസ്തരിക്കപ്പെട്ടപ്പോൾ, മലങ്കരയുടെ മുഴുവൻ ഭരണപരമായ ചുമതലക്കാരനായി മാർ ദീവന്നാസ്യോസിനെക്കുറിച്ച് പരുമലതിരുമേനി

പറഞ്ഞത് മാർ ദീവന്നാസ്യോസിന് അനുകൂലമായി വിധിയുണ്ടാകുവാൻ വളരെ സഹായിച്ചു.

"പ്രധാന ഇടയ"നായ പാത്രിയർക്കീസ് മാർ ദീവന്നാസ്യോസിനെ "തലവനായി" നിയമിച്ചുവെന്നാണ് പരുമല തിരുമേനി തെക്കൻ ഭദ്രാസനങ്ങൾക്ക് എഴുതിയ ഇടയലേഖനത്തിൽ പറയുന്നത്:

"വളരെക്കാലമായി ഈ സഭയിൽ നേരിട്ടിരുന്ന ഭിന്നതകൾ തർക്കങ്ങൾ മുതലായവയുടെ നിവാരണത്തിനും ക്ഷേമനടത്തിപ്പിനുമായി നമ്മുടെ വിശുദ്ധ പിതാവായ പ്രധാന ഇടയൻ മലയാളത്തിൽ എത്തി.തന്റെ ആത്മീയ ആട്ടിൻകൂട്ടത്തെ ദർശിക്കുകയും അവയുടെ പ്രത്യേക സൂക്ഷിപ്പിന് ഏഴു ഇടവകകളായി തിരിച്ച് അതാതിനു മേലധ്യക്ഷന്മാരായ ഭരണക്കാരെ നിയമിക്കയും ഇവകൾ എല്ലാം ഏകകൂട്ടവും ഏകനടപടിയുമായി യോജിച്ചു പ്രധാന മേലധ്യക്ഷതയ്ക്ക് ചേർന്നിരിപ്പാൻ തക്കവണ്ണം ഒരു പ്രധാന ഐക്യസംഘത്തെ അടിസ്ഥാനപ്പെടുത്തുകയും അതിന് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്ത അവർകളെ തലവനായി നിയമിക്കയും മറ്റും ചെയ്ത് തിരികെ എഴുന്നെള്ളുകയും അതു മുതൽ ഇതുവരെ പതിനഞ്ചു വർഷക്കാലം മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്ത അവർകൾ ഈ ആട്ടിൻകൂട്ടത്തിനുവേണ്ടി രക്ഷിതാവിന്റെ തിരുവചനപ്രകാരം മരണത്തോളം യുദ്ധം ചെയ്കയും അവസാനം തന്റെ കൃപയാൽ ജയം പ്രാപിക്കയും ചെയ്തു...." (1892 കുംഭം 29-ാം തീയതി എഴുതിയ കല്പന. ഡോ. സാമുവൽ ചന്ദനപ്പള്ളി, *പരുമലതിരുമേനിയുടെ കൽപ്പനകൾ* പേജ്, 33)

ആഴമായ വ്യക്തിബന്ധം കാത്തുസൂക്ഷിച്ചുകൊണ്ട് ആവശ്യമെങ്കിൽ വ്യത്യസ്തമായ നിലപാടുകൾ എടുക്കുന്ന ആരോഗ്യകരമായ ബന്ധത്തിന്റെ ഉദാഹരണമായിരുന്നു മാർ ദീവന്നാസ്യോസും മാർ ഗ്രീഗോറിയോസും. ഉദാഹരണത്തിന്, **മലയാളി മെമ്മോറിയൽ** പ്രക്ഷോഭത്തിൽ നായർ, ക്രൈസ്തവ, സമുദായങ്ങൾ ഒന്നിച്ചുനിന്ന് സർക്കാർ നിയമനസംവരണത്തിനായി ശ്രമിക്കണമെന്ന ആശയത്തോടായിരുന്നു മാർ ദീവന്നാസ്യോസിന് ആഭിമുഖ്യം. എന്നാൽ, സർക്കാർ നിയമനത്തിന് ദേശ, ജാതി പരിഗണനകൾക്കതീതമായി, കഴിവും യോഗ്യതയുമായിരിക്കണം മാനദണ്ഡം എന്ന നിലപാടെടുത്ത **കൗണ്ടർ മലയാളി മെമ്മോറിയ**ലിനോടായിരുന്നു മാർ ഗ്രീഗോറിയോസിന് ആഭിമുഖ്യം.

മാർ ദീവന്നാസ്യോസിന്റെ "മലങ്കര മെത്രാൻ" സ്ഥാനം ഔദ്യോഗികമായി അംഗീകരിക്കപ്പെട്ടു കഴിഞ്ഞതോടെ, എല്ലാ കാര്യത്തിലും മലങ്കര മുഴുവൻ അദ്ദേഹത്തിന്റെ പ്രതിനിധിയെന്ന നിലയിൽ പരുമല തിരുമേനി




പ്രവർത്തിച്ചു. സ്വാഭാവികമായും, മാർ ദീവന്നാസ്യോസിന്റെ പൗരോഹിത്യജൂബിലി ഒരു മഹാസംഭവമായി മാറ്റുന്നതിന് പരുമല തിരുമേനി വന്ദ്യ പൗലൂസ് മാർ അത്താനാസ്യോസ്, പൗലൂസ് മാർ ഈവാനിയോസ് എന്നീ തിരുമേനിമാരോട് ചേർന്ന് നേതൃത്വം നൽകി. 1901 നവംബർ 25ന് (1077 വൃശ്ചികം 12ന്) സെമിനാരി സ്ഥാപകന്റെ ഓർമ്മപ്പെരുനാളിന് നടന്ന സമൂഹസദ്യയും പൊതുസമ്മേളനവും, മംഗളപത്ര, പാരിതോഷിക സമർപ്പണവും അതിഗംഭീരം ആയിരുന്നു. ജൂബിലിയോടനുബന്ധിച്ചു നടന്ന സദ്യകൾക്ക് ആയിരത്തി ഇരുന്നൂറ പറ അരിയാണു വച്ചത് എന്നും ഇരുപത്തയ്യായിരും പേരോളം ഭക്ഷണം കഴിച്ചെന്നും "ഇടവകപ്പത്രിക" റിപ്പോർട്ടിൽ പറയുന്നു. (1901, ലക്കം 11). മാർ ദീവന്നാസ്യോസിന്റെ മറുപടി പ്രസംഗത്തിൽ അനേകർക്ക് നന്ദി രേഖപ്പെടുത്തുന്നുണ്ട്. അക്കൂട്ടത്തിൽ പ്രത്യേകമായി മാർ ഗ്രീഗോറിയോസിനും നന്ദി പറയുന്നു. കെ.സി. മാമ്മൻ മാപ്പിള അന്നു നടന്ന ഒരു സംഭവം "എന്റെ ബാല്യകാലസ്മരണകളിലെ ചില ഇതളുകൾ" എന്ന ലേഖനത്തിൽ പറയുന്നുണ്ട്. ജൂബിലി ദിവസം മഴ പെയ്യുമോ എന്ന ശങ്ക പലർക്കും ഉണ്ടായിരുന്നു. കാരണം അതു മഴക്കാലവും, തലേദിവസങ്ങളിൽ മഴ പെയ്തതും ആയിരുന്നു. പക്ഷെ പരുമല തിരുമേനി എല്ലാവരെയും ധൈര്യപ്പെടുത്തിപറഞ്ഞു, ജൂബിലി ദിവസം മഴയുണ്ടാകുകയില്ലെന്ന്. അതിൻപ്രകാരംതന്നെ, ജൂബിലി ദിവസം ഒട്ടും മഴപെയ്തില്ല.

## 50. രോഗം കലശലാകുന്നു, കാലം ചെയ്യുന്നു

വിശ്രമമറിയാതെയുള്ള അധ്വാനവും ഉപവാസകാഠിന്യവും തുടർച്ചയായിട്ടുള്ള യാത്രകളുമായിരിക്കാം തിരുമേനിയുടെ ആരോഗ്യത്തെ ക്ഷയിപ്പിക്കാനിടയാക്കിയത്. 1878-ൽ നിരണത്തു പള്ളിയിൽനിന്നും സ്വന്തം കുടുംബക്കാർക്കെഴുതുമ്പോൾ "യാതൊരു സുഖക്കേടും ഇല്ല" എന്നെഴുതിയെങ്കിലും 1880-ൽ "ദീന"ത്തെക്കുറിച്ചുള്ള പരാമർശം, വീട്ടിലേക്കെഴുതുന്ന കത്തിലുണ്ട്. കോഴഞ്ചേരിപ്പള്ളിക്കാരുടെ ഉത്സാഹത്താൽ ഒരു വൈദ്യനെ വിളിച്ചു ചികിത്സിപ്പിച്ചെന്നും, "പൂർണ്ണ ആശ്വാസം" ലഭിച്ചെന്നും പറയുന്നു. 1880 മിഥുനത്തിൽ, ചാത്തുരുത്തി കൊച്ചുമത്തായിക്ക് എഴുതുമ്പോൾ, ദീനത്തിന് സൗഖ്യംതന്നെ എന്നു പറഞ്ഞിട്ട് കൈയ്മേൽ ഒരു പരുവുണ്ട് എന്നും അതിന് അല്പവേദനയുണ്ടെന്നും എഴുതി. 'ദീനം' എന്നു മേല്പറഞ്ഞ പരാമർശങ്ങൾ സൂചിപ്പിക്കുന്നത്, അർശസ് രോഗം തന്നെയായിരിക്കണം. പിന്നീട് 1892-ലെ സിലോൺ (കൊളമ്പ്-ശ്രീലങ്ക) യാത്ര കഴിഞ്ഞ് തിരിച്ചുവന്നപ്പോൾ ഒരു മാസത്തോളം അതിസാരംപോ

ലെ ഒരു ഉദരസംബന്ധമായ അസുഖത്തിൽ കഴിയുകയും, പാൽക്കഷായവും മറ്റും കഴിച്ചു സുഖപ്പെടുകയും ചെയ്തു. എന്നാൽ പിന്നീട് തുടരെത്തുടരെ ശാരീരികാസ്വാസ്ഥ്യങ്ങൾ ഉണ്ടായിക്കൊണ്ടിരുന്നു. അർശസ് രോഗം വീണ്ടും ശല്യം ചെയ്യുവാൻ തുടങ്ങിയതോടെ തിരുമേനി ശാരീരികമായി ക്ഷീണാവസ്ഥയിലേക്ക് നീങ്ങി. 1902-ലെ ദുഃഖവെള്ളിയാഴ്ച ശുശ്രൂഷകൾ പാലിയേക്കരപള്ളിയിൽ നടത്തിയത് വളരെ പണിപ്പെട്ടായിരുന്നുവെന്ന് കെ.സി. മാമ്മൻ മാപ്പിള അനുസ്മരിക്കുന്നു. ചിങ്ങമാസത്തിൽ (ആഗസ്റ്റ്-സെപ്തംബർ) വീയപുരം പള്ളിയിൽ തിരുമേനി ഒരു വിവാഹം ആശീർവദിച്ചു. ശുശ്രൂഷാമധ്യേ ഒരു മോതിരം താഴെ വീഴുവാനിടയായി. ഇത് പലർക്കം മനസ്താപത്തിനിടയായി. വിവാഹശുശ്രൂഷയ്ക്കുശേഷം തിരുമേനി ദമ്പതികളോട് അവർ വിഷമിക്കരുതെന്നും ഈ സംഭവിച്ചതുമൂലമുള്ള ദോഷം തനിക്കുതന്നെയാണെന്നും അറിയിച്ചു. തനിക്കിനിയും ഇങ്ങനെ ഒരു ശുശ്രൂഷ നടത്തുവാൻ ഇടയാകില്ലെന്നാണ് തിരുമേനി സൂചിപ്പിച്ചത്. പിന്നീട് പരുമലയിൽ എത്തിയ തിരുമേനിക്ക് രോഗം കലശലായി. രോഗശമനത്തിനായി വയറിളക്കിയെങ്കിലും ഫലമുണ്ടായില്ല. അസഹനീയമായ വേദന അനുഭവിക്കുന്നതായി മറ്റുള്ളവർക്ക് മനസ്സിലായി എങ്കിലും അത് അധികമൊന്നും പ്രകടിപ്പിച്ചില്ല.

രോഗവിവരം അറിഞ്ഞ് വാത്സല്യശിഷ്യനായ പനക്കാവിൽ കൊച്ചു കോശിക്കത്തനാരും, വട്ടശ്ശേരിൽ ഗീവറുഗീസ് മല്പാനും ഒക്കെ പരുമല എത്തി. തിരുവനന്തപുരത്തായിരുന്ന മലങ്കര മെത്രാൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസും പരുമലയിൽ അധികം വൈകാതെ എത്തി. തിരുമേനിയുടെ രോഗവർത്തമാനം അറിഞ്ഞ് നാടിന്റെ നാനാഭാഗത്തുനിന്നും അനേകർ വന്നുതുടങ്ങി. വരുന്നവർക്കെല്ലാം ഭക്ഷണം കൊടുത്തേ വിടാവൂ എന്ന് രോഗാവസ്ഥയിലും കൊച്ചുതിരുമേനി എല്ലാവർക്കും നിർദ്ദേശം കൊടുത്തിരുന്നു. ഈ നിർദ്ദേശം അക്ഷരംപ്രതി പാലിച്ചുകൊണ്ടും തിരുമേനിയെ ശുശ്രൂഷിച്ചുകൊണ്ടും കല്ലാശ്ശേരി)പുന്നൂസ് റമ്പാൻ ഓടിനടക്കുന്നുണ്ടായിരുന്നു.

രോഗക്കിടക്കയിലും രണ്ട് ആഗ്രഹങ്ങൾ പൂർത്തിയാകാത്തതിലുള്ള ദുഃഖം തിരുമേനിക്കുണ്ടായിരുന്നു. പരുമല സെമ്മിനാരിക്കെട്ടിടത്തിന്റെ ബാക്കി പണിയും, തിരുവല്ലായിൽ ആരംഭിച്ചിരിക്കുന്ന സ്കൂൾ കെട്ടിടത്തിന്റെ പണിയും. ഇങ്ങനെ കഴിയുമ്പോൾ അദ്ദേഹം ഒരു രാത്രി ഒരു സ്വപ്നം കാണുകയുണ്ടായി. സ്വപ്നത്തിന്റെ താല്പര്യം, പണികൾ പൂർത്തിയാക്കുവാൻ പണത്തിനു ബുദ്ധിമുട്ടേണ്ട, മദ്ബഹായുടെ വടക്കുഭാഗത്ത് ഒരു സ്ഥലത്ത് ഒരു നിക്ഷേപം കരുതിയിട്ടുണ്ടെന്നും ഉള്ള അറിയിപ്പായിരുന്നു. വട്ടശ്ശേരിൽ മല്പാനോട് തിരുമേനി ഈ വിവരം പറഞ്ഞുവെങ്കി




ലും അതൊരു വെറും തോന്നലായിട്ടെടുക്കുവാനേ അപ്പോൾ അദ്ദേഹത്തിനു കഴിഞ്ഞുള്ളു. (പിന്നീട് പരുമല തിരുമേനിയുടെ കബറടക്കം മദ്ബഹായുടെ വടക്കുഭാഗത്ത് നിർവ്വഹിച്ചുകഴിഞ്ഞ്, ആ സ്ഥാനത്ത് അനേകരെത്തി പ്രാർത്ഥന കഴിച്ച് നേർച്ച ഇടുവാനും ആ പണംകൊണ്ട് സെമ്മിനാരിക്കെട്ടിടത്തിന്റെയും, തിരുവല്ല സ്കൂളിന്റെയും ബാക്കിപണി നടത്തുവാനും ഇടയായപ്പോഴാണ് സ്വപ്നത്തിന്റെ മർമ്മം വട്ടശ്ശേരിൽ മല്പാനു മനസിലായത്. രോഗാവസ്ഥയിൽ തിരുമേനി, മഴ കാരണം പള്ളിമുറ്റത്തുനിന്നു കുളിച്ചപ്പോൾ മദ്ബഹായുടെ വടക്കുഭാഗത്തുള്ള ഒരു സ്ഥാനം ചൂണ്ടിക്കാണിച്ച് ഇത് കബറിനു പറ്റിയ സ്ഥലമാണെന്നും തന്റെ കബർ ഇവിടെയായിരിക്കണമെന്നും അടുത്തുനിന്ന ശെമ്മാശനോട് പറഞ്ഞിരുന്നു. (അവിടെത്തന്നെയാണ് കബർ പണിത് തിരുമേനിയെ അടക്കിയതും).

വയസ്ക്കര മൂസ്സടക്കം പലരുടെയും വിധിപ്രകാരം തിരുമേനിക്ക് മരുന്നു നൽകിയെങ്കിലും രോഗം വർധിച്ചു വന്നതേയുള്ളു. ചില വൈദ്യന്മാരുടെ നിരീക്ഷണത്തിൽ, കൊച്ചുതിരുമേനിക്ക് രോഗം സൗഖ്യമാകണം എന്ന ആഗ്രഹത്തിനുപകരം, ദൈവഹിതം എന്തായാലും അതു നിറവേറട്ടേ എന്ന നിസ്സംഗതാഭാവം കൊണ്ടാണ് മരുന്നുകൾ ഫലിക്കാത്തതെന്നും വ്യക്തമാക്കുകയുണ്ടായി. "വലിയ മെത്രാച്ച"നായ പുലിക്കോട്ടിൽ തിരുമേനി, അതീവ ദുഃഖിതനായിത്തീർന്നു.

ഒരു ദിവസം കൊച്ചുതിരുമേനി, വട്ടശ്ശേരി മല്പാനച്ചനെ വിളിച്ച് തന്റെ വ്യക്തിപരവും ഔദ്യോഗികവുമായ എല്ലാക്കാര്യങ്ങളെയും പ്രത്യേകം പ്രത്യേകം നിർദ്ദേശങ്ങളടക്കം ഏല്പിച്ചുകൊടുത്തു. സ്ഥാനവസ്ത്രങ്ങളും, താക്കോലും ഒക്കെ അതിൽ ഉൾപ്പെട്ടു. പിന്നീട് ഒരു പ്രത്യേകശാന്തി അനുഭവിച്ചുകൊണ്ട്, ആരോടും ഒന്നും മിണ്ടാതെ രണ്ടുമൂന്നു ദിവസം കിടക്കയിൽ കിടന്നു. മൂന്നാം ദിവസം അർദ്ധരാത്രിക്ക് നല്ല ഉണർച്ചയിലേക്ക് വന്ന്, വ്യക്തമായും ഓർമ്മയോടുംകൂടെ സംസാരിച്ചു. പിന്നീട് "ഇന്നു എത്രാം തീയതിയാണ്" എന്നു ചോദിച്ചു. സുറിയാനി കണക്കിന് 18-ാം തീയതിയെന്നു മറുപടി കിട്ടിയപ്പോൾ, "കർത്താവേ ഇനിയും രണ്ടുദിവസംകൂടി കഷ്ടത ഞാൻ സഹിക്കണമല്ലോ" എന്നു പറഞ്ഞു. അപ്പോൾ മുതൽ സഭയ്ക്കുവേണ്ടിയും തന്നെ ശുശ്രൂഷിക്കുന്നവർക്കുവേണ്ടിയും, താൻ നിരന്തരം പ്രാർത്ഥിക്കുമായിരുന്ന അനേകർക്കുവേണ്ടിയും പ്രത്യേകം പ്രാർഥിക്കുവാൻ തുടങ്ങി. ഈ ലക്ഷണങ്ങളൊക്കെ കണ്ടവർക്കു മനസ്സിലായി, തിരുമേനിയുടെ വേർപാടിന്റെ നിമിഷം

ആസന്നമാകുന്നുവെന്ന്. സുറിയാനി മാസം 20-ാം തീയതി (മലയാളമാസം 17) ഞായറാഴ്ച ഉച്ചയ്ക്കുശേഷം, തിരുമേനി തനിക്കു "കന്തീല" (പ്രത്യേകം വിപുലമായി നടത്തപ്പെടുന്ന തൈലാഭിഷേക ശുശ്രൂഷ) വേണമെന്ന് ആവശ്യപ്പെട്ടു. അന്നു വി. കുർബ്ബാനയും അനുഭവിച്ചു. തിരുമേനി പ്രാർത്ഥനാനിരതനായി കണ്ണുകളടച്ചു കിടന്നു. പാതിരാത്രിയോടെ ആ മുഖത്ത് പ്രത്യേകശോഭ പടർന്നു. പെട്ടെന്ന് "എന്റെ കർത്താവെ...." എന്ന ലോലമായ ശബ്ദത്തിലുള്ള വിളി ആ അധരങ്ങളിൽനിന്നു പുറപ്പെട്ടു. ആ വാക്കുകളുടെ ബാക്കി, 'എന്റെ ആത്മാവിനെ നിന്റെ കൈയിൽ ഭരമേല്പിക്കുന്നു' എന്നായിരിക്കണം എന്നു ബോധ്യപ്പെട്ടപ്പോൾ, സമീപത്തുണ്ടായിരുന്ന പുന്നൂസ് റമ്പാൻ മരണാസന്നരുടെ പ്രാർത്ഥന തുടങ്ങി. ആ പ്രാർത്ഥനയിൽ ലയിച്ച്, ആ ദിവ്യാത്മാവ് അന്ത്യശ്വാസം വിട്ടു. അങ്ങനെ 1848 ജൂൺ 15ന് (1023 മിഥുനം 3) ആരംഭിച്ച ആ ജീവിതം 1902 നവംബർ 2 ഞായറാഴ്ച (1078 തുലാം 17. സു.20) യുടെ അവസാന നിമിഷങ്ങളിലും നവംബർ 3 തിങ്കളാഴ്ച ആദ്യനിമിഷങ്ങളിലുമായി അമ്പത്തിഅഞ്ചാം വയസിൽ ഈ ലോകത്തോടു വിട പറഞ്ഞു. ദീവന്നാസ്യോസ് സന്നിഹിതനായിരുന്നുവെങ്കിലും ദുഃഖഭാരത്താലും ശരീരക്ഷീണത്താലും ശുശ്രൂഷകൾക്ക് നേതൃത്വം വഹിക്കുവാൻ മുറിമറ്റത്ത് പൗലൂസ് മാർ ഈവാനിയോസിനെ നിയോഗിച്ചിരുന്നു.

## 51. കബറടക്കം

1902 നവംബർ 4 ചൊവ്വാഴ്ച രാവിലെ വി. കുർബ്ബാനയോടെ കബറടക്ക ശുശ്രൂഷ ആരംഭിച്ചു. കണ്ടനാട് ഇടവകയുടെ പൗലൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിൽ നാലു റമ്പാന്മാരും ഇരുനൂറിലധികം പട്ടക്കാരും ശെമ്മാശന്മാരും ചേർന്ന് നടത്തിയ ശുശ്രൂഷയിൽ ഏഴായിരത്തോളം ജനം സംബന്ധിച്ചു. ജനസഹസ്രങ്ങളുടെ നിലവിളി വൈദികരുടെ ഗാനാലാപത്തിലും ഉയർന്നു നിന്നുവെന്നു വേണം പറയാൻ. രണ്ടുമണിക്ക് നഗരി കാണിക്കൽ ചടങ്ങെന്നപോലെ പൊൻവെള്ളി കുരിശുകളും മറ്റു പള്ളി സാധനങ്ങളുമായി പ്രദക്ഷിണം നടന്നു. പള്ളിയിലെ ഹൃദയസ്പർശിയായ യാത്രപറയലിനുശേഷം മദ്ബഹായ്ക്കും ഹൈക്കലായുടെ കിഴക്കേ ഭിത്തിക്കും ഇടയിലുള്ള സ്ഥലത്ത്, നേരത്തേ തിരുമേനി ചൂണ്ടിക്കാണിച്ചിട്ടുള്ള ഇടത്തുതന്നെ, പണിത കബറിൽ, അഞ്ചു മണിയോടെ മൃതശരീരം വച്ചു. മേല്പട്ടക്കാരെ ഇരുത്തി സംസ്ക്കരിക്കുന്ന രീതിയാണ് സുറിയാനി സഭാ പാരമ്പര്യത്തിലുള്ളത്. അവർ ജനങ്ങൾക്ക് അദ്ധ്യക്ഷന്മാരായിരുന്നു, ദൈവിക അധികാരത്തിൽ സിംഹാസനസ്ഥരായി, അജപാലനം നിർവ്വഹിക്കുന്നു എന്നതിന്റെ സൂചനയാണ് ഇപ്രകാരമുള്ള സംസ്കാരത്തിൽ അന്തർലീ




നമായിരിക്കുന്നത്. കഴുത്തോളം കുന്തിരിക്കമിട്ട് മൂടിയിട്ട് കബറടച്ചു. പുരാതനഭാരത പാരമ്പര്യപ്രകാരം സംസ്കാരാനന്തരം സാധുക്കൾക്ക് കോടിവസ്ത്രങ്ങളും ദാനം ചെയ്തു.

മുപ്പതാം ദിവസം അടിയന്തിരം ഏറ്റവും കേമമായി നടത്തുവാനുള്ള തീരുമാനങ്ങളും അടുത്തദിവസം എടുത്തിട്ടാണ് പല പള്ളിപ്രതിനിധികളും തിരിച്ചുപോയത്. ഇടവകപ്പത്രികയുടെ കബറക്കസംബന്ധമായവിവരണത്തിൽ തിരുമേനിയുടെ വേർപാടിനെ വിശേഷിപ്പിച്ച വാക്കുകൾ "ഇന്ന് ഇസ്രായേലിൽ ഒരു പ്രഭുവും മഹാനും വീണിരിക്കുന്നു" എന്ന ദാവീദിന്റെ പ്രലാപനമാണ്.

## 52. മുപ്പതാംദിവസമടിയന്തിരം

1903 ഡിസംബർ 1-നു (വൃശ്ചികം 16, സുറിയാനി 18) തിങ്കളാഴ്ച, നേരത്തേ പള്ളിപ്രതിനിധികൾ തീരുമാനിച്ചതനുസരിച്ച് മുപ്പതാം ദിവസമടിയന്തിരം ഏറ്റം ഗംഭീരമായി നടത്തപ്പെട്ടു. വി. കുർബ്ബാന അനുഷ്ഠിച്ചത് നി.വ.ദി.ശ്രീ പൗലൂസ് മാർ ഈവാനിയോസ് തിരുമനസുകൊണ്ടാണ്. എങ്കിലും വലിയ തിരുമേനിയായ മാർ ദീവന്നാസ്യോസ് ആദിയോടന്തം നേതൃത്വം നൽകി. മൂന്നിന്മേൽ കുർബ്ബാനയ്ക്ക് സഹകാർമ്മികത്വം വഹിച്ചത് രണ്ട് റമ്പാച്ചന്മായിരുന്നു. ഇരുനൂറിലധികം വൈദികരും, ആയിരക്കണക്കിന് ആളുകളും മലങ്കരയുടെ വിവിധ ഭാഗങ്ങളിൽ നിന്ന് വന്നു സംബന്ധിച്ചു. അടിയന്തിരത്തിന്റെ രണ്ടുദിവസങ്ങളിലായി 600 പറ അരിയാണ് വച്ചു വിളമ്പിയത്. അതു മുഴുവനും തന്നെ വിവിധ സ്ഥലങ്ങളിൽനിന്ന് പള്ളികളും വ്യക്തികളും സംഭാവന ചെയ്തതായിരുന്നു. കുറെ അരി മിച്ചവും ഉണ്ടായി. അരി കൂടാതെ സാധനങ്ങളായും പണമായും കൂടി ഉദാരസംഭാവനകൾ ലഭിച്ചു. സദ്യയുടെ അവസാനം ആഘോഷമായി പ്രദക്ഷിണവും നടത്തപ്പെട്ടു.

മുപ്പതടിയന്തിരദിവസം മറ്റൊരു സംഭവംകൂടി നടന്നു. അടിയന്തിരചടങ്ങുകൾക്കുശേഷം, വലിയ തിരുമേനിയുടെ അധ്യക്ഷതയിൽ ഒരു പൊതുയോഗം നടന്നു. ഇതിനെ ഒരു അസോസിയേഷൻ യോഗമായി കാണുന്നവരുമുണ്ട്. അവിടെ വച്ചാണ് പഴയസെമിനാരി മാനേജരായിരുന്ന പൗലൂസ് റമ്പാനും, മാർ ദീവന്നാസ്യോസ് സെമിനാരി അധ്യക്ഷൻ വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മല്പാനും, മെത്രാൻ സ്ഥാനത്തേയ്ക്ക് തെരഞ്ഞെടുക്കപ്പെട്ടത്. അടിയന്തിരത്തിന്റെ അടുത്ത ദിവസം യോഗം കൂടി അടിയന്തിരത്തിന്റെ വരവുചെലവുകൾ അവതരിപ്പിക്കുകയും, പാ

സാക്കുകയും ചെയ്തു. ബാക്കി വന്ന തുകയുടെ പലിശ ആണ്ടുതോറും വൈദികസംഘത്തിന്റെ ചെലവിലേക്ക് വകകൊള്ളിക്കുവാനും പ്രസ്തുത യോഗം തീരുമാനിച്ചു.

## 53. ദേഹവിയോഗത്തിന്റെ ഒന്നാം വാർഷികം

പരുമലത്തിരുമേനിയുടെ ദേഹവിയോഗത്തിന്റെ ഒന്നാം വാർഷികം 1903 നവംബർ 2-ാം തീയതി തിങ്കളാഴ്ച നടന്നതിനെപ്പറ്റി 1903 നവംബർ 11ന് 'മലയാള മനോരമ'യിൽ വന്ന റിപ്പോർട്ട്.

"പോയ കൊല്ലം ഈ മാസത്തിൽ പരുമല സെമ്മിനാരിയിൽവച്ചു കാലം ചെയ്ത മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമേനിയുടെ ശ്രാദ്ധാഘോഷം, ഈ മാസം 2-ാം തീയതി തിങ്കളാഴ്ച ആ സെമിനാരിയിൽവച്ച് അനേകായിരം സുറിയാനി ക്രിസ്ത്യാനികൾ കൂടി കൊണ്ടാടിയിരിക്കുന്നു. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താതിരുമേനിയും മാർ ഈവാനിയോസ് മെത്രാപ്പോലീത്താതിരുമേനിയും കാലേകൂട്ടി സ്ഥലത്ത് എത്തിയിരുന്നു. ആ സെമിനാരിയിൽ കാര്യം വിചാരിക്കുന്ന കല്ലാശ്ശേരിയിൽ പുന്നൂസ് റമ്പാൻ അവർകളും കാലം ചെയ്തു മെത്രാപ്പോലീത്തായുടെ ഒരു പ്രത്യേക ശിഷ്യനും മാർ ദീവന്നാസ്യോസ് സെമിനാരിയുടെ അദ്ധ്യക്ഷനുമായ മലങ്കരമല്പാൻ വട്ടശ്ശേരിൽ ഫാ.ഗീവറുഗീസ് അവർകളും അടിയന്തിരം ഭംഗിയാക്കുവാൻ കാലേകൂട്ടി വേണ്ട ചട്ടംകെട്ടുകൾ ചെയ്തിരുന്നു.

മാർഗീഗോറിയോസ് മെത്രാപ്പോലീത്തായിൽ ജീവിതകാലത്തു വിളങ്ങിയിരുന്ന അസാധാരണമായ ഈശ്വരഭക്തി പണ്ടേതന്നെ പ്രസിദ്ധമായിരുന്നതിനു പുറമെ അദ്ദേഹത്തിന്റെ കാലശേഷം ആ നാമത്തിൽ സമർപ്പിക്കുന്ന വഴിപാടുകൾക്കും പ്രാർത്ഥനകൾക്കും വിശേഷവിധമായ ഫലം ഉണ്ടെന്ന് സുറിയാനിക്കാരുടെ ഇടയിൽ പൊതുവെ ഒരു ദൃഢവിശ്വാസമുണ്ടായിരുന്നതിനാൽ കൊച്ചി-തിരുവിതാംകൂർ സംസ്ഥാനങ്ങളുടെ വിവിധ ഭാഗങ്ങളിൽനിന്നും പത്തിരുപതിനായിരം ജനങ്ങൾ ഈ അടിയന്തിരത്തിൽ സംബന്ധിപ്പാൻ നേർച്ചകാഴ്ചകളോടുകൂടെ വന്നു കൂടിയിരുന്നു. അതുമാത്രമല്ല, ഫാദർ ഗീവറുഗീസ് കത്തനാർ അവർകൾക്ക് അടിയന്തിരത്തിന്റെ തലേദിവസം ഞായറാഴ്ച റമ്പാൻ സ്ഥാനം കൊടുക്കുവാൻ നിശ്ചയിച്ചിരുന്നതിനാൽ അതു കാണ്മാൻ കൂടി ആളുകളുടെ വരവ് ശനിയാഴ്ച മുതൽതന്നെ ഒട്ടും കുറവല്ലായിരുന്നു.

ശ്രാദ്ധം സംബന്ധിച്ച ചടങ്ങുകൾ ഞായറാഴ്ച സന്ധ്യയ്ക്ക് ആരംഭിച്ചു. റമ്പാന്മാരും പട്ടക്കാരും ശെമ്മാശ്ശന്മാരും കൂടി, കത്തുന്ന മെഴുകുതി



രികൾ പിടിച്ച് ഒരു നിരയായി നിന്ന് മെത്രാപ്പോലീത്തന്മാരെ പള്ളി യകത്തേക്ക് സുറിയാനി ഗീതം ചൊല്ലി എതിരേറ്റു. മുറപ്രകാരമുള്ള സന്ധ്യാപ്രാർത്ഥനയ്ക്കുശേഷം കാലം ചെയ്ത മെത്രാപ്പോലീത്തയ്ക്കു വേണ്ടി പ്രത്യേകം പ്രാർത്ഥനകളും ശുശ്രൂഷകളും നടത്തപ്പെട്ടു. അനന്തരം വൈദികഗണം തിരുമേനിമാരെ പള്ളിയിലേക്ക് ആനയിച്ചതു പോലെ തിരികെ മുറിയിലേക്ക് എതിരേറ്റു, അപ്പോൾ മാർ ദീവന്നാസ്യോസ് മെത്രപ്പോലീത്താ ആശീർവാദം നൽകി. പത്തുമണി രാത്രിയിൽവെള്ളി ക്കുരിശുകൾ, മുത്തുക്കുടകൾ, കൊടികൾ മുതലായവയോടുകൂടെ ആഘോഷകരമായ ഒരു പ്രദക്ഷിണം നടത്തുകയുണ്ടായി. പിറ്റെദിവസം മാർ ഈവാനിയോസ് മെത്രാപ്പോലീത്തായും പുതിയ റമ്പാൻ ഉൾപ്പെടെ രണ്ടു രമ്പാന്മാരും ചേർന്നു മൂന്നിന്മേൽ കുർബാന നടത്തി. അതിന്റെ മദ്ധ്യത്തിൽ പ്രസംഗവും വാങ്ങിപ്പോയ ആളിനുവേണ്ടി പ്രത്യേക ശുശ്രൂ ഷകളും ഉണ്ടായിരുന്നു. അവയെല്ലാം കഴിഞ്ഞപ്പോഴേയ്ക്ക് മണി പന്ത്രണ്ടായി. അനന്തരം തിരുമേനിമാരെ വൈദികഗണം മുറിയിലേക്ക് ആനയിക്കുകയും മാർ ഈവനിയോസ് മെത്രാപ്പോലീത്താ ആശീർവാ ദം നല്കുകയും ചെയ്തു. മൂന്നു മണിക്ക് ആഡംബരപൂർവ്വമായ റാസയും നടത്തപ്പെട്ടു. അനന്തരം സന്ധ്യയായപ്പോഴേയ്ക്ക് ജനമെല്ലാം പിരിഞ്ഞു പോയി.

ശനിയാഴ്ച മുതൽ കൂടിയ പട്ടക്കാർക്കൊക്കെയും മൂന്നുനേരവും ശരി യായ വിരുന്നു സൽക്കാരം ഉണ്ടായിരുന്നു. വഴിപാടായി 1900 രൂപയും കുർബാനയ്ക്കുവേണ്ടി 500 രൂപയും വരവുണ്ടായിരുന്നു. ഇതിനുപുറമെ പൊൻ, വെള്ളിസാധനങ്ങളായി പല കാഴ്ചകളും വന്നിരുന്നു.

ഞായറാഴ്ചയും തിങ്കളാഴ്ചയും പ്രസിദ്ധനായ കായംകുളം ജോൺ ഉപദേശിയുടെ പ്രസംഗത്തിന്റെ മദ്ധ്യത്തിൽ മാർഗ്രീഗോറിയോസ് സ്മാ രക ഹൈസ്ക്കൂളിലെ വിദ്യാർത്ഥികളും അദ്ധ്യാപകന്മാരും സെമിനാരി യിൽ വരികയും മെത്രാപ്പോലീത്തന്മാരാലും മറ്റും താല്പര്യപൂർവ്വം കൈക്കൊള്ളപ്പെടുകയും ചെയ്തു.”

## 54 മധ്യസ്ഥതയുടെ മഹത്സാക്ഷ്യങ്ങൾ

പരുമലത്തിരുമേനിയെ ജീവിച്ചിരുന്നപ്പോൾത്തന്നെ പരിശുദ്ധനായി അനേകർ അംഗീകരിച്ചിരുന്നു. നവീകരണാഭിമുഖ്യം ഉണ്ടായിരുന്നവർ ക്ക് സെമിനാരിക്കേസിലും മറ്റും ഏറ്റവും പേടി, കേസുനടത്താൻ ഓടിനടന്നിരുന്ന. “പുലി”യോടല്ലായിരുന്നു; (പുലിക്കോട്ടിൽ മാർ ദീവന്നാ

സ്യോസ്) “മുട്ടിന്മേൽ നിന്നിരുന്ന” ‘ചാത്തുരുത്തി’യോടായിരുന്നു എന്ന് പൊതുവിൽ പറയാറുണ്ടായിരുന്നു.

പരുമലയിൽ സെമിനാരിപ്പഠനം നടത്തിയിരുന്ന കാലത്ത് പല ദിവസങ്ങളിലും അനുദിന ഭക്ഷണക്കാര്യത്തിൽതന്നെ മുട്ടുണ്ടാവുമോ എന്നു വിചാരിച്ച നിമിഷങ്ങളിലൊക്കെ’ ദൈവംതന്നുക്കൊള്ളും നാളയെക്കൊണ്ട് വിചാരപ്പെടരുത്’എന്ന് ശിഷ്യരെ ഉപദേശിച്ചിരുന്നു. അവർ കണ്ടു വിശ്വസിപ്പാൻ തക്കവണ്ണം, തക്കസമയത്ത് കൈത്താങ്ങൽ എവിടെ നിന്നെങ്കിലും ഉണ്ടായിട്ടുള്ള അനേകം ഉദാഹരണങ്ങളാണുള്ളത്. അവയിലൊന്ന് റവ. ഫ.ഇ.ജെ.ഏബ്രഹാം രേഖപ്പെടുത്തിയിട്ടുള്ളതിങ്ങനെയാണ്.

“തിരുമേനി അഴിപ്പുരയിൽ താമസിക്കുന്ന കാലം. വരവുവിശേഷിച്ചൊന്നുമില്ല. താമസിച്ചുപഠിക്കുന്ന പത്തുമുപ്പതിലധികം. ശെമ്മാശന്മാരുടെ ഭക്ഷണകാര്യത്തിനും മറ്റും ചുമതല വഹിച്ചിരുന്നത് ദിവംഗതനായ മലങ്കരയുടെ ഗീവറുഗീസ് മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ (അന്നു ശെമ്മാശൻ) ആയിരുന്നു. ഒരു ദിവസം വൈകിട്ട് അദ്ദേഹവും മറ്റുചില ശെമ്മാശന്മാരും കൂടി അടുത്ത ദിവസത്തെ ചെലവിന് ഒൻപതു ചക്രമല്ലാതെ മറ്റുയാതൊന്നുമില്ല എന്നു തിരുമനസ്സറിയിച്ചു. ‘നാളത്തെപ്പറ്റി ചിന്തിക്കേണ്ട എന്നല്ലെ തിരുവചനം’ ഇതായിരുന്നു അതിനുള്ള മറുപടി . ‘തിരുവചനമുണ്ട്; കാര്യം നോക്കിയില്ലെങ്കിൽ രാവിലെ കഞ്ഞികാണുകയില്ലായിരിക്കും’ എന്നുകൂടി ചിലർ പിറുപിറുക്കാതെയിരുന്നില്ല. അന്നത്തെ ദിവസം അങ്ങനെ കഴിഞ്ഞു. പിറ്റെദിവസം പ്രഭാതനമസ്ക്കാരം കഴിയുന്നതിനു മുമ്പ് ഒരാൾ മറ്റുചിലരോടും കൂടി നാലഞ്ചുപറ അരി, രണ്ടുപഴക്കുല, കുറെ പായസം, മറ്റുവേണ്ട സാമാനങ്ങൾ എന്നിവയുമായി വന്നു ചേർന്നു. നിരണം ഇടവകയിൽപ്പെട്ട മണത്തറവീട്ടിലെ ഒരാളായിരുന്നു അത്. അയാൾ അന്നുനടത്തുന്ന അടിയന്തിരത്തിന്റെ ഒരംശം സിമ്മനാരിയിൽ കൊണ്ടുവന്നതായിരുന്നു ഈ അരിയും സാമാനങ്ങളും എന്ന് അവരിൽ നിന്നുതന്നെ മനസ്സിലായി. തിരുമേനിയാവട്ടെ സ്വശിഷ്യരിൽ വിശ്വാസവും ദൈവാശ്രയവും വർദ്ധിപ്പിക്കുന്നതിന് ഈ അവസരം ഉപയോഗിച്ചു.” (പരുമലകൊച്ചുതിരുമേനിയുടെ ജീവിചരിത്രം, പേജ് 29,30)

തിരുമേനിയുടെ ഭദ്രാസനഭരണത്തിലും സഭാശുശ്രൂഷയിലും ഒരു ഭക്തിജീവിതത്തിന്റെ ആധികാരികത വ്യക്തമായിരുന്നു. അദ്ദേഹത്തെ ഏല്പിച്ചിരുന്ന കുഴപ്പംനിറഞ്ഞ പള്ളിപ്രശ്നങ്ങൾ അത്ഭുതകരമായി പരിഹരിച്ചിരുന്നതിനാൽ മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന പുലിക്കോട്ടിൽ തിരുമേനി സാവധാനം മലങ്കരയിലെ ഏതുപള്ളിയിലും പ്രശ്നപരിഹാരത്തിന് കൊച്ചുതിരുമേനിയെ നിയോഗിച്ചു. പള്ളികളിൽ ചെന്ന്




പ്രാർത്ഥിച്ച് കാര്യങ്ങൾ കേട്ടുഗ്രഹിച്ച് ഉത്തമബോധ്യത്തോടെ നിർദ്ദേശിക്കുന്ന പരിഹാരങ്ങൾ എല്ലാവിഭാഗം ആൾക്കാർക്കും സ്വീകാര്യമാകുമായിരുന്നു. അതുകൊണ്ട് മലങ്കരമുഴുവൻ സഭാംഗങ്ങൾക്കു മാത്രമല്ല, നാനാജാതിമതസ്ഥർക്കും പരുമലത്തിരുമേനിയെക്കുറിച്ച് മതിപ്പും, ഭക്തിയും ഭയവും ആയിരുന്നു.

ഒരിക്കൽ കണ്ടത്തിൽ വറുഗീസ് മാപ്പിള ഇപ്രകാരം പറഞ്ഞുവെന്ന് ഫാ.ഇ.ജെ.ഏബ്രഹാം അനുസ്മരിക്കുന്നു;

"എല്ലാ മെത്രാന്മാരുടെയും കൈയാണ് മുത്തുക പതിവ്. എന്നാൽ നമ്മുടെ പരുമല കൊച്ചുമെത്രാച്ചന്റെ കയ്യല്ല കാൽകൂടി മുത്തുകയോ കാൽകഴുകിയവെള്ളം തന്നാൽ കുടിക്കുകയോ ചെയ്യാം." (പരുമലകൊച്ചു തിരുമേനിയുടെ ജീവചരിത്രം പേജ് 31)

പരുമലത്തിരുമേനിയുടെ ഭക്തിജീവിതത്തിനുമുമ്പിൽ മുട്ടുമടക്കേണ്ടിവന്നവർ അനേകരുണ്ട്. അവരിൽ മത്സരക്കാരും ധാർഷ്ട്യക്കാരുമായ പട്ടക്കാരുണ്ട്. അഹങ്കാരം കാണിച്ച സ്ത്രീകളുണ്ട്; കഠിനഹൃദയരായ കുടുംബങ്ങളുണ്ട്. പക്ഷെ അവരും അവരുടെ പിൻതലമുറക്കാരും അനുതപിക്കുവാൻ പര്യാപ്തമായതു പലതും അനുഭവിക്കേണ്ടിവന്നു.

തിരുമേനിയുടെ കരുണാസ്പർശം അനുഭവിച്ച അനേകരുണ്ട്. രോഗികളും പ്രത്യേകിച്ച് മാനസികാസ്വാസ്ഥ്യം ഉള്ളവരും സന്താനഭാഗ്യം ഇല്ലാതിരുന്നവരും സാമ്പത്തിക തകർച്ചയുണ്ടായവരും ഒക്കെ അനുഗ്രഹങ്ങൾ പ്രാപിച്ച് അവരുടെ തലമുറകൾ തന്നെ തിരുമേനിയോട് ഭക്തി പാരവശ്യത്തിൽ കഴിയുന്നവരുണ്ട്.

തിരുമേനി കാലചെയ്തപ്പോൾ മലങ്കരമെത്രാപ്പോലീത്താ മാർ ദീവന്നാസ്യോസിന് അനുഭവപ്പെട്ട ദുഃഖപാരവശ്യം. കേവലം ലോകപ്രകാരമുള്ള ഒരു വേർപാടിന്റെ അല്ലായിരുന്നു; പ്രത്യുത, തനിക്ക് താങ്ങായി, തണലായി നിന്ന ഒരു ആത്മീയ സാന്ത്വനത്തിന്റെ വേർപാടു വരുത്തിയതായിരുന്നു. പരുമലത്തിരുമേനി കാലം ചെയ്തു കഴിഞ്ഞപ്പോൾ ആ കബറിടത്തിലേക്ക് ഒഴുകിയെത്തിയ ജനപ്രവാഹം പരുമലയുടെ അന്തരീക്ഷത്തെ മാറ്റിമറിച്ചു. അനേകായിരങ്ങൾക്ക് ആശ്വാസം പകരുന്നതും ഉത്തരം നൽകുന്നതുമായ ഒരു തീർത്ഥസ്ഥാനമായി പരുമല പരിണമിച്ചു. അതിന്ന് മലങ്കരയുടെ ഊർശ്ലേം ആയിത്തീർന്നിരിക്കുന്നു.

"എന്നിൽ വിശ്വസിക്കുവന്നവൻ മരിച്ചാലും ജീവിക്കും; ജീവിച്ചിരുന്ന്

എന്നിൽ വിശ്വസിക്കുന്നവൻ ആരും ഒരുനാളും മരിക്കയില്ല." (യോഹ 11: 26) എന്ന കർത്തൃവചനപ്രകാരം ശരീരം വിട്ടാലും വിശ്വസിക്കുവന്നവർ ജീവിതം തുടരുന്നു. അവർ ശരീരത്തോടെയിരുന്നപ്പോൾ നിർവ്വഹിച്ചിരുന്ന മധ്യസ്ഥപ്രാർത്ഥന കൂടുൽ അനുകൂലസാഹചര്യത്തിൽ അവർ തുടർന്നു നിർവ്വഹിക്കുന്നു. "ഒരുവനുവേണ്ടി ഒരുവൻ പ്രാർത്ഥിപ്പിൻ " (യാക്കോബ് 5:16) എന്നും അന്യോന്യം ആത്മികവർദ്ധനവിനായി "ഇടവിടാതെ പ്രാർത്ഥിപ്പിൻ" (1തെസ്സലോനിക്ക്യർ 5:16) എന്നുമുള്ള വചനപ്രകാരം അവർ പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്നു എന്നത് പരുമലത്തിരുമേനിയുടെ മധ്യസ്ഥതയിൽ അഭയപ്പെടുന്നവർക്ക് പ്രത്യേക അനുഭവമാണ്. മധ്യസ്ഥത എന്നു പറഞ്ഞാൽ, ഏകമധ്യസ്ഥനായ യേശുക്രിസ്തുവിന്റെ മധ്യസ്ഥതാദൗത്യത്തിൽ യേശുക്രിസ്തുവിന്റെ തന്നെ വചനപ്രകാരം പങ്കുചേരുകയാണ്. ഏകമധ്യസ്ഥനായ യേശുക്രിസ്തുവിന്റെ സമീപത്തേക്ക് അഭയയാചനകളെ എത്തിക്കുവാൻ യേശുക്രിസ്തുതന്നെയാണ് ആവശ്യപ്പെട്ടത്. "ഇന്നു വരെ നിങ്ങൾ എന്റെ നാമത്തിൽ ഒന്നും അപേക്ഷിച്ചിട്ടില്ല; അപേക്ഷിപ്പിൻ; എന്നാൽ നിങ്ങളുടെ സന്തോഷം പൂർണ്ണമാകുംവണ്ണം നിങ്ങൾക്കു ലഭിക്കും" (യോഹ 16:24) യേശുക്രിസ്തുവിന്റെ അടുത്തേക്ക് പരസ്പരം ഈ അപേക്ഷ നടത്തുന്നവരാണ് വിശ്വാസികൾ; നിത്യപുരോഹിതനായ യേശുക്രിസ്തുവിന്റെ അടുത്തേയ്ക്ക് ആ അപേഷ ജനത്തിനുവേണ്ടി നടത്തുന്നവരാണ്. പുരോഹിതസ്ഥാനികൾ (യാക്കോബ് 5; 13-15) ശരീരത്തിലിരിക്കുന്നവരും ശരീരംവിട്ട് ജീവനിൽ തുടരുന്നവരുമയ "നീതിമാന്മാരുടെ ശ്രദ്ധയോടുകൂടിയപ്രാർത്ഥന വളരെ ഫലിക്കുന്നു." (യോക്കോബ് 5: 16-18) എന്ന വചനപ്രകാരം യേശുവിന്റെയടുത്തേക്ക് നിത്യജീവനുതകുന്ന യാചനകൾ സമർപ്പിക്കുന്നവരാണ്, വാങ്ങിപ്പോയ വിശുദ്ധഗണം മുഴുവൻ. അവരിൽ പരുമലത്തിരുമേനിയുടെ സജീവസാന്നിധ്യം അനുഭവിക്കുവാൻ അനേകായിരങ്ങൾക്ക് ഇടയായിരിക്കുന്നു:" അവന്റെ ദാസന്മാർ അവനെ ആരാധിക്കും. അവർ അവന്റെ മുഖംകാണും; അവന്റെ നാമം അവരുടെ നെറ്റിയിൽ ഇരിക്കും. ഇനി രാത്രി ഉണ്ടാകയില്ല; ദൈവമായ കർത്താവ് അവരുടെ മേൽ പ്രകാശിക്കുന്നതുകൊണ്ട് വിളക്കിന്റെ വെളിച്ചമോ സൂര്യന്റെ വെളിച്ചമോ അവർക്ക് ആവശ്യമില്ല. അവർ എന്നെന്നേക്കും രാജാക്കന്മാരായിരിക്കും. (വെളിപ്പാട് 22: 3-5)

## 55 മലങ്കരയുടെ പരിശുദ്ധൻ

ജീവിച്ചിരുന്നപ്പോഴും വാങ്ങിപ്പോയപ്പോഴും സുസമ്മതനും ഭക്തിജീവിതത്തിന്റെ ഫലങ്ങൾ പുറപ്പെടുവിച്ച വിശുദ്ധനുമായി പരുമലത്തിരു




മേനി അംഗീകരിക്കപ്പെട്ടു. അതുകൊണ്ട് കാലംചെയ്തു നാല്പത്തഞ്ചാം വർഷം ആ പുണ്യാത്മാവിനെ പരിശുദ്ധനായി മലങ്കര സഭ പ്രഖ്യാപിക്കുകയും തുബ്ദേനിൽ പരിശുദ്ധന്മാരുടെഗണത്തിൽ അനുസ്മരിക്കപ്പെടുവാൻ തീരുമാനിക്കുകയും ചെയ്തു. 1947, (1123) ധനു 3-ാം തീയതി 38-ാം നമ്പരായി പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്ക പുറപ്പെടുവിച്ച കല്പനയിൽ, മലങ്കരയുടെ സുന്നഹദോസ് പരുമലത്തിരുമേനിയെയും കോതമംഗലത്തു കാലംചെയ്ത യൽദോമാർ ബസേലിയോസിനെയും ശുദ്ധിമാന്മാരുടെ പട്ടികയിൽ ചേർത്തിരിക്കുന്നതായും അവരുടെ പേരുകൾ തുബ്ദേനിൽ ഓർക്കണമെന്നും അവരുടെ ഓർമ്മ "സാദീക്കോ" പ്രാർത്ഥനയിൽ ഉൾപ്പെടുത്തിയിരിക്കുന്നതായും അവരുടെ പേരിൽ പള്ളികൾ സ്ഥാപിക്കുവാൻ അനുവദിക്കുന്നതായും പ്രഖ്യാപിച്ചു.

നമ്പർ 38

സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനുമായ ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി). വിശുദ്ധമാർ ത്തോമ്മാശ്ലീഹായുടെ പൗരസ്ത്യസിംഹാസനത്തിമേൽ ആരുഢനായ ബലഹീനനായ രണ്ടാമത്തെ ഗീവറുഗീസ് എന്ന് അഭിധാനമുള്ള ബസേലിയോസ് കാതോലിക്കാ

മുദ്ര

നമ്മുടെ എല്ലാ പള്ളികളിലെയും വികാരിമാരും ദേശത്തുപട്ടക്കാരും പള്ളികൈക്കാരും ശേഷം ജനങ്ങളും കൂടിക്കണ്ടെന്നാൽ നിങ്ങൾക്ക് വാഴ്വ്.

അനുഗ്രഹിക്കപ്പെട്ട വാത്സല്യമക്കളേ,

പരുമല കാലംചെയ്ത നമ്മുടെ പരിശുദ്ധ മാർ ഗ്രീഗോറിയോസ് പിതാവിന്റെ തിരുനാമം ശുദ്ധിമാന്മാരുടെ പട്ടികയിൽ ചേർത്ത് തുബ്ദേനിൽ എഴുതുന്നതിനും കോതമംഗലത്തു കാലംചെയ്ത പരിശുദ്ധ പിതാവാകുന്ന മാർ ബസേലിയോസ് കാതോലിക്കായുടെ നാമവും ഇപ്രകാരം തന്നെ ചെയ്യുന്നതിനും നമ്മുടെ വി. സുന്നഹദോസ് നിശ്ചയിച്ചിരിക്കുന്നു എന്ന സന്തോഷവാർത്ത നിങ്ങളെ നാം അറിയിച്ചുകൊള്ളുന്നു. അതിനാൽ ഈ ശുദ്ധിമാന്മാരുടെ ഓർമ്മ ശേഷം പരിശുദ്ധന്മാരുടെ ഓർമ്മപോലെ 'സാദീക്കോ' (നയവാൻ പനപോലെ തളിർത്തിടുമേ) എന്നുള്ള പ്രാർത്ഥനയിൽ ഓർക്കു

കയും അവരുടെ നാമങ്ങളിൽ പള്ളികൾ സ്ഥാപിക്കുകയും മറ്റും ചെയ്യാവുന്നതാണ്. ഈ പരിശുദ്ധന്മാരുടെ പ്രാർത്ഥന നമുക്കു കോട്ടയായിരിക്കട്ടെ. ആമ്മീൻ

1947നു കൊല്ലം 1123 ധനു 3-ാംതീയതി കോട്ടയം സുറിയാനി സെമ്മിനാരിയിൽ നിന്ന്

(ഒപ്പ്)

### ഈ ജീവിചരിത്രരചനയ്ക്കു സഹായിച്ച രേഖകൾ

1. എം.പി.വർക്കി, *മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ,* 1903 പുനഃപ്രസിദ്ധീകരണം 2002 മനോരമ കോട്ടയം

2. ഫാ.ഇ.ജെ. ഏബ്രഹാം, *പരുമല കൊച്ചുതിരുമേനി*, 1938 പുനഃപ്രസിദ്ധീകരണം 1988, മലങ്കര ഓർത്തഡോക്സ് ഹെറാൾഡ്, ദേവലോകം

3. Z.M.പാറോട്ട് *പരുമല പുണ്യവാളൻ,* 1965, മനോരമ.

4. Z.M.പാറോട്ട് *മലങ്കര നസ്രാണികൾ* വാല്യം III 1967 പി.പി.ബുക്കുഡിപ്പോ, പുതുപ്പള്ളി

5. ഡോ. സാമുവേൽ ചന്ദനപ്പള്ളി, *മലങ്കരസഭാപിതാക്കന്മാർ*, സീഡീസ്, ചന്ദനപ്പള്ളി 1990

6. ജോയൽ കുമരകം, *പരുമല തിരുമേനിയുടെ കഥ,* എം.ജി.ഒ.സി.എസ്.എം. 1992

7. ഡോ. സാമുവേൽ ചന്ദനപ്പള്ളി, *പരുമല മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ പവിത്ര രചനകൾ,* സീഡീസ് ചന്ദനപ്പള്ള 1980

8. പ്രൊഫ. പി. എൽ. ചാക്കോ, *വിശുദ്ധ ഇടയൻ,* 1995

9. പോൾ മണലിൽ (എഡിറ്റർ), *പരുമലതിരുമേനിയുടെ ഊർശ്ലേം യാത്രാവിവരണം*

10. Paul Manalil(Ed) *A Journey to Jerusalam* CSS, Tiruvella, 2000

11. ഫാ.ജോൺ തോമസ് കരിങ്ങാട്ടിൽ *പരുമലതിരുമേനി മലയാള സാഹിത്യത്തിൽ*, എം.ഒ.സി. 2000.

12. റെജി പാറപ്പുറത്ത് (എഡി) *വിശുദ്ധിയുടെ ദർശനം* CSS, 2000

13. ഫാ.ജോൺ തോമസ് കരിങ്ങാട്ടിൽ, *പരുമലതിരുമേനി മലയാള സാഹിത്യത്തിൽ* എം.ഒ.സി. 2000




14. ഡോ. കുര്യൻ കോറെപ്പിസ്ക്കോപ്പാ, കണിയാമ്പറമ്പിൽ പരിശുദ്ധകൊച്ചു തിരുമേനി 2001

15. *പുണ്യസ്മൃതി* ഫാ. റ്റി.ജെ ജോഷ്വ(എഡിറ്റർ) 2000

16. ഡോ.സാമുവേൽ ചന്ദനപ്പള്ളി *പരുമലതിരുമേനിയുടെ കൽപ്പനകൾ*, സീഡീസ് ബുക്സ് ചന്ദനപ്പള്ളി 2000

17. ഫാ.ജോൺ തോമസ് കരിങ്ങാട്ടിൽ *മലങ്കരസഭയുടെ യുഗശില്പി* മലങ്കരസഭാ ദീപം 1997

18. *മലങ്കര ഇടവകപത്രിക,* 1902, 1903 പുസ്തകങ്ങൾ

19. *പരുമല മാർ ഗ്രീഗോറിയോസ് പൊൻജൂബിലി സുവനീർ*, പരുമല, 1952

20. *പരുമല മാർഗ്രീഗോറിയോസ് ചരമപ്ലാറ്റിനം ജൂബിലി സുവനീർ* മലങ്കര, 1977

21. *പരുമല തിരുമേനി ചരമ നവതി സ്മരണിക* മലങ്കരസഭ, 1993.



# പരിശുദ്ധ പരുമല തിരുമേനി :– വ്യക്തിയും കാലവും

എം. കുര്യൻ തോമസ്

## ആമുഖം

മലങ്കരയുടെ മഹാപരിശുദ്ധനാണ് പരിശുദ്ധ പരുമല തിരുമേനി. തന്റെ ജീവിതകാലത്തും മരണശേഷവും അത്ഭുതപ്രവർത്തകനായി ലോകമെങ്ങും അറിയപ്പെടുന്ന അദ്ദേഹം ഇന്ത്യ സംഭാവന ചെയ്ത എക്കാലത്തെയും ഏറ്റവും മികച്ച ദൈവിക മനുഷ്യരിൽ ഒരാളാണ്.

പക്ഷേ ഒരു പരിശുദ്ധൻ എന്ന നിലയിൽ പരിശുദ്ധ പരുമല തിരുമേനിയുടെ പരിവേഷം അദ്ദേഹത്തിന്റെ മറ്റു രംഗങ്ങളിലുള്ള പ്രവർത്തനങ്ങളെയും പ്രാഗത്ഭ്യത്തെയും അസ്തപ്രശസ്തമാക്കി. മികച്ച പണ്ഡിതനും ഗുരുവും സത്യവിശ്വാസ സംരക്ഷകനും സർവ്വോപരി മികച്ച ഒരു ഭരണാധികാരിയുമായിരുന്നു പരിശുദ്ധ പരുമല തിരുമേനി എന്ന ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസ് ഗീവർഗീസ് മെത്രാപ്പോലീത്താ. ഈ നിലകളിലുള്ള അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളെ വിലയിരുത്തുകയാണ് ഈ ലേഖനത്തിൽ.

## പശ്ചാത്തലം

ചെറുതും വലുതുമായ 150 ഓളം പള്ളികളായിരുന്നു 1876ൽ മലങ്കരസഭയിൽ ഉണ്ടായിരുന്നത്. തെക്കെ അറ്റത്ത് തിരുവിതാംകോട് ഒഴിവാക്കിയാൽ ചാത്തന്നൂർ മുതൽ കുന്നംകുളം വരെയായിരുന്നു ഈ പള്ളികൾ സ്ഥിതിചെയ്തിരുന്നത്. ഒരു തുരുത്തുപോലെ വടക്കുമാറി കിടന്ന കുന്നംകുളം കൂടി ഒഴിവാക്കിയാൽ അങ്കമാലികൊണ്ട് അന്നത്തെ മലങ്കരയുടെ വടക്കെ അതൃത്തി അവസാനിച്ചിരുന്നു. ഈ ചുരുങ്ങിയ പ്രദേശത്തെ ചെറിയ സഭയിൽ അന്ന് പൂർണ്ണമായ അരാജകത്വമാണ്




നടമാടിയിരുന്നത്.

ഈ അരാജകത്വത്തിന്റെ ആഴവും പരപ്പും അറിയണമെങ്കിൽ കുറേക്കൂടി പിമ്പോട്ടു പോകേണ്ടിയിരിക്കുന്നു. 1653ലെ കൂനൻകുരിശു സത്യത്തിനുശേഷമുള്ള കാലത്താണ് ഈ അരാജകത്വത്തിന്റെ വേരുകൾ കിടക്കുന്നത്. 1653ൽ സമാന ആചാരാനുഷ്ഠാനങ്ങളുള്ള രണ്ട് വ്യത്യസ്ത വിഭാഗങ്ങളായി സഭ പിളർന്നു. രണ്ടും തമ്മിലുള്ള കേവല വ്യത്യാസം, യഥാർത്ഥ മലങ്കര നസ്രാണികൾ മാർത്തോമ്മ എപ്പിസ്കോപ്പ ആയി അവരോധിച്ച പകലോമറ്റം അർക്ക്ദയക്കോന്റെയും റോമൻ കത്തോലിക്കാ വിഭാഗം ലത്തീൻ മെത്രാന്റെയും വാഴ്ചയ്ക്കു-കൂറിന്-യഥാക്രമം വിധേയപ്പെട്ടിരുന്നു എന്നതുമാത്രമായിരുന്നു.[1]

ആടിയും ഉലഞ്ഞും നിന്നിരുന്ന ഇടവകപള്ളികൾ.18-ാം നൂറ്റാണ്ടിന്റെ ആദ്യദശകങ്ങളിൽ വ്യക്തമായും രണ്ടു ചേരികളിലായി സ്ഥിരപ്പെട്ടു. പല പള്ളികളിലും രണ്ടു കക്ഷികളും അവകാശപ്പെട്ടിരുന്നു. എങ്കിലും വ്യത്യസ്തമായ അധികാര വ്യക്തിത്വം പുലർത്തിയിരുന്നു. കൂട്ടുകൈവശത്തിലിരുന്ന പള്ളികൾ ഭാഗം വച്ചു പിരിയുന്ന പ്രവൃത്തി അവസാനിച്ചത് 19-ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ മാത്രമാണ്.[2] മാർത്തോമ്മാ മെത്രാന്മാരുടെ അധികാരം വ്യക്തമായും ഉറച്ചത് 18-ാം നൂറ്റാണ്ടിന്റെ ആദ്യദശകങ്ങളിലാണെന്നു പറയാം.

ഇതിനിടെ 1665ൽ യെറുശലേമിലെ അന്ത്യോഖ്യാ പാത്രിയർക്കീസ് മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ് മലങ്കരയിലെത്തിയതോടെ മലങ്കരസഭയുടെ അന്ത്യോഖ്യൻ ബന്ധം ആരംഭിച്ചു. 1685ൽ മാർ ബസേലിയോസ് യൽദോയോടൊപ്പം വന്ന മാർ ഈവാനിയോസ് ഹദിയള്ള അടിസ്ഥാന അലക്സാന്ധ്രിയൻ വേദശാസ്ത്രം മലങ്കരസഭയെക്കൊണ്ട് അംഗീകരിപ്പിച്ചു.[3] ഇതോടെ പൗരസ്ത്യ കൽദയ, റോമൻ കത്തോലിക്ക സഭകളുടെ വേദശാസ്ത്രം, ആരാധനക്രമം ഇവയും ദേശീയ പാരമ്പര്യവും എല്ലാം ചേർന്ന സങ്കീർണമായ അന്നത്തെ മലങ്കരസഭയുടെ ആചാരാനുഷ്ഠാനങ്ങളിൽ ഒരു ഘടകംകൂടി ചേർന്ന് അതിനെ കൂടുതൽ സങ്കീർണമാക്കി. പിന്നീടെത്തിയ അന്ത്യോഖ്യൻ മെത്രാന്മാർ എല്ലാവരും ഈ ആരാധന-ആചാരരീതികളെ പൂർണമായും അന്ത്യോഖ്യവൽകരിക്കാനാണ് ശ്രമിച്ചത്. മലങ്കരസഭ 1686ൽ അംഗീകരിച്ച അലക്സാന്ധ്രിയൻ വേദശാസ്ത്രത്തിന്റെ പിൻബലം അന്ത്യോഖ്യൻ മെത്രാന്മാർക്കുണ്ടായിരുന്നു. അതിനാൽ അവരുടെ വാദഗതി ക്രമേണ സഭയിൽ വ്യാപിച്ചുവന്നു.

SPONSORED BY:- KUNJUMOL - IN MEMORY OF LATE E. MATHEW, PUTHOOR.





എന്നാൽ സൗമ്യനും പണ്ഡിതനുമായ മാർ ഈവാനിയോസ് ഹദിയള്ളയ്ക്കു ശേഷം വന്ന അന്ത്യോഖ്യൻ മെത്രാന്മാരെല്ലാവരുംതന്നെ മലങ്കരസഭയുടെ ഭരണാധികാരം അവകാശപ്പെട്ടത് അന്ത്യോഖ്യൻ ക്രമങ്ങളുടെ പ്രചരണത്തെയും സഭയിൽ പ്രചരിച്ചിരുന്ന റോമൻ കത്തോലിക്കാ ആചാരങ്ങളുടെ നിരസനത്തെയും മന്ദീഭവിപ്പിച്ചു. മലങ്കരസഭയും മാർത്തോമ്മാ മെത്രാന്മാരും അന്ത്യോഖ്യൻ മെത്രാന്മാരെ *'ഗുരുവും ഉപദേശകരും'* മാത്രമായിട്ടായിരുന്നു കണ്ടിരുന്നത്. അവർക്ക് മലങ്കരസഭയുടെ ഭരണാധികാരം വിട്ടുകൊടുക്കാനോ അതിനുള്ള അവകാശവാദം വകവച്ചു കൊടുക്കാനോ മലങ്കരസഭ തയ്യാറായില്ല. മാർത്തോമ്മ മെത്രാന്മാർ പകലോമറ്റം കുടുംബത്തിൽ നിന്നുതന്നെ പിൻഗാമികളെ വാഴിച്ച് അധികാരം കൈമാറി. അന്ത്യോഖ്യൻ ക്രമങ്ങളുടെ വ്യാപനവും ഇതര പാരമ്പര്യങ്ങളുടെ നിഷ്കാസനവും നാട്ടുമെത്രാന്മാരുടെ അധികാരത്തെ ചോദ്യംചെയ്യുന്ന ഒരു നടപടിയായി വ്യാഖ്യാനിക്കപ്പെട്ടു. അത് അത്തരം ശ്രമങ്ങൾക്കുനേരെ പൂർണമായും നിഷേധാത്മക നിലപാടെടുക്കാൻ മാർത്തോമ്മാ മെത്രാന്മാരെ പ്രേരിപ്പിച്ചു.[4]

അധികാര സ്ഥാപന രംഗത്ത് അന്ത്യോഖ്യൻ മെത്രാന്മാർ പാടെ പരാജയപ്പെട്ടെങ്കിലും അന്ത്യോഖ്യൻ ആചാരാനുഷ്ഠാനങ്ങളുടെ വ്യാപനം നിർബാധം തുടർന്നു. കൊല്ലവർഷം 964ൽ (1789) ഭാഗീകമായി അന്ത്യോഖ്യൻ ക്രമങ്ങൾ മലങ്കരസഭ അംഗീകരിച്ചു.[5] 1809 ചിങ്ങം ഒന്നിന് കണ്ടനാട്ടു കൂടിയ മലങ്കര പള്ളിയോഗം മറ്റു ക്രമങ്ങൾ നിരാകരിക്കുകയും അന്ത്യോഖ്യൻ ക്രമങ്ങളെ മലങ്കരസഭ പൂർണമായും അംഗീകരിക്കുകയും ചെയ്തു.[6] പക്ഷേ ഫലത്തിൽ അന്ത്യോഖ്യൻ ആചാര-ആരാധന രീതികൾ പൂർണമായി നടപ്പിലായത് 1876-1900 കാലഘട്ടത്തിലാണ്.[7]

18-ാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിൽ പകലോമറ്റം മെത്രാന്മാരുടെ പരമ്പരയാണ് തങ്ങളുടെ അധികാരസ്ഥാപനത്തിന്റെ പ്രധാന തടസ്സം എന്നു മനസ്സിലാക്കിയ അന്ത്യോഖ്യൻ മെത്രാന്മാർ, തങ്ങൾക്കു പൂർണമായും വിധേയനായ-അന്ത്യോഖ്യൻ പാരമ്പര്യ പ്രചാരകനായ-ഒരു ബദൽ മെത്രാനെ വാഴിച്ചു.[8] ഇതിനനുകൂലമായ ഒരു പശ്ചാത്തലം അപ്പോഴേക്കും ഉരുത്തിരിഞ്ഞിരുന്നു. മാർത്തോമ്മ മെത്രാന്മാരുടെ അറിവോടും അറിവു കൂടാതെയും അന്ത്യോഖ്യൻ മെത്രാൻ അഭ്യസിപ്പിച്ച വൈദികരിൽ ഒരു വലിയ വിഭാഗം അവരെ പിന്തുണയ്ക്കുവാൻ തയ്യാറായിരുന്നു. പക്ഷേ സർവശക്തനായ മാർത്തോമ്മ ആറാമൻ-വലിയ മാർ ദീവന്നാസ്യോസ് - അഭിനവ മെത്രാൻ കാട്ടുമങ്ങാടു കുറീലോസിനെ മലങ്കരയിൽനിന്നു തുരത്തിയതോടെ അന്ത്യോഖ്യർക്ക് കീഴടങ്ങേണ്ടി വന്നു എങ്കിലും അരാജകത്വത്തിന്റെ വിത്തുകൾ അപ്പോഴേക്കും പാകപ്പെട്ടു കഴിഞ്ഞിരുന്നു.




മാർത്തോമ്മ മെത്രാന്മാരുടെ രാജകീയ പ്രാഭവത്തിനു മുമ്പിൽ അടങ്ങിക്കഴിയേണ്ടി വന്നെങ്കിലും അന്ത്യോഖ്യൻ മെത്രാന്മാർ വളർത്തിയെടുത്ത പുരോഹിതവൃന്ദം സഭാനേതൃത്വത്തോട് പൂർണമായും വിധേയപ്പെട്ടായിരുന്നില്ല കഴിഞ്ഞിരുന്നത്. അന്ത്യോഖ്യൻ സഭയുടെ ആരാധനാക്രമങ്ങളും വിശ്വാസവും എന്ന താത്വിക അടിത്തറ അവർക്കുണ്ടായിരുന്നു. മാർത്തോമ്മ ആറാമനുശേഷമുള്ള മെത്രാന്മാർ ദുർബ്ബലരായിരുന്നു എന്നത് അവർക്ക് കൂടുതൽ പ്രവർത്തനസ്വാതന്ത്ര്യം നല്കി. വിമതപക്ഷം പരസ്യമായിത്തന്നെ രംഗത്തു വന്നു. അവസാനം ഒമ്പതാം മാർത്തോമ്മയായ അയ്പ്പ് മെത്രാന്റെ സ്ഥാനഭ്രഷ്ടിലൂടെ വിമതർ സഭാഭരണത്തിലെത്തി.[9]

ഇവിടെ മനസ്സിലാക്കേണ്ട വസ്തുത അന്ത്യോഖ്യൻ ആചാര-അനുഷ്ഠാനങ്ങളുടെ താത്വിക അടിത്തറ ഉപയോഗിക്കുകയും അതിനുവേണ്ടി പ്രവർത്തിക്കുകയും ചെയ്ത നസ്രാണികൾ അന്ത്യോഖ്യൻ അധികാരം ഉറപ്പിക്കാനുള്ള ശ്രമമല്ല നടത്തിയത്. കായംകുളം പീലിപ്പോസ് റമ്പാൻ, പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ മുതലായവർ അന്ത്യോഖ്യൻ വിശ്വാസപ്രമാണത്തിലൂന്നി, കാലാകാലങ്ങളിൽ സഭയിൽ കടന്നുകൂടിയ റോമൻ കത്തോലിക്കാ ദുരാചാരങ്ങളെ നീക്കി ശുദ്ധികരിക്കാനാണ് ശ്രമിച്ചത്. കൂട്ടത്തിൽ ദുർബ്ബലരായ പിൽക്കാല മാർത്തോമ്മ മെത്രാന്മാരുടെ ഭരണപരമായ അഴിമതികൾക്കെതിരെയും അവർ പോരാടി. പല കാരണങ്ങളാൽ മാർത്തോമ്മ മെത്രാന്മാരോട് എതിർത്തുനിന്നവർ ഇവർക്കു പിന്തുണ നല്കി.[10] അതാണ് അവസാനം അയ്പ്പു മെത്രാനെ വടിയും മുടിയും വയ്പ്പിക്കുന്നതിലെത്തിയത്.

പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ തൊഴിയൂർ മെത്രാനിൽനിന്നും മേല്പട്ട സ്ഥാനം ഏറ്റു മലങ്കരമെത്രാൻ സ്ഥാനമേറ്റതോടെ പകലോമറ്റം കുടുംബവാഴ്ച അവസാനിച്ചു. എങ്കിലും സഭയുടെ അരാജകത്വം മറ്റൊരു രൂപത്തിൽ വളരുകയായിരുന്നു. മെത്രാന്മാരെ തിരഞ്ഞെടുക്കുന്ന രീതി പരാജിതർ അസംതൃപ്തരും വിഘടനവാദികളുമായി മാറി എന്ന പാർശ്വഫലം ഉണ്ടാക്കി. രാജകീയ വിളംബരത്തിന്റെ പിൻബലം മലങ്കരമെത്രാനുണ്ടായിരുന്നതിനാൽ ഒരു പരിധിയിലധികം അവർക്കു മുമ്പോട്ടുപോകാനായില്ലെന്നു മാത്രം.

19-ാം നൂറ്റാണ്ടിൽ മലങ്കരയിലെത്തിയ ദീയസ്കോറോസ്, അത്താനാസ്യോസ് മുതലായ അന്ത്യോഖ്യൻ മെത്രാന്മാരുടെ പ്രവർത്തനവും

ഇവിടെ പരിഗണിക്കണം.[11] അന്ത്യോഖ്യൻ ആരാധനാക്രമങ്ങൾക്കും വിശ്വാസത്തിനും മലങ്കരസഭ നല്കിയ അംഗീകാരം അന്ത്യോഖ്യാ പാത്രിയർക്കീസിന്റെയും പരദേശി മെത്രാന്മാരുടെയും അധികാരസ്ഥാപനത്തിനുതകുംവിധം അവർ പ്രചരിപ്പിച്ചു. ഇതിന് ഭാഗികഫലവുമുണ്ടായി.

ഇതിനിടയിൽ മലങ്കരയിലെ വൈദികർക്ക് കേന്ദ്രീകൃത വൈദിക വിദ്യാഭ്യാസം നല്കാൻ കോട്ടയത്ത് സെമിനാരി സ്ഥാപിച്ചു. അവിടെ വൈദികർക്ക് ഇംഗ്ലീഷും ആധുനിക വിദ്യാഭ്യാസവും നല്കാൻ ആംഗ്ലിക്കൻ മിഷനറിമാരുടെ സഹായം നല്കാമെന്നുള്ള റസിഡന്റ് കേണൽ മൺറോയുടെ നിർദേശം മാർ ദീവന്ന്യാസ്യോസ് രണ്ടാമൻ സ്വീകരിച്ചു. അങ്ങനെ സെമിനാരി അദ്ധ്യാപകരായി എത്തിയ പ്രോട്ടസ്റ്റന്റ് മിഷനറിമാർ ആദ്യത്തെ ചുരുങ്ങിയ വർഷങ്ങൾക്കുശേഷം തങ്ങളുടെ ആഗമനോദ്ദേശ്യത്തിനു വിരുദ്ധമായി മലങ്കരസഭയിൽ പ്രോട്ടസ്റ്റന്റ് വിശ്വാസവും ആചാരങ്ങളും അടിച്ചേൽപ്പിക്കാനാണ് ശ്രമിച്ചത്. അത്തരം ആദ്യശ്രമങ്ങളെ 1818ന് മാവേലിക്കരയിൽ ചേർന്ന മലങ്കരപള്ളിയോഗം തടഞ്ഞു.[12]

അതോടെ മിഷനറിമാർ അടവുമാറ്റി ബ്രിട്ടീഷ് കൊളോണിയലിസത്തിന്റെ പിൻബലത്തോടെ മലങ്കരയെ വളഞ്ഞു പിടിക്കാനുള്ള ശ്രമം ആരംഭിച്ചു. മലങ്കരമെത്രാന്റെയും മലങ്കര പള്ളിയോഗത്തിന്റെയും അധികാരങ്ങൾ സെമിനാരിയിൽ താമസിക്കുന്ന ബ്രിട്ടീഷ് മിഷനറിമാരിലൊതുക്കിത്തുടങ്ങി. ആർക്കു പട്ടം കൊടുക്കണമെന്ന് നിശ്ചയിക്കുക, പള്ളിക്കണക്കുകൾ പരിശോധിക്കുക തുടങ്ങിയ കാര്യങ്ങളിൽ മിഷനറിമാർ നേരിട്ടിടപെട്ടുതുടങ്ങി.[13]

ഇതിനിടെ 1825 മിഥുനം 15ന് മിഷനറിമാരുടെ ആഗ്രഹത്തിനു വിരുദ്ധമായി പള്ളിപ്പാട്ട് പീലിപ്പോസ് റമ്പാൻ മലങ്കര മെത്രാനായി തിരഞ്ഞെടുക്കപ്പെട്ടു. 1825 ചിങ്ങം 25ന് അദ്ദേഹം മാർ ദീവന്ന്യാസ്യോസ് നാലാമനായി വാഴിക്കപ്പെട്ടു. ഒരു യാഥാസ്ഥിതികൻ എന്നു വിശേഷിപ്പിക്കാവുന്ന ചേപ്പാട്ടു മാർ ദീവന്ന്യാസ്യോസും ബ്രിട്ടീഷ് മിഷനറിമാരും തമ്മിൽ തുറന്ന യുദ്ധത്തിലാണ് കാര്യങ്ങൾ എത്തിയത്. മെത്രാനോട് വ്യക്തിവൈരാഗ്യമുണ്ടായിരുന്ന പട്ടക്കാരുടെ സഹായത്തോടെ മിഷനറിമാർ അദ്ദേഹത്തിനെതിരെ ആക്രമണം ആരംഭിച്ചു.

1836 ആയപ്പോഴേക്കും ഈ യുദ്ധം രൂക്ഷമായി. കൽക്കട്ടായിലെ ആംഗ്ലിക്കൻ ബിഷപ്പ്, മലങ്കരസഭയെ മിഷനറിമാരുടെ പൂർണവരുതിയിലാക്കാൻ ഒരു അഞ്ചിന പദ്ധതി നിർദ്ദേശിച്ചു.[14] 1836ൽ മാവേലിക്കരയിൽ കൂടിയ മലങ്കരപള്ളിയോഗം ഈ നിർദ്ദേശങ്ങൾ തള്ളി. 1836 ചിങ്ങം 21 ന് പാലക്കുന്നത്ത് അബ്രഹാം മല്പാന്റെ നേതൃത്വത്തിൽ മെത്രാനെതിരെ




റസിഡന്റിനു പരാതി നൽകി അദ്ദേഹത്തെ സ്ഥാനഭ്രഷ്ടനാക്കണമെന്ന് ആവശ്യപ്പെട്ടു.[15] അതു നടക്കാതെ വന്നതോടെ മിഷനറിമാർ തുറന്ന യുദ്ധം ആരംഭിച്ചു. മിഷനറിമാരുടെ ശമ്പളം പറ്റി, ഏതാനും പട്ടക്കാർ ചേർന്ന് വി. കുർബാന തക്സ പ്രോട്ടസ്റ്റന്റ് രീതിയിൽ തിരുത്തിയെഴുതി മലങ്കരയിൽ നടപ്പാക്കാൻ ശ്രമിച്ചു.[16] ബ്രിട്ടീഷ് സാമ്രാജ്യത്വത്തിന്റെ മുഷ്ക്കിൽ മെത്രാനെ പീഡിപ്പിച്ചു. മെത്രാനെതിരെ നില്ക്കുന്ന പട്ടക്കാരെയും ജനങ്ങളെയും ഒളിഞ്ഞും തെളിഞ്ഞും സഹായിച്ചുതുടങ്ങി. നിയമപരമായി മലങ്കരമെത്രാപ്പോലീത്തായ്ക്കുള്ള അധികാരം ഉപയോഗിച്ചതിന് മാർ ദീവന്നാസ്യോസ് നാലാമൻ തടവിലായി.[17] ശിക്ഷണനടപടികൾ സ്വീകരിക്കുക എന്നത് അസാദ്ധ്യമായി. 1840 ഏപ്രിൽ 4 ലെ കൊച്ചി പഞ്ചായത്തുവിധി വഴി ആംഗ്ലിക്കൻ മിഷനറിമാരുമായി സ്വത്തുക്കൾ ഭാഗം വെച്ചു പിരിഞ്ഞു.

ഇതിനിടയിൽ പാലക്കുന്നത്ത് മാത്യൂസ് ശെമ്മാശൻ അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നും 1842 കുംഭം 2ന് മേല്പട്ടസ്ഥാനം സ്വീകരിച്ചു മടങ്ങിയെത്തി[18] മലങ്കരമെത്രാൻ സ്ഥാനത്തിന് അവകാശവാദം ഉന്നയിച്ചു. മാർ ദീവന്ന്യാസ്യോസ് നാലാമനോട് വിരോധമുള്ള പട്ടക്കാരും അബ്രഹാം മൽപ്പാന്റെ പാർശ്വവർത്തികളും ഈ അവകാശവാദത്തെ പിന്തുണച്ചു.[19]

1846ൽ പരദേശി യൂയാക്കിം മാർ കുറിലോസ് മെത്രാൻ മലങ്കരയിൽ എത്തി മലങ്കര മെത്രാൻ സ്ഥാനത്തിന് അവകാശം ഉന്നയിച്ചു. ഭരണം അസാദ്ധ്യമായിത്തീർന്ന മാർ ദീവന്നാസ്യോസ് നാലാമൻ യൂയാക്കിം കുറീലോസിന് അധികാരം ഒഴിഞ്ഞുകൊടുത്തു. എന്നാൽ പരദേശികൾക്ക് മലങ്കര ഭരിക്കാൻ അവകാശമില്ലെന്ന കാരണത്താൽ കൊ.വ. 1023 മിഥുനം 9ലെ കൊല്ലം പഞ്ചായത്ത് വിധി മാർ മാത്യൂസ് അത്താനാസ്യോസിനെ മലങ്കര മെത്രാനായി സ്ഥിരപ്പെടുത്തി.[20]

പകലോമറ്റം മെത്രാൻ വാഴ്ചയുടെ അന്ത്യഘട്ടം അതായത് 18-ാം നൂറ്റാണ്ടിന്റെ ആദ്യം മുതൽ മലങ്കരയിലുണ്ടായിരുന്ന ഈ പ്രശ്നങ്ങൾ സഭയെ കൊണ്ടെത്തിച്ചത് അരാജകത്വത്തിലാണ്. പകലോമറ്റം-വിരുദ്ധർ സംഘർഷം, മലങ്കര-അന്ത്യോഖ്യൻ മെത്രാന്മാർ തമ്മിലുള്ള അധികാര വടംവലി, പ്രോട്ടസ്റ്റന്റ്-സത്യവിശ്വാസ സമരം ഇവയെല്ലാം വളർത്തിയെടുത്തത് അച്ചടക്കമില്ലാത്ത ഒരു സമൂഹത്തെയാണ്. പട്ടക്കാർ പള്ളി ഇടവകകൾ തങ്ങളുടെ സാമ്രാജ്യമാക്കി. കൈക്കാരന്മാർ യോഗത്തെ കണക്കു

കേൾപ്പിക്കാതെ ബോധിച്ചതുപോലെ പള്ളിപ്പണം കൈകാര്യം ചെയ്തു. ബ്രിട്ടീഷ് മിഷനറിമാരുടെ ശമ്പളം പററിയ വൈദികർ അവർക്ക് തോന്നിയതുപോലെ ആരാധന-ആചാരങ്ങൾ ഭേദഗതി ചെയ്തു. മാർ മാത്യൂസ് അത്താനാസ്യോസ് സ്ഥാനമേൽക്കുമ്പോഴുള്ള മലങ്കരസഭയുടെ സ്ഥിതി ഇതായിരുന്നു.

പകലോമറ്റം കുടുംബവാഴ്ച ജീർണിച്ചതു മുതലുള്ള ഒരു നൂറ്റാണ്ടിലെ ഭരണപരമായ അരാജകത്വം നേട്ടമുണ്ടാക്കിയത് ഇക്കാലത്ത് ഇവിടെ വന്ന ഏതാനും അന്ത്യോഖ്യൻ മെത്രാന്മാർക്കാണ്. പ്രതിപക്ഷത്തെ തങ്ങളോടൊപ്പം നിർത്താൻ ഇവർക്കു കഴിഞ്ഞു. തങ്ങളാണ് യഥാർത്ഥ ഭരണാധികാരികൾ എന്ന് അവർ പ്രചരിപ്പിച്ച സഭാവിജ്ഞാനീയമുപയോഗിച്ച് സമർത്ഥിക്കാൻ അവർക്കു സാധിച്ചു. ഇതിന് മലങ്കരസഭ 1685ൽ അംഗീകരിച്ച അലക്സാന്ദ്രിയൻ വേദശാസ്ത്രത്തെയും 1789ൽ അംഗീകരിച്ച അന്ത്യോഖ്യൻ ആരാധനാക്രമങ്ങളെയും അവർ കരുവാക്കി. ഇവർ പ്രചരിപ്പിച്ച വികലമായ സഭാവിജ്ഞാനീയം പിൽക്കാലത്ത് സഭയ്ക്ക് ദോഷംചെയ്തു.

മലങ്കര സഭയ്ക്കും ചില പ്രത്യേക സാഹചര്യങ്ങളിൽ അന്ത്യോഖ്യൻ അധീശത്വം ഉയർത്തിപ്പിടിക്കേണ്ടിവന്നു. 1836-ൽ ബ്രിട്ടീഷ് മിഷണറിമാരിൽ നിന്നും രക്ഷ നേടുന്നതിനും തുടർന്ന് മാർ മാത്യൂസ് അത്താനാസിയോസിനെതിരായി ആളുകളെ ഒന്നിപ്പിച്ചു നിർത്തുന്നതിനും അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ പേരുപയോഗിച്ചു. മാർ ദീവന്നാസ്യോയോസ് നാലാമൻ സ്ഥാനമൊഴിഞ്ഞതും യുയാക്കിം കൂറിലോസിന്റെ ദീർഘകാല സാന്നിദ്ധ്യവും ഈ സങ്കൽപ്പം പരമാവധി വളരാൻ സാഹചര്യമൊരുക്കി. തന്റെ അധികാരം ഉറപ്പിക്കാൻ മാർ മാത്യൂസ് അത്താനാസിയോസും പാത്രിയർക്കീസിന് മലങ്കരയുടെമേൽ അധികാരമുണ്ടെന്ന് ആദ്യകാലത്ത് പ്രചരിപ്പിച്ചു. 1876 ആകുമ്പോഴേക്കും ഇവയെല്ലാം മലങ്കരസഭ അന്ത്യോഖ്യാ പാത്രിയർക്കീസിന് കീഴിലാണെന്ന ധാരണ പ്രബലമാകാൻ കാരണമായി.

## ഭരണപശ്ചാത്തലം

പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസിനു ഭരണം ലഭിച്ചതോടെ മലങ്കരസഭയിലെ പ്രശ്നങ്ങൾ അവസാനിക്കുകയായിരുന്നില്ല; രൂക്ഷമാവുകയായിരുന്നു. പ്രഗൽഭനും പ്രതിഭാസമ്പന്നനും ജാത്യാഭിമാനിയുമായിരുന്ന മാർ മാത്യൂസ് അത്താനാസ്യോസിനും ഒരു പരിധിയിലധികം ഫലപ്രദമായി മലങ്കരസഭാഭരണം മുമ്പോട്ടു കൊണ്ടുപോകാൻ സാധിച്ചില്ല. കോട്ടയം മുതൽ തെക്കോട്ട് ഭരണം ഏതാണ്ട് പൂർണമായും അദ്ദേഹത്തിന്റെ കീഴിലായിരുന്നു. എന്നാൽ കോട്ടയത്തിനു വടക്ക് ഇത്




ഭാഗികവുമായിരുന്നു. ഒരു വിഭാഗം പള്ളികൾ യൂയാക്കിം കൂറിലോസിനെ അംഗീകരിച്ചിരുന്നു. പല പള്ളികളിലും രണ്ടു പേരും പട്ടം കൊടുത്ത വൈദികർ ഒരുമിച്ച് കർമ്മങ്ങൾ അനുഷ്ഠിച്ചിരുന്നു.[21]

ഇവിടെ മനസ്സിലാക്കേണ്ട ഒരു വസ്തുത അന്ന് മലങ്കര മെത്രാപ്പോലീത്തായുടെ 'വ്യാപ്തി' എത്രമാത്രമായിരുന്നു എന്നതാണ്. അവയിൽ ഒന്നാമത്തേത് വൈദികരുടെ അഭിഷേകവും നിയമനവുമാണ്. മലങ്കരയിൽ പുരാതനമായുള്ള പാരമ്പര്യപ്രകാരം പള്ളിയോഗം തിരഞ്ഞെടുക്കുന്നവരെ പള്ളിക്കുവേണ്ടി പട്ടംകെട്ടുക എന്നതായിരുന്നു അപൂർവമായി നേർച്ചയായും സ്വമനസാലയും പട്ടമേൽക്കുന്നവരും ഉണ്ടായിരുന്നു. പക്ഷേ അവരെ വികാരിമാരായി സ്വീകരിക്കുകയോ സ്വീകരിക്കാതിരിക്കുകയോ ചെയ്യാനുള്ള അധികാരം ഇടവകപള്ളിയോഗത്തിനുണ്ടായിരുന്നു. ഒരിക്കൽ ഒരു പള്ളിക്കുവേണ്ടി പട്ടംകെട്ടി നിയമിച്ചാൽ മുടക്കിയല്ലാതെ ആ വൈദികനെ മാറ്റുക അന്ന് അസാദ്ധ്യമായിരുന്നു.

മാർ അത്താനാസ്യോസ് യൂയാക്കിം കൂറിലോസ് മത്സരത്തിൽ ഈ കെട്ടുറപ്പ് ശിഥിലമായി. രണ്ടാളും തങ്ങളുടെ സൗകര്യപ്രകാരം പട്ടംകൊടുത്തു തുടങ്ങി. ഇവർ ഇടവകകളിൽ ഓരോ വിഭാഗത്താൽ സ്വീകരിക്കപ്പെട്ടു തവണ-വീതം മുതലായവയ്ക്ക് പട്ടക്കാർ തമ്മിലുണ്ടായിരുന്ന യുദ്ധം ഇതുകൊണ്ട് കൂടുതൽ രൂക്ഷമായി. ഇടവകയോഗ തീരുമാനമില്ലാതെയും പട്ടക്കാർ വാഴിക്കപ്പെട്ടു നിയമിക്കപ്പെട്ടു. ഇടവകകളെയാകട്ടെ പട്ടക്കാർ തങ്ങളുടെ സ്വന്ത സാമ്രാജ്യമാക്കി മാറ്റി.

ഇടവകപള്ളി യോഗത്തിൽ തീരാതെ വരുന്ന പള്ളിക്കണക്കുകൾ കേട്ടു തീർക്കുക എന്നതായിരുന്നു മലങ്കര മെത്രാന്റെ രണ്ടാമത്തെ അധികാരം. കൈക്കാരന്മാർ അധികാരം കൈമാറാതെയിരിക്കുക, യോഗത്തെ കണക്കു കേൾപ്പിക്കാതിരിക്കുക തുടങ്ങിയ അവസരത്തിൽ മലങ്കര മെത്രാന് ഇടപെടാൻ അധികാരമുണ്ടായിരുന്നു. സാമ്പത്തികമായി ഉന്നതനില പ്രാപിച്ചിരുന്ന പള്ളികളിൽ ഇതൊരു നിത്യപ്രശ്നവുമായിരുന്നു. പ്രബലരും ശക്തരുമായ പള്ളിപ്രമാണികൾ ഭരണം തങ്ങളുടെ കൈപ്പിടിയിലൊതുക്കി യോഗത്തെ വകവയ്ക്കാതെ ഭരണം നടത്തി. പല പള്ളികളിലും ഏതാനും വ്യക്തികളുടെയോ കുടുംബങ്ങളുടെയോ കയ്യിൽ ഭരണം തലമുറകളോളം ഒതുങ്ങി.

യൂയാക്കിം കൂറിലോസിന് കാര്യമായ സ്വാധീനമില്ലായിരുന്ന തെക്കൻ ഇടവകകളിൽ മാർ അത്താനാസ്യോസ് ഉരുക്കുമുഷ്ടികൊണ്ട് അച്ച

ടക്കം ഒരു പരിധിവരെയെങ്കിലും നടപ്പാക്കിയിരുന്നു. അദ്ദേഹത്തിന്റെ ഗംഭീരമായ വ്യക്തിത്വവും രാജകീയ വിളംബരത്തിന്റെ പിൻബലവും അതിനു സഹായിച്ചു. എന്നാൽ വടക്കൻ ഇടവകകളിൽ അദ്ദേഹത്തിന്റെ സ്വാധീനക്കുറവുമൂലം ഇത്തരം പ്രശ്നങ്ങൾ നിത്യ സംഭവമായിരുന്നു. ഭരണക്കാർ അവസരംപോലെ രണ്ടു പക്ഷത്തും കൂടുകയും ഒരു അധീശത്വവും അംഗീകരിക്കാതെയും ഉരുണ്ടുകളിച്ചു സ്വന്തം കാര്യം നേടി.

അച്ചടക്ക നടപടികളായിരുന്നു മെത്രാന്റെ മൂന്നാമത്തെ അധികാരം. ഇക്കാര്യത്തിലും ഈ ഇരട്ട നേതൃത്വം ഫലപ്രദമായ നടപടികളെടുക്കുന്നതിൽനിന്നും ഇരുവരെയും തടഞ്ഞു. ശിക്ഷണനടപടികൾക്കു വിധേയരാകുന്നവർ മറുകക്ഷിയിൽ ചേരുക എന്ന ലളിതമായ മാർഗ്ഗത്തിലൂടെ ശിക്ഷ ഒഴിവാക്കി. ചുരുക്കത്തിൽ ഇടവകപള്ളികളിൽ പ്രത്യേകിച്ചും വടക്കൻ ഇടവകകളിൽ തൻപോരിമയാണ് മുമ്പിട്ടുനിന്നത്. തെക്കൻ ഇടവകകളിലാകട്ടെ പ്രാദേശികവും വ്യക്തിപരവുമായ പ്രശ്നങ്ങളാൽ അസംതൃപ്തരായ വ്യക്തികൾ രാജകീയ വിളംബരത്തെ ഭയന്ന് അടങ്ങിക്കഴിയുകയായിരുന്നു.

മാർ മാത്യൂസ് അത്താനാസ്യോസാകട്ടെ തികച്ചും ഏകാധിപത്യപരമായ രീതിയിലാണ് ഭരണം നടത്തിയിരുന്നത്. അദ്ദേഹത്തിന്റെ ദീർഘമായ ഭരണകാലത്ത് വിരലിലെണ്ണാവുന്ന തവണമാത്രമാണ് മലങ്കരപള്ളിയോഗം വിളിച്ചുകൂട്ടിയത്. രാജകീയ വിളംബരത്തിന്റെ പിൻബലവും, യൂറോപ്യരും നാട്ടുകാരുമായ സർക്കാരുദ്യോഗസ്ഥരിലുള്ള സ്വാധീനവും ഒരുപക്ഷേ പ്രായത്തിന്റെ അപക്വതയും[22] അദ്ദേഹത്തിന്റെ അധികാരപ്രമത്തതയ്ക്കു വളംവെച്ചു. വിരലിലെണ്ണാവുന്ന വിശ്വസ്തർ മാത്രമായിരുന്നു അദ്ദേഹത്തിന്റെ ഭരണത്തിന്റെ ഉത്തരാർത്ഥത്തിലെ സഹചാരികൾ. അദ്ദേഹത്തിന്റെ അധഃപതനത്തിന് ഇടയാക്കിയതും അവർതന്നെ ആയിരുന്നു. വട്ടിപ്പണ പലിശ വാങ്ങാൻ കൂട്ടു ട്രസ്റ്റികളെയും പിൻഗാമിയായി തോമസ് അത്തനാസ്യോസിനെയും സ്വന്ത ഇഷ്ടപ്രകാരം തീരുമാനിച്ചതുതന്നെ ഇദ്ദേഹത്തിന്റെ ഏകാധിപത്യത്തിന്റെ തെളിവാണ്.

19-ാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിലെ രേഖകളിൽ മുളന്തുരുത്തി സുന്നഹദോസിന്റെ കാനോനാകളടക്കം ആവർത്തിച്ചു പ്രത്യക്ഷപ്പെടുന്ന ഒരു പ്രയോഗമാണ് മെത്രാന്മാരുടെ ഏകനായകത്വം. മാർ അത്താനാസ്യോസിന്റെ ഏകാധിപത്യപ്രവർത്തനങ്ങളാണ് ഇവിടെ സൂചിതമെന്നു വ്യക്തമായ രേഖകളുണ്ട്.[23] ഇത് പിന്നീട് ഒരു മെത്രാൻ മാത്രമുള്ള അവസ്ഥ എന്നു ചിലർ ദുർവ്യാഖ്യാനം ചെയ്തു.[24] എന്നാൽ മലങ്കരപള്ളിയോഗത്തെ വകവയ്ക്കാതെയുള്ള പ്രവർത്തനമാണ് ഈ പദം




കൊണ്ട് പ്രതിപാദിച്ചിരുന്നത്. അതിനാലാണ് മെത്രാന്മാരുടെ ഏകനായ കത്വത്തിന് എതിർശക്തിയായി മലങ്കര അസോസിയേഷൻ രൂപീകരിച്ചത്.

മാർ മാത്യൂസ് അത്താനാസ്യോസിന്റെ ഏറ്റവും വലിയ ബലഹീനത അദ്ദേഹം അബ്രഹാം മല്പാന്റെ സഹോദരപുത്രനായിരുന്നു എന്നതായിരുന്നു. ഏകപക്ഷീയമായി പ്രൊട്ടസ്റ്റന്റ് വിശ്വാസം സഭയിൽ കലർത്തിയ അദ്ദേഹത്തിന്റെ അപൂർവ്വം അനുയായികൾ, എബ്രഹാം മല്പാന്റെ പുതിയ സഭയ്ക്കായി ആണ് മാർ മാത്യൂസ് അത്താനാസ്യോസ് പട്ടമേറ്റതെന്ന് പ്രചരിപ്പിച്ചു. എതിരാളികൾ അത് ഏറ്റുപിടിച്ച് മാർ അത്താനാസ്യോസിനെ പ്രൊട്ടസ്റ്റന്റ് വിശ്വാസിയാക്കി. മാർ അത്താനാസ്യോസാകട്ടെ തനിക്ക് ജനപിന്തുണയുണ്ടെന്ന് തെളിയിക്കുവാൻ ഈ പ്രൊട്ടസ്റ്റന്റ് വിശ്വാസികളുടെ സഹായം ആദ്യകാലത്ത് സ്വീകരിക്കേണ്ടി വന്നു. ഇത് എതിരാളികളുടെ കൈയിൽ ഒരു നല്ല ആയുധമായി. അധികാരത്തർക്കം വിശ്വാസത്തിന്റെ പ്രശ്നമായി.[25]

യുയാക്കിം കൂറിലോസും മാർ മാത്യൂസ് അത്താനാസ്യോസും നിത്യ ശത്രുതയിൽ അല്ല കഴിഞ്ഞിരുന്നതെന്ന വസ്തുത കണക്കിലെടുത്താൽ ഇവർ തമ്മിലുള്ള മത്സരം വിശ്വാസ-ആചാരങ്ങളല്ല മറിച്ച് അധികാരം മാത്രമായിരുന്നു എന്ന് ചിന്തിക്കേണ്ടി വരും.

മാർ മാത്യൂസ് അത്താനാസ്യോസ് എത്രമാത്രം പ്രൊട്ടസ്റ്റന്റ് വിശ്വാസിയായിരുന്നു എന്നത് തർക്കവിഷയമാണ്. അദ്ദേഹം നവീകരണവിശ്വാസം സ്വീകരിച്ചിരുന്നില്ല എന്നുപോലും വാദിക്കുന്നവരുണ്ട്.[26] എന്നാൽ അദ്ദേഹത്തിന്റെ അധികാരപ്രമത്തതയും, സംസാരരീതിയും സ്വഭാവത്തിലെ ചില ബലഹീനതകളും നല്ല ഉദ്ദേശ്യത്തോടെ അദ്ദേഹം പറഞ്ഞതും പ്രവർത്തിച്ചതുമായ ചില സംഗതികൾപോലും തെറ്റിദ്ധാരണയ്ക്ക് ഇടയാക്കി.

ഇതിനേക്കാൾ ഗുരുതരമായ പ്രശ്നം അദ്ദേഹത്തിന്റെ സന്തത സഹചാരികളായിരുന്നു. അബ്രഹാം മല്പാന്റെ ശിഷ്യരും ആ ആശയഗതി വച്ചുപുലർത്തുന്നവരുമായ അവർ മലങ്കരസഭയെ പ്രൊട്ടസ്റ്റന്റ് വിശ്വാസത്തിലേയ്ക്ക് കൊണ്ടുപോകുവാനുള്ള തീവ്രശ്രമത്തിലായിരുന്നു.[27] ആശ്രിതവാത്സല്യം ഏറെയുണ്ടായിരുന്ന മാർ അത്താനാസ്യോസിന് അവരെ നിയന്ത്രിക്കുക അസാദ്ധ്യമായിരുന്നു. ഈ സഹചാരികളുടെ വിഹാര രംഗമായിരുന്ന തെക്കൻ ഇടവകകളിൽ പ്രൊട്ടസ്റ്റന്റ് ആശയങ്ങൾ വിവിധ രീതിയിൽ പ്രചരിച്ചിരുന്നു. പ്രൊട്ടസ്റ്റന്റ് മിഷണറിമാരുടെ

പ്രവർത്തനം കേന്ദ്രീകരിച്ചിരുന്ന മദ്ധ്യ തിരുവിതാംകൂറിൽ ആ ആശയ ങ്ങളുടെ സ്വാധീനം വർദ്ധിച്ചുവന്നു.

മറുവശത്ത് അർദ്ധദാരിദ്ര്യത്തിൽ കഴിഞ്ഞിരുന്ന യൂയാക്കിം കൂറിലോ സിനും കാര്യമായ സ്വാധീനമൊന്നും ഉണ്ടായിരുന്നില്ല.[28] കൊല്ലം പഞ്ചാ യത്തു വിധിപ്രകാരം മലങ്കരസഭ ഭരിക്കാൻ അവകാശമില്ലായിരുന്ന മാർ കൂറിലോസ് സ്വന്തമായി പണിയിച്ച കൊച്ചിക്കോട്ട പള്ളിയിൽ ഒതുങ്ങി കൂടി. മലങ്കരയിലെങ്ങും അരാജകത്വം നടമാടി.

ഈ ഗുരുതരാവസ്ഥയിൽ ആശങ്കാകുലരായിരുന്ന ഒരു വിഭാഗം മല ങ്കരസഭയിൽ അന്നുണ്ടായിരുന്നു. ഇടവഴിക്കൽ പീലിപ്പോസ് കത്തനാ രായിരുന്നു അവരിൽ പ്രമുഖൻ. മലങ്കരസഭയ്ക്ക് ഒരു ഭരണക്രമം ഉണ്ടാ കണമെന്നും നിയമാനുസൃത രീതിയിൽ സഭ-ഇടവക ഭരണം മുമ്പോട്ടു നീങ്ങണമെന്നും അവർ ആഗ്രഹിച്ചു. മാർ അത്താനാസ്യോസിനെയും പള്ളി പ്രമാണികളെയും ഈ ആശയത്തിലേയ്ക്കുകൊണ്ടുവരുവാൻ അവർക്കു സാധിച്ചു. അതനുസരിച്ച് 1853 ഫെബ്രുവരി 14 ന് കോട്ടയം പഴയ സെമിനാരിയിൽ കൂടിയ മലങ്കരപള്ളിയോഗം ഇടവക സഭാഭരണ ത്തെപ്പറ്റി സമഗ്രമായ 101 വകുപ്പുകളുള്ള മികച്ച ഒരു ഭരണഘടന പാസാക്കി.[29]

എന്നാൽ പ്രതീക്ഷകൾക്കു വിരുദ്ധമായി മെത്രാനും പള്ളിക്കാരും ഈ ഭരണഘടനയ്ക്കു വിരുദ്ധമായി പ്രവർത്തിച്ചു തുടങ്ങിയതോടെ ഈ ക്രമീ കരണം തകർന്നു. അതോടെ ഭഗ്നാശരായ ഇടവഴിക്കൽ പീലിപ്പോസു കത്തനാർ മുതൽപേർ ഭരണമാറ്റത്തെപ്പറ്റി ചിന്തിച്ചു തുടങ്ങി. അതിനെ തുടർന്നാണ് അദ്ദേഹം പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരെ വിളിച്ചു വരു ത്തി മേല്പട്ടം ഏല്ക്കണമെന്ന് നിർദ്ദേശിച്ചത്. അതിനു സമ്മതിച്ച് ഇട്ടൂപ്പ് കത്തനാർ ഏതാനും പള്ളികളുടെ സമ്മതപത്രവുമായി മർദീനിലേയ്ക്കു പോയി. പാത്രിയർക്കീസിൽനിന്നും മാർ ദീവന്നാസ്യോസ് ആറാമനായി മേല്പട്ടസ്ഥാനമേറ്റു കൊ. വ. 1040 (1865) ചിങ്ങം 23ന് കൊച്ചിയിൽ മട ങ്ങിയെത്തി.[30]

മലങ്കരയിലെത്തിയ മാർ ദീവന്നാസ്യോസിനെ എതിരേറ്റത് അദ്ദേ ഹത്തെ പള്ളികളിൽ പ്രവേശിപ്പിക്കുന്നതും സ്വീകരിക്കുന്നതും തടഞ്ഞു കൊണ്ടുള്ള യൂയാക്കിം കൂറിലോസിന്റെ കല്പനയാണ്. എന്നാൽ കോനാട്ടു മൽപ്പാൻ, പനയ്ക്കൽ അയ്പ്പൂര് മുതലായ പ്രമുഖർ കല്പന വകവയ്ക്കാതെ അദ്ദേഹത്തെ സ്വീകരിക്കുകയും പള്ളികളിൽ പ്രവേശി പ്പിക്കുകയും ചെയ്തു. ഇതോടെ മാർ അത്താനാസ്യോസ് വിരുദ്ധകക്ഷി രണ്ടായി പിളർന്നു. മാർ അത്താനാസ്യോസ്, മാർ ദീവന്നാസ്യോസ്,




ന്നാസിയോസ് (കൊച്ചി ഭദ്രാസനം), മുറിമറ്റത്ത് പൗലോസ് മാർ ഈവാനിയോസ് (കണ്ടനാട് ഭദ്രാസനം - പിന്നീട് കാതോലിക്കാ) എന്നീ മേല്പട്ടക്കാരുടെ സ്ഥാനാഭിഷേക ശുശ്രൂഷയിൽ പരിശുദ്ധ പാത്രിയർക്കീസ് ബാവായോടൊപ്പം സഹകാർമ്മികത്വം വഹിച്ചു. ശനിയാഴ്ച ചാലിശേരി പള്ളിയിൽ വച്ച് ഇരുവർക്കും സ്താത്തിക്കോൻ നൽകി.

**1877 മേയ് 20/ഇടവം 8 (സുക) ഞായറാഴ്ച**

ചാലിശേരി പടിഞ്ഞാറെ പള്ളിയിൽ വച്ച് പാത്രിയർക്കീസ് ബാവായുടെ സാന്നിദ്ധ്യത്തിൽ ആർത്താറ്റ് ഇടവകാംഗങ്ങളായ മൂന്ന് പേർക്ക് മ്ശംശോനാപട്ടവും മ്സമ്രോനോ പട്ടവും നൽകി. പുതിയ ആറു മേല്പട്ടക്കാർ ആദ്യമായി നടത്തുന്ന പട്ടംകൊട ശുശ്രൂഷ.

**1877 മേയ് 21 / ഇടവം 9 (സുക) തിങ്കളാഴ്ച**

പട്ടാമ്പി റയിൽവേ സ്റ്റേഷനിൽ വച്ച് പാത്രിയർക്കീസ് ബാവായെ ബോംബെയ്ക്ക് യാത്രയയച്ചു.

**1877 മേയ് 30 / ഇടവം 18 (സുക) ബുധനാഴ്ച**

പുതിയ ആറു മേല്പട്ടക്കാരും വെട്ടിയ്ക്കൽ ദയറായിൽ എത്തി. തുടർന്ന് ദയറായിൽ ഉപവാസം ആരംഭിച്ചു.

**1877 ജൂലൈ 11 / മിഥുനം 29 (സുക) പ. പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മ.**

വെട്ടിക്കൽ ദയറായിലെ ഉപവാസം സമാപിച്ചു.

**1877 ഒക്ടോബർ 12 / കന്നി 29 വെള്ളിയാഴ്ച**

കൊച്ചി കോട്ടയിൽ നടന്ന സുന്നഹദോസിൽ പങ്കെടുത്തു.

**1878 ജനുവരി 13 / മകരം1 (സുക) ഞായറാഴ്ച**

വെട്ടിയ്ക്കൽ ദയറായ്ക്കു കല്ലിട്ടു. മാർ ദിവന്നാസിയോസ് ജോസഫ്, മാർ യൂലിയോസ്, മാർ അത്താനാസിയോസ്, മാർ ഈവാനിയോസ് എന്നീ മേല്പട്ടക്കാരും ഉണ്ടായിരുന്നു.

**1878 ഫെബ്രുവരി 18 / കുംഭം 6 (സുക) തിങ്കളാഴ്ച**

പരുമല സെമിനാരിയിൽ കൂടിയ സുന്നഹദോസിൽ (അസോസിയേഷൻ) പങ്കെടുത്തു. പരുമല സെമിനാരിയിൽ കോട്ടയം മുതൽ തെക്കോട്ടുള്ള ശെമ്മാശന്മാരെ പഠിപ്പിക്കുന്നതിന് ചുമതലപ്പെടുത്തി. തുടർന്ന് അവിടെ താമസിച്ച് വൈദിക അദ്ധ്യയനം ആരംഭിച്ചു.

**1878 മാർച്ച് 16– 21/ മീനം 4 – 9**

നിരണം

**1878 ഏപ്രിൽ 3 പാതിനോമ്പ്**

പരുമല

**1878 ഏപ്രിൽ 21 – 28**

കഷ്ടനുഭവ ആഴ്ച നിരണം പള്ളിയിൽ

**1878 നവംബർ 27/വൃശ്ചികം 15**

പരുമല

**1879 ഏപ്രിൽ 26/ മേടം 14 (സുക) ശനിയാഴ്ച**

പുതുപ്പള്ളിയിൽ നടന്ന പള്ളി പ്രതിപുരുഷയോഗത്തിൽ (അസോസിയേഷൻ) സംബന്ധിച്ചു.

**1879 സെപ്റ്റംബർ 9 / ചിങ്ങം 28**

പരുമല

**1879 ഒക്ടോബർ 7/ 1055 കന്നി 22**

സെമിനാരിക്കേസിൽ ആലപ്പുഴ വച്ച് കമ്മീഷനു മുമ്പിൽ മൊഴി നൽകി.

**1879 ഒക്ടോബർ 8/ 1055 കന്നി 23**

പരുമല

**1879 ഒക്ടോബർ 23/തുലാം 11**

പരുമല

**1880 ഏപ്രിൽ 25 – മേയ് 2**

കഷ്ടനുഭവ ആഴ്ച കോഴഞ്ചേരി പള്ളിയിൽ

**1880 മെയ് 30 / ഇടവം 18**

തലവടി കിഴക്കേക്കര

**1880 ജൂൺ 17 / മിഥുനം 5**

പരുമല

**1880 ഡിസംബർ12/വൃശ്ചികം 30**

പരുമല

**1881 ഫെബ്രുവരി 1 / മകരം 21**

ആലപ്പുഴ




**1881 ഫെബ്രുവരി 11 / 1056 മകരം 30**

വെട്ടിയ്ക്കൽ ദയറായിൽ കൂടിയ സുന്നഹദോസിൽ സംബന്ധിച്ചു.

**1882 ഏപ്രിൽ 27 / മേടം 15**

കൊച്ചിയിൽ കൂടിയ സുന്നഹദോസിൽ പങ്കെടുത്തു.

**1882 മെയ് 2 / മേടം 22**

കൊച്ചി

**1882 ആഗസ്റ്റ് 23/ ചിങ്ങം 11**

പിതാവ് കൊച്ചുമത്തായി നിര്യാതനായി. 23-നു പുലകുളി അടിയന്തിരം

**1882 ആഗസ്റ്റ് 31 / ചിങ്ങം 19 വ്യാഴാഴ്ച**

കൊച്ചി പൊഞ്ഞിക്കര വച്ച് 11 മണിക്ക് മദ്രാസ് ഗവർണറുമായി കൂടിക്കാഴ്ച നടത്തി. ജോസഫ് മാർ ദിവന്നാസിയോസ്, പൗലൂസ് മാർ ഈവാനിയോസ്, ശെമവൂൻ മാർ ദിവന്നാസിയോസ് എന്നിവരുമുണ്ടായിരുന്നു. മംഗളപത്രം സമർപ്പിച്ചു.

**1882 ഒക്ടോബർ 10/ കന്നി 28**

പരുമല

**1883 ഒക്ടോബർ 13 - 27/ 1059 കന്നി 28 - തുലാം 12**

സെമിനാരിക്കേസിൽ ആലപ്പുഴ വച്ച് കമ്മീഷനു മുമ്പിൽ 13 ദിവസംമൊഴി നൽകി.

**1883 നവംബർ 8 -12/ തുലാം 27-31**

പരുമല

**1883 ഡിസംബർ 29 / 1059 ധനു 17**

കോട്ടയം പഴയ സെമിനാരിയിൽ കൂടിയ അസോസിയേഷൻ കമ്മറ്റിയിൽ പങ്കെടുത്തു.

**1884 മാർച്ച് 21 / മീനം 9 ബുധനാഴ്ച**

കോനാട്ട് ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ രാവിലെ 9-ന് കാലം ചെയ്തു. പാമ്പാക്കുട വലിയ പള്ളിയിൽ കബറടങ്ങിതുടർന്ന് തുമ്പമൺ ഭദ്രാസനത്തിലെ ചുമതലയേറ്റു.

**1886 സെപ്റ്റംബർ 11-13 ശനി - തിങ്കൾ**

കോട്ടയം പഴയസെമിനാരിയിൽ കൂടിയ പള്ളി പ്രതിപുരുഷ (അസോ

സിയേഷൻ) യോഗത്തിൽ സംബന്ധിച്ചു.

**1886 ഒക്ടോബർ 2 / കന്നി 20 (സുക) ശനിയാഴ്ച**

കരവട്ടു വീട്ടിൽ ശെമവൂൻ മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്താ കണ്ടനാട്ടു വച്ച് രാവിലെ 11.30-ന് കാലം ചെയ്തു. കടുങ്ങമംഗലം പള്ളിയിൽ കബറടങ്ങി.

**1887 ഒക്ടോബർ 8 - 9/കന്നി 26 -27**

നിരണം

**1888 മെയ് 2/ മേടം 20**

നിരണം

**1888 ആഗസ്റ്റ് 17 / ചിങ്ങം 5**

പരുമല

**1888 നവംബർ 16 / വൃശ്ചികം 4**

തിരുവല്ല

**1889 ജൂൺ 11 ചൊവ്വാഴ്ച**

മലങ്കരയിൽ 1881 ൽ എത്തിയ ശെമവൂൻ മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ രാവിലെ 11-ന് കാലം ചെയ്തു. കോട്ടയം പുത്തൻപള്ളിയിൽ കബറടങ്ങി.

**1889 ജൂലൈ 27 ശനിയാഴ്ച**

കോട്ടയം പഴയ സെമിനാരിയിൽ വച്ച് ഫാദർ അൽവാറിസിനു റമ്പാൻ സ്ഥാനം നൽകി.

**1889 ജൂലൈ 29 തിങ്കളാഴ്ച**

കോട്ടയം പഴയ സെമിനാരിയിൽവച്ച് അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ സ്ഥാനാഭിഷേക ശുശ്രൂഷയിൽ കടവിൽ പൗലോസ് മാർ അത്താനാസിയോസ് (പ്രധാന കാർമ്മികൻ), മുറിമറ്റത്തിൽ പൗലോസ് മാർ ഈവാനിയോസ് (സഹകാർമ്മികൻ) എന്നീ മെത്രാപ്പോലീത്താമാരോടൊപ്പം സഹകാർമ്മികത്വം വഹിച്ചു.

**1890 ഫെബ്രുവരി 14 / 1065 കുംഭം 2 മായൽത്തോ പെരുന്നാൾ**

മാർ ദിവന്നാസിയോസ് അഞ്ചാമനോടും മാർ ഈവാനിയോസിനോടും ചേർന്ന് കൈപ്പട്ടൂർ പള്ളി കൂദാശ ചെയ്തു.




**1890 നവംബർ 12/ തുലാം 31**

കറ്റാനം

**1890 നവംബർ 24/ വൃശ്ചികം 12**

കോട്ടയം പഴയ സെമിനാരി

**1891 മാർച്ച് 9 / കുംഭം 25 തിങ്കളാഴ്ച**

അമ്പാട്ട് ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ തലേന്ന് രാത്രിയിൽ കാലം ചെയ്തു. അങ്കമാലി ചെറിയ പള്ളിയിൽ കബറടങ്ങി.

**1891 ജൂൺ 10/ ഇടവം 29**

പരുമല

**1891 ആഗസ്റ്റ് 27, 28/ 1067 ചിങ്ങം 15,16**

കരിങ്ങാശ്ര പള്ളി

**1892 ജനുവരി 13/മകരം 1**

വടക്കൻ ഇടവകകളിൽ റിശീസാ പിരിച്ചശേഷം കോട്ടയം പഴയ സെമിനാരിയിലെത്തി.

**1892 ജനുവരി 22/മകരം 10**

തൃപ്പൂണിത്തുറ പള്ളിയിൽ മാർ യൂലിയോസ് അൽവാറീസിനോടൊപ്പമെത്തി. പുതിയതായി പണിയിച്ചിരിക്കുന്ന ക്ദസ്കുദിശാ കൂദാശ ചെയ്തു.

**1892 ജനുവരി 28/മകരം 16**

കോട്ടയം പഴയ സെമിനാരി.

**1892 ജനുവരി 30/മകരം 18**

പരുമല സെമിനാരി.

**1892 ഫെബ്രുവരി 24/കുംഭം 12**

നിരണം

**1892 മാർച്ച് 12/കുംഭം 29**

നിരണം

**1892 മാർച്ച് 30–ഏപ്രിൽ 2/1067 മീനം 19–22 ബുധൻ – ശനി**

കോട്ടയം പഴയ സെമിനാരിയിൽ നടന്ന പള്ളി പ്രതിപുരുഷയോഗത്തിൽ (സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ) പങ്കെടുത്തു.

**1892 ഏപ്രിൽ 10–17**

കഷ്ടാനുഭവആഴ്ച പുതുപ്പള്ളിപള്ളിയിൽ

**1892 മേയ് 15–24/ഇടവം 3–12 (സുക)**

സെമിനാരിയിൽ നിന്ന് കൊളംബോയിലേക്ക് പൗലോസ് മാർ അത്താനാസ്യോസ്, അൽവാറീസ് മാർ യൂലിയോസ് എന്നിവരോടൊപ്പമുള്ള യാത്ര.

**1892 മേയ് 26/ഇടവം 14 (സുക) വ്യാഴാഴ്ച – സ്വർഗാരോഹണ പെരുന്നാൾ**

കൊളംബോയിലെ സന്മരണ മാതാവിന്റെ പള്ളിയിൽവച്ച് റിനെവിലാത്തി പാദ്രിക്കു റമ്പാൻ സ്ഥാനം നല്കി.

**1892 മേയ് 29/ഇടവം 17 (സുക) ഞായറാഴ്ച**

കൊളംബോയിലെ സന്മരണ മാതാവിന്റെ (Our Lady of Good Death) പള്ളിയിൽ വച്ച് റിനെവിലാത്തി മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായുടെ സ്ഥാനാഭിഷേക ശുശ്രൂഷയിൽഅൽവാറീസ് മാർ യൂലിയോസ്, കടവിൽ പൗലോസ് മാർ അത്താനാസ്യോസ് എന്നീ മെത്രാപ്പോലീത്താമാരോടൊപ്പം സഹകാർമ്മികത്വം വഹിച്ചു. ഉച്ചകഴിഞ്ഞ് കൊളംബോയിലെ ലത്തീൻ സുറിയാനി സമുദായം മെത്രാപ്പോലീത്താമാർക്ക് ഒരു മംഗള പത്രം സമർപ്പിച്ചു.

**1892 ജൂൺ 14/മിഥുനം 2**

കൊളംബോയിൽനിന്നുള്ള മടക്കയാത്രയിൽ തിരുവനന്തപുരത്തുവച്ച് മാർ അത്താനാസ്യോസിനോടൊപ്പം മംഗളപത്രം ലഭിച്ചു.

**1892 ജൂലൈ 12/1067 മിഥുനം 30**

നിരണം, തുമ്പമൺ, കൊല്ലം ഭദ്രാസനങ്ങളിലെ എല്ലാ പട്ടക്കാരും ചേർന്ന 'മലങ്കര സുറിയാനി ക്ലീറിക്കു സംഘം' പരുമല സെമിനാരി




യിൽ വിളിച്ചുകൂട്ടി.

**1892 ജൂലൈ 21/ കർക്കിടകം 7**

പരുമല

**1892 ആഗസ്റ്റ് 4/ കർക്കിടകം 23**

പരുമല

**1892 നവംബർ 25-27/വൃശ്ചികം 13-15**

കോട്ടയം പഴയ സെമിനാരിയിൽ കൂടിയ അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയിൽ പങ്കെടുത്തു.

**1893 ഏപ്രിൽ 2-9**

കഷ്ടാനുഭവ ആഴ്ച കല്ലിശ്ശേരി പള്ളിയിൽ.

**1893 ഏപ്രിൽ 25-28/മേടം 14-17**

കോട്ടയം സെമിനാരിയിൽ അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയിൽ സംബന്ധിച്ചു.

**1893 മേയ് 5/മേടം 23**

തിരുവല്ല

**1893 മേയ് / ഇടവം**

''ക്രൗൺ ഓഫ് തോൺസ്'' എന്ന സംഘത്തിന്റെ ''ഹോണററി കമാൻഡർമാർ" എന്ന ബഹുമതി നല്കുന്നതിന്റെ സൂചനയായി അമേരിക്കയിൽനിന്ന് സാക്ഷ്യപത്രവും സ്ഥാനചിഹ്നവും മാർ അത്താനാസിയോസിനോടൊപ്പം ലഭിച്ചു.

**1893 ജൂലൈ 14/1068 കർക്കടകം 2**

ഓമല്ലൂർ

**1893 ഒക്ടോബർ 29/തുലാം 17 (സുക)/1069 തുലാം 14 ഞായറാഴ്ച**

ഇരവിപേരൂർ ക്നാനായ പള്ളിയുടെ ശിലാസ്ഥാപനം നിർവ്വഹിച്ചു.

SPONSORED BY:- SAMKUTTY GEORGE, MERRY VILLA, VATTAKAVU,

**1894 ഏപ്രിൽ 11, 12/1069 മീനം 30, 31 ബുധൻ, വ്യാഴം**

കോട്ടയം പഴയ സെമിനാരിയിൽ കൂടിയ അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയിൽ സംബന്ധിച്ചു.

**1894 ജൂലൈ 25/കർക്കിടകം 13**

പരുമല

**1894 ജൂലൈ 30/ കർക്കിടകം 18**

കോട്ടയം പഴയ സെമിനാരി

**1894 ആഗസ്റ്റ്/1069 കർക്കടകം**

അന്ത്യോഖ്യാ സിംഹാസനത്തിലേക്കുള്ള ഒരു കൊല്ലത്തെ റീശീസാ അയയ്ക്കാനായി സെമിനാരിയിലെത്തി.

**1894 സെപ്റ്റംബർ 12, 13/1070 ചിങ്ങം 28, 29**

വടക്കൻ പറവൂർ പള്ളിയിലെ പ്രശ്നങ്ങളെപ്പറ്റി ചർച്ചചെയ്ത് തീരുമാനിക്കുന്നതിനു സെമിനാരിയിൽ കൂടിയ മാനേജിംഗ് കമ്മറ്റിയിൽ പങ്കെടുത്തു.

**1894 ഒക്ടോബർ 8/കന്നി 26 (സുക) തിങ്കളാഴ്ച**

മാർ ഇഗ്നാത്തിയോസ് പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവാ തലേരാത്രി 10 മണിക്ക് മർദീൻ പട്ടണത്തിലുള്ള പ്രധാന പള്ളിയിലെ അരമനയിൽവച്ച് കാലം ചെയ്തു. കുർക്കുമാ ദയറായിൽ കബറടങ്ങി.

**1894 നവംബർ 20/വൃശ്ചികം 8 (സുക) ചൊവ്വാഴ്ച**

കാലം ചെയ്ത പരിശുദ്ധ പാത്രിയർക്കീസ് ബാവായുടെ 40-ാം ദിവസം അടിയന്തിരത്തിന് കോട്ടയം പഴയ സെമിനാരിയിൽ വി. കുർബാന അർപ്പിക്കുകയും പ്രസംഗിക്കുകയും ചെയ്തു.

**1894 ഡിസംബർ 15 /ധനു 3**

കുമ്പഴ. ഊർശ്ലേം യാത്രയെക്കുറിച്ച് എഴുത്ത് അയച്ചു.

**1895 ജനുവരി 27/മകരം 15 (സുക) ഞായറാഴ്ച**

ജോസഫ് മാർ ദീവന്നാസിയോസും ചേർന്ന് പരുമലപ്പള്ളി താല്ക്കാലികമായി കൂദാശചെയ്തു.




**1895 ജനുവരി 28/മകരം 16 (സുക) തിങ്കളാഴ്ച**

ഊർശ്ലേം യാത്രയ്ക്കായി പരുമലനിന്നു പുറപ്പെട്ടു.

**1895 മാർച്ച് 2/കുംഭം 18 (സുക)**

ചാലിശേരി. പട്ടാമ്പിയിൽനിന്ന് തീവണ്ടി കയറി.

**1895 മാർച്ച് 20/മീനം 8 (സുക) ഞായറാഴ്ച**

ബോംബെയിൽനിന്നു പുറപ്പെട്ടു.

**1895 ഏപ്രിൽ 4/മീനം 23 (സുക) വ്യാഴാഴ്ച**

പോർട്ട് സെയിദിൽ എത്തി.

**1895 ഏപ്രിൽ 6/മീനം 25 (സുക) ശനിയാഴ്ച വചനിപ്പു പെരുന്നാൾ**

പോർട്ട് സെയിദിലെ കോപ്റ്റിക് പള്ളിയിൽ വി. കുർബ്ബാന അർപ്പിച്ചു.

**1895 ഏപ്രിൽ 7/മീനം 26 ഓശാന ഞായറാഴ്ച**

വിശുദ്ധ നാട്ടിലെ യോപ്പാ തുറമുഖത്തെത്തി.

**1895 ഏപ്രിൽ 7-14**

ഊർശ്ലേമിൽ കഷ്ടാനുഭവ ആഴ്ച.

**1895 ഏപ്രിൽ 20/മേടം 8**

ഊർശ്ലേമിൽ വി. മർക്കോസിന്റെ മാളിക

**1895 ഏപ്രിൽ 24/മേടം 12 ബുധനാഴ്ച**

ഊർശ്ലേമിൽനിന്നു മടക്കയാത്ര ആരംഭിച്ചു.

**1895 ഏപ്രിൽ 28/മേടം 16 ഞായറാഴ്ച**

പോർട്ട് സെയിദിലെ കോപ്റ്റിക് പള്ളിയിൽ വി. കുർബ്ബാന അർപ്പിച്ചു.

**1895 മേയ് 13/ഇടവം 1 തിങ്കളാഴ്ച**

ബോംബെയിലെത്തി.

**1895 മേയ് 17/ഇടവം 5 വെള്ളിയാഴ്ച**

ഷൊർണൂർ റെയിൽവേ സ്റ്റേഷനിൽ സ്വീകരണം.

**1895 മേയ് 27/ഇടവം 15**

കൊച്ചി

**1895 ജൂൺ 5/ഇടവം 24 ബുധനാഴ്ച**

കോട്ടയം പഴയസെമിനാരിയിലെത്തി. കുമരകം മുതൽ താഴത്തങ്ങാടി വരെ സ്വീകരണം. പട്ടണവാസികൾ മംഗളപത്രം സമർപ്പിച്ചു.

**1895 ജൂൺ 6/ഇടവം 25 വ്യാഴാഴ്ച**

കോട്ടയം എം.ഡി. സെമിനാരിയിൽ സ്വീകരണം.

**1895 ജൂൺ 7/ഇടവം 26**

കോട്ടയം പഴയ സെമിനാരി

**1895 ജൂൺ 16/മിഥുനം 4 ഞായറാഴ്ച**

മർദീനിലെ കുർക്കുമാ ദയറായിൽ വി. പത്രോസിന്റെ സിംഹാസനപള്ളിയിൽ മാർ ഇഗ്നാത്തിയോസ് അബ്ദേദ് മശീഹാ ദ്വിതീയൻ പാത്രിയർക്കീസ് ബാവായുടെ സ്ഥാനാരോഹണം.

**1895 ജൂൺ 18/1070 മിഥുനം 6**

പരുമല സെമിനാരി. ഊർശ്ലേം യാത്രയെപ്പറ്റി പറയുന്ന കല്പന അയച്ചു.

**1895 ജൂൺ 28 – ജൂലൈ 18/1070 മിഥുനം 16 – കർക്കടകം 6**

നിരണം

**1895 ജൂലൈ 18/കർക്കടകം 6**

മാവേലിക്കരയിൽവച്ച് "മലയാള യാക്കോബായ സുറിയാനി സുവിശേഷ പ്രസംഗസംഘ"ത്തിന് 14 പേരെ കൈവച്ച് പ്രസംഗജോലിയ്ക്കായി കല്പിച്ചു നിയമിച്ചു. തുടർന്ന് ഒരാഴ്ച മാവേലിക്കര പുതിയകാവു പള്ളിയിൽ.

**1895 ജൂലൈ 31/കർക്കടകം 19**

മാവേലിക്കര പുത്തൻ പള്ളിയിൽ.

**1895 ആഗസ്റ്റ് 5-10/കർക്കടകം 24-29**

കാർത്തികപ്പള്ളി പള്ളി




**1895 ആഗസ്റ്റ് 11/കർക്കടകം 30**

കരുവാറ്റ പള്ളി

**1895 ആഗസ്റ്റ് 14/ചിങ്ങം 2**

ചേപ്പാടു പള്ളി

**1895 ആഗസ്റ്റ് 17/ചിങ്ങം 5**

ചെമ്മനാടു പള്ളി (?)

**1895 ആഗസ്റ്റ് 19-28/ചിങ്ങം 7-16**

കാരിച്ചാൽ പള്ളി

**1895 ആഗസ്റ്റ് 28-സെപ്റ്റംബർ 5/ചിങ്ങം 16-24**

കായംകുളം പള്ളി

**1895 സെപ്റ്റംബർ 5-10/ചിങ്ങം 24-29**

തിരുവല്ല

**1895 സെപ്റ്റംബർ 11-21/ചിങ്ങം 30-കന്നി 9**

തിരുവല്ല തെക്കെപുത്തൻ പള്ളി.

**1895 ഒക്ടോബർ 10 /കന്നി 28**

കോട്ടയം പഴയ സെമിനാരിയിൽ

**1895 ഒക്ടോബർ 12-25 /കന്നി 30-തുലാം 13**

പരുമല സെമിനാരിയിൽ

**1895 ഒക്ടോബർ 26/തുലാം 14**

ചെങ്ങന്നൂർ പള്ളിയിൽ

**1895 ഒക്ടോബർ - നവംബർ13/ തുലാം-വൃശ്ചികം 1**

കടമ്പനാട്ടു പള്ളിയിൽ

**1895 നവംബർ 13-18 / വൃശ്ചികം 1 -5**

പുത്തൂർ പള്ളിയിൽ

**1895 നവംബർ 21-23/വൃശ്ചികം 9-11 (സുക)**

കോട്ടയം പഴയ സെമിനാരിയിൽ കൂടിയ സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗത്തിൽ സംബന്ധിച്ചു.

**1895 നവംബർ 23/വൃശ്ചികം 11 ശനിയാഴ്ച**

മലങ്കര മെത്രാപ്പോലീത്തായുടെ സഹായിയായി മാനേജിംഗ് കമ്മറ്റി നിയമിച്ചു. അസോസിയേഷൻ വൈസ് പ്രസിഡന്റാക്കാൻ ശുപാർശ ചെയ്തു.

**1895 നവംബർ 25/വൃശ്ചികം 13**

താഴത്തങ്ങാടിയുടെ മദ്ധ്യഭാഗത്ത് എറികാട്ടു മാത്തു അയിപ്പ് പണിയിച്ച വായനശാല കെട്ടിടം മാർ ദീവന്നാസ്യോസും ചേർന്ന് തുറന്നു.

**1895 നവംബർ 30/വൃശ്ചികം 18**

പരുമല സെമിനാരിയിൽ

**1895 ഡിസംബർ 2/വൃശ്ചികം 20**

നിരണം - പരുമല

**1895 ഡിസംബർ 4-8/വൃശ്ചികം 22-26**

തുമ്പമൺ

**1895 ഡിസംബർ 8 -14/വൃശ്ചികം 26-ധനു 2**

കൈപ്പട്ടൂർ

**1895 ഡിസംബർ 16-1896 ജനുവരി 2/ധനു 4-21**

കണ്ണൻകോട്

**1896 ജനുവരി 2-14/1895 ധനു 21- 1896 മകരം 2**

കലയപുരം

**1896 ജനുവരി 15-17/മകരം 3-5**

കൊട്ടാരക്കര

**1896 ജനുവരി 19/മകരം 7**

കുണ്ടറ വലിയ പള്ളി



**1896 ജനുവരി 23/മകരം 11**

പരുമല സെമിനാരിയിൽ

**1896 ജനുവരി 24/മകരം 12**

തിരുവല്ല

**1896 ജനുവരി 25/മകരം 13 (സുക) ശനിയാഴ്ച**

തിരുവല്ലായ്ക്കു സമീപം കവിയൂർ എന്ന സ്ഥലത്തു സ്ഥാപിച്ച താല്ക്കാലികപള്ളിയുടെ കൂദാശയും സ്ഥിരം കെട്ടിടത്തിന്റെ ശിലാസ്ഥാപനവും മാർ ദീവന്നാസിയോസിനോടൊപ്പം നിർവ്വഹിച്ചു. തലേന്ന് തിരുവല്ലയിൽനിന്നു സ്വീകരണഘോഷയാത്രയുണ്ടായിരുന്നു.

**1896 ജനുവരി 27/മകരം 15**

വള്ളംകുളം

**1896 ജനുവരി 29 / മകരം 17**

പരുമല

**1896 ജനുവരി 31, ഫെബ്രുവരി 1 / മകരം 19 , 20**

കൊല്ലത്തുപള്ളി

**1896 ഫെബ്രുവരി 1 /മകരം 20**

കുണ്ടറപള്ളി

**1896 ഫെബ്രുവരി 5-13 /മകരം 24-കുംഭം 1**

കൊട്ടാരക്കര

**1896 ഫെബ്രുവരി 14-20 /കുംഭം 2-8**

പട്ടമല

**1896 ഫെബ്രുവരി 21 /കുംഭം 9**

പട്ടമല, ഇളമ്പൽ




**1896 ഫെബ്രുവരി 25/കുംഭം 13**

ഇളമ്പൽ,  പട്ടമല, തലവൂർ പള്ളികൾ

**1896 ഫെബ്രുവരി 26-മാർച്ച് 1 /കുംഭം 14-18**

തലവൂർ പള്ളി

**1896 മാർച്ച് 5-6 /കുംഭം 23-24**

തലവൂർ പുത്തൻ പള്ളി

**1896 മാർച്ച് 7 /കുംഭം 25**

കലയപുരം പള്ളി

**1896 മാർച്ച് 9 /കുംഭം 27**

ഓമല്ലൂർ പള്ളി

**1896 മാർച്ച് 12 /കുംഭം 29**

പുത്തൻകാവിൽ പള്ളി

**1896 മാർച്ച് 12-16 /കുംഭം 29 - മീനം 4**

ഓമല്ലൂർ പള്ളി

**1896 മാർച്ച് 19 /മീനം 7**

വാഴമുട്ടത്തു പള്ളി.

**1896 മാർച്ച് 21 /മീനം 9**

മാക്കാംകുന്നു പള്ളി

**1896 മാർച്ച് 24 /മീനം 12**

ഓമല്ലൂർ പള്ളി

**1896 മാർച്ച് 25 /മീനം 13**

ചന്ദനപ്പള്ളി

**1896 മാർച്ച് 28-ഏപ്രിൽ 11 /മീനം 16- 30**

കുണ്ടറപ്പള്ളി. കഷ്ടാനുഭവ ആഴ്ച (മാർച്ച് 29-ഏപ്രിൽ 5)




**1896 ഏപ്രിൽ 15/മേടം 3**

പെരിനാട്ടുപള്ളി

**1896 ഏപ്രിൽ 21/ മേടം 9**

കൊല്ലത്തു പള്ളി

**1896 ഏപ്രിൽ 25-26/മേടം 13, 14**

മുഖത്തല പള്ളി

**1896 ഏപ്രിൽ 28/മേടം 16**

കൊല്ലം

**1896 ഏപ്രിൽ 29-മേയ് 9 / മേടം 17- 27**

കൊട്ടയത്തു സിമ്മനാരി

**1896 മേയ് 7/മെടം 25**

പരുമല സിമനാരി രണ്ടു നിലയായി പണി ചെയ്യുന്നതിനു ആലോചിക്കാൻ കല്പന അയച്ചു

**1896 മേയ് 10- 13/മെടം 28 - ഇടവം 1**

പുതുപ്പള്ളി

**1896 മേയ് 16-23/ഇടവം 4 - 11**

കോട്ടയം

**1896 മേയ് 27-28/ഇടവം 15 -16**

പാമ്പാടി പള്ളി.

**1896 ജൂൺ 2-18/ഇടവം 21 - മിഥുനം 6**

തുമ്പമൺപള്ളി

**1896 ജൂൺ 19-ജൂലൈ 3/മിഥുനം 7- 21**

ഓമല്ലൂർ പള്ളി

**1896 ജൂലൈ 18/ കർക്കിടകം 6**

കോഴഞ്ചേരി

**1896 ജൂലൈ 23/ കർക്കിടകം 11 വ്യാഴാഴ്ച**

മെഴുവേലി

**1896 ഒക്ടോബർ 2/കന്നി 20 വെള്ളിയാഴ്ച**

ഊർശ്ലേം യാത്രയിൽ ആതിഥേയനായിരുന്ന മാർ ഗ്രീഗോറിയോസ് ഗീവർഗീസ് മെത്രാപ്പോലീത്താ കാലം ചെയ്തു.

**1896 നവംബർ 28/വൃശ്ചികം 15 ശനിയാഴ്ച**

മാവേലിക്കര യാക്കോബായ സുറിയാനി ക്രിസ്ത്യാനി സംഘത്തിന്റെ വാർഷികയോഗത്തിൽ സംബന്ധിച്ചു. തലേ ശനിയാഴ്ച തന്നെ പള്ളിയിലെത്തിയിരുന്നു.

**1897 ഫെബ്രുവരി/മകരം23**

കല്ലുങ്കത്ര

**1897 ഏപ്രിൽ 11/മീനം 30**

അയിരൂർ കൊറ്റാത്തൂർ എന്ന സ്ഥലത്തു പുതിയ പള്ളി സ്ഥാപിച്ചു.

**1897 ജൂൺ 8/ ഇടവം 27**

പരുമല

**1897 സെപ്റ്റംബർ 28, 29/ കന്നി 16,17**

കോട്ടയം കുരിശുപള്ളി

**1897 ഒക്ടോബർ 12/ കന്നി 30**

കോട്ടയം പഴയ സിമ്മിനാരി

**1897 ഒക്ടോബർ 14/തുലാം 2**

കോട്ടയം പഴയ സിമ്മിനാരി

**1897 ഒക്ടോബർ 21-25/തുലാം 9- 13**

തിരുവനന്തപുരം

**1897 ഒക്ടോബർ 29/തുലാം 17**

കൊല്ലം




**1897 ഒക്ടോബർ 31 – നവംബർ 3/തുലാം 19– 22**

കല്ലിശേരി.

**1897 നവംബർ 4/തുലാം 23**

പരുമല സിമ്മനാരി

**1897 നവംബർ 8 – 10/തുലാം 27–29**

വാകത്താനം പള്ളി

**1897 നവംബർ 24/വൃശ്ചികം 12**

കോട്ടയം പഴയ സെമിനാരി പള്ളി (ചാപ്പൽ) യുടെ അഭിഷേക കൂദാശ മാർ ദീവന്നാസിയോസ് അഞ്ചാമൻ, മാർ ഈവാനിയോസ് എന്നിവരുടെ സഹായത്തോടെ നിർവ്വഹിച്ചു. തുടർന്ന് മാർ ദീവന്നാസിയോസ്, ഗീവർഗീസ് റമ്പാൻ എന്നിവരോടൊപ്പം വിശുദ്ധ മൂന്നിന്മേൽ കുർബാന.

**1897 നവംബർ 25–26/വൃശ്ചികം13–14**

കോട്ടയം

**1897 ഡിസംബർ 1–3/വൃശ്ചികം 19 – 21**

വാകത്താനം

**1897 ഡിസംബർ 4–16/വൃശ്ചികം 22 – ധനു 4**

പരുമല

**1897 ഡിസംബർ 17–20/ധനു 5 – 8**

കൊല്ലം പള്ളി

**1897 ഡിസംബർ 22–31/ധനു 10 – 19**

പരുമല സിമ്മിനാരി

**1898 ജനുവരി 11–ഫെബ്രുവരി 9 /1897 ധനു 30 – 1898 മകരം 28**

കല്ലുങ്കത്ര പള്ളി.

**1898 ജനുവരി 22/മകരം 10**

തലേന്ന് നിര്യാതനായ കുറിച്ചി പള്ളി വികാരി കോലത്തു കളത്തിൽ കുറിയാക്കോസു കത്തനാരുടെ ശവസംസ്കാര ശുശ്രൂഷ നിർവഹിച്ചു.

**1898 ഫെബ്രുവരി 4/1073 മകരം 23**

കല്ലുങ്കത്രപള്ളിയിൽ നിന്ന് വിശ്വാസവിപരീതത്തിനെതിരായുള്ള കല്പന അയച്ചു.

**1898 ഫെബ്രുവരി 10 /മകരം 29**

മുളന്തുരുത്തി പള്ളി

**1898 ഫെബ്രുവരി 13 /കുംഭം 1**

പുറ്റമാനൂർ

**1898 ഫെബ്രുവരി 19 /കുംഭം 7**

മാറാടി പള്ളി

**1898 ഫെബ്രുവരി 26/കുംഭം 15 ശനിയാഴ്ച**

കവിയൂർ സ്ലീബാപ്പള്ളിയുടെ കൂദാശ മാർ ദീവന്നാസിയോസിന്റെ സാന്നിദ്ധ്യത്തിൽ നിർവഹിച്ചു. പിറ്റേന്നും അവിടെയുണ്ടായിരുന്നു.

**1898 മാർച്ച് 2 /കുംഭം 18**

തിരുവല്ലാ വലിയ പള്ളി.

**1898 മാർച്ച് 2-8 /കുംഭം 18 -24**

വളഞ്ഞവട്ടത്തു പള്ളി

**1898 മാർച്ച് 9 /കുംഭം 25**

വിയപുരം

**1898 മാർച്ച് 10-11 /കുംഭം 26 -27**

പരുമല സിമ്മനാരി

**1898 മാർച്ച് 13-14 /മീനം 1 - 2**

ചെന്നിത്തല പള്ളി




**1898 മാർച്ച് 15 /മീനം 3**

ചെന്നിത്തല പള്ളി, കാരിച്ചാൽ പള്ളി

**1898 മാർച്ച് 16-17 /മീനം 4 - 5**

കാരിച്ചാൽ പള്ളി

**1898 മാർച്ച് 19 /മീനം 7**

എരുതോട് പള്ളി

**1898 മാർച്ച് 20 /മീനം 8**

കരുവാറ്റാ പള്ളി

**1898 മാർച്ച് 21 /മീനം 9**

കരുവാറ്റാ പള്ളി, പരുമല

**1898 മാർച്ച് 22-25 /മീനം 10 - 13**

പള്ളിപ്പാട്ടു പള്ളി

**1898 മാർച്ച് 27-28/മീനം 15 - 16**

പരുമല

**1898 മാർച്ച് 30-31 /മീനം 18 - 19**

പിറവം

**1898 ഏപ്രിൽ 1 /മീനം 20**

കീഴുമുറി പള്ളി, കാരക്കുന്നത്തു പള്ളി

**1898 ഏപ്രിൽ 7-21 /മീനം 26 - മേടം 9**

കോതമംഗലം ചെറിയപള്ളി. അവിടെ കഷ്ടാനുഭവ ആഴ്ച (ഏപ്രിൽ 10- 17)

**1898 ഏപ്രിൽ 23/മേടം 12 ശനിയാഴ്ച**

പുത്തനങ്ങാടി കുരിശുപള്ളി കൂദാശ മാർ ഈവാനിയോസിന്റെ സാന്നിദ്ധ്യത്തിൽ നിർവ്വഹിച്ചു.




**1898 ഏപ്രിൽ 26-30/മേടം 14 - 18**

വടക്കൻ പറവൂർ പള്ളി

**1898 മേയ് 4-6/മേടം 22 - 24**

കോട്ടയം

**1898 മേയ് 7-18/മേടം 25 - ഇടവം 6**

പരുമല

**1898 മേയ് 19/ഇടവം 7**

പരുമല, നിരണം.

**1898 മേയ് 19-21/ഇടവം 7 - 9**

നിരണം

**1898 മേയ് 29-ജൂൺ 3/ഇടവം 17-22**

വിയപുരം

**1898 ജൂൺ 3-11/ 1073 ഇടവം 22 - 30**

മാവേലിക്കര പുതിയകാവു പള്ളി

**1898 ജൂൺ 13-20/ മിഥുനം. 1 - 8**

പരുമല സെമിനാരി

**1898 ജൂൺ 21-ജൂലൈ 5/മിഥുനം 9 - 23**

നിരണം പള്ളി

**1898 ജൂലൈ 8-15/മിഥുനം 26 - കർക്കടകം 3**

കോട്ടയം സിമ്മനാരി

**1898 ജൂലൈ 16-19/കർക്കടകം 4 - 7**

നിരണം

**1898 ജൂലൈ 20-ആഗസ്റ്റ് 12/കർക്കടകം 8 - 31**

പരുമല സിമ്മനാരി

**1898 ആഗസ്റ്റ് 13-14/1074 ചിങ്ങം 1 - 2**

കോട്ടയം




**1898 ആഗസ്റ്റ് 15-19/ചിങ്ങം 3 - 7**

പുതുപ്പള്ളി

**1898 ആഗസ്റ്റ് 22/ചിങ്ങം 10**

കോട്ടയം സിമ്മനാരി

**1898 ആഗസ്റ്റ് 25/ചിങ്ങം 13**

തൃപ്പൂണിത്തുറ നടമേൽ

**1898 ആഗസ്റ്റ് 29/ചിങ്ങം 17**

കണ്ടനാടു വലിയ പള്ളി

**1898 ആഗസ്റ്റ് 31-സെപ്റ്റംബർ12/ചിങ്ങം 19 - 31**

മുളന്തുരുത്തി

**1898 സെപ്റ്റംബർ 17-21/കന്നി 5 - 9**

പരുമല സിമ്മനാരി

**1898 സെപ്റ്റംബർ 22/കന്നി 9**

വെണ്മണി പുത്തൻപള്ളി, തിരുവല്ല

**1898 സെപ്റ്റംബർ 22-24/കന്നി 9 - 12**

തിരുവല്ലാ തെക്കെ പള്ളി

**1898 സെപ്റ്റംബർ 28/കന്നി 16**

തുമ്പമൺ പള്ളി

**1898 നവംബർ 24/വൃശ്ചികം 12 (സുക) വ്യാഴാഴ്ച**

കോട്ടയം പഴയ സെമിനാരിയിൽ വച്ച് മറ്റു മേല്പട്ടക്കാരുടെ സഹകരണത്തോടെ അങ്കമാലി ഇടവകയിൽ കുറ്റിക്കാട്ടിൽ പൗലോസ് ശെമ്മാശനും കുറിച്ചി പള്ളി ഇടവകയിൽ കല്ലാശ്ശേരിൽ ഗീവർഗീസ് (പുന്നൂസ്) ശെമ്മാശനും കശീശാപട്ടം നല്കി. ഇതോടൊപ്പം ചേന്നങ്കേരി പള്ളി ഇടവകയിൽ കളത്തിൽ സ്കറിയാ ശെമ്മാശന് ആറുപട്ടവും (ശംശോനോ)

മുളന്തുരുത്തി ഇടവകയിൽ ചീരാമ്മെലിൽ കോരയ്ക്ക് ശെമ്മാശപട്ടവും കൊടുത്തു.

**1898 നവംബർ 27/വൃശ്ചികം 15 (സുക) ഞായറാഴ്ച)**

കോട്ടയം പഴയ സെമിനാരിയിൽ വച്ച് കുറ്റിക്കാട്ടിൽ പൗലോസ് കശീശായ്ക്കും കല്ലാശ്ശേരിൽ ഗീവർഗീസ് (പുന്നൂസ്) കശീശായ്ക്കും റമ്പാൻ സ്ഥാനം നല്കി. (പിന്നീട് പൗലോസ് റമ്പാൻ പൗലോസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായും ഗീവർഗീസ് റമ്പാൻ മാർ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവയുമായിത്തീർന്നു)

**1898 ഡിസംബർ 29**

ഓമല്ലൂർ പള്ളി

**1899 ജനുവരി 4/1898 ധനു 23 (സുക)**

"വഞ്ചിത്ര യാക്കോബായ സുറിയാനി ക്രിസ്ത്യാനി വേദപരിപാലന സംഘം" യോഗത്തിൽ അദ്ധ്യക്ഷത വഹിച്ചു. നാല്പതിൽ പരം അംഗങ്ങൾ ചേർന്നു നടത്തിവരുന്നതാണ് ഈ സംഘം.

**1899 മാർച്ച് 10/കുംഭം 26**

പറക്കോട്ടു പള്ളിയിൽനിന്ന് റിശീസാപിരിവിനെപ്പറ്റി കല്പന അയച്ചു.

**1899 ഏപ്രിൽ**

കോട്ടയം

**1899 ഏപ്രിൽ 7**

ചാവക്കാട് - കുന്നംകുളം

**1899 ഏപ്രിൽ 7 – 30**

കുന്നംകുളത്ത്. അവിടെ കഷ്ടാനുഭവ ആഴ്ച (ഏപ്രിൽ 23–30)

**1899 ആഗസ്റ്റ് /ചിങ്ങം**

ശ്രായിൽ (ചെറായി) വലിയ പള്ളി സന്ദർശിച്ചു.

**1899 സെപ്റ്റംബർ 1/ചിങ്ങം 20 (സുക)**

മുളന്തുരുത്തിപള്ളിയിൽ യൂയാക്കീം മാർ കൂറിലോസ് മെത്രാപ്പോലീത്താ




യുടെ ശ്രാദ്ധപ്പെരുന്നാളിന് നേതൃത്വം നല്കി. എല്ലാവർഷവും ഈ പെരുന്നാളിന് പങ്കെടുത്തിരുന്നുവെന്ന് പറയപ്പെടുന്നു

**1899 സെപ്റ്റംബർ 26/കന്നി 14 (സുക) ചൊവ്വാഴ്ച**

**സ്ലീബാപ്പെരുന്നാൾ**

മാർ ഏലിയാ ചാപ്പൽ വകയായുള്ള കുരിശടിയിലെ കുരിശുപ്രതിഷ്ഠ മാർ ഈവാനിയോസിന്റെ സാന്നിദ്ധ്യത്തിൽ നിർവഹിച്ചു.

**1899 ഒക്ടോബർ 3/ കന്നി 21**

നിരണം

**1899 ഒക്ടോബർ 15-21/ തുലാം 3-9**

നിരണം

**1899 ഒക്ടോബർ 23/ തുലാം 11**

വീയപുരം

**1899 നവംബർ 23/വൃശ്ചികം 9**

കോട്ടയം എം. ഡി. സെമിനാരിയിലെ സമ്മാനദാനചടങ്ങിൽ മാർ ദീവന്നാസ്യോസിനോടൊപ്പം സംബന്ധിച്ചു.

**1899 ഡിസംബർ 29 - 31/ധനു 17-19**

പാമ്പാക്കുട പുത്തൻപള്ളി

**1900 ജനുവരി 1 - 4 /ധനു 20-23**

പാമ്പാക്കുട വലിയ പള്ളി

**1900 ജനുവരി 27/മകരം 15 ശനിയാഴ്ച**

തുമ്പമൺ കാദിശ്ത്താപള്ളി ശുദ്ധീകരണവും പുതിയതായി പണിയാനുള്ള പള്ളിയ്ക്കു ദൈവമാതാവിന്റെ നാമത്തിൽ അടിസ്ഥാനക്കല്ലു സ്ഥാപനവും നടത്തി. പിറ്റേന്ന് അവിടെ ഒരു പട്ടംകൊടയും മാമോദീസായും നടത്തി.

**1900 മാർച്ച് 5 – ഏപ്രിൽ 22**

വലിയ നോമ്പ് കോട്ടയം ചെറിയപള്ളിയിൽ

**1900 മാർച്ച് 7/കുംഭം 23**

തലേന്ന് നിര്യാതനായ തേവർവേലിൽ മത്തായി കത്തനാരുടെ ശവസംസ്കാരം നിർവ്വഹിച്ചു.

**1900 സെപ്റ്റംബർ 5/ചിങ്ങം 23**

പരുമല

**1900 സെപ്റ്റംബർ 8/ചിങ്ങം 26 (സുക) ശനിയാഴ്ച**

തലേന്ന് നിര്യാതനായ നിരണത്തു കടമ്പങ്കേരി ഗീവർഗീസ് ശെമ്മാശന്റെ ശവസംസ്കാരശുശ്രൂഷ പുന്നൂസ് റമ്പാനും ചേർന്ന് നിർവഹിച്ചു.

**1900 നവംബർ 22/വൃശ്ചികം 9 (സുക) വ്യാഴാഴ്ച**

മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ സാന്നിദ്ധ്യത്തിൽ തിരുവനന്തപുരം സെന്റ് ജോർജ് പള്ളികൂദാശ നിർവഹിച്ചു.

**1901 ജനുവരി 23/മകരം 11**

തുമ്പമൺ മാർ ഗ്രീഗോറിയോസ് സ്കൂൾ വിദ്യാരംഭത്തിനായി തുറന്നു. തല്ക്കാലം നാലാം ക്ലാസ് വരെയാണുള്ളത്.

**1901 ഫെബ്രുവരി 24/കുംഭം 13**

സെമിനാരി ട്രസ്റ്റിമാരിൽ ഒരാളായ കുന്നുംപുറത്തു കോര ഉലഹന്നാൻ നിര്യാതനായി. മാർ ദീവന്നാസ്യോസിനോടൊപ്പം ശവസംസ്കാരശുശ്രൂഷ നിർവ്വഹിച്ചു.

**1901 മാർച്ച് 23/മീനം 10 (സുക) ശനിയാഴ്ച**

വർഷങ്ങളായി നവീകരണകക്ഷി കൈവശപ്പെടുത്തിയിരുന്ന കോട്ടയം ചെറിയ പള്ളിയിൽ കോടതിവിധിയ്ക്കുശേഷം മാർ ദീവന്നാസ്യോസ്, മാർ അത്താനാസ്യോസ് എന്നീ മെത്രാപ്പോലീത്താമാരോടൊപ്പം എത്തി. പിറ്റേന്ന് പള്ളി കൂദാശ ചെയ്തു.




**1901 ഏപ്രിൽ 24, 25/മേടം 11, 12 (സുക)**

മലങ്കര മഹജന സഭ (സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ)യിൽ സംബന്ധിച്ചു. മാർ ദീവന്നാസ്യോസ് ജൂബിലി കമ്മറ്റി വൈസ് പ്രസഡന്റും ട്രഷറാറുമായി തെരഞ്ഞെടുത്തു. മാർ അത്താനാസ്യോസ് പ്രസിഡന്റും മാർ ഈവാനിയോസ് മറ്റൊരു വൈസ് പ്രസിഡന്റും ആയിരുന്നു.

**1901 മേയ് 26/ഇടവം 14**

കുറുപ്പുംപടി പള്ളിയ്ക്കടുത്ത കുന്നിന്മെൽ പണിത കുരിശ് പ്രതിഷ്ഠിക്കുകയും മാർ കുറിയാക്കോസ് സഹദായുടെ തിരുശേഷിപ്പ് സ്ഥാപിക്കുകയും ചെയ്തു.

**1901 ആഗസ്റ്റ് 15/1076 കർക്കടകം 31**

കലയപുരം പള്ളിയിൽനിന്ന് 'കീർത്തനമാല' എന്ന പുസ്തകത്തെപ്പറ്റിയുള്ള അഭിപ്രായം പറഞ്ഞ് കല്പന അയച്ചു.

**1901 സെപ്റ്റംബർ-ഒക്ടോബർ/കന്നി**

മാർ ദീവന്നാസ്യോസും ചേർന്ന് മുളന്തുരുത്തി സ്കൂൾ തുറന്നു.

**1901 നവംബർ 25/വൃശ്ചികം 12 (സുക) തിങ്കളാഴ്ച**

മലങ്കരയുടെ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ പൗരോഹിത്യ കനക ജൂബിലിയാഘോഷം കോട്ടയം പഴയ സെമിനാരിയിൽ. സഭയിലെ എല്ലാ മേല്പട്ടക്കാരും സംബന്ധിച്ചു.

**1901 ഡിസംബർ 8/വൃശ്ചികം 25**

കുന്നിക്കുരുടി പള്ളിക്കൂദാശ നിർവഹിച്ചു.

**1902 ഫെബ്രുവരി 15/കുംഭം 2 (സുക) ശനിയാഴ്ച**

മലങ്കര മെത്രാപ്പോലീത്തായുടെ അനുവാദപ്രകാരം അയ്യമ്പള്ളി പള്ളി കൂദാശ ചെയ്തു.

**1902 മാർച്ച് 2/ 1077 കുംഭം 17 ആനീദേ ഞായറാഴ്ച**

പാമ്പാക്കുട വലിയ പള്ളിയിൽ വച്ച് പാലക്കാട്ട് യോഹന്നാന് (പിന്നീട് കോറെ

പ്പിസ്കോപ്പാ) മ്സമ്രോനോ പട്ടം നൽകുകയും കോനാട്ട് മാത്തൻ മല്പാന്റെ പുത്രിയുമായുള്ള വിവാഹ കൂദാശ നടത്തുകയും ചെയ്തു. ഇത് തിരുമേനി നടത്തിയ അവസാനത്തെ പട്ടംകൊടയെന്ന് വിശ്വസിക്കപ്പെടുന്നു.

**1902 ഏപ്രിൽ 27 മെയ് 1/മേടം 14– 18**

വടക്കൻ പറവൂർ പള്ളി. മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദിന്റെ ഓർമ്മ.

**1902 മെയ് 7 / മേടം 24**

പരുമല

**1902 ജൂൺ 23 /മിഥുനം 10 ഞായറാഴ്ച**

മാവേലിക്കര

**1902 ജൂൺ 26/മിഥുനം 13 (സുക)**

അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയംഗവും സഹപ്രവർത്തകനുമായ മാലിത്ര ഏലിയാസ് കത്തനാർ നിര്യാതനായി. തിരുമേനി ശവസംസ്കാര ശുശ്രൂഷ നിർവ്വഹിച്ചു.

**1902 ജൂൺ 30–ജൂലൈ 8/മിഥുനം 17 – 25**

മല്ലപ്പള്ളി പുത്തൻപള്ളി. 25 ന് പള്ളിക്രമ പുസ്തകങ്ങളെപ്പറ്റിയുള്ള കല്പന അയച്ചു.

**1902 ജൂലൈ 11/മിഥുനം 29**

നിരണം

**1902 ജൂലൈ/കർക്കടകം 1**

തിരുവല്ല

**1902 ആഗസ്റ്റ്/കർക്കടകം**

ചെങ്ങരൂർ പള്ളി സന്ദർശിക്കുകയും ആ സ്ഥലത്തുള്ള അധഃകൃതർക്കു വേണ്ടി ഒരു സ്കൂൾ പണിയാരംഭിക്കുകയും ചെയ്തു.

**1902 ആഗസ്റ്റ് 31/ചിങ്ങം 18**

പരുമല സെമിനാരിയിൽനിന്ന് ഊർശ്ലേമിലെ സെഹിയോൻ മാളികയെ




സഹായിക്കേണ്ടതിന് കല്പന അയച്ചു.

**1902 നവംബർ 2/തുലാം 20 (സുക)/1078 തുലാം 17 ഞായറാഴ്ച**

പരുമല സെമിനാരിയിൽ വച്ച് കന്തീലാ ശുശ്രൂഷ. രാത്രിയിൽ (തിങ്കളാഴ്ച വെളുപ്പിന്) ഒരു മണിക്ക് കാലം ചെയ്തു. (കാലം ചെയ്ത സമയം പരിഗണിച്ചാൽ തീയതി 1902 നവംബർ 3 ആണ് വരേണ്ടത്)

**1902 നവംബർ 4/തുലാം 22 (സുക) ചൊവ്വാഴ്ച**

മുറിമറ്റത്തു പൗലോസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിൽ പരുമല പള്ളിയിൽ കബറടക്കശുശ്രൂഷ.

**1902 ഡിസംബർ 1/വൃശ്ചികം 18 തിങ്കളാഴ്ച**

മാർ ഈവാനിയോസിന്റെ പ്രധാന കാർമ്മികത്വത്തിൽ മുപ്പതാം ദിവസ മടിയന്തിരം.

**1947 നവംബർ 2**

പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ കൂടിയ സുന്നഹദോസ് വിശുദ്ധനായി പ്രഖ്യാപിച്ചു. ഇതോടൊപ്പം മാർ ബസേലിയോസ് യൽദോ മഫ്രിയാനാ (കോതമംഗലം ബാവാ) യെയും വിശുദ്ധനായി പ്രഖ്യാപിച്ചു.



# ചാത്തുരുത്തിൽ റമ്പാനും പത്രോസ് തൃതീയൻ പാത്രിയർക്കീസും

ലജു പി. തോമസ്

മലങ്കരസഭ നവീകരണോപദേശങ്ങളാൽ കുഴഞ്ഞുമറിഞ്ഞ് നിലനില്പുതന്നെ ചോദ്യം ചെയ്യുന്ന കാലത്താണ് അന്ത്യോക്യായുടെ പരിശുദ്ധ പത്രോസ് തൃതീയൻ പാത്രിയർക്കീസ് മലങ്കരയിൽ എത്തിച്ചേർന്നത്. പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിന്റെ നേതൃത്വത്തിൽ 'നവീകരണവാദികൾ' ശക്തി പ്രാപിച്ചിരുന്ന കാലയളവായിരുന്നു അത്. മലങ്കര നസ്രാണികൾ സത്യവിശ്വാസ പരിപാലനത്തിനായി ഒരു ആദ്ധ്യാത്മികനേതൃത്വത്തെ കാംക്ഷിച്ചിരുന്നു എന്നുള്ളത് ഒരു വസ്തുതയാണെങ്കിലും അത് ചില നിക്ഷിപ്തശക്തികളുടെ ഭൗതികാധികാരം മലങ്കരയുടെമേൽ അടിച്ചേല്പിക്കുന്നതിനു വഴിതെളിച്ചു എന്നുള്ളതാണ് വാസ്തവം. പത്രോസ് തൃതീയന്റെ മലങ്കരസഭാ സന്ദർശനം അങ്ങനെ വ്യത്യസ്തഫലങ്ങളുളവാക്കിയിട്ടുള്ള ഒന്നാണ്.

പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ മലങ്കരസന്ദർശനം സഭാചരിത്രത്തിലും പരുമല തിരുമേനിയുടെ ജീവിതത്തിലും ദൂരവ്യാപകഫലങ്ങളുളവാക്കി. മലങ്കരസഭയ്ക്ക് പൗരസ്ത്യ ഓർത്തഡോക്സ് പാരമ്പര്യത്തോടുള്ള ബന്ധം കണ്ണിമുറിയാതെ സൂക്ഷിക്കുന്നതിന് ഈ സന്ദർശനം വഴിതെളിച്ചു. അങ്ങനെ ഓറിയന്റൽ ഓർത്തഡോക്സ് വിശ്വാസത്തിൽ ദൃഢതരമാകുന്നതിനു പാത്രിയർക്കീസിന്റെ സന്ദർശനം സഹായകരമായി. പ. പരുമലത്തിരുമേനിക്കാകട്ടെ തന്റെ സുറിയാനി-കൂദാശാ വിജ്ഞാനം വികസിപ്പിക്കാനുള്ള സുവർണ്ണാവസരവുമായി.

1875 ജൂൺ 10 വ്യാഴാഴ്ചയാണ് പ. പത്രോസ് തൃതീയൻ പാത്രിയർ




ക്കീസ് കുന്നംകുളത്തെത്തിയത്. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ബോംബെയിലെത്തി ബാവായെ സ്വീകരിച്ചിരുന്നു. പ. ബാവായെ കുന്നംകുളത്തു സ്വീകരിക്കാനെത്തിയവരിൽ ചാത്തുരുത്തിൽ ഗീവർഗീസ് റമ്പാനും ഉണ്ടായിരുന്നു. പാത്രിയർക്കീസിന് കേരളത്തിൽ ഏറ്റവും ആവശ്യമായിരുന്നത് നല്ല ഒരു ദ്വിഭാഷിയെയായിരുന്നു. ആ സ്ഥാനം ലഭിച്ചത് ചാത്തുരുത്തിൽ റമ്പാനായിരുന്നു. ഹ്രസ്വകാലയളവിനുള്ളിൽ ചാത്തുരുത്തി റമ്പാനെ പാത്രിയർക്കീസിന് അടുത്തറിയുവാനും, അങ്ങനെ ബാവായുടെ ഇഷ്ടപാത്രമായിത്തീരുവാനും ഇടവന്നു. ചാത്തുരുത്തി റമ്പാന്റെ പ്രതിഭയും നിഷ്ഠയുള്ള സന്യാസജീവിതവും ബാവായെ ഹഠാദാകർഷിച്ചിരിക്കണം. റമ്പാന്റെ സ്വഭാവ ഗുണങ്ങളെയും സുറിയാനി പാണ്ഡിത്യത്തെയുംപറ്റി കൂടുതലായി ഗ്രഹിക്കുവാനിടയായ ബാവാ തിരുമേനിക്കു വളരെ മതിപ്പും താല്പര്യവും തോന്നി. ചാത്തുരുത്തി റമ്പാനെ തന്റെ സെക്രട്ടറിയായി നിയമിച്ചു. അങ്ങനെ വെട്ടിക്കൽ ദയറായിലെ സ്ഥിരവാസം ഉപേക്ഷിച്ച് ബാവായുടെ മുഴുവൻസമയ സെക്രട്ടറിയായി ചാത്തുരുത്തി റമ്പാൻ ചുമതലയേറ്റു . പാത്രിയർക്കീസ് ബാവായോടൊന്നിച്ച് ചാത്തുരുത്തി റമ്പാൻ കോതമംഗലം, കരിങ്ങാച്ചിറ, ആർത്താറ്റ്, കണ്ടനാട്, കോട്ടയം, തിരുവല്ല, നിരണം, മാവേലിക്കര, കല്ലിശ്ശേരി, തുമ്പമൺ, തിരുവനന്തപുരം എന്നീ പള്ളികൾ സന്ദർശിച്ചതായി സെക്രട്ടറി എന്ന നിലയിൽ അദ്ദേഹം എഴുതിയിട്ടുള്ള ഡയറി വ്യക്തമാക്കുന്നതായി ഫാ. ഇ.ജെ. ഏബ്രഹാം രേഖപ്പെടുത്തിയിട്ടുണ്ട്.

കൂദാശാപരമായ സഹായിയും ദ്വിഭാഷിയും എന്നതു കൂടാതെ ബാവായുടെ ദൈനംദിന എഴുത്തുകുത്തുകൾ നടത്തിക്കൊണ്ടിരുന്നതും റമ്പാച്ചനായിരുന്നു. മുളന്തുരുത്തി സുന്നഹദോസിൽ ചാത്തുരുത്തി റമ്പാച്ചൻ വഹിച്ച പങ്കിനെപ്പറ്റി പല തരത്തിലുള്ള വ്യാഖ്യാനങ്ങളും അഭിപ്രായങ്ങളും ഇന്ന് ഉയർന്നുവന്നിട്ടുണ്ട്. അദ്ദേഹത്തിന്റെ കോടതിമൊഴികളിൽനിന്ന് അത് എങ്ങനെയായിരുന്നുവെന്ന് കൂടുതൽ വ്യക്തമാകും. 1059 തുലാം 11ന് (1883 ഒക്ടോബർ 26) സെമിനാരി കേസിൽ ആലപ്പുഴ ജില്ലാ കോടതി മുമ്പാകെ പരുമല തിരുമേനി നൽകിയ മൊഴി ശ്രദ്ധിക്കുക.

"കൊല്ലവർഷം 1051 മിഥുനം 15 മുതൽ നാലഞ്ചു ദിവസത്തോളമാണ് മുളന്തുരുത്തിയിൽ കമ്മിറ്റി കൂടിയത്. ആ മാസത്തിൽതന്നെയാണ്, ഞാൻ മുളന്തുരുത്തിയിലെ കമ്മിറ്റിക്കു പോയത്. പതിനഞ്ചാം തീയതിക്കു അഞ്ചോ എട്ടോ ദിവസംമുമ്പാണ് ഞാൻ അവിടെ ചെന്നത്. മുളന്തുരു




ത്തിക്കു പോകുവാനായി കരിങ്ങാച്ചിറ പള്ളിയിൽനിന്ന് ഞാൻ പാത്രിയർക്കീസിന് അകമ്പടി സേവിക്കുകയായിരുന്നു. കമ്മിറ്റിക്കുശേഷം രണ്ടു മൂന്നു മാസം മുളന്തുരുത്തിയിൽ താമസിച്ചശേഷമാണ് ഞാൻ മടങ്ങിയത്. മുളന്തുരുത്തി സുന്നഹദോസ് നടക്കുമ്പോൾ ഞാനൊരു റമ്പാനായിരുന്നു. എന്നെകൂടാതെ മറ്റൊരു റമ്പാനും കമ്മിറ്റിക്കുണ്ടായിരുന്നു. അദ്ദേഹം ഇപ്പോൾ മെത്രാനായ മാർ യൂലിയോസാണ്. കമ്മിറ്റിയുടെ ആദ്യ ദിവസമായ 15-ാം തീയതി പള്ളികളിൽ നിന്നുള്ള സമ്മതപത്രം പാത്രിയർക്കീസിനു മുമ്പിൽ കൊണ്ടുവരികയും അതു വായിക്കുകയും ചെയ്തു. കമ്മിറ്റിക്കു വന്ന എല്ലാ പള്ളിക്കാരും സമ്മതപത്രം ഹാജരാക്കിയിരുന്നു. അവയിൽ അഞ്ചോ പത്തോ എണ്ണം ഓലയിലായിരുന്നോ എഴുതിയിരുന്നതെന്നു ഓർമ്മയില്ല. ബാക്കിയെല്ലാം കടലാസിലായിരുന്നു. പള്ളിക്കാർ കൊണ്ടുവന്ന സമ്മതപത്രങ്ങളിൽ ചിലതു പാത്രിയർക്കീസിനു മുമ്പിലുള്ള മേശയിൽ വയ്ക്കുകയും ബാക്കി എന്റെ പക്കൽ തരികയും ചെയ്തു. ഞാൻ അവയെല്ലാം ഉറക്കെ വായിച്ചു. പള്ളിക്കാർ കൊണ്ടുവന്ന സമ്മതപത്രങ്ങളിൽ ഭൂരിപക്ഷവും ഞാനാണ് പാത്രിയർക്കീസിനെ വായിച്ചു കേൾപ്പിച്ചത്. ബാക്കിയുള്ളവയുടെ ഒപ്പ് മുതലായവ ഞാൻ പരിശോധിച്ച് പാത്രിയർക്കീസിനെ അറിയിച്ചു. പാത്രിയർക്കീസ് മുറിയിലേക്കു പോയപ്പോൾ സമ്മതപത്രങ്ങൾ കുറെ ഞാനും, കുറെ അദ്ദേഹത്തൊടൊപ്പം വന്ന ശെമ്മാശനും മുറിയിലേക്കു കൊണ്ടുപോയി . അന്ന് ഒരു തീരുമാനവും എടുത്തതായി ഞാൻ ഓർക്കുന്നില്ല. രണ്ടാമത്തെ ദിവസവും തീരുമാനങ്ങൾ ഒന്നും എടുത്തില്ല. പാത്രിയർക്കീസ് ഒരു കല്പന എഴുതി അദ്ദേഹം തന്നെ സമൂഹത്തിന്റെ മുമ്പിൽനിന്ന് വായിച്ചു. സുറിയാനിയിലാണ് അദ്ദേഹം വായിച്ചത്. ആ സുറിയാനി കല്പന വാദി (മാർ ദീവന്നാസ്യോസ് V) യുടെ കയ്യിൽ കൊടുത്തോ എന്നറിയില്ല. മാലീത്ര കത്തനാരാണോ അല്ലയോ എന്ന് എനിക്കു നിശ്ചയമില്ല. രണ്ടാമത്തെ ദിവസം പാത്രിയർക്കീസിന്റെ കല്പന വായിച്ചശേഷം ജനങ്ങൾ അതിന് ഒരു മറുപടി എഴുതുന്നതിനെക്കുറിച്ച് ചിന്തിക്കുകയും അതെഴുതുകയും ചെയ്തു. വാദിയും അവരോടൊപ്പമുണ്ടായിരുന്നു. ഞാൻ പാത്രിയർക്കീസിനോടൊപ്പം മുറിയിലേക്കു പോയി. കല്പന വായിച്ചതിന്റെ പിറ്റേ ദിവസമായിരുന്നു മറുപടി കൊടുത്തത്. മറുപടി കൊടുത്ത ദിവസമാണ് തീരുമാനങ്ങളെടുത്തത്. എല്ലാ തീരുമാനങ്ങളും ആ ദിവസം രേഖപ്പെടുത്തുകയും ചെയ്തു. അതേ ദിവസം തന്നെയാണ് തീരുമാനങ്ങൾ എഴുതി പൂർത്തീകരിച്ചതും, ഒപ്പിടാൻ ആരംഭിച്ചതും, അസ്തമനത്തിന് ആറെട്ടു നാഴിക മുമ്പ് ഒപ്പിടാനാരംഭിച്ചു എന്നാണ് എന്റെ ഓർമ്മ..




പാത്രിയർക്കീസ് അതിൽ ഒപ്പിട്ടശേഷം ഞങ്ങൾ മുകൾത്തട്ടിലേക്കു പോയി. ഒപ്പിടൽ കഴിഞ്ഞപ്പോഴേയ്ക്കും രാത്രിയായിരുന്നു. ഒപ്പിട്ടശേഷം, തീരുമാനങ്ങൾ അന്നുരാത്രിയിൽ ആരുടെ കയ്യിലായിരുന്നുവെന്ന് ഓർമ്മയില്ല. അത് വാദിയാകാം. നാലാം ദിവസം ഒപ്പിടീൽ കഴിഞ്ഞശേഷം തീരുമാനം എഴുതിയ കടലാസുകൾ, വാദി, പാത്രിയർക്കീസിന്റെ അടുക്കൽ കൊണ്ടുവന്നു. ഞാൻ അതു പാത്രിയർക്കീസിനെ വായിച്ചുകേൾപ്പിച്ചു. പാത്രിയർക്കീസ് ആജ്ഞാപിച്ചതനുസരിച്ച് യോഗം കൂടിക്കൊണ്ടിരുന്ന പന്തലിൽ വച്ചാണ് വായിച്ചു കേൾപ്പിച്ചത്. അതിനുമുമ്പ് ഓരോ തീരുമാനം എടുക്കുമ്പോഴും അത് പരിഭാഷപ്പെടുത്തി വായിച്ചു കേൾപ്പിക്കുമായിരുന്നു. നാലാം ദിവസം, മുഴുവൻ വായിച്ചശേഷം പാത്രിയർക്കീസ് തന്റെ ഒപ്പ് എല്ലാ പേജിലും രേഖപ്പെടുത്തി. അതിൽ അദ്ദേഹം മുദ്ര പതിപ്പിച്ചില്ല. ഒന്നാം ദിവസം ഒപ്പിടുകയും മുദ്ര പതിക്കുകയും ചെയ്തിരുന്നു. പാത്രിയർക്കീസ് ഒപ്പിട്ടശേഷം അത് വാദിയെ ഏല്പിച്ചു. G.G അക്കം കണ്ടു (*മുളന്തുരുത്തി സുന്നഹദോസിന്റെ കാനോനകൾ*) ഞാൻ അത് ഒപ്പിട്ടിട്ടില്ല. അന്നു റമ്പാനായിരുന്ന യൂലിയോസ് മെത്രാനും അതിൽ ഒപ്പിട്ടിട്ടില്ല എന്നാണെന്റെ ഓർമ്മ പാത്രിയർക്കീസിന്റെ മുമ്പിൽ വച്ചാണ് തീരുമാനങ്ങൾ കുത്തിക്കെട്ടിയത്. ഏതു ദിവസമാണ് ആ തീരുമാനങ്ങൾ കുത്തിക്കെട്ടിയതെന്ന് ഓർമ്മയില്ല.

ചോദ്യം: പാത്രിയർക്കീസിനെ തീരുമാനങ്ങൾ വായിച്ചു കേൾപ്പിച്ച ദിവസമാണോ അതു കുത്തിക്കെട്ടിയത്?

ഉത്തരം: ഞാനല്ല തീരുമാനങ്ങൾ വായിച്ചു കേൾപ്പിച്ചത്. യൂലിയോസ് മെത്രാനാണ് എന്നാണ് ഞാൻ വിചാരിക്കുന്നത്. ഞാൻ പരിഭാഷപ്പെടുത്തി. ഒരു പകർപ്പിൽനിന്നാണ് പാസ്സാക്കിയ ഓരോ തീരുമാനവും പരിഭാഷപ്പെടുത്തി പാത്രിയർക്കീസിനെ കേൾപ്പിച്ചത്. ഉടനുടൻ ഓരോ കോപ്പിയുണ്ടാക്കി പാത്രിയർക്കീസിനെ വായിച്ചു കേൾപ്പിക്കുകയായിരുന്നു. ഒരാളു തന്നെയല്ല. വാദിയുടെ കയ്യിൽ കൊടുക്കുമ്പോൾ തന്നെ തീരുമാനങ്ങൾ എഴുതിയ കടലാസുകൾ മടക്കി മുറിച്ച നിലയിലായിരുന്നു. യോഗം ആരംഭിച്ച ദിവസം. പാത്രിയർക്കീസ് വായിച്ച കല്പന അന്നു തന്നെ വാദിക്കു കൈമാറിയിരുന്നു. അതു തിരിച്ചു വാങ്ങിയിരുന്നില്ല. പാത്രിയർക്കീസ് വലിയ മുദ്രയോടൊപ്പം ഒരു ചെറിയ മുദ്രയും ഉപയോഗിച്ചിരുന്നു. അതിൽ (കല്പനയിൽ) ചെറിയ മുദ്ര പതിക്കാതിരുന്നത് വലിയ മുദ്ര ഉണ്ടായിരുന്നതുകൊണ്ടാണ്. പാത്രിയർക്കീസാണ് മുദ്ര പതിച്ചത്. **എഴുത്തുവേലയായിരുന്നു ഞാൻ പാത്രിയർക്കീസിന്റെ കീഴിൽ പ്രധാനമാ**

**യും ചെയ്തിരുന്നത്.** പാത്രിയർക്കീസിന്റെ കല്പനയുടെ പരിഭാഷയും പാത്രിയർക്കീസിന്റെ തീരുമാനങ്ങളോടൊപ്പം കൊണ്ടുപോയിരുന്നു. ആ പരിഭാഷയും ബാക്കിയുള്ളവയോടൊപ്പം ഉണ്ടായിരുന്നു എന്നാണ് എന്റെ വിശ്വാസം. തീരുമാനങ്ങൾ വായിക്കുവാൻ തന്നപ്പോഴാണ് ഞാൻ ഈ കല്പന കണ്ടത്. എന്റെ കയ്യിൽ വായിക്കാൻ തന്നപ്പോൾ ഞാൻ അതു മറ്റൊരാളെ വായിക്കാനേല്പിച്ചു. കാരണം, വായിക്കുകയും, പരിഭാഷപ്പെടുത്തുകയുംകൂടി ഒന്നിച്ചു ചെയ്യുക ദുഷ്കരമായിരുന്നതിനാലാണ്. എന്റെ കയ്യിൽ കിട്ടിയിരുന്നപ്പോൾ അത് ഒന്നിച്ചു കുത്തിക്കെട്ടിയിരുന്നോ എന്നറിയില്ല.മുളന്തുരുത്തി കമ്മിറ്റിക്കു ഒരു പരദേശമെത്രാൻ, മാർ ഗ്രീഗോറിയോസ് പങ്കെടുത്തിരുന്നു എന്നാണ് വിചാരിക്കുന്നത്".

1877 മെയ് 21-നു പട്ടാമ്പിയിൽനിന്നും പാത്രിയർക്കീസ് മടക്കയാത്ര തുടങ്ങുന്നതുവരെ പാത്രിയർക്കീസിന്റെ ദ്വിഭാഷിയായും സെക്രട്ടറിയായും ഏതാണ്ട് രണ്ടു വർഷക്കാലത്തോളം, പരുമല തിരുമേനി പ്രവർത്തിച്ചു. വി. മൂറോൻ കൂദാശ, സൈത്തു കൂദാശ, പട്ടംകൊട, പള്ളികൂദാശ തുടങ്ങി വിവിധ ശുശ്രൂഷകൾക്ക് പാത്രിയർക്കീസിനോടൊപ്പം സഹകാർമികനായിരിപ്പാൻ തിരുമേനിക്കു സാധിച്ചിട്ടുണ്ട്. 1876ൽ വി. മൂറോൻ കൂദാശയും മുളന്തുരുത്തി മർത്തോമൻ പള്ളിയിൽ വച്ച് പാത്രിയർക്കീസ് ബാവാ നടത്തി. അന്ത്യോഖ്യൻ രീതിയിൽ ഒരു ആരാധനാവർഷത്തെ മുഴുവൻ ആചാരാനുഷ്ഠാനങ്ങളും, സ്വായത്തമാക്കുന്നതിന് തിരുമേനിക്കിതു സഹായകമായി. സുറിയാനി ഭാഷയിലും അന്ത്യോക്യൻ സഭാപാരമ്പര്യങ്ങളിലും പ്രാവീണ്യം നേടുവാൻ ഈ രണ്ടുവർഷക്കാലം തിരുമേനിക്കു സഹായകരമായി ഭവിച്ചു.

മലങ്കരയിൽ രണ്ട് കഷ്ടാനുഭവ ആഴ്ചകൾക്ക് പാത്രിയർക്കീസ് ബാവാ മുഖ്യകാർമികത്വം വഹിക്കുകയുണ്ടായി. 1876-ൽ നിരണം പള്ളിയിൽവച്ചും (അന്നു തിരുമേനി റമ്പാനായിരുന്നു.) 1877-ൽ കുറുപ്പുംപടി (ഓശാന) അകപ്പറമ്പ് പള്ളികളിൽ (പെസഹാ-ഉയിർപ്പ്) വച്ചും ഹാശാ ശുശ്രൂഷകൾ നടത്തി.

മുപ്പതു വയസ്സിനു മുമ്പ് മേല്പട്ടസ്ഥാനം നൽകരുത് എന്ന കാനോൻ വിധികൾ കർശനമായി അനുശാസിച്ച പാത്രിയർക്കീസു തന്നെ അത് അവഗണിച്ച്കൊണ്ട് ചാത്തുരുത്തിൽ ഗീവർഗീസ് റമ്പാന് 29-ാം വയസ്സിൽ മേല്പട്ട സ്ഥാനം നൽകിയത് (1877 ഡിസംബർ 10). പാത്രിയർക്കീസ് ബാവായുടെ പ്രത്യേക വാത്സല്യം നിമിത്തമായിരിക്കണം യരുശലേം മെത്രാപ്പോലീത്തായുടെ സ്ഥാനപ്പേരാകുന്ന ഗ്രീഗോറിയോസ് എന്ന നാമം സ്ഥാനാഭിഷേകവേളയിൽ തന്റെ പ്രിയ ശിഷ്യനു നൽകിയത്.




മലങ്കരയിൽ പള്ളികൾക്ക് പൊതുവായി ചട്ടങ്ങളോ, ക്രമങ്ങളോ ഇല്ലെന്നു മനസ്സിലാക്കിയ പാത്രിയർക്കീസ് ബാവാ, സഭാനടപടികൾ എഴുതിയുണ്ടാക്കുകയും, സെക്രട്ടറിയായ ചാത്തുരുത്തിൽ ഗീവർഗീസ് റമ്പാനെ അത് തർജ്ജമ ചെയ്ത് അച്ചടിപ്പിക്കുവാൻ ഏൽപ്പിക്കുകയും ചെയ്തു.

മെത്രാനായതിനുശേഷവും പാത്രിയർക്കീസിന്റെ മടക്കയാത്ര വരെ അദ്ദേഹം സെക്രട്ടറിയായി തുടർന്നു. പാത്രിയർക്കീസിന്റെ സെക്രട്ടറി എന്ന നിലയിൽ വിശ്വസ്തമായ സേവനമാണ് പ. പരുമലത്തിരുമേനി കാഴ്ചവച്ചത്. പാത്രിയർക്കീസിന്റെ അംഗീകാരമായി ചെറുപ്രായത്തിൽ ലഭിച്ച മെത്രാൻ സ്ഥാനത്തെ കണക്കാക്കാം. മലങ്കര സഭയും അദ്ദേഹത്തിന്റെ വിശ്വസ്തത അംഗീകരിച്ചിരുന്നു. അതിനാലാണ് പരുമലത്തിരുമേനിയുടെ കൈപ്പടയിലുള്ള കൽപ്പനകൾ മാത്രമേ പാത്രിയർക്കീസിന്റേതായി സ്വീകരിക്കുകയുള്ളുവെന്നു 1876 ഓഗസ്റ്റിൽ കമ്മറ്റിക്കാർ തീരുമാനം എടുത്തത്.



# വചനത്തിന്റെ സുഗന്ധം

## ഡോ. സാമുവൽ ചന്ദനപ്പള്ളി

### ഇടയലേഖനം

"എന്തു കഷ്ടത സഹിച്ചാലും സത്യവിശ്വാസത്തെ കൈവിടുന്നതല്ലെന്നു സൂചിപ്പിക്കുന്ന ദൃഢങ്ങളും സുസ്ഥിരങ്ങളുമായ അധരോഷ്ഠങ്ങളും ലോകത്തെ ആജ്ഞാപിക്കാനായി അവതരിച്ച ആളെന്നു ഘോഷിക്കുന്ന നാസികയും മനുഷ്യഹൃദയത്തെ തുളച്ചുനോക്കാൻ ദിവ്യശക്തിയുള്ള നേത്രങ്ങളും അഗാധ ബുദ്ധിമാനെന്നു വിളിച്ചുപറയുന്ന വിസ്തൃതമായ നെറ്റിത്തടവും തന്റെ ജനത്തെ വീശിത്തണുപ്പിക്കുന്നതിനോ എന്നു തോന്നുമാറുള്ള വെഞ്ചാമര സമാനമായ താടിയും ആകപ്പാടെ കമനീയമായ മുഖവും ഉപവാസത്താൽ ക്ഷീണിച്ചുള്ള കൃശഗാത്രവും ഉണ്ടായിരുന്ന നമ്മുടെ മെത്രാപ്പോലീത്തായെ (മാർ ഗ്രിഗോറിയോസിനെ) ഒരിക്കൽ കണ്ടിട്ടുള്ളവർ ഒരുകാലത്തും മറക്കില്ല.' (എം.പി. വർക്കി എഴുതിയ 'മാർ ഗ്രീഗാറിയോസ് മെത്രാപ്പോലീത്തായുടെ ജീവചരിത്രം 1903 പേജ്. 32) പ. പരുമല തിരുമേനിയുടെ വ്യക്തിത്വത്തിന്റെ സൂക്ഷ്മ സുന്ദര ഭാവങ്ങളെ അനാവരണം ചെയ്യുന്ന ഉദ്ധൃതവാക്യം അദ്ദേഹത്തിന്റെ ഇടയലേഖനങ്ങൾക്ക് മികച്ചൊരു തൊടുകുറിയാണ്. മലങ്കരസഭ ആഭ്യന്തര ശൈഥില്യങ്ങൾക്കും ബാഹ്യാക്രമണത്തിനും വിധേയമായിക്കൊണ്ടിരുന്ന വിധിനിർണ്ണായക ഘട്ടത്തിലാണ് പ: പരുമലത്തിരുമേനിക്ക് ഭദ്രാസന ഭരണകാര്യങ്ങളിൽ വ്യാപരിക്കേണ്ടിവന്നത്. നയചതുരനും, ക്രാന്തദർശിയും ആയ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ സാമീപ്യവും സമ്പർക്കവും അദ്ദേഹത്തെ പ്രവൃദ്ധിവീര്യനാക്കി. 'മാർ ദീവന്നാസ്യോസിനെക്കൊണ്ട് മാർ ഗ്രീഗോറിയോസും മാർ ഗ്രീഗോറിയോസിനെക്കൊണ്ട് മാർ ദീവന്നാസ്യോസും ഇവരെ രണ്ടു പേരെയുംകൊണ്ട് സുറിയാനിസഭയും ശോഭിച്ചിരിക്കയായിരുന്നു.' (Ibid. P. 38) ചരിത്രപ്രസിദ്ധമായ മുളന്തുരുത്തി സുന്നഹദോസിന്റെ അനന്തര

ഫലങ്ങൾ നവീകരണപ്രസ്ഥാനക്കാരുടെ പ്രലോഭനങ്ങൾ അഞ്ചരക്കാരുടെ (വിദ്വാൻ കുട്ടിയച്ചന്റെ) അബദ്ധോപദേശങ്ങൾ, കൊളമ്പു പ്രസംഗികളായ ഡേവിഡ്, വേഡ്സ്വർത്ത് തുടങ്ങിയവരുടെ പ്രസംഗങ്ങൾ പ്രോട്ടസ്റ്റന്റ് മിഷ്യനറിമാരുടെ സംഘടിതമുന്നേറ്റങ്ങൾ ഇവയിലെല്ലാം താല്ക്കാലികമായി ആകൃഷ്ടരായ സ്വസമുദായാംഗങ്ങളെ യഥാർച്ഛ വിശ്വാസത്തിലേക്ക് മടക്കിക്കൊണ്ടുവരിക എന്ന ചരിത്ര പ്രധാനമായ യജ്ഞമായിരുന്നു തിരുമേനിക്കു ചെയ്തുതീർക്കേണ്ടിയിരുന്നത്. സഭയെ ഗ്രസിക്കുന്ന സന്ദേഹത, വിശ്വാസത്തിന്റെ നങ്കൂരമുറയ്ക്കായ്കയാൽ ഉണ്ടാകുന്ന ആപൽഭീതികൾ, അസ്തിത്വ സാകല്യത്തിനു സംഭവിക്കുന്ന പിളർപ്പുകൾ ഇവയൊക്കെ അദ്ദേഹത്തെ ആകുല ചിത്തനാക്കി ഇടയലേഖനങ്ങളും കല്പനകളും തുടരെ തുടരെ അയച്ചുകൊണ്ടിരുന്നു. ജനങ്ങളുടെ ഇടയിലേക്കു നടന്നുചെന്നു. ജനങ്ങൾ സഭയുടെ ചട്ടക്കൂട്ടിൽനിന്നകന്നു പോകുന്നതിന് ഒരു പരിധിവരെ വൈദികരാണ് ഉത്തരവാദികളെന്നു പറഞ്ഞുവച്ചു. ദൈവത്തിന്റെ മുന്തിരിത്തോപ്പിൽ പ്രതിജ്ഞാബദ്ധരായി പ്രവർത്തിക്കേണ്ടവർ ഉത്തരവാദിത്വരാഹിത്യത്തോടുകൂടി പെരുമാറുന്നതിനെ അദ്ദേഹം ഭർസിച്ചു. കൂട്ടായ യത്നത്തിലൂടെ ഏതു പ്രതിബന്ധത്തെയും അതിജീവിക്കാൻ തിരുസഭയുടെ നേതൃത്വത്തെ ആഹ്വാനം ചെയ്തുകൊണ്ട് അദ്ദേഹം എഴുതിയ കല്പനകൾക്ക് ചരിത്രമൂല്യത്തോടൊപ്പം കാലദേശാതീതമായ സ്വഭാവമുണ്ട്. അതുകൊണ്ട് തിരുസഭയുടെ ഭരണക്കാരും ഇടയന്മാരുമായ നമ്മുടെ കൂട്ടുവേലക്കാരും സഹോദരന്മാരും സഖികളുമേ വരുവീൻ. കർത്താവിന്റെ വേലയ്ക്കായി വേഗം ഒരുങ്ങുവീൻ. റൂഹായ്ക്കടുത്ത യുദ്ധത്തിന് അതിനടുത്ത സകല ആയുധങ്ങളും ധരിപ്പീൻ. ഹാ സഹോദരന്മാരെ, വരുവാനിരിക്കുന്ന ഭയങ്കരമായ ചോദ്യത്തേയും ന്യായവിധിയേയും പ്രതികാരത്തേയും ഓർത്തു ഭയപ്പെടുവിൻ. നമുക്ക് ഏല്പിക്കപ്പെട്ടിരിക്കുന്ന കട്ടിവരാഹന്റെ കണക്കെടുത്തു വിളിക്കുമ്പോൾ നാം എന്തുത്തരം പറയേണ്ടയെന്നുവച്ചു ഭ്രമിപ്പീൻ. മടിയനായ ദാസനെ കയ്യും കാലും കെട്ടി എവിടേക്കു തള്ളിയിറക്കിയെന്നും ഓർത്തു വ്യസനിപ്പീൻ. പ്രിയമുള്ള വരെ, അങ്ങിനെയുള്ള പ്രതിഫലത്തിന് നാം പാത്രവാന്മാരായിത്തീർന്നാൽ നാം ഇപ്പോൾ എടുത്തിരിക്കുന്ന നാമംകൊണ്ടും വേഷംകൊണ്ടും എന്തു പ്രയോജനം. (1892 കുംഭം 29-ാം തിയതിയിലെ ഇടയലേഖനത്തിൽനിന്ന്)

പ: തിരുമേനിയുടെ ഭരണസീമയിൽപ്പെട്ട നിരണം, കൊല്ലം, തുമ്പമൺ എന്നീ തെക്കൻ ഭദ്രാസനങ്ങളാണ് നവീകരണപ്രസ്ഥാനക്കാരുടെയും വേദവിപരീതികളുടെയും കടന്നാക്രമണത്തിനു വിധേയമായത്. നാലാം നൂറ്റാണ്ടിൽ അറിയോസിന്റെ 'പാഷണ്ഡോപദേശങ്ങളെ ചെറുക്കാൻ




വനഭൂമി വെടിഞ്ഞ് ജനപഥങ്ങളിലേക്കിറങ്ങിയ അന്തോനീയസ്സിനെപ്പോലെ പരുമലയിലെ പർണ്ണശാല പരിത്യജിച്ച് അല്മായരുടെ അരികിലെത്തി അവരെ സത്യവിശ്വാസത്തിന്റെ ദൃഢശിലയിൽ അദ്ദേഹം പുനഃപ്രതിഷ്ഠിച്ചു. 'സ്വതന്ത്രമനസ്സോടും സ്വാഭിലാഷത്തോടുംകൂടി ദൈവത്തെയും മനുഷ്യരെയും സ്നേഹിക്കയും സേവിക്കയും ചെയ്യാൻവേണ്ടി അർപ്പണത്തിന്റെ ബലിവേദിയിൽ സ്വയം കത്തിജ്വലിക്കാൻ വെമ്പുന്നവരാണ് യഥാർത്ഥ സന്യാസികളെന്ന്" (സഭയും സന്യാസവും 1979 പേജ് 145) സ്വജീവിതത്തിലൂടെ പ: തിരുമേനി തെളിയിച്ചുതന്നു. 'വിശ്വാസാചാരങ്ങളിൽ പൂർണ്ണ യാഥാസ്ഥിതികത്വം സഭാ ഭരണവിഷയങ്ങളിൽ മൗലികത്വത്തോടുകൂടിയ ഉല്പതിഷ്ണത്വം, ഇതായിരുന്നു അദ്ദേഹത്തിന്റെ ആദർശം. ഈ ലക്ഷ്യപ്രാപ്തിക്കുവേണ്ടി എന്തൊക്കെയാണ് അദ്ദേഹം ചെയ്തത്: പ്രസംഗപര്യടനങ്ങൾ നടത്തി. വിശ്വാസതീഷ്ണതയുള്ളവരും, ധിഷണാശാലികളും, വേദശാസ്ത്ര പണ്ഡിതന്മാരും ആയ വൈദികരെയും ശെമ്മാശന്മാരെയും തിരഞ്ഞെടുത്തു ശിഷ്യന്മാരാക്കി. പ്രത്യേക പരിശീലനം നല്കി. 'തിരുസഭയെ നശിപ്പിപ്പാൻ എതിർത്തു പുറപ്പെട്ടിരിക്കുന്ന സാത്താനോടും അവന്റെ സൈന്യത്തോടും യുദ്ധംചെയ്യാൻ' പാഷണ്ഡോപദേശങ്ങളാൽ ശാപഗ്രസ്തമായ മേഖലകളിലേക്കു പ്രേഷണം ചെയ്തു. അമ്പാട്ട് പൗലോസ് കത്തനാർ (പില്ക്കാലത്ത് ആലുവായിലെ അത്താനാസ്യോസ് തിരുമേനി) മല്ലപ്പള്ളി വട്ടശ്ശേരിൽ ഗീവറുഗീസ് കത്തനാർ (പിന്നീട് മലങ്കരസഭാ ഭാസുരൻ വട്ടശേരിൽ മാർ ദിവന്നാസ്യോസ് തിരുമേനി) പയ്യമ്പള്ളിൽ ദാവീദു കത്തനാർ, കുറിച്ചി കല്ലാശ്ശേരിൽ പുന്നൂസ് റമ്പാൻ, (പില്ക്കാലത്ത് ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനി) പുത്തൻകാവിൽ കിഴക്കേത്തലക്കൽ തോമസ് കത്തനാർ, മട്ടയ്ക്കൽ അലക്സാന്ത്രയോസ് കത്തനാർ, നിരണം പനയ്ക്കാമിറ്റത്ത് എബ്രഹാം കത്തനാർ, ചെങ്ങന്നൂർ പൂവത്തൂർ യാക്കോബ് കത്തനാർ, ഓമല്ലൂർ വടക്കേടത്ത് ഗീവറുഗീസ് കത്തനാർ, തുമ്പമൺ പുത്തൻവീട്ടിൽ യാക്കോബ് കത്തനാർ തുടങ്ങിയവരായിരുന്നു അവർ.

അജപാലകന്റെ സ്നേഹാധികാരമുള്ള സ്വരത്തിൽ അദ്ദേഹം ഇങ്ങനെ എഴുതി. 'ആകയാൽ പ്രിയമുള്ളവരെ! ഈ ഭയവും വ്യസനവും തീർപ്പാൻ നാം ദൈവസ്നേഹത്തോടും ഭക്തി വൈരാഗ്യത്തോടും ഒരുമ്പെട്ടു കൂടുകയും അകമെയും പുറമെയുമുള്ള രണ്ടു കോട്ടകളുടെയും ആലയങ്ങളുടെയും കേടുകൾ തീർപ്പാൻ അത്യുത്സാഹമുള്ളവരായിക്കയും വേണം. അതായത് നമ്മുടെ തെക്കിനടുത്ത് നിരണം, കൊല്ലം,

തുമ്പമൺ എന്നീ മൂന്ന് ഇടവകകളുടെ പ്രധാന കോട്ടയും ഭദ്രാസനവും ആയി ആദ്യമെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകളാൽ സ്ഥാപിക്കപ്പെട്ടിട്ടുള്ള ഈ പരുമല സിമ്മനാരിയുടെയും പള്ളിയുടെയും പണി തീർക്കുക, പഠിത്വം മുതലായതു നടത്തുക, എല്ലാ പള്ളികളിലും സ്കൂളുകളിലും ഞായറാഴ്ചതോറും വേദോപദേശവും കൂടിപ്രാർത്ഥനയും നടത്തുക, സഞ്ചാര പ്രസംഗത്തിന് ആളുകളെ തെരഞ്ഞെടുത്തയയ്ക്കുക, പുറംജാതിക്കാരോടു സുവിശേഷം അറിയിച്ച് അവരെ മിശിഹായിങ്കലേക്കു തിരിപ്പിക്കുക. വിശ്വാസസ്ഥിരതയ്ക്കും അറിവിനും തക്കതായ പുസ്തകങ്ങൾ തർജ്ജമചെയ്തും മറ്റും ഉണ്ടാക്കുക, എല്ലാ പള്ളികളുടെയും ക്ഷേമത്തിനും സമാധാനത്തിനും ആവശ്യമായ ചട്ടംകെട്ടുകൾ ഏർപ്പെടുത്തി നടത്തിക്കുക. മുതലായവകളിൽ യത്നിപ്പാൻ ആവശ്യപ്പെട്ടിരിക്കുന്നു. (1892 കർക്കടകം 22-ന് എഴുതിയ ഇടയലേഖനത്തിൽനിന്ന്) സഭയുടെ അസ്തിത്വവും ആസ്തിയും വിദ്യാസമ്പന്നരും വിശ്വാസവീരരുമായ വൈദികരാണെന്ന് വിശ്വസിച്ചിരുന്നു. പ: തിരുമേനി അകർമ്മണ്യരും അലസചിത്തരുമായ വൈദികരെ എല്ലാ ഇടയലേഖനങ്ങളിലും വിമർശബുദ്ധ്യാ പരാമർശിക്കുമായിരുന്നു. 'വീണ്ടും പട്ടക്കാരാകുന്ന നമ്മുടെ ആത്മീക കൂട്ടുസഖികളെ! ലോകാസ്ഥമാനത്തിൽ നമ്മുടെ യജമാനൻ വെളിപ്പെടുമ്പോൾ നമുക്ക് ഏല്പിക്കപ്പെട്ടിരിക്കുന്ന കട്ടിവരാഹന്റെയും നമ്മുടെ വേലയുടെയും കണക്കു കൊടുക്കേണ്ടിയവരാകയാലും നമ്മുടെ വേല ലൗകികമല്ലാ ആത്മീകമാകയാലും ഇതു പ്രകാരമുള്ള ആത്മീകവേലയിലും ഈ ധർമ്മശേഖര പിരിവിലും നിങ്ങൾ അത്യുത്സാഹമുള്ളവരായിരിക്കയും വിശുദ്ധ ശാബതയിൽ സ്വസ്ഥമായി സകലജനവും പള്ളിയിൽ വരുവാൻ ശട്ടംകെട്ടുകയും പള്ളിയിൽ കുർബാന പ്രസംഗം മുതലായത് ഉച്ചയ്ക്ക് അകമായി കഴിച്ച് ജനം പിരിഞ്ഞാൽ പിന്നെ മൂന്നുമണിയോടുകൂടെ പള്ളിയിലും മുറികളിലുള്ള സ്കൂളുകളിലും വേദപുസ്തകവായന, പ്രാർത്ഥന മുതലായതുകളാൽ കഴിച്ചുകൂട്ടുക അല്ലാതെ ആ വിശുദ്ധദിവസത്തെ ലോകജോലികളാൽ അശുദ്ധപ്പെടുത്തി ആത്മപാപത്തിന് കാരണമാക്കിത്തീർക്കാതെയിരിക്കയും മുറികൾതോറും സ്കൂളുകൾ ഉണ്ടാക്കിച്ചു നമ്മുടെ കുഞ്ഞുങ്ങളെ നമസ്കാരം, വേദപുസ്തകം, നമ്മുടെ വിശ്വാസസ്ഥിരതയ്ക്കുള്ള പുസ്തകങ്ങൾ മുതലായതു പഠിപ്പിച്ച് പരിശോധിക്കയും, സകല ജനവും ദുർവിഷയത്തിൽനിന്ന് ഒഴിഞ്ഞു സത്യക്രിസ്ത്യാനിക്കടുത്ത ക്രമത്തിൽ നടപ്പാൻതക്കവണ്ണം എല്ലാ സമയവും ഉപദേശിച്ച് പഠിപ്പിക്കയും നിങ്ങളുടെ നല്ല ക്രിയകൾ കണ്ട് സ്വർഗ്ഗസ്ഥനായ പിതാവിനു മഹത്വംകൊടുപ്പാൻ തക്കവണ്ണം മനുഷ്യരുടെ മുൻപാകെ നിങ്ങളുടെ നടപടിയാകുന്ന വെളിച്ചം പ്രകാശിച്ചിരിക്കണം എന്നുള്ള കല്പനയെ നിറവേറ്റുന്നവരാ




യിരിക്കയും മറ്റും ചെയ്യുന്നതു കൂടാതെ നിങ്ങളുടെ ഇടവകയ്ക്കടുത്തുള്ള പുറജാതികളോടു സുവിശേഷം പ്രസംഗിക്കയും എളുപ്പത്തിൽ നേടുവാൻ ദൈവം നമുക്കു കാണിച്ചു തന്നിട്ടുള്ള പുലയർ, പറയർ, കുറവർ മുതലായ ഹിന്ദുക്കളെ വേദം പഠിപ്പിച്ച് ദൈവത്തിനുള്ളവരാക്കിത്തീർക്കേണ്ടുന്നതിന് അവരോടും പ്രത്യേകം അവരുടെ രക്ഷാധിപന്മാരായി നമ്മിൽതന്നെയുള്ള ജനത്തോടും ഉപദേശിക്കയും വേണം'. (പൂർവ്വോക്തകല്പനയിൽനിന്ന്)

'സഭാപിതാക്കന്മാർ' എക്കാലവും വിശ്വാസ സംരക്ഷകന്മാരായിരുന്നു. സഭയുടെ പ്രതിസന്ധിഘട്ടങ്ങളിൽ സത്യവിശ്വാസം ശരിയായി പഠിപ്പിച്ചു സഭയെ നയിച്ചിട്ടുള്ള ഗുരുക്കന്മാരാണ് ഈ പേരിന് അർഹർ. അലക്സന്ത്രിയായിലെ അത്താനാസ്യോസ്, കപ്പദോക്യൻ പിതാക്കന്മാരായ ബസ്സേലിയോസ്, നാസിയാൻസിലെ ഗ്രീഗോറിയോസ് എന്നിവർ അറിയോസ്, അപ്പോല്ലിനാരിസ്, ഏവുനോമിയോസ് തുടങ്ങിയവരുടെ വ്യാജോപദേശങ്ങളെ ഖണ്ഡിച്ച് സത്യവിശ്വാസം എന്തെന്നു വ്യക്തമാക്കിയ പൗരസ്ത്യ പാരമ്പര്യത്തിലെ അത്യുജ്ജ്വല പ്രതിഭകളായിരുന്നു. [Vide റവ. ഡോ. കെ.എം. ജോർജ്, ആരാണ് 'സഭാപിതാക്കന്മാർ' സെന്റ് ഗ്രീഗോറിയോസ് പ്ലാറ്റിനം ജൂബിലി സുവനീർ. സെന്റ് മേരീസ് കത്തീഡ്രൽ, തുമ്പമൺ 1977. p. 62] പത്തൊമ്പതാം നൂറ്റാണ്ടിൽ ഒരു 'സഭാപിതാവിനു യോജിച്ച സ്വഭാവ വിശേഷങ്ങളോടുകൂടി ക്രിസ്തുവിനെപ്പോലെ ജനങ്ങളെ വിശ്വാസത്തെക്കുറിച്ചു പഠിപ്പിക്കുവാനും, വേദവിപരീതസിദ്ധാന്തങ്ങളെ ആശയഖണ്ഡംകൊണ്ട് അരിഞ്ഞു വീഴ്ത്താനും കഴിഞ്ഞ പ. പരുമലത്തിരുമേനിക്ക് പൂർവ്വപിതാക്കളുടെ പരമ്പരയിൽ സ്ഥാനം ലഭിക്കുന്നു.

ഇടയലേഖനങ്ങൾക്കു അഭിമുഖസംവാദത്തിന്റെ രൂപഭാവങ്ങളാണുള്ളത്. ഒരു വലിയ സദസ്സിനെക്കുറിച്ചുള്ള സങ്കല്പം ഓരോ വാക്കും ഉപയോഗിക്കുമ്പോൾ അദ്ദേഹത്തിലുണ്ട്. പ്രഭാഷണശൈലിയിൽ തിരുമേനിയുടെ ഭാഷ മിഷ്യനറി മലയാളത്തിന്റെ മുദ്ര ചാർത്തുന്നു. ദീർഘവാക്യങ്ങളുടെ പ്രാചുര്യം ഇടയലേഖനങ്ങളിൽ വന്നത് ഇതുകൊണ്ടാണെന്നു തോന്നുന്നു. എന്നാൽ ആശയ സംവേദനത്തിന്റെ കാര്യത്തിൽ അല്പം പോലും ക്ലിഷ്ടതയില്ലതാനും. ശുഷ്കമായ വിഷയങ്ങളെപ്പോലും വേദപുസ്തക നിഹിതമായ വാങ്മയ ബിംബങ്ങളാൽ ചമത്കരിച്ച് സാഹിതീയപദത്തിലേക്ക് ഉയർത്തുവാൻ സാധിച്ചിട്ടുണ്ട്. ഇടയലേഖനങ്ങളുടെ സാകല്യേനയുള്ള ശില്പഘടനയ്ക്ക് നൂറ്റാണ്ടുകൾക്കു മുമ്പ് സെന്റ്

പോൾ എഴുതിയ കത്തുകളോട് സമാനതയുണ്ടെന്നു വരുന്നത് രണ്ട് വ്യക്തിത്വങ്ങളുടെ ക്രിസ്തുവിലുള്ള ഏകതയെയല്ലേ കാണിക്കുന്നത്? ഈ ഇടയലേഖനങ്ങൾതന്നെ മലങ്കരസഭയുടെ ചരിത്രത്തിൽ ആദ്യമായി സുവിശേഷ പ്രസ്ഥാനത്തിന്റെ അഗ്നിബീജങ്ങൾ വിതച്ചു എന്ന് ഓർക്കണം . സഭയുടെ ഒരർത്ഥത്തിലുള്ള പുനർനവീകരണത്തിനാണ് ഇതുമൂലം സാധിച്ചത്. അതോടെ എല്ലാ താമസതകളും ദഹിച്ചൊടുങ്ങി പ്രകാശ വിശുദ്ധിയോടെ സഭ ക്രിസ്തുവിന്റെ മണവാട്ടിയായി പുനർജനിക്കുന്നു.

## പ്രസംഗം, ലേഖനം

മികച്ച സംഘാടകനും, പ്രഭാഷകനും, ലേഖകനും ആയിരുന്നു പ. പരുമല തിരുമേനി. സാമൂഹിക രാഷ്ട്രീയ രംഗങ്ങളിൽ കാലഘട്ടത്തിന്റെ ചരിത്രപരമായ ആവശ്യമെന്ന നിലയ്ക്ക് അദ്ദേഹം പ്രവർത്തിച്ചിട്ടുണ്ട്, പ്രസംഗിച്ചിട്ടുണ്ട്. സ്വസമുദായംഗങ്ങളെ സുവിശേഷതല്പരരും, ആചാരമര്യാദകളിൽ സുദൃഢചിത്തരും ആക്കിത്തീർക്കാൻ കേരളത്തിലുടനീളം ശിഷ്യഗണങ്ങളുമൊത്ത് പ്രസംഗപര്യടനങ്ങൾ നടത്തിയിട്ടുണ്ട്. ആത്മീയതലത്തിൽ മാത്രം ഒതുങ്ങിനിന്നില്ല അദ്ദേഹത്തിന്റെ പ്രസംഗങ്ങൾ. 1891-ൽ ആലപ്പുഴയിൽകൂടിയ 'കൗണ്ടർ മലയാളി മെമ്മോറിയൽ' യോഗത്തിൽ ചെയ്ത അദ്ധ്യക്ഷപ്രസംഗം ഭരണനേതൃത്വത്തിന്റെ ശ്രദ്ധ പിടിച്ചെടുത്തതാണ്. [Vide: The decline of Nayar Dominance by Robin Jeffrey. 1976. P. 173]

1895-ൽ ഊർശ്ലേം യാത്രാനന്തരം പരുമലപ്പള്ളിയിൽ ചെയ്ത ചരിത്രസ്മരണീയമായ പ്രഭാഷണം മാത്രമേ യഥാർത്ഥരൂപത്തിൽ ലഭിച്ചിട്ടുള്ളൂ. പ. തിരുമേനിയുടെ സാമൂഹികവും രാഷ്ട്രീയവും, വിദ്യാഭ്യാസപരവുമായ ദർശനങ്ങൾ അഭിവ്യഞ്ജിപ്പിക്കുന്ന ഒന്നാണിത്. ശ്രീ എ. രാമവർമ്മതമ്പാൻ പ്രസിദ്ധീകരിച്ച 'പ്രഭാഷണങ്ങൾ' എന്ന ഗ്രന്ഥത്തിൽ 'ഭക്തവചനം' എന്ന ശീർഷകത്തിൽ പ്രസ്തുത പ്രഭാഷണമുണ്ട്. ഈ ഗ്രന്ഥം പാഠ്യപുസ്തകമായി ഗവൺമെന്റ് അംഗീകരിച്ചിരുന്നു. മലങ്കര ഇടവക പത്രികയുടെ 1895 മിഥുനം ലക്കത്തിൽ (പുസ്തകം 4, ലക്കം 6) നിസ്സായിലെ മാർ ഗ്രീഗോറിയോസ്സിനെക്കുറിച്ച് ഒരു ലേഖനം കാണുന്നുണ്ട്. പക്ഷെ ലേഖകനാമം രേഖപ്പെടുത്തിയിട്ടില്ല. എങ്കിലും വിഷയസ്വഭാവം, പ്രതിപാദനരീതി, ഭാഷാശൈലി എന്നിവയുടെ സവിശേഷതയിൽനിന്ന് പ്രസ്തുത ലേഖനം പ. തിരുമേനിയുടെതാണെന്നു കരുതാം.

### സ്വകാര്യകല്പനകൾ

വിശ്വസാഹിത്യത്തിൽ ഒരു സമ്പന്ന ശാഖയെന്ന നിലക്ക് കത്തു




കൾക്ക് തനതായ മൂല്യമുണ്ട്. മലയാളസാഹിത്യത്തിൽ ഈ ശാഖ ഇന്നും തളിർക്കാനാരംഭിക്കുന്നതേയുള്ളു. അന്യാദൃശ വ്യക്തിപ്രഭാവമുള്ളവർ എഴുതിയ കത്തുകൾ അനന്തരതലമുറ സമാഹരിച്ചു സൂക്ഷിക്കായ്കയായിരിക്കാം കാരണം. നിസ്സർഗ്ഗസുന്ദരങ്ങളായ കത്തുകൾ ഭാവുകഹൃദയത്തെ കാന്തികശക്തിയാലെന്നവണ്ണം ആകർഷിച്ചെടുക്കുന്നു. വ്യക്തിത്വവും ആത്മാർത്ഥതയും കത്തുകളുടെ മുഖമുദ്രയാണ്. വ്യക്തിയും വ്യക്തിയും തമ്മിലുള്ള സംവാദമാണ് സ്വകാര്യകത്തുകളുടെ (Personal letters) ആത്യന്തിക ലക്ഷ്യമെങ്കിലും അവയിൽ വെട്ടിത്തിളങ്ങുന്ന പൊതുതത്വങ്ങൾ സമസ്ത വ്യക്തികൾക്കും സജീവശക്തിദായകങ്ങളായി പരിണമിക്കാറുണ്ട്. സ്വകാര്യമെന്ന നിലയിൽനിന്നു പരകാര്യനിലയിലേക്കു കത്തുകൾ പടർന്നു കയറുന്നതു ഇവിടെയാണ്. മഹാവ്യക്തിത്വത്തിന്റെ ഉടമസ്ഥരും അപൂർവ്വസിദ്ധികൊണ്ടനുഗൃഹീതരും ആയ ജീനിയസ്സുകളുടെ അചുംബിതാശയങ്ങൾ നിറഞ്ഞുനിൽക്കുന്ന കത്തുകൾ സർഗ്ഗാത്മക സാഹിത്യത്തിന്റെ സുവർണ്ണമണ്ഡലത്തിലേക്ക് ഉദ്ധയനം ചെയ്യുന്നു.

ചിന്തോദ്ദീപകങ്ങളും, ദൈവസ്നേഹ പ്രചോദിതങ്ങളും ആയ അനവധി കത്തുകളിലൂടെ-കല്പനകളിലൂടെ-ഒരു കാലഘട്ടത്തിന്റെ ചരിത്രത്തെ ആവാഹിച്ച സർഗ്ഗധനനായിരുന്നു പ. പരുമല തിരുമേനി. ക്രൈസ്ത സ്നേഹത്താൽ വ്യക്ത്യന്തര ബന്ധങ്ങളെ പവിത്രീകരിക്കാനും സുരഭിലമാക്കാനും ഉള്ള ആചാര്യസൂചനകൾ അടങ്ങുന്നവയായിരുന്നു ആ കല്പനകൾ. എല്ലാ കല്പനകളിലും ഒരു ആത്മീയഗുരുവിന്റെ ശാന്തമോഹനമായ സ്വരം മുഴങ്ങുന്നു. സ്വകാര്യകത്താണെങ്കിലും അവയ്ക്ക് സാർവ്വത്രിക സ്വഭാവമുണ്ട്. കത്തുകളിൽ കൈകാര്യം ചെയ്തിരിക്കുന്ന വിഷയം നിത്യജീവിതത്തിൽ ഏതൊരു മനുഷ്യനും ഉണ്ടാകുന്നവയാണ്. ഉപദേശരൂപമാണുള്ളത് കത്തുകൾക്ക്. സ്നേഹനിധിയായ ഗുരു ശിഷ്യനെ ഉപദേശിക്കുന്നതുപോലെ. ചില സ്ഥലങ്ങളിൽ ഗുരുശിഷ്യസംവാദത്തിന്റെ സ്വച്ഛന്ദത പ്രത്യക്ഷപ്പെടുന്നു. പിതാവ്, ജ്യേഷ്ഠൻ, വൈദികർ, അൽമായർ തുടങ്ങിയവർക്കെഴുതുന്ന കല്പനകളിലും ആദ്ധ്യാത്മികമായ അചാര്യപദവിയുടെ ഔന്നത്യം പുലർത്തുന്നു. അതുകൊണ്ട് ഈ കല്പനകൾക്ക് കേവലം കുടുംബാംഗങ്ങൾക്കെഴുതുന്ന കല്പനകളുടെ സ്വകാര്യനിഷ്ഠമായ സീമിതത്വം നഷ്ടപ്പെടുന്നു. കല്പനകൾ ജന്മ സമസ്യയുടെ രഹസോപദേശങ്ങളായി രൂപാന്തരപ്പെടുന്നു. ചില വാക്യങ്ങൾക്ക് സൂക്തത്തിന്റെ സാർവ്വകാലികവും സാർവ്വലൗകികവും, ഘനസാന്ദ്രവുമായ സത്ത കിട്ടുന്നതങ്ങനെയാണ്. (അതുകൊണ്ടാണ് സൂക്തങ്ങൾ

SPONSORED BY:- K.T. THOMAS & FAMILY, KODIYATTU HOUSE, KALYAN NAGAR, HYDERABAD

സമാഹരിച്ച് 'വചനസുധ'യാക്കിയത്). ആദ്ധ്യാത്മികമായ ഈ മാനം ഉള്ളതുകൊണ്ടാണ് ഇവിടെ അവ പരസ്യമായി സമാഹരിക്കപ്പെടുന്നത്. ലൗകികമായ അതി നിസ്സാരകാര്യങ്ങളുടെ നേർക്കുപോലും നിത്യജാഗ്രത്തായിരുന്നു തിരുമേനിയുടെ മനസ്സെന്നതിന്, സമൂർത്ത സാക്ഷ്യമാണ് ഈ വാങ്മയം.

ബഹുമുഖവിഷയങ്ങളാണ് കല്പനകൾ. ദൈവം, കുടുംബം, പൂർവ്വികസ്മരണ, ശിക്ഷണം, സത്യദീക്ഷ, വിജാതീയമിഷ്യൻ, വിദ്യാഭ്യാസം, ക്ഷമ, ഭക്തി, വിനയഭാവം, മരണം, പരസ്നേഹം, പ്രാർത്ഥന, രോഗം, സഹിഷ്ണുത, സമാധാനം, ദീർഘക്ഷമ, ദയ എന്നിങ്ങനെ വിപുലവും വിവിധവുമാണ് സ്വകാര്യ കല്പനകളിൽ സ്പർശിതമാകുന്ന വിഷയങ്ങൾ.

പ. തിരുമേനിയുടെ സ്വകാര്യകല്പനകളിൽ ഏറിയ പങ്കും കുടുംബാംഗങ്ങൾക്കാണല്ലോ അയച്ചത്. തന്മൂലം കുടുംബചരിത്രത്തെക്കുറിച്ചുള്ള പശ്ചാത്തല ജ്ഞാനത്തിൽനിന്നും ഇവ വായിക്കുവാൻ. തിരുമേനിക്ക് രണ്ട് ജ്യേഷ്ഠസഹോദരന്മാരും രണ്ട് ജ്യേഷ്ഠസഹോദരികളുമാണുണ്ടായിരുന്നത്. അവരിൽ മൂത്തയാളുടെ പേർ കൂര്യൻ. അദ്ദേഹം വിവാഹിതനായിരുന്നെങ്കിലും സന്താനങ്ങളില്ലാതെ നിര്യാണമടഞ്ഞു. രണ്ടാമത്തെ സഹോദരൻ കുഞ്ഞുവർക്കി. കുഞ്ഞുവർക്കിയുടെ സന്താനപരമ്പരയിൽ പെട്ടവരാണ് ഇന്നുള്ള ചാത്തുരുത്തിൽ കുടുംബാംഗങ്ങൾ. കുഞ്ഞുവർക്കിക്ക് നാല് ആൺമക്കളും, നാലു പെൺമക്കളും ഉണ്ടായിരുന്നു. കൊച്ചുമത്തായി, കൊച്ചുമാത്തു, ചെറിയാങ്കുര്യ, അയ്പോര ഇവരായിരുന്നു ആൺമക്കൾ. തിരുമേനിക്ക് രണ്ട് വയസ്സ് തികയുന്നതിന് മുമ്പ് മാതാവു മരിച്ചു. തന്മൂലം തിരുമേനിയുടെ ബാല്യകാല സംരക്ഷണയിൽ പ്രധാന ഭാരവാഹിത്വം വഹിച്ചത് മൂത്ത സഹോദരി മറിയമാണ്. എല്ലാ കല്പനകളിലും ഈ സഹോദരിയെ സ്നേഹപുരസ്സരം അന്വേഷിക്കുമായിരുന്നു. കല്പനകൾ സഹോദരിയെ കാണിക്കണമെന്ന് നിർബന്ധവുമുണ്ടായിരുന്നു. സ്വകാര്യകല്പനകളിൽ സംബോധന ചെയ്യപ്പെട്ടിട്ടുള്ള കുഞ്ഞുവർക്കി തിരുമേനിയുടെ ജ്യേഷ്ഠനും, കൊച്ചുമത്തായി, കൊച്ചുമാത്തു, ചെറിയാങ്കുര്യ എന്നിവർ പ്രസ്തുത ജ്യേഷ്ഠന്റെ പുത്രന്മാരുമാണ്.

(പ. പരുമല തിരുമേനിയുടെ രചനകൾ സമാഹരിച്ച് ഡോ. സാമുവൽ ചന്ദനപ്പള്ളി 1980-ൽ പ്രസിദ്ധീകരിച്ച *പവിത്ര രചനകൾ* എന്ന ഗ്രന്ഥത്തിൽ നിന്നും).



# പരുമലത്തിരുമേനിയുടെ രചനകൾ: ഭാഷാപരമായ ഒരു അവലോകനം

ഡോ. സി. ജെ. റോയ്

പരുമലത്തിരുമേനിയുടെ രചനകളിലെ ഭാഷാപരമായ സവിശേഷതകളെപ്പറ്റിയുള്ള അന്വേഷണം രചനയെസംബന്ധിക്കുന്ന ചില സാമാന്യ ചിന്തകളോടെ ആരംഭിക്കുന്നതാണ് ഉചിതമെന്നു തോന്നുന്നു. രചനയെന്ന പദത്തിനു നിർമ്മിതിയെന്നാണു നിഘണ്ടുകാരൻ നൽകുന്ന അർത്ഥം. ഏതു നിർമ്മിതിക്കും ആശ്രയമായി ചില അടിസ്ഥാന വിഭവങ്ങളും അവയുടെ ഉപയോഗത്തെ സംബന്ധിക്കുന്ന അംഗീകൃത നിയമങ്ങളും ഉണ്ട്. ഒപ്പം തന്നെ നിർമ്മാതാവിന്റെ വ്യക്തിത്വവും അതുമായി ബന്ധപ്പെട്ട വിവിധ ഘടകങ്ങളും നിർമ്മിതിയെ സാരമായി സ്വാധീനിക്കുന്നു. ഒരളവുവരെ വിരുദ്ധ സ്വഭാവമുള്ള ഈ തലങ്ങളുടെ സമതുലനാവസ്ഥയാണ് നിർമ്മിതിയുടെ വിജയത്തിനു മുഖ്യ നിദാനം. ഭാഷാ നിർമ്മിതികളും ഇതിന് അപവാദമല്ല. പ്രവചനീയമായ മട്ടിൽ പ്രവർത്തിക്കുന്ന സ്വന്തമായ ഏകകങ്ങളുടെയും ഏകകസമൂഹങ്ങളുടെയും വ്യവസ്ഥയാണ് ലോകത്തുള്ള ഏതു ഭാഷയും. വർണ്ണം മുതൽ വാക്യം വരെയുള്ള ഭാഷാ ഘടകങ്ങളുടെ സുഗ്രാഹ്യതയ്ക്കു പിന്നിൽ ഭാഷയെ സംബന്ധിക്കുന്ന വ്യവസ്ഥയാണുള്ളത്. സർവ്വാംഗീകൃതമായ ചില സങ്കല്പനങ്ങളാണ് അതിനെ രൂപപ്പെടുത്തുന്നത്. കാലദേശങ്ങൾ സങ്കല്പനങ്ങളിൽ വരുത്തുന്ന മാറ്റം ഭാഷാവ്യവസ്ഥയിലും പ്രതിഫലിക്കും.

നിലവിലുള്ള ഭാഷാവ്യവസ്ഥയോടു വിധേയത്വം പുലർത്തുമ്പോൾതന്നെ ഓരോ ഭാഷകന്റെയും ജന്മായത്തവും കർമ്മായത്തവുമായ വ്യക്തിത്വം, ഭാഷ ഉപയോഗിക്കുന്ന സാമൂഹ്യ സന്ദർഭം, നിർദ്ദിഷ്ട

ലക്ഷ്യം തുടങ്ങിയവ ഭാഷാപ്രയോഗത്തെ വ്യത്യസ്തമാക്കുന്നു. ആ വ്യത്യസ്തത എങ്ങനെയെല്ലാമെന്നു കൃത്യമായിപ്പറയുക എളുപ്പമല്ലെങ്കിലും പരിചിതമാതൃകകളുടെ അടിസ്ഥാനത്തിൽ അവയുടെ സ്വഭാവം വലിയൊരളവിൽ വെളിപ്പെട്ടിട്ടുണ്ട്. വാക്കുകളുടെ തെരഞ്ഞെടുപ്പ്, വാക്യഘടന, ആലങ്കാരിക സവിശേഷതകൾ, താളം തുടങ്ങിയവയുടെ അടിസ്ഥാനത്തിൽ ഉന്നതം (high), മധ്യമം (middle), അധമം (base) എന്നിങ്ങനെയുള്ള പാശ്ചാത്യരുടെയും മാധുര്യപാരുഷ്യാദികളെ അടിസ്ഥാനമാക്കിയുള്ള വൈദർഭിയും പാഞ്ചാലിയും ഗൗഡിയും പോലുള്ള പൗരസ്ത്യരുടെയും വിഭാഗ കല്പകൾ ഈ വഴിക്കുള്ള ആദ്യകാല നീക്കങ്ങളാണ്. ആര്, ആരോട്, എപ്പോൾ, എന്തിനെപ്പറ്റി എന്നിവയ്ക്കനുസരണമാകണം ഭാഷാരീതിയെന്ന് ഔചിത്യ സങ്കല്പം അനുശാസിക്കുന്നു. വ്യവഹാര ഭാഷാ മാതൃകയിലുള്ളത് (demotic), സാഹിത്യോചിത (hieratic) എന്നിങ്ങനെയൊരു വിഭജനവും പ്രചാരത്തിലുണ്ട്. സാധാരണ മനുഷ്യർ സംഭാഷണ വേളകളിൽ ചെയ്യുന്ന തരത്തിൽ തനിക്കിഷ്ടപ്പെട്ട വസ്തുക്കളുടെ പേരുകൾ, സംഭവവിവരണങ്ങൾ, സ്വകാര്യ മന്ത്രണങ്ങൾ, സംഭവങ്ങളോടുള്ള പ്രതികരണങ്ങൾ, സ്വന്തം നിലപാടുകൾ എന്നിവ ഉൾക്കൊള്ളുന്ന ഉല്ലാസമട്ടിലുള്ള രീതിയാണ് ആദ്യത്തേത്. സുഗ്രാഹ്യതയെ തടസ്സപ്പെടുത്തുന്ന തരത്തിൽ ഘടകങ്ങൾ കെട്ടുപിണഞ്ഞു കിടക്കുന്ന നീണ്ട വാക്യങ്ങൾ, അലങ്കാര പ്രയോഗങ്ങൾ, പ്രതീക-ബിംബ കല്പനകൾ എന്നിവയിലുള്ള ധാരാളിത്തം എന്നിവ സാഹിത്യഭാഷയിൽ സാധാരണമാണ്. സാഹിത്യത്തെ സാധാരണക്കാരിൽ നിന്ന് അകറ്റി നിർത്തിയ മുഖ്യ ഘടകവും അതായിരുന്നു. ഔപചാരികം, അനൗപചാരികം, ആചാരപരം തുടങ്ങിയ ഭേദകല്പനകളും പ്രചാരത്തിലുണ്ട്.

എഴുത്തുകാരനെ മറ്റ് എഴുത്തുകാരിൽ നിന്നു വേർതിരിക്കുന്ന വ്യക്തിത്വ സവിശേഷതകളായി ഭാഷാ രീതിയെ അഥവാ ശൈലിയെ കാണുന്നവരുണ്ട്. അത് ഒരു പ്രശംസയാകണമെന്നില്ല. അതു നല്ലതായി ചിലർക്കുതോന്നുമ്പോൾ ചീത്തയായി മറ്റു ചിലർക്കു തോന്നാം. ആശയങ്ങൾ സുവ്യക്തമായി അവതരിപ്പിക്കുന്നതിനുള്ള തന്ത്രങ്ങളെയും ശൈലിയെന്നു പറയാറുണ്ട്. ബുദ്ധിപരമായ ചിന്തകളുടെ അവതരണവുമായി അതു ബന്ധപ്പെട്ടിരിക്കുന്നു. കഥയും കവിതയും പോലെയുള്ള രചനകൾക്ക് അത് അത്ര തന്നെ പ്രസക്തമല്ല. ആശയങ്ങളെക്കാൾ അതതു സന്ദർഭങ്ങളിലെ വികാരങ്ങൾക്കും അനുഭൂതി വിശേഷങ്ങൾക്കും ആണല്ലോ അവയിൽ പ്രാമുഖ്യം. യുക്തി സഹമാകണമെന്നില്ല അവ. വൈജ്ഞാനിക രചനകളുടെ സ്ഥിതി അതല്ല. യുക്തി പരതപരമപ്രദാനമാണ് അവയിൽ, പ്രത്യക്ഷമോ പരോക്ഷമോ ആകാം അത്.




ഏതു രചനയിലും അവശ്യം പാലിക്കേണ്ട ചില നിയമങ്ങളുണ്ട്. അവ്യക്തത പാടില്ല. അനൗചിത്യങ്ങൾ ഒഴിവാക്കണം. ഭാഷാവ്യവസ്ഥയുമായി ബന്ധപ്പെട്ട വ്യാകരണ നിയമങ്ങൾ അനുസരിക്കുക. അങ്ങനെ വരുമ്പോൾ വൈയക്തികവും സാർവ്വത്രികവുമായ സവിശേഷതകളുടെ സമ്പൂർണ്ണ ലയനമാണ് ഉത്തമ ഭാഷാ രീതി.

## പരുമലത്തിരുമേനിയുടെ രചനകൾ

തന്റെ ജനമായ ആടുകൾക്കുവേണ്ടി സ്വന്തം ജീവരക്തമൊഴുക്കിയ വലിയൊരു ഇടയനായിരുന്നല്ലോ ക്രിസ്തു. ആ കാല്പാടുകൾ പിൻതുടരുന്നവരെന്ന നിലയിൽ ക്രൈസ്തവ വൈദികർ ഇടയരെന്നു പരാമർശിക്കപ്പെടുന്നു. തുമ്പമൺ, നിരണം, കൊല്ലം എന്നീ ഭദ്രാസനങ്ങളുടെ സംയുക്ത ഇടയനായി പ്രവർത്തിച്ച് പള്ളികളും പള്ളിക്കൂടങ്ങളും സ്ഥാപിച്ചും രോഗികളെയും അനാഥരെയും ശുശ്രൂഷിച്ചും സുവിശേഷം പ്രസംഗിച്ചും കലഹങ്ങളും അഭിപ്രായ ഭിന്നതകളും പരിഹരിച്ചും ജീവിച്ച ഒരു നല്ല ഇടയനായിരുന്നു പരുമലത്തിരുമേനി. വിശുദ്ധവും പ്രാർത്ഥനാപൂർണ്ണവും സേവന നിരതവും സ്നേഹനിർഭരവുമായ ആ ജീവിതരീതിയാണ് പരിശുദ്ധനെന്ന അസാധാരണ പദവിക്ക് തിരുമേനിയെ അർഹനാക്കിയത്. സമുന്നത വ്യക്തിത്വത്തിനു തീർത്തും ഇണങ്ങുന്ന തരത്തിലുള്ളവ ആയിരുന്നു പ്രവൃത്തികൾക്കൊപ്പം അദ്ദേഹത്തിന്റെ വാക്കുകളും. രചനകളെ സംബന്ധിച്ചിടത്തോളം ഭദ്രാസനാധിപനെന്ന നിലയ്ക്കു തന്റെ അധികാരപരിധിയിൽ പെടുന്ന വിശ്വാസികൾക്കായി എഴുതിയ ഇടയ ലേഖനങ്ങളും സ്വകാര്യ കത്തുകളുമാണ് നമുക്ക് അധികം കിട്ടിയിട്ടുള്ളത്. അവയിൽ നിന്നു വേറിട്ടു നിൽക്കുന്ന ഊർശ്ലേം യാത്രാവിവരണം എന്ന സഞ്ചാര സാഹിത്യ കൃതിയും തിരുമേനിയുടെ രചനകളിൽ ഉൾപ്പെടുന്നു.

## ഇടയ ലേഖനങ്ങളും കത്തുകളും

സഭയുടെ വിശ്വാസപരവും പ്രബോധനപരവുമായ പ്രമാണ രേഖകളാണ് ഇടയ ലേഖനങ്ങൾ. രൂപഘടനയിൽ പൂർവ്വ മാതൃകകളെ അവ പിൻതുടരുന്നു. ഭദ്രാസനാധിപന്റെ പേരിനും മുദ്രയ്ക്കും താഴെ ആചാരപരമായ ആശംസയിലും സംബോധനയിലും ആരംഭിച്ച് സഭയുടെ വളർച്ചയ്ക്കും ഉയർച്ചയ്ക്കുമുള്ള വഴികൾ നിർദ്ദേശിച്ച് ആശിർവാദത്തിൽ അവസാനിക്കുന്ന രൂപഘടനയാണ് ഇടയലേഖനങ്ങൾക്കുള്ളത്. ഭദ്രാസന

SPONSORED BY:- P.P. KURIAN AND FAMILY, SECUNDERABAD (AP)

പരിധിയിൽ വരുന്ന “ഇടവകകളിൽപ്പെടുന്ന പള്ളികളുടെ വികാരിമാരും ദേശത്തുപട്ടക്കാരും പള്ളി കൈക്കാരന്മാരും ശേഷം ജനങ്ങളും കൂടി ക്കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ് എന്നാണു പൊതുവെ കാണുന്ന ആശംസ. പ്രിയമുള്ളവരേ എന്നു സംബോധന. ലേഖനം ദീർഘമെങ്കിൽ സംബോധന ആവർത്തിക്കും. നമ്മുടെ കർത്താവായ യേശുമിശിഹാ യുടെ കൃപയും വാഴ്വും നിങ്ങളെല്ലാവരോടും കൂടെ സദാ വർദ്ധിച്ചിരി ക്കുമാറാകട്ടെ. അതു കൃപ നിറഞ്ഞിരിക്കുന്ന മാതാവിന്റെയും സകല പരിശുദ്ധന്മാരുടെയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ” എന്ന് ആശിർവാദം. നവീകരണ പ്രസ്ഥാനവും പ്രൊട്ടസ്റ്റന്റ് മിഷനറിമാരുടെ പ്രവർത്തനങ്ങളും മലങ്കര സഭയിൽ ആദ്യന്തര ശൈഥില്യത്തിനു തുട ക്കമിട്ട ഒരു കാലഘട്ടമായിരുന്നല്ലോ ഭദ്രാസനാധിപനെ നിലയ്ക്കുള്ള പരുമലത്തിരുമേനിയുടെ ഭരണകാലം. സഭാംഗങ്ങളുടെ വിശ്വാസ ഭദ്ര തയ്ക്കു വന്നു ചേർന്നു ചാഞ്ചല്യം നീക്കി അജപാലകന്റെ സ്നേഹാ ധികാരങ്ങളുടെ സ്വരത്തിൽ ധാർമ്മികവും ശിക്ഷണ വരവും സൈദ്ധാ ന്തികവുമായ ഉപദേശങ്ങളും നിർദ്ദേശങ്ങളും ശാസനകളും നൽകുന്ന വയാണ് പരുമലത്തിരുമേനിയുടെ ഇടയ ലേഖനങ്ങൾ. ഗൗരവയുക്ത മായ സംഭാഷണ ശൈലിയിലാണ് അവയുടെ രചന. പൂർവ്വ മാതൃകകളുടെ സ്വാധീനം ഒരുതരം ഘനീകൃത സ്വഭാവം അതിന് ഉള വാക്കിയിട്ടുണ്ട്. “നമ്മുടെ സമുദായത്തിന് ഏതൽക്കാലം ഭവിച്ചിട്ടുള്ള കുഴപ്പങ്ങൾ അതിന്റെ ലൗകീക വിഷയങ്ങളിൽ മാത്രമല്ല ആത്മീയ മായും നേരിട്ടു വളരെ പരിതാപാവസ്ഥയിൽ ആയിത്തീർന്നിരിക്കുന്നു വെന്നും നമുക്കു ചുറ്റുമുള്ള ഇതര സഭക്കാർ തങ്ങളുടെ അത്യുത്സാഹ ത്താൽ അവരുടെ വിശ്വാസരീതിക്കടുത്ത സഭാ ഭരണത്തിൽ നാൾക്കു നാൾ ഉയർന്നുവരുന്നുവെന്നുള്ളതു നമുക്കു പ്രത്യക്ഷപ്പെട്ടും നാം അതി നാൽ ലജ്ജിച്ചും വരുന്നതിൽ വച്ചു ദൈവത്തെയും തന്റെ തിരുസഭ യെയും സ്നേഹമുള്ളവരിൽ ആർക്കും വ്യസനം തോന്നാതിരിക്കയി ല്ലല്ലോ “എന്ന മട്ടിൽ ഇവയിൽ കാണുന്ന ഭാഷാരീതിക്കു പാതിരി മല യാളത്തോടാണ് അടുപ്പം.

കത്തുകൾ പൊതുവെ അടുത്ത ബന്ധു ജനങ്ങൾക്ക് അയച്ചവയാ ണ്. അനൗപചാരികവും കാര്യമാത്ര പ്രസക്തവുമാണ് അവ. സാമ്പ ത്തികവും ആരോഗ്യപരവുമായ അന്വേഷണങ്ങളും അഭിപ്രായ പ്രകട നങ്ങളും ആണ് അവയിൽ അധീക പങ്കിന്റെയും ഉള്ളടക്കം. പ്രാർത്ഥ നയുടെ മധ്യസ്ഥതയിൽ ആണ് അവസാനം. ലാളിത്യത്തിന്റെ സൗന്ദ ര്യമാണ് പരുമലത്തിരുമേനിയുടെ കത്തുകളിൽ കാണുന്ന മുഖ്യ ഭാഷാ സവിശേഷത.




## ഊർശ്ലേം യാത്ര

മുകളിൽ പറഞ്ഞവയിൽ നിന്നു വ്യത്യസ്തവും മൗലികമെന്നു വിശേഷിപ്പിക്കാവുന്നതുമായ കൃതിയാണ്. "ഊർശ്ലേം യാത്രാ വിവരണം." വിശുദ്ധ നാട്ടിലേക്കുള്ള യാത്രയിൽ തനിക്കുണ്ടായ അപൂർവ്വാനുഭവങ്ങൾ അത്തരമൊരു യാത്രയ്ക്കു അവസരം കിട്ടാത്ത തന്റെ സഭാംഗങ്ങളുമായി പങ്കു വയ്ക്കുകയായിരുന്നു ഊർശ്ലേം യാത്രാ വിവരണത്തിന്റെ രചനയ്ക്കു പിന്നിൽ പരുമലത്തിരുമേനിക്കുണ്ടായിരുന്ന ലക്ഷ്യം. ആ ലക്ഷ്യം പരമാവധി സാധിക്കത്തക്ക തരത്തിലാണ് കൃതി സംവിധാനം ചെയ്തിട്ടുള്ളത്. യാത്രയ്ക്കുള്ള തയ്യാറെടുപ്പ്, ബോംബെ നഗരത്തിലുണ്ടായ അനുഭവങ്ങൾ എന്നിവയുടെ വിവരണത്തോടെ ആരംഭിച്ച് തീവണ്ടിയിലും കപ്പലിലുമായി വിശുദ്ധനാട്ടിൽ എത്തിച്ചേർന്നതിന്റെയും ക്രിസ്തുദേവന്റെ ജനനവും ജീവിതവും മരണവുമായി ബന്ധപ്പെട്ട സ്ഥലങ്ങളുടെയും സ്ഥാപനങ്ങളുടെയും ദൃശ്യം പകർന്ന ആത്മഹർഷത്തിന്റെയും കഥകൾ ആണ് കൃതിയിലുള്ളത്. അനുഭവങ്ങൾ അങ്ങനെ തന്നെ അവതരിപ്പിക്കുന്നതിനു പകരം അവ ഉളവാക്കുന്ന വൈകാരിക പ്രവണതകളും ഭാവാനുഭംഗികളും ഉൾക്കൊണ്ടിരിക്കുന്നുവെന്നതാണ് സാഹിത്യമെന്ന പദവിക്ക് ഇതിനെ അർഹമാക്കുന്നത്. പരുമലത്തിരുമേനിയുടെ വിശിഷ്ട വ്യക്തിത്വത്തിന്റെയും ജീവിത വീക്ഷണത്തിന്റെയും അനാവരണമെന്ന നിലയിലും ശ്രദ്ധേയമാണ് ഊർശ്ലേം യാത്രാവിവരണം.

ഒരു നൂറ്റാണ്ടു മുമ്പു മദ്ധ്യകേരളത്തിൽ നിലവിലിരുന്നതും സാരമായ മാറ്റങ്ങൾക്ക് ഇനിയും വിധേയമായിട്ടില്ലാത്തതുമായ നിത്യവ്യവഹാര ഭാഷയിലാണു ഊർശ്ലേം യാത്രാ വിവരണത്തിന്റെ രചന. യാത്രയ്ക്കിടയിൽ എഴുതിയ സാധാരണമട്ടിലുള്ള കുറിപ്പുകൾ അല്പം ചില മാറ്റങ്ങൾ വരുത്തി ഗ്രന്ഥരൂപത്തിലാക്കുകയാണു തിരുമേനി ചെയ്തത്. അകൃത്രിമമായ ലഘുവാക്യങ്ങളിലുള്ള ഗ്രന്ഥ ഗാത്രത്തിൽ നിന്നു വേറിട്ടു നിൽക്കുന്നു പിന്നീടെഴുതിച്ചേർത്തതെന്നു കരുതാവുന്ന ആമുഖം. "വിശുദ്ധ വേദപുസ്തകത്തിൽ അടങ്ങിയിരിക്കുന്ന പ്രധാന ചരിത്ര സംഭവങ്ങൾ നടന്ന സ്ഥലവും ദാവീദ് മുതലായ രാജാക്കന്മാരുടെ രാജധാനിയും ലോകരക്ഷകനായ യേശു മിശിഹായുടെ കാൽപാദങ്ങളാലും ലോകത്തിന്റെ പാപങ്ങളെ നീക്കിക്കളയുന്ന ദിവ്യ കുഞ്ഞാടിന്റെ ജീവബലിയാലും ശുദ്ധീകരിക്കപ്പെട്ട ഊർശ്ലേം പട്ടണവും അതിൽ സ്ഥാപിച്ചിട്ടുള്ള വിലയേറിയ മാണിക്യങ്ങളാകുന്ന കർത്താവിന്റെ കബർ മുതലായ പരിശുദ്ധ സ്ഥലങ്ങളും സന്ദർശിച്ച് അനുഗ്രഹങ്ങളെ പ്രാപിക്കണമെന്നു വളരെ

SPONSORED BY:- R.R. RUBBER PRODUCTS, KATTEDAN, HYDERABAD-500077

നാളുകളായി നമ്മിൽ ആഗ്രഹം ജനിച്ചിരുന്നു" എന്ന അതിദീർഘവും അലങ്കാര ബഹുലവുമായ ആദ്യ വാക്യവും തൊട്ടു പിന്നാലെ വരുന്ന ഏതാനും വാക്യങ്ങളും ഒഴിവാക്കിയാൽ ഭാഷാരീതികളെ സംബന്ധിച്ച ചർച്ചയിൽ പരാമർശിച്ച സംഭാഷണ ഭാഷാ സവിശേഷതകളാണ് ഊർശ്ലേം യാത്രാവിവരണത്തിൽ തെളിഞ്ഞു കാണുന്നത്. വിവരണ സന്ദർഭങ്ങൾക്കനുസരിച്ച് അവയുടെ സ്വഭാവത്തിൽ മാറ്റം വരുന്നുമുണ്ട്. ആമുഖ വാക്യങ്ങളിലെ സാഹിത്യ ഭാഷയിൽ നിന്നു വ്യവഹാര ഭാഷയിലേയ്ക്കുള്ള നീക്കം ശ്രദ്ധിക്കുക.

"ബോംബെയിൽ ഞങ്ങൾക്കു വിചാരിച്ചതിൽ അധികം താമസം നേരിട്ടതിനാൽ പട്ടണത്തിന്റെ എല്ലാ ഭാഗങ്ങളെയും സഞ്ചരിച്ചു കാണുവാൻ സമയം ധാരാളം കിട്ടി. കാഴ്ചയ്ക്ക് ഇത്രയും മനോഹരവും വലിപ്പവുമായ ഒരു പട്ടണം ഞങ്ങളുടെ യാത്രയിൽ എങ്ങും കണ്ടിട്ടില്ല. തുറമുഖം ഇന്ത്യയിൽ പ്രഥമ ഗണനീയമാകുന്നു."

തുറമുഖത്തു നങ്കൂരമടിച്ചു കിടക്കുന്ന കപ്പലുകളുടെ രാത്രികാല ദൃശ്യത്തിൽ ഗ്രന്ഥകാരന്റെ ഭാവന ചിറകു വിടർത്തുന്നു: "രാത്രി ഇവയിലെ വിളക്കുകൾ കൊണ്ടു കടൽ മുഴുവൻ പ്രകാശിക്കുന്നു. ഇവയുടെ പാമരങ്ങളും ചിമ്മിനികളും ദൂരെക്കണ്ടാൽ ശിഖരങ്ങൾ ഛേദിച്ച വൃക്ഷങ്ങളാൽ നിബിഡമായ ഒരു വലിയ വനമോ എന്നു തോന്നിപ്പോകും."

കപ്പൽയാത്ര ഉള്ളിലുണർത്തിയ ഭീതിയുടെ അനുഭവം വായനക്കാരിലേയ്ക്കു സംക്രമിപ്പിക്കാൻ വേദപുസ്തക പരിചയം ഉപയോഗപ്പെടുത്തുന്നു: "ബോംബെയിൽ നിന്നു കപ്പലിൽ ഉള്ള യാത്ര നോഹയുടെ പെട്ടകത്തെയാണ് അനുസ്മരിപ്പിക്കുന്നത്. പെട്ടകത്തിൽ എട്ടാത്മാക്കളെ പ്രളയത്തിൽ നിന്നു രക്ഷിച്ച കർത്താവ് കപ്പലിൽ ഉള്ള ഞങ്ങൾ എട്ടാത്മാക്കളെ സമുദ്രത്തിന്റെ വായിൽ നിന്നു രക്ഷിക്കാൻ ഞങ്ങൾ വ്യസനപൂർവ്വം പ്രാർത്ഥിച്ചു."

സൂക്ഷ്മവും അകൃത്രിമവുമാണു വിവരണം. കുറച്ചു വാക്കുകളിൽ, ചെറിയ വാക്യങ്ങളിൽ .

പോർട്ട് സെയ്ദിനെപ്പറ്റി പറയുന്നു. "പട്ടണം ചെറുതെങ്കിലും വെടിപ്പുള്ളതും ഭംഗിയുള്ളതുമാകുന്നു. മൂന്നും നാലും നിലയുള്ള കെട്ടിടങ്ങൾ പലതുണ്ട്. ഭൂമിക്കു കീഴെ ഒരു നില ഉൾപ്പെടെ ഒൻപതു നിലയുള്ള ഒരു ഹോട്ടൽ ഇവിടെക്കണ്ടു."

മറ്റൊരു ഉദാഹരണം; അഞ്ചര മണിക്കു ഊർശ്ലേം സ്റ്റേഷനിൽ ഞങ്ങൾ എത്തി. യോപ്പാ മുതൽ കുറേ ഇട നീർനാരകം, ചെറുനാരകം, മുസിറി ഇ




വകകളുടെ തോട്ടങ്ങളും വളരെ വിസ്താരവും ഫലവത്തുമുള്ള ഒരു മൈതാനവും കണ്ടു. ഷാരോൺ മരുഭൂമിയെന്നാണ് ഇതിനെക്കുറിച്ചു കിട്ടിയ അറിവ്. ഇവിടെ യവം, ഗോതമ്പ് ഈ കൃഷികൾ ധാരാളമുണ്ടായിരുന്നു."

വിശുദ്ധ കബറിടത്തിന്റെ ദർശനം തിരുമേനിയിൽ ഉളവാക്കിയ ആത്മൂതാദരങ്ങൾ താഴെക്കാണുന്ന തരത്തിൽ ആവിഷ്കാരം നേടുന്നു:

"കബർ ഇരിക്കുന്ന ക്യ്ന്തോ എന്ന കെട്ടിടത്തിന്റെ മധ്യഭാഗത്തുള്ള വൃത്താകാരമായ കൂടാരത്തിലെ വളവുവാതിലുകളും തങ്കവേലകളും അലങ്കാരങ്ങളും കണ്ടാൽ സ്വർഗ്ഗലോകമോയെന്നു സംശയിച്ചുപോകും. ശുദ്ധ സ്വർണ്ണവും വെള്ളിയും കൊണ്ടു തന്നെ ഉണ്ടാക്കപ്പെട്ട വിളക്കുകൾ അണിയണിയായി തൂക്കപ്പെട്ടിരിക്കുന്നതും അവ സ്വർണ്ണത്തുടലുകളിലും വെള്ളിത്തുടലുകളിലും തൂങ്ങി പ്രകാശിക്കുന്നതും കണ്ടാൽ കണ്ണുമഞ്ചുമെന്നല്ലാതെ ഒന്നും പറവാനില്ല.

## കടംകൊണ്ട പദങ്ങൾ

നിലവിലിരുന്ന മാനക മലയാള ദേശ്യ ഭാഷയിൽ എഴുതിയ ഊർശ്ലേം യാത്രാ വിവരണത്തിലും ഇടയ ലേഖനങ്ങളിലും ഏറെ വിദേശ പദങ്ങൾ തദ്ഭവമായും തത്സമമായും പ്രവേശനം നേടിയിട്ടുണ്ട്. മദ്ബഹാ, മാമോദീസാ, കുർബ്ബാന, ശ്ലീഹന്മാർ, ത്രോണോസ്, ഹൈക്കലാ, ക്ദോസ്കുദിശാ എന്നിങ്ങനെ മലങ്കര സഭയിലെ ആരാധനാ ക്രമങ്ങളിലും പ്രാർത്ഥനകളിലും കാണുന്നവയാണ് വിദേശ പദങ്ങളിലധികവും. സിക്രട്ടരി, മെസ്തർ, കൊൺസൽ, പിസാ, തഫാൽ, ഡാക്കർ, തുടങ്ങിയവ ഇംഗ്ലീഷിൽ നിന്നു കടം കൊണ്ടവയാണ്. പ്രഥമ ഗണനീയം, സ്നാന പാനാദികൾ, ബ്രഹ്മാണ്ഡം തുടങ്ങിയ സംസ്കൃത പദങ്ങൾ അവിടവിടെ ചിതറിക്കടക്കുന്നുവെങ്കിലും അവ ആശയ ഗ്രഹണത്തിനു പ്രതിബന്ധമാകത്തക്കവണ്ണം അധികമല്ല. സാംസ്ക്കാരിക ഉല്പന്നങ്ങളെന്ന നിലയിൽ അന്യമായ ആശയങ്ങളോടൊപ്പം അവയുടെ ശബ്ദ പ്രതീകങ്ങളായ പദങ്ങളെയും സ്വാംശീകരിക്കുന്ന ആദരണീയ മനോഭാവമാണ് അതു പ്രകടമാക്കുന്നത്. തന്റെ അനുഭവങ്ങളിൽ പങ്കുചേരുന്ന സഭാംഗങ്ങളിൽ ഭൂരിഭാഗവും സാഹിത്യത്തിൽ അറിവോ താല്പര്യമോ ഇല്ലാത്തവരാണെന്നും അവർക്കിണങ്ങുന്ന നിത്യവ്യവഹാര ഭാഷ തന്നെയാകണം രചനകളിലുണ്ടാകേണ്ടതെന്നും കരുതുകയും ആ സമീപനം പരമാവധി പ്രാവർത്തികമാക്കുകയും ചെയ്തു പരുമലത്തിരുമേനി.



# വിശുദ്ധ ലിഖിതങ്ങളുടെ നാൾവഴി

## (പ. പരുമല തിരുമേനിയുടെ കല്പനബുക്കുകൾ ഒരു പഠനം)

ജോയ്സ് തോട്ടയ്ക്കാട്

**കേ**രളക്കരയിൽ പരിശുദ്ധിയുടെ പരിമളം തൂകിയ വിശുദ്ധ നാണ് പരുമല തിരുമേനി എന്നറിയപ്പെടുന്ന ചാത്തുരുത്തിൽ ഗീവറു ഗീസ് മാർ ഗ്രിഗോറിയോസ്. പ്രാർത്ഥന, നോമ്പ്, ഉപവാസം എന്നിവയി ലൂടെ വിശുദ്ധിയുടെ സോപാനങ്ങൾ കയറിയ ഈ പരിശുദ്ധൻ നല്ലൊരു അജപാലകനായിരുന്നു.

നിരണം, തുമ്പമൺ, കൊല്ലം എന്നീ മൂന്നു ഭദ്രാസനങ്ങളുടെ 'വലിയ ഇടയ'നായിരുന്ന തിരുമേനി തന്റെ അജപാലന ദൗത്യത്തിനായി ഒരു ദിവസം പത്തും പതിനഞ്ചും 'എഴുത്തുകൾ' വിവിധ സ്ഥലങ്ങളിലേക്ക് എഴുതിയിട്ടുണ്ട്. ഇതിൽ ഏറെയും പള്ളികൾക്കും വ്യക്തികൾക്കുമുള്ള കല്പനകളാണ്. കൂടാതെ സ്വകാര്യ കത്തുകളും ഇടയലേഖനങ്ങളും ഇതിൽ ഉൾപ്പെടുന്നു. എഴുത്തുകൾ / കല്പനകൾ അയച്ചതിന്റെ ഹ്രസ്വ മായ വിവരങ്ങൾ രേഖപ്പെടുത്തി വയ്ക്കുന്നതിൽ മെത്രാപ്പോലീത്താ അതീവ ശ്രദ്ധാലുവായിരുന്നു. 'എഴുത്തുകളുടെ നമ്പർ ബുക്ക്' എന്നാണ് ഈ വിവരങ്ങൾ രേഖപ്പെടുത്തി വയ്ക്കുന്ന ബുക്കിന് മെത്രാപ്പോലീത്താ നൽകിയ പേര്. ഇതിൽ ഓരോ ദിവസവും അയച്ചിട്ടുള്ള കല്പനകളെ ക്കുറിച്ചും സ്വകാര്യ കത്തുകളെക്കുറിച്ചും, അതിലെ ആശയത്തിന്റെ സംഗ്രഹത്തെക്കുറിച്ചും പ്രതിപാദിച്ചിട്ടുണ്ട്.

പരുമല തിരുമേനി സ്വകാര്യമായും പൊതുവായും അയച്ചിട്ടുള്ള എഴു ത്തുകളുടെ സംഗ്രഹീതമായ ആശയങ്ങൾ ഉൾക്കൊള്ളിച്ചുകൊണ്ടുള്ള 'എഴുത്തുകളുടെ നമ്പർ ബുക്കു'കളിൽ ചില ഹ്രസ്വവും ദീർഘവുമായ




കല്പനകളുടെ വിവരണങ്ങളും ചില കല്പനകൾ പൂർണ്ണമായും ചിലത് ഭാഗികമായും എഴുതിയിട്ടുണ്ട്. അതിനാൽ ഈ ബുക്കുകൾക്ക് പ്രത്യേക സ്ഥാനമുണ്ട്. പരുമല തിരുമേനിയുടെ ഭാഷാ ശൈലിയെക്കുറിച്ചും, മലയാള ഭാഷയുടെ 19-ാം നൂറ്റാണ്ടിന്റെ ആദ്യ പാദത്തിലെ വികാസപരിണാമങ്ങളെക്കുറിച്ചും, മലങ്കരസഭയുടെ ചരിത്രത്തെക്കുറിച്ചും പഠനം നടത്തുന്ന ഗവേഷകർക്കിതു അമൂല്യ രേഖകളായിത്തീരുന്നു.

അത്യന്താധുനിക സങ്കേതങ്ങൾ ആശയ സംവേദനത്തെ സ്വാധീനിക്കുന്നതിനു മുമ്പ് കത്തുകൾ ആയിരുന്നു ആശയവിനിമയോപാധികളിൽ മുഖ്യ സ്ഥാനം വഹിച്ചിരുന്നവ. അതുകൊണ്ടു തന്നെ കത്തുകൾ ആ കാലത്തിലെ മനുഷ്യ ജീവിതത്തിന്റെ തനിമയെ അതേപടി പ്രതിഫലിപ്പിക്കുന്നു. കത്തെഴുതുന്നയാൾ ഒരു സാമുദായികാചാര്യനും, ഭരണാധികാരിയും, ആത്മീയ പുരുഷനും കൂടിയാണെങ്കിലോ? എങ്കിൽ സംശയമില്ല, ആ കത്തുകൾ ചരിത്രമായി തന്നെ എന്നും ജീവിക്കും. ഈ പ്രാധാന്യമാണ് പരിശുദ്ധ പരുമല തിരുമേനിയുടെ കല്പനകൾക്കും കത്തുകൾക്കും ഉള്ളത്.

'എഴുത്തുകൾ'ക്കായി പ്രത്യേക സ്ഥലമോ സാഹചര്യങ്ങളോ പരുമല തിരുമേനി ആഗ്രഹിച്ചിരുന്നില്ല. പരുമലയിലോ പഴയ സെമിനാരിയിലോ താമസിക്കുമ്പോഴും, വിവിധ സ്ഥലങ്ങളിലെ ഇടവകകളിൽ പാർക്കുമ്പോഴും എല്ലാം 'എഴുത്തുകൾ' അയയ്ക്കുന്നതിന് സമയം കണ്ടെത്തിയിരുന്നു. ഓരോ കത്തിലും അത് എവിടേക്ക് അയയ്ക്കുന്നെന്നും എവിടെ നിന്ന് അയയ്ക്കുന്നെന്നും വളരെ കൃത്യമായി രേഖപ്പെടുത്തിയിട്ടുണ്ട്.

ശുദ്ധമായ മലയാള ഭാഷയിൽ പ്രാവീണ്യവും വൈഭവവും പരുമല തിരുമേനിക്കുണ്ടായിരുന്നു. മൗനത്തിന്റെയും ധ്യാനത്തിന്റെയും നിസ്തുലമായ ധന്യമുഹൂർത്തങ്ങളിൽ രൂപപ്പെട്ടിട്ടുള്ളതാവണം പല എഴുത്തുകളും. ആരാധനാ ജീവിതത്തിനു ശേഷമുള്ള സമയങ്ങളിൽ നിരന്തരമായി എഴുതുവാനുള്ള സിദ്ധിയും സഹിഷ്ണുതയും പരുമല തിരുമേനിക്കുണ്ടായിരുന്നു.

## കത്തുകളിൽ കലാസൗന്ദര്യം

മലയാള സാഹിത്യത്തിൽ 'കത്തുകളുടെ' സാഹിത്യമൂല്യം പഠനമാക്കിയിട്ടില്ല. അസാധാരണ വ്യക്തിപ്രഭാവമുള്ളവർ എഴുതിയ കത്തുകൾ

അനന്തര തലമുറയ്ക്കായി സമാഹരിച്ച് പ്രസിദ്ധീകരിക്കാവുന്നതാണ്. കത്തുകൾ വ്യക്തികൾ തമ്മിലുള്ള ആശയസംവേദനമാണ്. ഇതിൽ വ്യക്തിത്വവും ആത്മാർത്ഥതയും പ്രതിഫലിക്കും.

വ്യക്ത്യാന്തര ബന്ധങ്ങളെ പവിത്രീകരിക്കുവാനും സുരഭിലമാക്കുവാനുമുള്ള ആചാര്യ സൂചനകളായിരുന്നു പരുമല തിരുമേനിയുടെ കത്തുകൾ. എല്ലാ കത്തുകളിലും ഒരു ആത്മീയ ഗുരുവിന്റെ സ്വരം മുഴങ്ങുന്നു. സ്വകാര്യ കത്താണെങ്കിലും അവയ്ക്ക് സാർവ്വത്രിക സ്വഭാവമുണ്ട്.

പരുമല തിരുമേനിയുടെ 'നമ്പർ ബുക്കുകൾ' പരിശോധിക്കുമ്പോൾ, വിവിധ ദേശത്തേക്കും വ്യക്തികൾക്കും നിരവധി എഴുത്തുകൾ അയച്ചതായി കാണുന്നു. ഒരു വിഷയം തന്നെ പലർക്കും എഴുതിയിരുന്നു. വൈദികരോടും, വ്യക്തികളോടും, ഉറ്റബന്ധം പുലർത്തിയിരുന്നതിന് തെളിവാണ് പരുമല തിരുമേനിയുടെ കത്തുകൾ.

കല്പനകളിലെ ഗദ്യഘടന ചില അവസരങ്ങളിൽ ആകർഷകമല്ല. ദീർഘമായ പ്രബോധനങ്ങൾ സങ്കീർണ്ണമായ വാചകത്തിൽ അവതരിപ്പിച്ചിരിക്കുന്നു. നിരവധി ആശയങ്ങൾ മുത്തുകൾ പോലെ കൊരുത്ത് ദീർഘമായ വാചകമാക്കിയിരിക്കുന്നു. ഇത് അക്കാലത്തെ ഔദ്യോഗിക കല്പനകളുടെ ഭാഷാ ഘടനയായിരുന്നു. ഔദ്യോഗികവും ഭരണപരവുമായ ലേഖനങ്ങളിലും കുറിപ്പുകളിലും ഇന്നും ഇതേ ശൈലിയാണ് പിന്തുടരുന്നത്.

പരുമല തിരുമേനിയുടെ സ്വകാര്യ കത്തുകൾ വളരെ ആകർഷകമാണ്. കത്തുകളിൽ കലാസൗന്ദര്യമുണ്ട്. വ്യക്തിബന്ധങ്ങളുടെ ഊഷ്മളതയും നാഡി സ്പന്ദനവും ഇതിൽ നിന്നും തിരിച്ചറിയാം. പരുമല തിരുമേനിയുടെ കത്തുകളെക്കുറിച്ച് ഡോ. കെ. എം. തരകൻ പറയുന്നു:

'*വിശിഷ്ട വ്യക്തികളുടെ ഏതു തരം കത്തുകളും അമൂല്യങ്ങളാണ്. അവയെല്ലാം ആത്മദർപ്പണങ്ങളാണല്ലോ. പരുമല തിരുമേനിയുടെ മനസ്സിന്റെ നൈർമ്മല്യം ഓരോ കത്തിലും വെളിപ്പെടുന്നു. അവിടുന്ന് അലൗകികനായിരുന്നു. എങ്കിലും വ്യവഹാര ലോകത്തിൽ സത്യസന്ധമായും പ്രായോഗിക ബുദ്ധിയോടു കൂടിയും ഇടപെടണമെന്ന് നമ്മെ ബോദ്ധ്യപ്പെടുത്തുന്നു*' (ഡോ. കെ. എം. തരകൻ, *ഓർത്തഡോക്സ് പഠനങ്ങൾ*, എം. ഒ. സി., ദേവലോകം, 1990, പേജ് 7).

പരുമല തിരുമേനിയുടെ ഓരോ കത്തിലും ആത്മീയ പ്രബോധനങ്ങളും സാന്മാർഗ്ഗിക ഉപദേശങ്ങളും നിറഞ്ഞു നിൽക്കുന്നു. ശൈലിയുടെ സരളതയും, പ്രസാദകവർദ്ധകമായ നേരിയ നർമ്മവും ഇവ




വായിക്കുന്നതു സുഖകരമായ ഒരനുഭവമാക്കിത്തീർക്കുന്നു. പതിത സേവകനായ മെത്രാപ്പോലീത്തായുടെ മനുഷ്യസ്നേഹത്തിന്റെ ആഴവും, ഈശ്വരനിലുള്ള വിശ്വാസത്തിന്റെ പരിശുദ്ധിയും ഈ എഴുത്തുകളിൽ ദർശിക്കാം. സൂക്ഷ്മമായ നിരീക്ഷണം, ലളിതമായ പ്രതിപാദന വൈഭവം എന്നീ ഗുണങ്ങൾ എഴുത്തുകളിൽ തെളിഞ്ഞു നിൽക്കുന്നു.

കത്തുകളിൽ വാത്സല്യഭാവത്തിലുള്ള ധാരാളം കുറിപ്പുകൾ ഉണ്ട്. അതേ സമയത്ത് ശാസനാരൂപത്തിലും കർക്കശ ഭാഷയിലും എഴുതുവാനും മടിച്ചിരുന്നില്ല. കത്തുകളിൽ പ്രതിപാദിച്ചിട്ടുള്ള പല വിവരണങ്ങളും ഇന്നും പ്രസക്തമായി നിലനിൽക്കുന്നു. ഇതാണ് പരുമല തിരുമേനിയെ ധിഷണാശാലിയായ മഹാത്മാവാക്കി തീർക്കുന്നത്. ഒരു നൂറ്റാണ്ടിനു മുമ്പ് പറഞ്ഞ പ്രബോധനങ്ങളും ആദ്ധ്യാത്മിക സൂക്തങ്ങളും ഇന്നും മഹത്തരമായി പ്രശോഭിക്കുമ്പോൾ പരുമല തിരുമേനിയിലെ നൈസർഗ്ഗിക പ്രതിഭ തിരിച്ചറിയുവാൻ സഹായിക്കുന്നു.

1895 -ലെ 135-ാം നമ്പർ കല്പനയിൽ നിന്നും ഒരു ഭാഗം ഉദ്ധരിക്കുന്നു: 'കരിങ്ങാട്ടിൽ സ്ക്കറിയാ കത്തനാർക്കും താനുവേലിൽ ഗീവറുഗീസ് കത്തനാർക്കും കപ്യാരു മാത്തന്റെ കല്യാണ സംഗതിക്കു എഴുതി അയച്ചു.'

കത്തുകൾ അയച്ചു എന്നതിന് 'എഴുതി അയച്ചു' എന്നാണ് ഉപയോഗിച്ചിട്ടുള്ളത്. ട്രസ്റ്റിക്ക് 'മുതൽപിടിക്കാരൻ' വൃദ്ധന് 'മൂപ്പൻ', 'മൂപ്പീൻ' എന്നും കോർ എപ്പിസ്കോപ്പായ്ക്ക് 'കോറി' എന്നും കല്പനയ്ക്ക് 'സാധനം' എന്നും പ്രയോഗിച്ചിരുന്നു. എഴുത്തുകളിലെ അഭിസംബോധന 'പ്രിയമുള്ളവരെ' എന്നാണ്.

മലയാള ഗദ്യത്തിന്റെ വികാസപരിണാമങ്ങളും കേരളത്തിലെ സാമൂഹിക - മതജീവിതത്തിന്റെ പ്രത്യേകതകളും അന്വേഷിക്കുമ്പോൾ പരുമല മാർ ഗ്രിഗോറിയോസിന്റെ കത്തുകൾ മുഖ്യരേഖകളായിത്തീരുന്നു. 19-ാം നൂറ്റാണ്ടിന്റെ അന്ത്യദശകങ്ങളിൽ സാമൂഹിക - ആദ്ധ്യാത്മിക രംഗത്തുണ്ടായ വിവിധ സംഭവങ്ങൾ പരുമല തിരുമേനിയുടെ കത്തുകളിൽ വ്യക്തമാകുന്നു.

## വിശുദ്ധിയുടെ സുഗന്ധം

മലയാള ഗദ്യശൈലിയിൽ അസാധാരണമായ വിശുദ്ധി പരുമല മാർ ഗ്രിഗോറിയോസിന്റെ രചനകളിൽ സുഗന്ധം പരത്തുന്നു. ആ പവിത്രമായ രചനകളിൽ പത്തൊമ്പതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിലെ

മലയാള ഗദ്യത്തിന്റെ മാതൃകകൾ കണ്ടെത്താം.

കേരളത്തിൽ മത - സാമൂഹിക - വിദ്യാഭ്യാസ രംഗങ്ങളിൽ ഇംഗ്ലീഷുകാർ ആഴമായ സ്വാധീനവും ദർശനവും വേരുറപ്പിച്ചത് മലയാള ഗദ്യത്തിന്റെ വികാസപരിണാമങ്ങൾക്ക് വഴിയും വെളിച്ചവും പകർന്നു. മലയാള സാഹിത്യം തമിഴ്, സംസ്കൃതം എന്നീ ഭാഷാസമ്പർക്കങ്ങളിൽ നിന്ന് അകന്ന് ഇംഗ്ലീഷ് ഭാഷാ സ്വാധീനത്തിലേക്ക് ആകർഷിക്കപ്പെട്ടു. മലയാള സാഹിത്യത്തിൽ ഭാഷാശാസ്ത്രവും പത്രപ്രവർത്തനവും വികസിപ്പിക്കുന്നതിനും മലയാള ഗദ്യത്തിന്റെ പരിവർത്തനത്തിനും വികസനത്തിനും ഇംഗ്ലീഷ് ഭാഷാ സമ്പർക്കം പ്രേരണ നൽകി.

മലയാള ഗദ്യത്തിന്റെ പ്രൗഢിക്കും ഓജസ്സിനും സംസ്കൃത പദബഹുലത അനിവാര്യമാണെന്ന് വിധിച്ച കേരളവർമ്മ വലിയ കോയിത്തമ്പുരാൻ (1845 - 1914) പ്രഭാവം പുലർത്തിയ കാലമാണ് 19-ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധം. എന്നാൽ മലയാളഗദ്യം ഇംഗ്ലീഷ് സ്വാധീനത്താൽ വ്യവഹാരഭാഷയോട് അടുത്ത ബന്ധം പുലർത്തി. സംസ്കൃത - ഇംഗ്ലീഷ് സ്വാധീന പ്രവണതകൾ പരസ്പരം ഏറ്റുമുട്ടി. സംസ്കൃത - ഇംഗ്ലീഷ് ഭാഷാ സ്വാധീനങ്ങളോടും ആധിപത്യമനോഭാവത്തോടുമുള്ള പ്രതിഷേധമായി വളർന്ന 'പച്ച മലയാള പ്രസ്ഥാനവും' ഈ കാലത്ത് ശക്തി പ്രാപിച്ചു. മലയാളഗദ്യം ഇങ്ങനെ ശക്തമായ പരിവർത്തനത്തിന് വിധേയമായ കാലഘട്ടത്തിലാണ് പരുമല മാർ ഗ്രിഗോറിയോസിന്റെ 'എഴുത്തുകൾ' ഉണ്ടാകുന്നത്.

മലയാള ഭാഷയിൽ സംസ്കൃതാധിപത്യ പ്രവണതക്കെതിരെ ശക്തി പ്രാപിച്ച 'പച്ച മലയാള പ്രസ്ഥാനത്തിന്റെ' സ്വാധീനമാണ് പരുമല തിരുമേനിയുടെ എഴുത്തുകളിൽ കാണുന്നത്. തമിഴ് - സംസ്കൃത ബന്ധത്തിന്റെ സ്വാധീനം *ഊർശ്ലേം യാത്രാ വിവരണ*ത്തിലോ മറ്റ് എഴുത്തുകളിലോ കാണുന്നില്ല. സുറിയാനി പദങ്ങൾ ധാരാളമായി മെത്രാപ്പോലീത്തായുടെ എഴുത്തുകളിലുണ്ട്. അത് ആ കാലഘട്ടത്തിൽ ക്രൈസ്തവ സംസ്കാരത്തിൽ പ്രചാരം നേടിയ സുറിയാനി പദസമൂഹങ്ങളാണ്. ആശയങ്ങളുടെ അർത്ഥ വിനിമയ പ്രക്രിയയിൽ ഒരു മതസാമൂഹ്യതയുടെ സംസ്കൃതിയും വിശുദ്ധിയും ഇവ പ്രകടമാക്കുന്നു. ഒരു നൂറ്റാണ്ടിനു മുമ്പ് കേരളത്തിൽ പ്രചരിച്ചിരുന്ന ലളിതമായ ഗ്രാമ്യ - വ്യവഹാരഭാഷയാണ് പരുമല തിരുമേനിയുടെ 'എഴുത്തുകളി'ൽ ഉപയോഗിച്ചിരിക്കുന്നത്. അന്നത്തെ ഹൃദ്യവും സ്വീകാര്യവുമായ ഈ ശൈലിയിൽ സാഹിത്യത്തിന്റെ സൗന്ദര്യം വാക്യഘടനയിൽ പ്രതിഫലിക്കുന്നുണ്ട്.

കേരളത്തിന്റെ മദ്ധ്യോത്തരഭാഗങ്ങളിൽ പ്രചരിച്ച മലയാള ഭാഷാ



രീതിയുടെ ഗദ്യമാതൃകയാണ് പരുമല തിരുമേനിയുടെ എഴുത്തുകളിലുള്ളത്. 19 -ാം നൂറ്റാണ്ടിന്റെ അവസാന ദശകങ്ങളിലുണ്ടായ പരുമല തിരുമേനിയുടെ എഴുത്തുകളിലെ ഭാഷാ ഭംഗിയും സാഹിത്യഗുണവും അക്കാലത്തെ മലയാളഗദ്യത്തോട് ബന്ധപ്പെട്ടതാണ്. മലയാള സാഹിത്യത്തിൽ സ്ഥാനം ലഭിച്ച പുരോഹിതന്മാരായ ചാവറ കുര്യാക്കോസച്ചൻ (1805 – 1871), ആർച്ച് ഡീക്കൻ ഉമ്മൻ (1830 – 1904), ആർച്ച് ഡീക്കൻ കോശി (1825 – 1900), സ്താനിസ്ളാവോസ് കത്തനാർ (1856 – 1909), റവ. ജോർജ് മാത്തൻ (1819– 1870) നിധീരിക്കൽ മാണിക്കത്തനാർ (1842 – 1904) എന്നിവരുടെ കൂട്ടത്തിൽ ചിരപ്രതിഷ്ഠ നേടേണ്ട വ്യക്തിപ്രഭാവം പരുമല മാർ ഗ്രിഗോറിയോസിനുണ്ട്.

വ്യവഹാരതലത്തിൽ പ്രചരിച്ചിരുന്ന മലയാള ഗദ്യസാഹിത്യത്തിന് ലിഖിതഭാവം നൽകുന്നതിൽ പരുമല മാർ ഗ്രിഗോറിയോസ് വഹിച്ച പങ്ക് മലയാള ഗദ്യസാഹിത്യത്തിൽ വിസ്മരിക്കാവുന്നതല്ല. മലയാള ഗദ്യസാഹിത്യത്തിൽ പരുമലതിരുമേനിയുടെ '*ഊർശ്ലേം യാത്രാ വിവരണം*' ചിരപ്രതിഷ്ഠ നേടി. മലയാള ഗദ്യത്തിന്റെ വികാസ പരിണാമങ്ങളിൽ പരുമല തിരുമേനിയുടെ ഗദ്യരചനകൾക്കും എഴുത്തുകൾക്കും പ്രാധാന്യം ഉണ്ട്.

## 1897 ലെ 'എഴുത്തുകളുടെ നമ്പർ ബുക്ക്'

കോട്ടയം കാതോലിക്കേറ്റ് അരമനയിൽ നിന്നും ഈ ലേഖകൻ കണ്ടെടുത്ത 'നമ്പർ ബുക്കി'ന്, പരുമല തിരുമേനി നൽകിയിട്ടുള്ള പേര് 'നിരണം മുതലായ ഇടവകകളുടെ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ എഴുത്തുകളുടെ നമ്പർ ബുക്ക്' എന്നാണ്. പരുമല തിരുമേനിയുടെ വാത്സല്യ ശിഷ്യനായിരുന്ന പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ഗ്രന്ഥശേഖരത്തിൽ ഉൾപ്പെട്ടാണ് ഈ ബുക്ക് ദേവലോകത്ത് എത്തിയതെന്ന് കരുതുന്നു. ബാവായുടെ ഒരു ഡയറിയിൽ കുണ്ടറ സെമിനാരി ഗ്രന്ഥശേഖരത്തിലെ ബുക്കുകളുടെ വിവരം കൊടുത്തിരിക്കുന്നതിൽ പ. പരുമല തിരുമേനിയുടെ ഡയറിക്കുറിപ്പ് ഉള്ളതായി രേഖപ്പെടുത്തിയിട്ടുള്ളതാണ് ഇങ്ങനെ കരുതുവാനുള്ള കാരണം.

1897 മുതലുള്ള എഴുത്തുകളുടെ നമ്പർ ബുക്കാണിത്. 1077 -ാം മാണ്ട് കന്നി 16 മുതൽ കർക്കിടകം 22 വരെയുള്ള ദിവസങ്ങളിൽ അയച്ച എഴുത്തുകളുടെ സംഗ്രഹീതക്കുറിപ്പുകളാണ് ഈ നമ്പർ ബുക്കിൽ. വർഷവും മാസങ്ങളും ക്രമനമ്പരും പ്രത്യേകം കോളങ്ങളിൽ എഴുതിയിട്ടുണ്ട്. പത്തു

മാസത്തിനുള്ളിൽ 366 'എഴുത്തുകൾ' അയച്ചിട്ടുണ്ടെന്ന് ഇത് വ്യക്തമാക്കുന്നു. ഇവ പരിശോധിച്ചാൽ എല്ലാ ദിവസങ്ങളും എഴുത്തിനായി മാറ്റി വെച്ചതായി കാണുന്നില്ല. ആഴ്ചയിൽ രണ്ടോ മൂന്നോ ദിവസം എഴുത്തുകൾക്കായി ക്രമീകരിച്ചിരുന്നു. ഈ ഗ്രന്ഥത്തിലെ കണക്കുകൾ വിശകലനം ചെയ്താൽ 156 ദിവസം കൊണ്ടാണ് 366 കത്തുകൾ എഴുതിയിട്ടുള്ളതെന്നു കാണാം.

1077 -ാം ആണ്ടിൽ മേടം 14 മുതൽ പറവൂർ പള്ളിയിൽ താമസിച്ചപ്പോൾ അവിടെ നിന്നും കോട്ടയം, കുന്നംകുളം, അങ്കമാലി, കണ്ടനാട് എന്നീ പ്രദേശങ്ങളിലെ വിവിധ ഇടവകകൾക്ക് കല്പന അയച്ചിട്ടുണ്ട്. വിവിധ ആളുകൾക്ക് സ്വകാര്യ കല്പനകളും അയച്ചതിന്റെ കുറിപ്പ് രേഖപ്പെടുത്തിയിട്ടുണ്ട്.

ഒരു നൂറ്റാണ്ടിനു മുമ്പ് കേരളത്തിലെ വിവിധ സ്ഥലങ്ങളിൽ ഏതെല്ലാം പള്ളികൾ ഉണ്ടായിരുന്നു എന്നതിന്റെ വ്യക്തമായ ചിത്രങ്ങൾ ഈ നമ്പർ ബുക്കിൽ നിന്നും ലഭിക്കുന്നുണ്ട്. 1077 മേടം 24-ന് കോട്ടയത്തു നിന്നും താമരശ്ശേരിൽ ഗീവറുഗീസ് കത്തനാർക്ക് റശ്ശീസാ പിരിക്കുന്നതിന്റെ കാര്യം ഓർപ്പിച്ചുകൊണ്ടു എഴുതിയ കല്പനയിൽ തെക്കൻ പ്രദേശത്തെ വിവിധ പള്ളികളുടെ പേരുകൾ എഴുതിയിട്ടുണ്ട്. തുമ്പമൺ, മൈലപ്ര, വാഴമുട്ടം, കുമ്പഴ, ചന്ദനപ്പള്ളി, കുടശ്ശനാട്, മാന്തളിർ, അറത്തിൽ, കടമ്പനാട്, പറക്കോട്, കലഞ്ഞൂർ, ശൂരനാട്, കിഴക്കേപ്പള്ളി, തഴവാ, പുത്തൂർ, കൊട്ടാരക്കര, ചെങ്കുളം, മുഖത്തല, ആദിച്ചനല്ലൂർ, ചാത്തന്നൂർ, കുണ്ടറ, കുണ്ടറ പുത്തൻപള്ളി, പെരിനാട്, വെൺമണി പുത്തൻപള്ളി എന്നിവയുടെ കാര്യം പ്രത്യേകം പരാമർശിക്കുന്നുണ്ട്. ഇടവകപള്ളികളുടെ ചരിത്രം അന്വേഷിക്കുന്നവർക്ക് പരുമല തിരുമേനിയുടെ നമ്പർ ബുക്ക് പുതിയ വെളിച്ചം പകരും.

പള്ളികളിൽ ഇന്നത്തെപ്പോലെ ഗ്രൂപ്പിസവും പടലപ്പിണക്കങ്ങളും സാമ്പത്തിക കാര്യങ്ങളിൽ ക്രമക്കേടുകളും ഉണ്ടായിരുന്നതായി നമ്പർ ബുക്ക് വെളിപ്പെടുത്തുന്നു. മാവേലിക്കര പുതിയകാവ് പള്ളിയിൽ നിന്നും 1077 ഇടവം 26-ന് (ക്രമനമ്പർ 666) കുടശ്ശനാട് പള്ളിക്കാർക്ക് എഴുതിയത്:

*'കുറെ നാളായി ആ പള്ളിയിൽ മുതൽപിടിവേല നടത്തിപ്പിൽ ഉണ്ടായിരുന്ന കുഴപ്പം നിമിത്തം പള്ളിക്കു വളരെ നഷ്ടങ്ങളും ജനത്തിന് സമാധാനലംഘനങ്ങളും നേരിട്ടിരിക്കുന്നതിൽ ഞങ്ങൾ വളരെ വ്യസനത്തിൽ ഇരിക്കുകയായിരുന്നു. എന്നാൽ ഇപ്പോൾ നിങ്ങൾ ഒരുമ്പെട്ടു ഒരു കരാർ എഴുതി ഒപ്പിട്ടു അതുപ്രകാരം സന്തോഷപൂർവ്വം നടക്കുന്നു എന്നറിയി*




*ക്കുകയും ടി. കരാർ ഇവിടെ ഹാജരാക്കി കാണിക്കുകയും ചെയ്തതിൽ അത്യന്തം സന്തോഷമായിരിക്കുന്നു. മേലാൽ അതുപ്രകാരം തന്നെ വീഴ്ച കൂടാതെ ക്രമമായും കർത്താവിൽ ഐക്യതയാലും നടന്നും നടത്തിച്ചും കൊള്ളുകയും വേണം.'*

പള്ളി ഭരണത്തിൽ സങ്കീർണ്ണതകൾ ഉണ്ടാകുമ്പോൾ പരുമല തിരുമേനി ആ പള്ളികളിൽ എത്തി സ്ഥിരം താമസിക്കുകയും പ്രശ്നക്കാരെ നേരിൽ കണ്ട് ഉപദേശിക്കുകയും ചെയ്തിരുന്നു. ഇടവകകളോടും വ്യക്തികളോടും പ്രത്യേകമായ താല്പര്യവും സ്നേഹവും പ്രകടിപ്പിച്ചിരുന്നു. പരുമല തിരുമേനിയുടെ നിർദ്ദേശങ്ങളും ഉപദേശങ്ങളും അവസാന വാക്കുകളായി അന്നത്തെ ജനങ്ങൾ സ്വീകരിച്ചിരുന്നു.

## കുടുംബബന്ധം പരിരക്ഷിക്കണം

പള്ളിഭരണത്തിൽ മാത്രമല്ല കുടുംബപ്രശ്നങ്ങളിലും പരുമല തിരുമേനി ഉത്തമ നിർദ്ദേശങ്ങൾ നൽകി കല്പന അയച്ചിട്ടുള്ളതായി ഈ കല്പന ബുക്കുകളിൽ വിവരണങ്ങളുണ്ട്. '..... *ദൈവം ഇണ ചേർത്തതു മനുഷ്യൻ വേർതിരിക്കരുത് എന്നുള്ള കല്പനപോലെ ദൈവത്തെ ഭയന്നു ആ ഭർത്താവ് ഇവളെ കൊണ്ടുപോയി മര്യാദയ്ക്കു ദൈവകല്പന പോലെ താമസിപ്പിക്കാൻ തക്കവണ്ണം പറഞ്ഞു തീർച്ചപ്പെടുത്തി യോജിപ്പിച്ച് വിട്ടയയ്ക്കുന്നു'* (1077 കർക്കിടകം 21, നമ്പർ 365). കുടുംബബന്ധങ്ങളുടെ ശിഥിലീകരണത്തിൽ പരുമല തിരുമേനി അതീവ ദുഃഖം പലയിടത്തും രേഖപ്പെടുത്തിയിട്ടുണ്ട്. കുടുംബ ബന്ധം തീവ്രമായി പാലിക്കപ്പെടണമെന്ന് കർക്കശമായ ഭാഷയിൽ എഴുതുവാനും നിർബന്ധിതമായിട്ടുണ്ട്.

## ഇടയ പരിപാലനം

ഒരു നൂറ്റാണ്ടിനു മുമ്പേ കേരളത്തിലെ പള്ളികളിൽ പ്രൊട്ടസ്റ്റന്റ് വിശ്വാസത്തിന്റെ നുഴഞ്ഞുകയറ്റം ആരംഭിച്ചിരുന്നു. ഓർത്തഡോക്സ് വിശ്വാസത്തിന് വിരുദ്ധരായി എത്തുന്നവരെക്കുറിച്ച് പരുമല തിരുമേനി:

*'ഉപദേശികളെന്നും പറഞ്ഞ് വരുന്ന മതവിരോധികളെകൊണ്ടും കല്പിക്കപ്പെട്ടിരിക്കുന്ന നോമ്പ്, നമസ്കാരം, കുരിശുവര, കുമ്പിടീൽ, കുർബ്ബാന, കുമ്പസാരം, മാമോദീസാ, രോഗികൾക്കു സൈത്തു പൂശൽ മുതലായ കർമ്മങ്ങളും തമ്പുരാനെ പെറ്റമ്മയോടും പരിശുദ്ധന്മാരോ*

*ടുമുള്ള മദ്ധ്യസ്ഥ പ്രാർത്ഥനകളും മറ്റും നിസ്സാരമെന്നു വച്ചു അവയെ ആചരിക്കാതെ നിന്ദിക്കുന്ന കള്ള ഉപദേഷ്ടാക്കളെക്കൊണ്ട് പള്ളിയിൽ വച്ചോ നിങ്ങളുടെ കൂട്ടത്തിൽ വച്ചോ പ്രസംഗിപ്പിക്കുകയൊ അവരുടെ ഉപദേശം കേൾക്കുകയോ ചെയ്തുപോകരുത്. അങ്ങിനെയുള്ളവർ വഞ്ച കന്മാരാകയാൽ അവർക്കു നിങ്ങളിൽ സ്ഥലം കൊടുക്കയുമരുത്. എന്നാൽ ആരെങ്കിലും അനുസരണം വിട്ടു ഇതിനു എതിർത്തു പ്രവൃത്തി ക്കുന്നതായി കാണപ്പെട്ടാൽ അവനെ നമ്മുടെ കൂട്ടത്തിൽ അന്യനായി വിചാരിച്ചു കൊള്ളുകയും വേണം'* (1077 മകരം 23, നമ്പർ 119). സത്യവി ശ്വാസത്തിനു വിരുദ്ധരായി എത്തുന്നവർക്കു കഠിനമായ താക്കീതാണിത്.

ഒരു ഇടവകയുടെ സകലചലനങ്ങളിലും സൂക്ഷ്മമായ 'ഇടയപരിപാ ലനം' നടത്തിയ വിശുദ്ധിയുടെ ജീവിതക്രമമാണ് ഈ നമ്പർ ബുക്കിൽ നിന്നും ലഭ്യമാകുന്നത്. പരുമല തിരുമേനിയുടെ സൂക്ഷ്മതയോടു കൂ ടിയ ഭരണപാടവം ഇടവകതലങ്ങളിലേക്ക് സംക്രമിപ്പിക്കുവാനും ജന ങ്ങളിൽ നിന്നും ഉൾക്കൊള്ളുവാനും കഴിഞ്ഞിരുന്നു. ഇടയ പരിപാലന ത്തിലെ ജനകീയാസൂത്രണത്തിന്റെ കർമ്മമണ്ഡലങ്ങളിൽ പരുമല തിരു മേനി പരിപൂർണ്ണമായും പ്രതിബദ്ധത പുലർത്തിയിരുന്നു.

## 'എഴുത്തുകൾ' വിദേശത്തേക്കും

പരുമല തിരുമേനി 'എഴുത്തുകൾ' നാട്ടിലേയ്ക്ക് മാത്രമല്ല വിദേശ ത്തേയ്ക്കും അയച്ചതായി നമ്പർ ബുക്കിൽ കാണുന്നു. 1077 മിഥുനം 9 ന് നിരണം പള്ളിയിൽ വച്ച്, അമേരിക്കയിൽ നിന്നും വന്ന എഴുത്തിന് മറുപടി അയച്ചതായി (നമ്പർ 292) കാണുന്നുണ്ട്. സ്വദേശത്തും വിദേ ശത്തും ഉള്ളവരുമായി ഇടയപരിപാലനത്തിൽ സുദൃഢമായ വ്യക്തി ബന്ധം സൃഷ്ടിക്കുന്നതിന് പരുമല തിരുമേനിയ്ക്ക് സാധിച്ചിട്ടുണ്ട്.

## പരുമല സെമിനാരി പണിയെക്കുറിച്ച്

പരുമല തിരുമേനി 1895 ൽ പരുമല പള്ളി പുതുക്കി പണിയിച്ചു. ഊർശ്ലേമിന് പുറപ്പെടുന്നതിന്റെ തലേദിവസം (1895 ജനുവരി 27) അതിന്റെ താല്ക്കാലിക കൂദാശയും നടത്തി. തുടർന്ന് 1897 ൽ സെമിനാരിയുടെ പുതുക്കിപ്പണിയൽ നടന്നു. മലങ്കര സഭയിലൊട്ടാകെ പിരിവ് നടത്തി പണവും സാധനങ്ങളും സംഭരിച്ചാണ് പണി നടത്തിയത്. പിരിവിന്റെ വിശദാംശങ്ങളും പരുമല തിരുമേനി അതിനു വേണ്ടി നടത്തിയ കഷ്ട പ്പാടുകളും ഈ നമ്പർ ബുക്ക് പകർന്നു തരുന്നു:

*1897 തുലാം 19. പുത്തൻകാവു സഞ്ചായം കാവൽ കണക്കു പഴന്തയാ*




*പിള്ളയ്ക്കു നമ്മുടെ വകയായി കടപ്ര പരുമലെ കിടക്കുന്ന തടികൾ അളന്നു തിട്ടപ്പെടുത്തുന്നതിനു കാര്യസ്ഥനെ അയയ്ക്കണമെന്നു എഴുതി അയച്ച എഴുത്തു കിട്ടി. എന്നാൽ പരുമല സെമിനാരി പണി വകയ്ക്കു ഇതു പൂളു മുതലായ ഏതാനും തടികൾ വിലയ്ക്കു വാങ്ങിയതും ദാനം കിട്ടിയതുമായി ടി സെമിനാരി മുറ്റത്തു അറപ്പിച്ചു വച്ചിരുന്നതു നമ്മുടെ വക തന്നെ. അതിൽ ഏതാനും ഇപ്പോൾ പണപ്പുറത്താക്കീട്ടുമുണ്ട്. അതിനോടടുത്ത കടവിൽ കിടക്കുന്ന തടികൾ അരികുപുറത്തു മേടയിൽ വർക്കിയുടേതാണ്. ടി അറുത്ത ഉരുപ്പടികൾ തിട്ടപ്പെടുത്തണമെന്നുണ്ടായിരുന്നാൽ അതിലേക്കു കാര്യസ്ഥനായി പള്ളിക്കിഴക്കേതിൽ ഔസേപ്പിനെ നിയമിച്ചിരിക്കുന്നു. ടി തടികൾക്കു കിട്ടീട്ടുള്ള പാസ്സ് കാര്യസ്ഥൻ ഹാജരാക്കുന്നതുമാണ്. കല്ലുശ്ശേരി വേൾകുളത്ത് ഗീവറുഗീസ്സിനും പരുമല സെമിനാരിയുടെ പണിക്കു ഒരു തടിയുടെ കാര്യത്തെപ്പറ്റി മുൻ എഴുത്തയച്ചിരുന്നതുപോലെ തരുന്നു എങ്കിൽ ഉടനെ എത്തിച്ചു തരുന്നതിനു കല്പന അയച്ചു. 1897 തുലാം 19-ന് കല്ലിശ്ശേരിൽ പള്ളിയിൽ നിന്നും.*

*തെരകത്തു കൊച്ചു കോശിക്കു ടി വാചകത്തിൽ തന്നെ എഴുതി അയച്ചു. കല്ലുശ്ശേരിൽ പള്ളിയിൽ നിന്നും.*

*എണ്ണശ്ശേരിൽ ഗീവറുഗീസ്സിനു പരുമല പണിക്കു തടി തരുന്നതിനു മുൻ എഴുത്തയച്ചിരുന്ന പ്രകാരം കൊടുത്തയയ്ക്കുന്നുവെങ്കിൽ ക്ഷണം തന്നെ അയച്ചു തരണമെന്നും മറ്റും കല്പന അയച്ചു. കല്ലുശ്ശേരിൽ നിന്നും.*

*തുലാം 20. കല്ലൂപ്പാറെ അടങ്ങപ്രത്തു പള്ളിക്കാർക്കു. പരുമല സെമിനാരി പണി നടത്തുന്ന കാര്യത്തെക്കുറിച്ചും മറ്റും എഴുതി അയച്ചു. കല്ലിശ്ശേരി പള്ളിയിൽ നിന്നും.*

*തുലാം 22. റാന്നിയിൽ പുരയ്ക്കൽ തോമ്മാസ് കോറി മുതൽ പേർക്കു തടിയുടെ കാര്യത്തെപ്പറ്റി എഴുതി.*

*തുലാം 23. അരീപുറത്തു ഇക്കോയിക്കു സെമിനാരി പണിയുടെ കാര്യത്തെക്കുറിച്ചും നമുക്കു വരുവാനുള്ള നെല്ലിന്റെ പണം കൊടുത്തയയ്ക്കണമെന്നും എഴുതി. പരുമല സെമിനാരിയിൽ നിന്നും.*

*മാവേലിക്കര കിഴക്കെപറമ്പിൽ തോമ്മാസ് പണിക്കർക്കു ഈ വരുന്ന ഔസേപ്പ് വശം 500 കല്ലു വെട്ടിച്ചു കൊടുത്തയയ്ക്കണമെന്നും നമ്മുടെ പ്രിയമക്കളായ ഉപദേശിമാർ സാധനവും കൊണ്ടുപോയ വകയിലുള്ള*

പണം പിരിച്ചു ഔസേപ്പിന്റെ കയ്യിൽ കൊടുത്തയയ്ക്കണമെന്നും ആ പണത്തിൽ നിന്നു കല്ലിന്നു തല്ക്കാലം ആവശ്യമുള്ള പണം എടുത്തുകൊള്ളണമെന്നും കല്പന അയച്ചു. പരുമല സെമിനാരിയിൽ നിന്നും.

തുലാം 27. പനയ്ക്കാമറ്റത്തു അബ്രഹാം കത്തനാർക്കും മട്ടയ്ക്കൽ അലക്സന്ത്രയോസ് കത്തനാർക്കും കൂടി സെമിനാരി പണിക്കായി അവിടുത്തേക്കുള്ള നമുക്കുള്ള പണം പിരിച്ചു ഔസേപ്പിനെ ഏല്പിക്കണം എന്നു കല്പന അയച്ചു.

വാകത്താനത്തു പള്ളിയിൽ നിന്നും. പരുമല സെമിനാരി വിചാരിപ്പു പള്ളി കിഴക്കെതിൽ ഔസേപ്പിനു മുൻ സാധനത്തോടുകൂടെ നിരണത്തെ പണം മേടിച്ചു പണി നടത്തുന്നതിനു കല്പന അയച്ചു. വാകത്താനത്തു പള്ളി.

വൃശ്ചികം 14. അരീപുറത്തു കൊച്ചു കുഞ്ഞിനു. അവിടുത്തെ പണിയെക്കുറിച്ചും കല്പണിക്കാരൻ വറീതിനു അവിടെ കൊടുത്തതു കൂടാതെ ഇവിടെ 49 രൂപ കൊടുത്തുയെന്നും കല്പന അയച്ചു. കോട്ടയം.

വൃശ്ചികം 22. താമരപ്പള്ളിൽ കൊച്ചു കത്തനാർക്കു സെമ്മിനാരി പണി വകക്കു റാന്നിയിൽ പള്ളിക്കാരു തടിയും തച്ചു പിരിവും തരാമെന്നു പറഞ്ഞിട്ടുള്ളതു പൊയി ഉത്സാഹം ചെയ്തു തടി കൊടുത്തയപ്പിക്കണമെന്നും തച്ചു പിരിച്ചു അയയ്ക്കണമെന്നും കല്പന അയച്ചു. പരുമലെ.

മാവേലിക്കര ഉപദേശികൾക്കു അവരെ ഈ സെമ്മിനാരി പണി വകക്കു പണം പിരിപ്പാൻ ഏല്പിച്ച സാധനപ്രകാരം പിരിഞ്ഞ പണം ഔസേപ്പിന്റെ കയ്യിൽ കൊടുത്തയച്ചതു ഇവിടെ ഏല്പിച്ചുയെന്നും ശേഷം ഉള്ളതു ഇവന്റെ പക്കൽ കൊടുത്തയയ്ക്കണമെന്നും പിരിഞ്ഞതിന്റെയും പിരിവാനുള്ളതിന്റെയും കണക്കു എഴുതി അയയ്ക്കണമെന്നും എഴുതി അയച്ചു. പരുമലെ നിന്നും.

വൃശ്ചികം 24. തെരുവത്തു ഈശോ കത്തനാർക്കും തെക്കേവീട്ടിൽ മുതൽപിടിക്കാരനും കൂടി. ഇവിടുത്തെ പണിയ്ക്കുവേണ്ടി കുറെ പണം അയയ്ക്കുന്നതിന് മുൻ അയച്ചിരുന്ന സാധനപ്രകാരം പണം അന്നു അയച്ചില്ലെങ്കിലും പണത്തിന് ഇവിടെ മുട്ടായിരിക്കയാൽ ഈ പ്രാവശ്യം പണം മുഴുവനും കൊടുത്തയയ്ക്കണമെന്നു കല്പന അയച്ചു. പരുമലെ.

ധനു 4. കല്ലിശ്ശേരിൽ പടിഞ്ഞാറെപുരയ്ക്കൽ കൊച്ചുകുരുവിളയ്ക്കു ഇവിടുത്തെ സെമിനാരി പണിക്കായി, നിങ്ങളോടു കടമായി ചോദിച്ചിട്ടുള്ള




*രൂപ പള്ളി കിഴക്കേതിൽ ഔസേപ്പിന്റെ പറ്റിൽ ആവശ്യം പോലെ അപ്പഴ അപ്പഴായി കൊടുത്തയയ്ക്കണമെന്നു എഴുതി. പരുമല സെമിനാരിയിൽ നിന്നും.*

*ധനു 4. കുമരകത്തു ഓലുതറ കൊച്ചുപാപ്പിക്കു. ഇവിടുത്തെ പണിയ്ക്കു ആവശ്യമുള്ള കക്കാ വള്ളക്കാർ മുഖാന്തിരം കൊടുത്തയ യ്ക്കണമെന്നു എഴുതി. പരുമല സെമിനാരിയിൽ നിന്നും.*

*മീനം 5. സെമിനാരിയുടെ മേച്ചിലിനു ആവശ്യപ്പെട്ട ഓടു കാര്യത്തി ലേക്ക് കാർത്തികപ്പള്ളി പള്ളിക്കാർക്കു കല്പന അയച്ചു. കാരിച്ചാൽ നിന്നും.*

## 1895 – 1896 ലെ എഴുത്തുകളുടെ നമ്പർ ബുക്ക്

തുമ്പമൺ സെന്റ് മേരീസ് കത്തീഡ്രലിൽ സൂക്ഷിച്ചിരിക്കുന്ന 'നമ്പർ ബുക്ക്' എന്നു പരുമല തിരുമേനി തന്നെ വിശേഷിപ്പിക്കുന്ന അമൂല്യ രേഖ 2001 ജനുവരിയിൽ ഈ ലേഖകൻ പകർത്തിയെഴുതിയെടുത്തു. പരുമല തിരുമേനിയുടെ 'എഴുത്തുകൾ' എന്ന ഗ്രന്ഥത്തിൽ (കോട്ടയം സോഫിയാ ബുക്സ് ഉടൻ പ്രസിദ്ധീകരിക്കുന്ന ഗ്രന്ഥം) ഈ 'നമ്പ്ര ബുക്ക്' ഉൾപ്പെടുത്തിയിട്ടുണ്ട്.

പരുമല തിരുമേനിയോടൊപ്പം ഊർശ്ലേം യാത്ര നടത്തിയ ഈ 'നമ്പ്ര ബുക്ക്' 1895 – 96 കാലഘട്ടത്തിലേതാണ്. ഊർശ്ലേമിനുള്ള യാത്രയ്ക്കി ടയിൽ ബോംബെയിൽ വച്ചാണ് ഈ ബുക്കിൽ എഴുതുവാൻ തുടങ്ങി യത്. 1895 മീനം മുതൽ 1896 മിഥുനം വരെയുള്ള കാലത്ത് തിരുമേനി അയച്ച കല്പനകളുടെയും സ്വകാര്യ കത്തുകളുടെയും ലഘുവിവരണം ഇതിൽ ഉണ്ട്.

1895 മീനം 4–നു ബോംബെയിൽ നിന്ന് മാർ ദിവന്നാസ്യോസ് (പു ലിക്കോട്ടിൽ), മാർ അത്താനാസ്യോസ് (കടവിൽ), മാർ ഈവാനിയോസ് (മുറിമറ്റത്തിൽ / ഒന്നാം കാതോലിക്കാ) എന്നീ മെത്രാപ്പോലീത്താമാർ അടക്കം ഇരുപത് വ്യക്തികൾക്ക് എഴുതിയ കത്തുകളെക്കുറിച്ചാണ് ഒന്നാം നമ്പരായി എഴുതിയിരിക്കുന്നത്:

*'ഇവിടെ എത്തിയ വിവരത്തിനും ഇവിടെ നിന്നും ഊർശ്ലേമിന്നു രം മാസം 6–നു കപ്പൽ കേറുമെന്നും എഴുതി അയച്ചു. 1895 മീനം 4–നു ശനിയാഴ്ച ബൊമ്പായിൽ നിന്നും.'*

തുടർന്നു മീനം 4-നു തന്നെ '*തുകലൻ അബ്രാഹം കത്തനാർക്കു ടി. സംഗതിയെക്കുറിച്ചു എഴുതി അയച്ചു.*' മീനം 6-നു പാലപ്പള്ളിൽ അബ്രാഹം കത്തനാർക്കും ഇതെ കാര്യം അറിയിച്ചുകൊണ്ട് കത്ത് അയയ്ക്കുന്നുണ്ട്.

മീനം 8-നു ഊർശ്ലേമിലേക്ക് കപ്പൽ കയറിയ തിരുമേനി യാത്രയ്ക്കിടയിൽ കപ്പലിൽ ഇരുന്ന് കത്ത് എഴുതിയതായി കാണുന്നില്ല.

നാലാം നമ്പരായി എഴുതിയിരിക്കുന്ന കത്ത് ഊർശ്ലേമിലെ മർക്കോസിന്റെ ദയറായിൽ നിന്നും എഴുതിയതാണ്; മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തായ്ക്കും മറ്റു ഏഴു പേർക്കും '*വിശുദ്ധ ഊർശ്ലേമിൽ എത്തി വിശുദ്ധ കബറിടം മുതലായ സ്ഥലങ്ങൾ കണ്ട വിവരത്തിന് എഴുതി അയച്ചു.*'

## വൈവിധ്യമാർന്ന വിഷയങ്ങൾ

കല്പനകളിലെ വിഷയങ്ങളെ പൊതുവെ ഇങ്ങനെ തരംതിരിക്കാം. 1. ക്ഷേമാന്വേഷണങ്ങൾക്കും വർത്തമാനങ്ങൾ അറിയുന്നതിനും, അറിയിക്കുന്നതിനും വേണ്ടിയുള്ളവ. 2. തർക്കവിഷയങ്ങൾ തീർപ്പു കൽപ്പിക്കുന്നവ. 3. സാമ്പത്തിക സഹായങ്ങൾ നൽകുന്നതിനുള്ള ശുപാർശ. 4. റെസ്സീസാ പിരിവു സംബന്ധിച്ച്. 5. പള്ളി സന്ദർശനം സംബന്ധിച്ച്. 6. മൂസ്സൽ പള്ളി പണിക്ക് സഹായം നൽകണമെന്നാവശ്യപ്പെട്ട് മലങ്കരയിലെ പള്ളികൾക്കയച്ച കല്പന. 7. സ്കൂളുകളുടെ നിർമ്മാണം - നടത്തിപ്പ് ഇവ സംബന്ധിച്ച്. 8. പള്ളി പണി സംബന്ധിച്ച്. 9. നിയമന കല്പനകൾ.

## ക്ഷേമാന്വേഷണ - സൗഹൃദ കല്പനകൾ

ഊർശ്ലേമിൽ നിന്നും ബോംബെയിൽ നിന്നും അയച്ച കല്പനകൾ ആണ് പ്രധാനം. വല്യ മെത്രാപ്പോലീത്താ, തോമസ് വക്കീൽ, ഗബ്രിയേൽ മക്കുദീശാ, മട്ടക്കൽ മൂപ്പൻ കത്തനാർ, ചാലിൽ കൊച്ചുകോര, ചാത്തുരുത്തിൽ കൊച്ചു മാത്യു, പനയ്ക്കൽ അയ്പ്പൂര, അടങ്ങപ്പുറത്തു പണിക്കർ, കൊച്ചുകോശി കത്തനാർ തുടങ്ങി നിരവധി പേർക്ക് ഇത്തരം സൗഹൃദ കത്തുകൾ അയച്ചിട്ടുള്ളതായി കാണുന്നു. സ്വകാര്യ കല്പനകളുടെ പൂർണരൂപം ചേർത്തിട്ടില്ലെങ്കിലും കൽപനകളിൽ സൂചിപ്പിച്ചിരിക്കുന്ന വിഷയങ്ങൾ നമ്പ്ര ബുക്കിൽ ചേർത്തിരിക്കുന്നു. അത്രമാത്രം മതിയാകും തിരുമേനിയുടെ വ്യക്തിബന്ധങ്ങളുടെ തീവ്രത മനസ്സിലാക്കുവാൻ.




## തർക്കവിഷയങ്ങളിൽ തീർപ്പു കൽപ്പിക്കുന്ന കല്പനകൾ

ഒരു ഭരണാധികാരിയെന്ന നിലയിൽ പരുമല തിരുമേനിയുടെ വൈദഗ്ദ്യം തെളിയിക്കുന്നു ഈ കല്പനകൾ. നമ്പ്ര എട്ടായി കോട്ടയത്തു നിന്നും 1895-ൽ ഇടവം 23-ന് കോട്ടയത്തു പുത്തൻപള്ളി വികാരിക്കും ജനങ്ങൾക്കും അയച്ച തീർപ്പു കൽപന ഒരു ന്യായാധിപന്റെയും സാമൂഹ്യ പരിഷ്കർത്താവിന്റെയും നിലയിലുള്ളതാണ്. കോട്ടയം എരിത്തിക്കൽ ദാനിയേൽ കത്തനാരുടെ വീട്ടിൽ നിൽക്കുന്ന തോമായുടെ മകളുടെ കല്യാണത്തെപ്പറ്റി ഉണ്ടായിട്ടുള്ള തർക്കത്തെ കുറിച്ച് തീർപ്പു കൽപ്പിച്ചുകൊണ്ടുള്ളതായിരുന്നു ഇത്. '*പെണ്ണിന്റെ മനസ്സു കൂടാതെ പയിലോ എന്ന ചെറുക്കനെ കൊണ്ട് വിവാഹം കഴിപ്പിക്കുന്നത് യുക്തമല്ല*' എന്ന് ശക്തമായ രീതിയിലാണ് തീരുമാനമറിയിക്കുന്നത്. 13-ാം നമ്പർ കല്പന ഒരു കേസ്സ് സംബന്ധിച്ച് വക്കീലിന് അയച്ചതാണ്. സ്വത്തുഭാഗം വെയ്പ്പാണ് കേസിനാസ്പദമായ വിഷയം.

29-ാം നമ്പരായി ഇങ്ങനെ കാണുന്നു: "*തെക്കെവീട്ടിൽ മുതൽപിടിക്കാരനു ടി. പള്ളിയിലേക്കു കൊടുപ്പാനുള്ള പണം കൊടുത്തിട്ടില്ലെന്നു മുതൽകെട്ടുകാരൻ ഇവിടെ വന്നു പറകയാൽ കൊടുപ്പാൻ തക്കവണ്ണം എഴുതി അയച്ചു. കർക്കടകം 7 നിരണം.*"

കാട്ടൂർ പള്ളിയിലുണ്ടായ ഏതോ ഒരു തർക്കം പരിഹരിക്കുന്നത് സംബന്ധിച്ച് നടത്തിയ ശ്രമങ്ങൾ ഇങ്ങനെ രേഖപ്പെടുത്തുന്നു: "*നമ്പർ 34. പൂവത്തൂർ യാക്കോബു കത്തനാർക്ക് കാട്ടൂർ പള്ളിക്കാരുടെ ഈ തർക്കം തീർക്കുന്നതിലേക്കായി പോകുവാൻ ഇങ്ങോട്ടു വരികയോ എന്നത്തേക്കു പോകുവാൻ സൌകര്യമുണ്ടാകുമെന്നും എഴുതി അയച്ചാൽ കൊച്ചുകത്തനാരെ അങ്ങോട്ടയയ്ക്കയോ ചെയ്യാമെന്ന് എഴുതി. കർക്കടകം 10-നു മാവേലിക്കര പുതിയകാവ് പള്ളിയിൽ നിന്നും.*"

"*നമ്പർ 47. കാട്ടൂർ പള്ളിക്കാർക്കു സമാധാനം ഉണ്ടാകുന്നതിലേക്ക് പൂവത്തൂർ യാക്കോബു കത്തനാരെയും ഗീവർഗീസ് മൽപാനെയും അങ്ങോട്ടെഴുതിയയച്ചു. 1875-ൽ കർക്കടകം 24 കാർത്തികപള്ളിയിൽ നിന്നും.*"

"*നമ്പർ 50. തേവെലിൽ കത്തനാർക്കു കാട്ടൂർ പള്ളിയിൽ ഉണ്ടായ തർക്കനിവാരണത്തിന് മല്പാനെയും പൂവത്തൂർ കത്തനാരെയും അയച്ചു ഉണ്ടായ സമാധാന പ്രകാരം ഈ 3 നു ഞായറാഴ്ച നടത്തുന്നതിനു*

*കല്പന അയച്ചു. കർക്കടകം കാർത്തികപ്പള്ളി പള്ളിയിൽ നിന്നും.”*

67-ാം നമ്പരായി കടമ്പനാട്ടു പള്ളി വികാരിക്ക് അയച്ച കല്പന, ആ പള്ളിയിലെ മുതൽപിടിക്കാരന്റെ പേരിലുണ്ടായ ആക്ഷേപങ്ങൾ കാരണം അയാളെ മാറ്റി പുതിയ ആളെ നിയമിക്കണമെന്നുള്ള കർശന കല്പനയാണ്. 415-ാം നമ്പരായി തിരുവല്ല വടക്കെ പുത്തൻപള്ളിക്കാർക്ക് എഴുതിയ കല്പന, പാത്രിയർക്കീസ് ബാവായ്ക്കു നൽകുന്ന റശീസാ സംബന്ധിച്ച് ആ പള്ളിയിലുണ്ടായ തർക്കങ്ങളുടെ തീർപ്പാണ്.

ഇങ്ങനെ മലങ്കരസഭയിൽ അന്നുണ്ടായ വ്യക്തിപരവും സഭാപരവുമായ എല്ലാ തർക്കങ്ങളിലും ന്യായയുക്തമായി തീരുമാനമെടുത്ത് അവ പരിഹരിച്ചു മുന്നോട്ടു പോകുവാൻ തിരുമേനിക്ക് ആയാസരഹിതമായി സാധിച്ചിരുന്നു എന്നു മനസ്സിലാക്കാം.

## സാമ്പത്തിക സഹായം നൽകുന്നതിനുള്ള ശുപാർശ

സന്യാസ ജീവിതം നയിച്ചിരുന്ന പരിശുദ്ധ പരുമല തിരുമേനിക്ക് അഗതികളെ സാമ്പത്തികമായി സഹായിക്കാൻ ഒരു പരിധി വരെയേ സാധിച്ചിരുന്നുള്ളു. തിരുമേനിയുടെ പരിധിയിൽ കവിഞ്ഞുള്ള സാമ്പത്തിക സഹായം ആവശ്യമായി വരുന്നവർക്ക് കടം കൊടുത്തു സഹായിക്കുവാൻ ചില ധനികരോട് തിരുമേനി ആവശ്യപ്പെടുന്ന പല കല്പനകളും കാണുന്നുണ്ട്. ‘അയാൾ പണം മടക്കിത്തരാത്തപക്ഷം ഞാൻ തന്നു തീർക്കാം’ എന്ന ഉറപ്പും തിരുമേനി നൽകുന്നുണ്ട്.

## പള്ളി സന്ദർശനം

ഈ ‘നമ്പ്ര ബുക്കിൽ’ തെളിയുന്ന ഒരു പ്രധാന വസ്തുത, തിരുമേനിയുടെ യാത്രയെ പറ്റിയാണ്. പള്ളി സന്ദർശനമാണ് തിരുമേനിയുടെ മുഖ്യ ഉദ്ദേശ്യം. ഇന്നത്തെപ്പോലെ യാത്രാ സൗകര്യങ്ങൾ അധികമില്ലാത്ത കാലത്ത് സന്ദർശിക്കുന്ന പള്ളികളിൽ ഒന്നും രണ്ടും ദിവസം, ചിലപ്പോൾ ഒരാഴ്ച വരെ താമസിക്കുന്ന രീതിയും ഉണ്ടായിരുന്നു. 1895 മീനം മുതൽ 1896 മിഥുനം വരെയുള്ള കാലയളവിൽ മലങ്കരയിലെ ഒട്ടു മിക്ക പള്ളികളിലും അദ്ദേഹം സന്ദർശനം നടത്തിയിട്ടുണ്ട്.

## മൂസൽ പള്ളിപണി സഹായം

അന്ത്യോക്യൻ ഭരണത്തിലെ ഒരു കറവ പശുവായിരുന്നു പരുമല തിരുമേനിയുടെ കാലത്ത് മലങ്കരസഭ. പല രീതിയിൽ മലങ്കരയിലെ സാധാരണ വിശ്വാസികളുടെ പണം അന്ത്യോക്യയിലേക്ക് ചെന്നു




ചേർന്നിട്ടുണ്ട്. മൂസലിൽ പള്ളി പണിയാൻ ഇടവകകളിൽ നിന്നു പിരിവു നടത്തണമെന്ന് പരുമല തിരുമേനി പള്ളികൾക്ക് കല്പന അയച്ചിരുന്നതായി 'നമ്പ്ര ബുക്ക്' തെളിവു നൽകുന്നു.

നമ്പർ 450 കാണുക: "*ചന്ദനപ്പിള്ളിൽ പള്ളിക്കാർക്ക് മൂസൽ പള്ളി പണിയുടെ കാർയ്യത്തെക്കുറിച്ച് കല്പന അയച്ചു. ഇടവം 31 -നു.*"

"*നമ്പർ 451. മാന്തളിർ പള്ളിക്കാർക്കു മൂസൽ പള്ളി പണിയുടെ കാർയ്യത്തെക്കുറിച്ചു കല്പന അയച്ചു. ഇടവം 31. തുമ്പമൺ പള്ളി.*"

"*നമ്പർ 449. കുടശ്ശനാട്ടു പള്ളിക്കാർക്കു മൂസൽ പള്ളി പണിയുടെ കാർയ്യത്തെക്കുറിച്ചു കല്പന അയച്ചു. ഇടവം 31-നു.*"

"*നമ്പർ 462. കൈപ്പട്ടൂർ പള്ളിക്കാർക്കു മൂസൽക്കാരുടെ കാർയ്യവും മറ്റും ആലൊചിപ്പാൻ ഉടൻ ഇവിടെ വരുന്നതിനു കല്പന അയച്ചു. മിഥുനം 7-നു. ഓമല്ലൂർ പള്ളിയിൽ.*"

"*നമ്പർ 467. വാഴമുട്ടത്തു പള്ളിക്കാർക്കു മൂസൽക്കാരുടെ കാർയ്യത്തെക്കുറിച്ചു കല്പന അയച്ചു. മിഥുനം 8. ഓമല്ലൂർ പള്ളി.*"

"*നമ്പർ 468. കിഴവള്ളൂർ പള്ളിക്കാർക്കു. മൂസൽക്കാരുടെ കാർയ്യത്തെക്കുറിച്ചു കല്പന അയച്ചു. മിഥുനം 8-നു ഓമല്ലൂർ നിന്നും.*"

## സ്കൂളുകളുടെ നിർമ്മാണവും നടത്തിപ്പും

കാർത്തികപള്ളി, തുമ്പമൺ, തിരുവല്ല എന്നീ സ്ഥലങ്ങളിൽ സ്കൂളുകൾ സ്ഥാപിക്കുന്നതു സംബന്ധിച്ചും തുമ്പമൺ സ്കൂളിൽ അദ്ധ്യാപക നിയമനം സംബന്ധിച്ചും എഴുതിയിട്ടുള്ള കത്തുകൾ കാണുന്നു. ക്രാന്തദർശിയായ ഒരു സാമൂഹ്യ പരിഷ്കർത്താവിനെയാണ് ഈ കത്തുകളിലൂടെ നാം കണ്ടറിയുക. പള്ളിപണികൾ സംബന്ധിച്ചും പട്ടക്കാരുടെ നിയമനം സംബന്ധിച്ചും ഉള്ള കൽപനകളും ഉൾപ്പെട്ടിട്ടുണ്ട്.

## കല്പന അനുസരിക്കാത്തവരും!

ജീവിച്ചിരിക്കുമ്പോൾ തന്നെ വിശുദ്ധനായി മലങ്കരസഭാ മക്കൾ കരുതിയിരുന്ന പരുമല തിരുമേനിയുടെ ഭരണപരമായ കല്പനയെ അനുസരിക്കാതെ, കല്പന ചുരുട്ടിക്കൂട്ടി എറിഞ്ഞവരെയും നമുക്കീ 'നമ്പ്ര ബുക്കിൽ' കാണാം:

*"415. തിരുവല്ലാ വടക്കെ പുത്തൻ പള്ളിക്കാർക്കു. നമ്മുടെ വിശുദ്ധ പിതാവായ പാത്രിയർക്കീസു ബാവാ തിരുമനസ്സിലെ റീശീസാ ക്രമമായി ഇവിടെ അയക്കപ്പെടാതെ ഇരിക്കുന്നതിനെപറ്റി രം മാസം 22 നു 395 ാം നമ്പ്രായി കൊട്ടയത്തു സിമ്മനാരിയിൽ നിന്നും നിങ്ങൾക്കായി നാം അയച്ചിട്ടുള്ള സാധനം 24 നു പെരുനാൾ ദിവസം മുതൽപടിക്കാറന്റെ പറ്റിൽ വന്നതിന്റെ ശേഷം വിഗാരി സാധനം വാങ്ങി അടക്കിവെക്കയും പിന്നെത്തെതിൽ പെരുനാളിന്റെ വരവു എടുത്തു കഴിഞ്ഞതിന്റെ ശേഷം അവിടെ കൂടപ്പെട്ടിരുന്നവർ സാധനം വായിക്കേണ്ട കാര്യത്തെപ്പറ്റി നിർബന്ധിച്ചപ്പൊൾ ദെഷ്യ ഭാവത്തിൽ സാധനത്തെ നിസ്സാരമായി എറിഞ്ഞുകൊടുക്കയും ദൈവകല്പനക്കും മേലധികാരത്തിനും വിരോധമായി നിസ്സാരമായും അഹംകാരമായും അനെക ആക്ഷെപവാക്കുകൾ സംസ്സാരിക്കയും അന്നു എല്ലാവരും അവകളെ കെട്ടു സഹിച്ചു കല്പന വായിച്ചു ഗ്രഹിച്ചു പിരിഞ്ഞതിൽ പിന്നെ രം കഴിഞ്ഞ ഞായറാഴ്ച കുർബ്ബാനയുടെ ശേഷം കല്പന വായിച്ചു അതിൽ പറയപ്പെട്ടിരിക്കുന്ന കാര്യത്തെക്കുറിച്ചു തീർച്ചയുണ്ടാക്കണമെന്നു മുതൽകെട്ടുകാറൻ യോഗത്തിൽ പ്രസ്താപിച്ചു കല്പനയെ വിഗാരിയൊടു ചൊദിച്ചുംകൊണ്ടു വായിക്കണമെന്നു പറഞ്ഞ മതിഭാഗത്ത പൈനുംമൂട്ടിൽ കൊച്ചു വർക്കിയുടെ പറ്റിൽ കൊടുക്കയും അവൻ വിഗാരിയൊടു ചൊദിച്ച സമയം വിഗാരി മദുബഹായിൽ നിന്നും മഹാകോപത്തോടുകൂടെ ഇറങ്ങി വന്നു കല്പന 24 ന് വായിച്ചിരിക്കുന്നു എന്നും ഇപ്പൊൾ വായിപ്പാൻ ആവശ്യം ഇല്ലെന്നു പറകയും അപ്പൊൾ അന്ന ഏതാനും പേർ വായിച്ചറിഞ്ഞതല്ലാതെ മുറപ്രകാരം പള്ളിയിൽ വായിച്ചിട്ടില്ലെന്നും അതിനാൽ ഇന്ന ജനത്തിൻ മുൻപാകെ വായിക്കണെമെന്നാണ യോഗം പറയുന്നെതെന്നു ടി. വർക്കി പറഞ്ഞ സമയം കല്പന പുറത്തുകൊണ്ടുപോയി വായിച്ചുകൊള്ളണമെന്നു പറയുകയും അപ്പൊൾ ഇത പള്ളിയകത്തു വച്ചു വായിക്കേണ്ടതല്ലാതെ പുറത്തുകൊണ്ടുപോകെണ്ടതല്ലാ എന്നു അവൻ പറഞ്ഞപ്പോൾ അയാൾ കല്പന അവന്റെ കയ്യിൽ നിന്നും പിടിച്ചു പറിച്ചു കീറി നശിപ്പിക്കണമെന്നുള്ള ഭാവത്തൊടുകൂടെ ചുരുട്ടിക്കൂട്ടി കയ്യിൽ പിടിക്കയും പിന്നെത്തെതിൽ ഇത ജനത്തിനു മഹാസംകടമായിതീർന്നു കല്പന വായിച്ചെ മതിയാവൂ എന്നു അവരു നിർബന്ധിക്കയാൽ അവർക്കു ഇട്ടു കൊടുക്കയും കാഞ്ഞിരക്കാടു ഇടിക്കുള വാദ്ധ്യാർ എടുത്തു വായിക്കയും ചെയ്തിരിക്കുന്നു എന്നും മറ്റും നിങ്ങളിതിൽ മുതൽകെട്ടുകാറനായ മണലിൽ കൊച്ചുവർക്കിയും ടി മതിഭാഗത്തു പൈനുംമൂട്ടിൽ കൊച്ചുവർക്കിയും കൂടെ ഇവിടെ നമ്മുടെ അടുക്കൽ വന്നു അറിയിച്ചിരിക്കുന്നു. .............. നമ്മെ എത്ര ആക്ഷെപിച്ചാലും സഹിക്കുന്നതിനു ദൈവം നമുക്കു പാത്രം തന്നുകൊള്ളും. നിങ്ങളെ കൈക്കൊള്ളുന്നവൻ നമ്മെ കൈക്കൊൾകയാകുന്നുയെന്നും*




*മറ്റുമുള്ള ദൈവകല്പനക്കു വിരൊധമായുള്ള നടത്തയും പടുതിയും നമ്മുടെ ജനം വഹിച്ചു ദൈവത്തെ നിന്ദിക്കുന്നവരായി തീരുമെന്നുള്ളതു ഓർക്കുംപൊൾ കർത്താവിൽ നമുക്കുള്ള ചുമതലപ്രകാരം സഹിച്ചുകൂടാതെ വന്നു പോകുന്നുയെന്നു മാത്രമെയുള്ളു. റീശകൊഹനായ്ക്കുള്ള അവകാശമായ കൈമുത്തിനെക്കുറിച്ചു ഇതിനു മുൻപു റീശീസായൊടു കൂടെ കല്പന അയക്കുക പതിവുണ്ടായിരുന്നു എന്ന നിങ്ങൾ ഓർക്കുമെല്ലൊ. കൊടുത്തയച്ചതായി ഒരിക്കലും നാം ഓർക്കുന്നില്ലാത്തതിനാൽ അത്രെ രം പ്രാവശ്യം എഴുതാഞ്ഞത. അവകൾ കൊണ്ടു വേണം റീശ കൊഹനാസായുടെ ചിലവർപുകൾ നടത്താൻ എന്നു ദൈവകല്പിതമാകുന്നു. നിങ്ങളെ അല്ലാതെ നിങ്ങൾക്കുള്ളതിനെ നാം ആഗ്രഹിക്കുന്നില്ലെന്നുള്ള തിരുവചനം കൊണ്ടും ആ വക ചിലവർപുകൾ മറ്റുള്ള സ്ഥലങ്ങളിലെതു കൊണ്ടൊ അങ്ങനെ എംകിലും നടത്തിക്കൊള്ളാമെന്നും അതിനാൽ നിങ്ങൾക്കു ഒരു കുറവൊ നാം നിങ്ങൾക്കു ഒരു ഭാരമൊ ആയിതീരരുതെന്നു കരുതി സഹിച്ചുകൊള്ളാം. എംകിലും നമ്മുടെ പിതാവിന്നുണ്ടാകുന്ന കുറവും നമ്മുടെ വിചാരണ കുറവു കൊണ്ടും നടത്തിപ്പു ദോഷം കൊണ്ടും വന്നുപോകുന്നതു സഹിപ്പാൻ വഹിയാത്തതുമായി തീരുകയാൽ അതെപറ്റി ചോദിക്കാതെ ഇരിപ്പാൻ നമുക്കു പാടില്ലാ. ഇതിനാൽ മാത്രം ചൊദിച്ചതത്തറെ. അപ്പോൾ രം വിധം ആക്ഷെപങ്ങൾക്കു ഇടയായി തീർന്നുവെല്ലൊ. എംകിലും നിങ്ങൾ യൊഗത്തിന്റെ ഉത്തമ വിശ്വാസപ്രകാരമുള്ള സാക്ഷിത്വമായ ഒരു മറുപടിയും കൂടെ വരുന്നതുവരയും അതു എതാർത്തമാണെന്നു നാം എണ്ണുന്നില്ലാ. അതിനാൽ മേൽ വിവരിച്ചിട്ടുള്ള എല്ലാ സംഗതികളെക്കുറിച്ചും പക്ഷം കൂടാതെയും ഭയം കൂടാതെയും ദൈവഭയത്തൊടും ഭക്തിയൊടുംകൂടെ ഉണ്ടായവ എല്ലാം സത്യപ്രകാരം നിങ്ങൾ നമുക്കു എഴുതി അയക്കയും വേണം. ശേഷം പിന്നാലെ എന്നു വച്ചു ചുരുക്കുന്നു എന്നു മേടം 31-നു പുതുപ്പെള്ളി പള്ളിയിൽ നിന്നും."*

**ഉപസംഹാരം**

ചുരുക്കത്തിൽ പ. പരുമല തിരുമേനിയുടെ ജീവിതത്തിന് നേർ പിടിച്ച ഒരു ദർപ്പണമായി ഈ നമ്പ്ര ബുക്കുകളെ കരുതാം. 26 വർഷം 'മെത്രാപ്പോലീത്താ' എന്ന നിലയിൽ അജപാലനം ചെയ്ത പരുമല തിരുമേനി എഴുതിയിട്ടുള്ള 25 നമ്പ്ര ബുക്കുകൾ എങ്കിലും ഉണ്ടായിരിക്കണം! 23 എണ്ണവും നഷ്ടപ്പെട്ടുവോ? അതോ എവിടെയെങ്കിലും അലക്ഷ്യമായി

ചിലതെങ്കിലും സൂക്ഷിക്കപ്പെട്ടിട്ടുണ്ടോ എന്നു കണ്ടെത്തുവാൻ ഉള്ള പരിശ്രമം നമ്മുടെ സഭാചരിത്ര ഗവേഷകർ തുടങ്ങേണ്ടിയിരിക്കുന്നു.

പരുമല തിരുമേനിയുടെ നമ്പ്ര ബുക്കുകൾ ഭാഷാ ചരിത്ര ഗവേഷകർക്ക് വിജ്ഞാന ശേഖരങ്ങളായിത്തീരുന്നു:

1. പരുമല തിരുമേനിയുടെ നമ്പർ ബുക്കിലെ ഭാഷാശൈലിയും പ്രയോഗങ്ങളും പ്രത്യേക പഠനം അർഹിക്കുന്നു. പദഘടനകളിലെ രൂപഭാവ പരിണാമങ്ങൾ പ്രത്യേകം ശ്രദ്ധേയമാണ്.
2. ഒരു നൂറ്റാണ്ടിനു മുമ്പ് കേരളത്തിൽ നിലനിന്നിരുന്ന പള്ളികളുടെ ചരിത്രങ്ങളും സാക്ഷ്യങ്ങളും വ്യക്തമായി ഇതിൽ തെളിഞ്ഞു നിൽക്കുന്നു.
3. ഓർത്തഡോക്സ് വിശ്വാസത്തോടും അവ പാലിക്കേണ്ടതിന്റെ ആവശ്യകതയോടും പരുമല തിരുമേനി പുലർത്തിയ സമീപനവും ദർശനവും എഴുത്തുകളിൽ നിന്നും ലഭ്യമാകുന്നു.
4. ഒരു നൂറ്റാണ്ടിനു മുമ്പ് ഇടവകഭരണം (ഭദ്രാസന ഭരണം) വിവിധ ഇടവകകൾ കേന്ദ്രീകരിച്ച് നടത്തിയതിൽ പരുമല തിരുമേനി ആവിഷ്കരിച്ച മാർഗ്ഗങ്ങളെപ്പറ്റിയും ഇതിലൂടെ വ്യക്തമാകുന്നു.



# പരുമലത്തിരുമേനിയുടെ കോടതി മൊഴികൾ

## എം. കുര്യൻ തോമസ്

മലങ്കരസഭയുടെ മഹാപരിശുദ്ധനായ പ. പരുമലത്തിരുമേനി കേവലം ഒരു പ്രാർത്ഥനാമനുഷ്യനും ആശ്രമവാസിയും മാത്രമായിരുന്നില്ല. മലങ്കര എങ്ങും നിറഞ്ഞുനിന്ന ഒരു വ്യക്തിത്വമായിരുന്നു അദ്ദേഹത്തിന്റേത്. അതിനാൽ മലങ്കര എമ്പാടും അദ്ദേഹത്തിന്റെ കർമ്മപഥം വ്യാപിച്ചു കിടന്നു.

അപ്രകാരം മലങ്കര ഒട്ടാകെയുള്ള പ്രവർത്തനത്തിനിടയിലാണ് കരിങ്ങാച്ചിറ പള്ളിവക തിരുവാങ്കുളം കുരിശുംതൊട്ടിയിൽ പ. പരുമല തിരുമേനി ധൂപപ്രാർത്ഥന നടത്തിയത്. ഇത് ഒരു കേസിലേക്കു നയിച്ചു. ആ കേസിൽ തിരുമേനി മൊഴി കൊടുക്കേണ്ടതായും വന്നു. അതിനെപ്പറ്റി റാവു സാഹിബ് ഒ.എം. ചെറിയാൻ വിവരിക്കുന്നത് ഇപ്രകാരമാണ്:

"കരിങ്ങാച്ചിറ പള്ളിവക തിരുവാങ്കുളം കവലയിലുള്ള കുരിശുംതൊട്ടിയെ സംബന്ധിച്ചതും പരിശുദ്ധ പിതാവിന്റെ സത്യത്തെ മുൻനിർത്തിയുള്ള ജീവിതത്തിന് മകുടോദാഹരണവുമായ ഒരു സംഭവം ഇവിടെ പ്രസ്താവ്യമാണ്. തിരുവാങ്കുളം കുരിശിൻതൊട്ടിയിൽ ആദ്യമായി ധൂപം അർപ്പിച്ചത് ഈ പിതാവാണ്. പ്രസ്തുത കുരിശിൻതൊട്ടിയുടെ അടുത്തായി ഒരു ഹിന്ദുക്ഷേത്രം സ്ഥിതിചെയ്തിരുന്നു.

അവിടെ കുരിശിൻ തൊട്ടി സ്ഥാപിച്ചതും ധൂപാരാധന തുടങ്ങിയതും ഹിന്ദുക്ഷേത്രക്കാർക്ക് അപ്രിയം സൃഷ്ടിച്ചു. അവർ പ. പിതാവിനെ സാക്ഷിയാക്കി, പള്ളിക്കൈക്കാരന്മാരെ പ്രതിചേർത്ത് കൊച്ചി മജിസട്രേട്ട് കോടതിയിൽ അന്യായം കൊടുത്തു. ധൂപംവച്ചു എന്ന് പ. പിതാവ് സാക്ഷിപറഞ്ഞാൽ പള്ളിക്കാരെ ശിക്ഷിക്കും എന്നുള്ളതിനാൽ 'ധൂപം

വച്ചിട്ടില്ല' എന്ന് സാക്ഷിപറയണം എന്ന് പ. പിതാവിനെ എല്ലാവരും നിർബന്ധിച്ചു. എന്നാൽ സത്യസ്വരൂപനെ ആരാധിക്കുന്ന പ. പിതാവ് 'ധൂപംവച്ചിട്ടുണ്ട്' എന്നുതന്നെ സാക്ഷ്യം പറയുകയും കൈക്കാരന്മാർക്കു ശിക്ഷ വിധിക്കുകയും ചെയ്തു. എന്നാൽ പ. പിതാവ് അവരെ വിളിച്ച് അപ്പീൽ കൊടുക്കാനും 'അപ്പീലിൽ നിങ്ങൾ ശിക്ഷിക്കപ്പെടാതെ രക്ഷ പെട്ടുകൊള്ളും' എന്ന് കല്പിക്കുകയും അങ്ങനെതന്നെ സംഭവിക്കു കയും ചെയ്തു."[1]

തീയതി അറിയില്ലാത്ത ഈ സംഭവം തിരുമേനിയുടെ സത്യത്തോ ടുള്ള ആഭിമുഖ്യം വെളിവാക്കുന്ന ഒന്നാണ്. എന്നാൽ തിരുമേനിയുടെ ശ്രദ്ധേയമായ മൊഴി 1889-ൽ തിരുവിതാംകൂർ റോയൽ കോടതിവിധിയി ലവസാനിച്ച സെമിനാരി കേസിലായിരുന്നു. നവീകരണകക്ഷിക്കാരിൽ നിന്നും കോട്ടയം സെമിനാരിയും സ്വത്തുക്കളും ഒഴിഞ്ഞു കിട്ടുന്നതിനായി മലങ്കര മെത്രാപ്പോലീത്ത പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ ആലപ്പുഴ ജില്ലാക്കോടതിയിൽ കൊല്ലവർഷം 1054 കുംഭമാ സത്തിൽ സിവിൽ 439-ാം നമ്പരായി. തോമസ് അത്താനാസ്യോസ് മുതൽപേരെ പ്രതികളാക്കി വ്യവഹാരം ഫയൽചെയ്തു ഈ കേസിൽ പരുമലത്തിരുമേനിയടക്കം ആറു നവ മെത്രാന്മാരെയും പ്രതിഭാഗം സാക്ഷികളാക്കിയിരുന്നു. കോടതി ഈ സാക്ഷികൾക്ക് സമൺസ് അയ ച്ചു. തുടർന്നു നടന്ന സംഭവങ്ങളെപ്പറ്റി സാക്ഷികളാക്കപ്പെട്ടവരിൽ ഒരാ ളായ കാരോട്ടുവീട്ടിൽ മാർ ശീമോൻ ദീവന്നാസ്യോസിന്റെ വിവരണം ഇപ്രകാരമാണ്:

"......36-ാമതു ലക്കത്തിൽ പറഞ്ഞിരിക്കുന്ന അന്യായത്തിനു പ്രതി ഭാഗം ഉത്തരമെഴുതി വച്ചിരിക്കുന്നതിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന് യാതൊരു അധികാരം ഇല്ലെന്നും മറ്റും എഴുതിയതു കൂടാതെ ശെഷം മെത്രാമ്മാര എല്ലാവരെയും സാക്ഷിയാക്കിയാറെ നിരണം ഇടവകെയുടെ മാർ ഗ്രീഗോറിയോസ ഒഴികെ ആരും സമനിൽ ഒപ്പിടാതെ മടക്കി. അദ്ദേഹം ആലപ്പുഴ ചെന്നിരുന്ന് കമ്മീഷന്റെ മുറപ്രകാരം വിസ്താരം നടത്തിയതിൽ പുലിക്കോട്ടു മാർ ദീവന്നാസ്യോസ് മെത്രാപ്പൗലീത്തായെ സുറിയാനിക്കാരുടെ അസോസേഷ്യൻ കമ്മട്ടിയിൽ പ്രസിടെണ്ടറായി വിശുദ്ധ പിതാവാകുന്ന മാറാൻ പാത്രിയർക്കീസ് ബാവായും കമ്മട്ടിക്കാ റരും ശെഷം പള്ളിക്കാററും കൂടി നിശ്ചയിച്ചിരിക്കുന്നു എന്നും ആത്മീക കാര്യത്തിൽ ഞങ്ങൾ മെത്രാന്മാരെ എല്ലാവരും ഒരു പോലെ അധികാര പ്പെട്ടിരിക്കുന്നു എന്നും ലൗകിക കാര്യങ്ങളിൽ അദ്ദേഹം ഞങ്ങളിൽ മീതെ എന്നും മറ്റും എഴുതി വച്ചു വിസ്താരം നടന്നു വരുന്നു".[2]




ഈ വസ്തുത പ. പരുമല തിരുമേനി 1879 ചിങ്ങം 28-നു പരുമല സെമിനാരിയിൽനിന്നും ചാത്തുരുത്തിൽ വീട്ടിലേയ്ക്കയച്ച കല്പനയിൽ സ്ഥിരീകരിക്കുന്നുണ്ട്.

"നമ്മുടെ ആലപ്പുഴയുള്ള വ്യവഹാരത്തിൽ ഈ കഴിഞ്ഞതിന്റെ മുമ്പി ലത്തെ അവധിക്കു മെത്രാന്മാർ എല്ലാവരേയും പ്രതിഭാഗികൾ സാക്ഷി ബാധിപ്പിച്ചുണ്ടായിരുന്നു. അതുപ്രകാരം ഇവിടെ സമൻ വന്നപ്പോൾ ആയതു കൈപ്പറ്റാതെ തിരികെ അയയ്ക്കുന്നതു നീതിക്കുപോരായല്ലോ എന്നുവച്ചു ഒപ്പിട്ടു അയയ്ക്കുകയും പിന്നത്തേതിൽ നമ്മുടെ സ്ഥാനാവ കാശത്താൽ കോടതിയിൽ വന്നു മൊഴി എഴുതുന്നതിനു പാടുള്ളതല്ലാ ത്തതുകൊണ്ടു ആവശ്യപ്പെട്ട കക്ഷികൾ കമ്മീഷൻ മുഖാന്തിരം ഇവിടെ വന്നു മൊഴി വാങ്ങിക്കൊള്ളേണ്ടതാകുന്നുയെന്നും സമനിൽ പറയുന്ന സ്താത്തിക്കോൻ മുതലായ ആധാരങ്ങൾ അപ്പോൾ ഹാജരാക്കിക്കൊ ള്ളാമെന്നും നാം ഹർജി ബോധിപ്പിച്ചതു കൂടാതെ അതിലേക്കു ഒരു വക്കീ ലിനെ നിയമിക്കുകയും ചെയ്തു. ശേഷം സഹോദരന്മാർ സമൻ മടക്കി അയച്ചുയെന്നാണ് കേട്ടത്. പിന്നത്തേതിൽ ഇപ്പോഴത്തെ അവധി കഴി ഞ്ഞതിന്റെ ശേഷം നമുക്ക് കമ്മീഷനെ അയയ്ക്കുന്നതിനുള്ള പടി കെട്ടീ ട്ടുണ്ടെന്നും അതിനാൽ ഉടനെ വരുമെന്നും കേട്ടിരിക്കുന്നു. എന്നാൽ മറ്റു ള്ളവർക്കും പ്രത്യേകമായി പടി കെട്ടാതെ നമുക്കുതന്നെ കെട്ടിയതിന്റെ കാരണം ഈ സ്ഥലം വാദിക്കു അവകാശമുള്ളതല്ലെന്നും മറ്റും അവർ വാദിച്ചിരിക്കുന്നതിനെപ്പറ്റിയും ആകുന്നു."[3]

1879 കന്നി 22 ന് ചൊവ്വാഴ്ച ആലപ്പുഴ വച്ച് പ. പരുമല തിരുമേനി യുടെ മൊഴിയെടുത്തു ആ മൊഴിയുടെ പൂർണരൂപം "1055-ാമാണ്ട് കന്നി മാസം 21-ാം തീയതി പരുമല സിമ്മനാരിയിൽ പാർക്കും മാർ ഗ്രീഗോറി യോസ് മെത്രാപ്പൗലീത്തായൊടു കമീഷ്യൻ സ്ഥലത്തു വച്ച് സത്യത്തുമ്മേൽ വാങ്ങിച്ച മൊഴി.

വയസ് 32-വാദി വക്കീൽ ചോദ്യത്തിന്നു ഉത്തരം-

നമ്മുടെ സ്ഥാനം മെത്രാനാണ. സമനിൽ പറയുന്ന പ്രമാണം നമ്മുടെ സുസ്ഥാത്തിക്കൊൻ ആണ്. ഈ സ്ഥാത്തിക്കോനിൽ പറയുന്നതു നമ്മെ നിരണം മുതലായ പള്ളികൾക്കു മെത്രാനായിട്ടാണു വാദിയെ ഇതിനു മുമ്പ് ഇരുന്ന പാത്രിയർക്കീസു ബാവാ മലയാളം അടച്ചു മെത്രാനായി ട്ടാണു വാഴിച്ചിരുന്നത. ഈ വാദിക്കു വെറെയും സ്ഥാനം ഉണ്ടു. ആയ്തു മലയാളത്തിലുള്ള സുറിയാനിക്കാരുടെ പൊതുവിന്നടുത്ത കമ്മട്ടിയിലെ

പ്രസിഡെണ്ടാണു-ആ പ്രസിഡെണ്ടെന്നുള്ള അധികാരം-മലയാളത്തിലുള്ള സുറിയാനിപ്പള്ളികൾ ഏഴ ഇടവകയായി ഭാഗച്ചിട്ടുണ്ടു. അതുകളിമ്മെൽ ഒക്കെയും വസ്തുക്കൾമെൽഒക്കെയും പൊതു അടുത്ത അധികാരവും വാദിക്കുണ്ടു. പരുമല സെമിനാരി പണിയിച്ചിട്ടുള്ളതും വാദിആകുന്നു. അതിന്മെലുള്ള മുതൽ ശെഖരപ്പെടുത്തിയതും ചെലവുചെയ്യിച്ചതും വാദി ആകുന്നു-നമ്മെയും നമ്മെപ്പോലെ വേറെ മെത്രാന്മാരെയും വാഴിച്ചിട്ടുള്ളതുകൊണ്ടു വാദിക്കു ഈ വ്യവഹാരം കൊണ്ടു വരുന്നതിനുയാതൊരു ദൊഷവും ഇല്ല. വാദിക്കു സർക്കെട്ടു ചെയ്യേണ്ടതായ സമയം നീക്കി ഉള്ള താമസമൊക്കെയും പരിമല സിമ്മനാരിയിൽ ആണു. ആയതു സിമ്മനാരി പണിയിച്ചതു മുതൽ മെൽ പറഞ്ഞ സിമ്മനാരിയിലാണു താമസിക്കുന്നതു. പണിയിച്ച തു 47-ലൊ-48 ലോ-ആകുന്നു. പള്ളിയുടെ വക ആയി കട്ടിൽ കിടക്ക മെശ കസേരകൾ കല്ലച്ചുക്കൂടം പെട്ടി ബോട്ടു മുതലായി അനേക സാമാനങ്ങൾ അവിടെ ഉണ്ട്. ഇതുകൾക്ക് ഏകദേശം 1000 രൂപയോളം വിലപിടിക്കും. നാം നിരണത്തും പരിമലയും പതിവായി പാർക്കയാണ്. 1053-ാമാണ്ട് കുംഭം മുതൽ ആണു നാം അവിടെ താമസിക്കുന്നതു പഠിപ്പിക്കുന്നവകയ്ക്കാണു. പരിമല സിമ്മനാരിയിൽ താമസിക്കുന്നതു. ഇപ്പോഴം സാമാനങ്ങൾ ഒക്കെയും വാദിയുടെ അനുവാദപ്രകാരം നാം സൂക്ഷിച്ചു വരുന്നു. 1053 കുംഭത്തിൽ പ്രസിഡെണ്ടായ വാദിയും കമ്മട്ടിക്കാററും പള്ളിക്കാരും കൂടി സുന്നദൊസു കൂടി നിശ്ചയിച്ചു. ആ നിശ്ചയ പ്രകാരമാണു നാം പരിമലെ പടിപ്പിക്കുന്നതിനായി താമസിക്കുന്നതു-വാദിക്കു പ്രസിഡെണ്ടിന്റെ സ്ഥാനം ലെഭിച്ചതു പാത്രിയർക്കീസു ബാവായാലും സഭയാലും ആകുന്നു.

പ്രതിവക്കീലിന്റെ ക്രസു ചോദ്യം

മുമ്പിൽ വാദിക്കുന്ന മലയാളം അസി. മെത്രാനായി അധികാരം കൊടുക്കുകയും അതിൽ പിന്നെ ആറു പെരെക്കൂടെ ഇപ്പോൾ വാഴിക്കുകയും ചെയ്തുകൊണ്ട വാദിക്കുള്ള മെത്രാന്റെ അധികാരത്തിനു വല്ല കുറവും ഉണ്ടൊ

ഉത്തരം - ഈ വാദിക്കു മലയാളം അടച്ച എല്ലാ ഇടവകയിമ്മേലും പൊതുവിന്നടുത്ത അധികാരം ഉണ്ട. അത മലയാളത്തിന്റെ കമ്മട്ടിയുടെ പ്രസിഡണ്ടായ്കകൊണ്ടാകുന്നു.

ചോദ്യം- പൊതുവിന്നടുത്ത അധികാരം എന്താകുന്നു

ഉത്തരം-പൊതുവിന്നടുത്തതു ഏഴ എടവകയ്ക്കും കൂടെ സംബന്ധമുള്ള വസ്തുക്കൾ-മെലും കമ്മട്ടി കൂടുമ്പോൾ നിശ്ചിക്കപ്പെടുന്നതായ




പൊതുവിന്നടുത്ത വല്ല മുതൽ കാര്യങ്ങൾ മെലും പള്ളികൾമെലും സർക്കാരു സംബന്തമായ വിവഹാരങ്ങൾ മെലും വിശെഷമായി ചെയ്യ പ്പെടുന്ന വല്ല ആശുപത്രി മെലും പൊതുവിൽ പട്ടത്വത്തിനായിട്ടു നിയമി പ്പാനുള്ള സിമ്മനാരിമെലും സ്ക്കൂളിന്മേലും മറ്റും ആകുന്നു. നമ്മുടെ അധികാരത്തിൽ ഉൾപ്പെട്ട പള്ളികൾ മെലും മേൽപ്പറഞ്ഞ പ്രകാരമുള്ള പൊതുവിന്നടുത്ത മെലധികാരം വാദിക്കുന്നതാകുന്നു. പൊതുവിന്നടു ത്തതു എന്നു നാം പറഞ്ഞതു ആത്മിക സംബന്തമായും വസ്തു സംബ ന്തമായും ഉള്ള അധികാരങ്ങൾ ആകുന്നു. മുമ്പെ നാം ആശുപത്രി എന്നു പറഞ്ഞതും ആത്മ സംബന്തമായുള്ളതാകുന്നു.

ചൊദ്യം-വാദിക്കു ആത്മസംബന്ധവുമായും ലൊക സംബന്തമായും ഉള്ള മേലധികാരത്തെ അവിടുത്തേയ്ക്കുകിട്ടിട്ടുള്ള സ്ഥാന പത്രത്തിൽ വിവരിച്ചിട്ടുണ്ടൊ.

അതു പ്രമാണം ഹാജരാകുന്നതുകൊണ്ടു അതു നൊക്കി തീർച്ചപ്പെ ടുത്താകുന്നതാകയാൽ ആ ചൊദ്യം ആവശ്യമില്ലാ എന്ന വാദിവക്കീൽ തടുത്തതിനാൽ ആ ചോദ്യം ചൊദിപ്പാൻ അനുവദിച്ചിട്ടില്ല

ഉത്തരം-നമുക്കു മെത്രാൻ സ്ഥാനം കിട്ടിയതിൽ പിന്നെ മെൽപറ ഞ്ഞതുപോലെ വാദിക്കുള്ള മെലധികാരത്തെപ്പറ്റി പാത്രിയർക്കീസു ബാവായിൽ നിന്നു ഏതെങ്കിലും പ്രമാണം ഉണ്ടായതായി നമുക്കു അറി വില്ല.

ചൊദ്യം-വാദിക്കു മുമ്പുണ്ടായിരുന്ന അധികാരപത്രങ്ങളുടെ പിൻ തീയതിക്കു വാദിക്കു മുമ്പുണ്ടയിരുന്ന അധികാരം വിഭാഗിച്ചതായി പ്രമാണം ഉണ്ടായിരിയ്ക്കുമ്പോ മേലധികാരം ഇപ്പോഴും ഉണ്ടെന്നു പറ യുന്നതെങ്ങനെ

ഉത്തരം-നമുക്കും നമ്മെപ്പോലെ വെറെ മെത്രാന്മാർക്കും ഉണ്ടായിരി ക്കുന്ന സ്ഥാനപത്രം കൊണ്ടു വാദിക്കു മുമ്പുണ്ടായിരുന്ന സ്ഥാനപ ത്രത്തെ അസ്ഥിരപ്പെടുത്തിയതായി ഒന്നും പറഞ്ഞിട്ടില്ല.

വാദി വക്കീലിന്റെ ചോദ്യം-അന്യായപ്പെട്ടിട്ടുള്ള കൊട്ടയത്തു സിമ്മ നാരിമെലും അതുകൾക്കു വ്യവഹാരപ്പെടുവാനും ഉള്ള അധികാരം ആർക്കാകുന്നു.

ഈ ചോദ്യം നൂതന ചോദ്യമാകുന്നു എന്നു 1-ാം പ്രതി വക്കീൽ തടു ത്തു. കൊർട്ടു അനുവദിക്കായ്കയാൽ

ഉത്തരം - അതുകളുടെ അധികാരം വാദിക്കാകുന്നു.

കോർട്ടുചോദ്യം - മേൽപ്പറഞ്ഞ വസ്തുക്കളിന്മേൽ വേറെ ആൾ കൾക്ക് അധികാരമുണ്ടോ

ഉത്തരം - കോട്ടയത്തു സെമിനാരി മുതലായ വസ്തുക്കൾക്ക് വേറെ മെത്രാന്മാർക്ക് അധികാരം കൊടുത്തിട്ടില്ല.

(ഒപ്പ്)[4]

ഈ മൊഴിയുടെ സാരാംശവും മൊഴി നൽകിയ വിവരവും തിരുമേനി 1879 തുലാം 11-ന് പരുമല സെമിനാരിയിൽ നിന്നും ചാത്തുരുത്തി തറ വാട്ടിലേക്കയച്ച കല്പനയിൽ വിവരിക്കുന്നുണ്ട്.

"ഞങ്ങൾ ആലപ്പുഴെക്കു പോയ വിവരം മുമ്പിലത്തെ എഴുത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. എന്നാൽ വാദി ആകുന്ന അദ്ദേഹത്തിന്റെ മൊഴി കന്നി 19-നു തന്നെ കമ്മീഷൻ മുഖാന്തിരം കൊടുത്തു. അതിന്റെ ശേഷം 22-ന് ചൊവ്വാഴ്ച നമ്മുടെ മൊഴിയും കൊടുത്തു. വിസ്താരത്തിൽ ക്രാസി നാലും മറ്റും കഠിന ചോദ്യങ്ങൾ ഉണ്ടായിരുന്നു. ദൈവകൃപയാൽ ആയ തിനു ഒക്കയ്ക്കും ന്യായമായും സത്യഭംഗംകൂടാതെയും ഞങ്ങൾ രണ്ടാ ളുകളുടെയും വിസ്താരത്തിൽ അന്നൊള്ള വിരോധം കൂടാതെയും നമ്മുടെ അന്യായത്തിനു വിരോധമായി ഒരു അക്ഷരവും വന്നിട്ടില്ലെന്നു മാത്രമല്ല, ആയതിനെ വളരെ ബലപ്പെടുത്തിയും വിസ്തരിപ്പാൻ സംഗതി വന്നതിൽ ദൈവത്തിനു സ്തുതികൊടുക്കുന്നു. എന്നാൽ മൊഴികളുടെ സാരഭാഗം: ഈ പരുമല സിമ്മനാരി ആരാൽ ഉണ്ടാക്കപ്പെട്ടു എന്നു ഈ സിമ്മനാരിയെക്കുറിച്ചും ഈ വാദിക്കു പ്രസിഡണ്ടെന്നുള്ള സ്ഥാനം ആരാൽ സിദ്ധിച്ചുയെന്നും എങ്ങനെയെന്നും ഈ വാദിക്കും അന്യായം കൊണ്ടുവരുവാനുള്ള അവകാശം സിദ്ധിച്ചതു ഏതു പ്രകാരമെന്നും മറ്റും അനേക ചോദ്യങ്ങൾ ഉണ്ടായിരുന്നു. എന്നാൽ അവയുടെ ഒരു പകർപ്പും ഇതു സഹിതം അയയ്ക്കുന്നതാകയാൽ ഞാൻ അധികമൊന്നും വിസ്ത രിക്കുന്നില്ല, ആയതു സുഖാര്യമായി (സ്വകാര്യം?) തന്നെ വച്ചുകൊള്ള ണം. അങ്ങോട്ടല്ലാതെ മറ്റാർക്കുംതന്നെ അയച്ചിട്ടുമില്ല. ഈ മൊഴികളുടെ ശേഷം സത്യപതിയായ ജഡ്ജി അവർകൾ വിപരീതികൾ കൊണ്ടുവന്ന ആ വല്യ വഞ്ചനയെ അശേഷം അസ്ഥിരപ്പെടുത്തി വാദിയോടു ജാമ്യം വാങ്ങുന്നതിനു ഒരിക്കലും ന്യായമില്ലെന്നു തീർച്ച കല്പിക്കുകയും ചെയ്തു. ഇതിനാൽ ഉണ്ടായ സന്തോഷം അല്പമല്ലാത്തതാകുന്നു. ഇനി യുള്ള വിസ്താരത്തിന്റെ അവധി ഈ മാസം 23-ന് എന്നാകുന്നു നിശ്ച യിച്ചതും. അതിനിടയിൽ സിമ്മനാരി മുതലായ സ്ഥലങ്ങൾ നോക്കിക്കണ്ടു




വില നിശ്ചയിക്കുന്നതിനു കമ്മീഷന്മാരെ അയച്ചിട്ടുണ്ട്. ഒരു സമയം നാം ഒടുക്കിയിരിക്കുന്നതിൽ അധികമായി നിശ്ചയിക്കുന്ന പക്ഷം കൂടുതൽ ഫീസ് ഒടുക്കേണ്ടി വരികയും ചെയ്യും. ആലപ്പുഴെനിന്നും 23-ന് ബുധ നാഴ്ച ഞാൻ ഇങ്ങോട്ടു പോരുകയും മറ്റെ അദ്ദേഹം അവിടെത്തന്നെ താമസിക്കുകയും ചെയ്തു. ഇതു കൂടാതെ ഒരു മദ്രാസ് ബാറിഷ്ടരെ കൂടെ നിശ്ചയിക്കുന്നതിനു പറഞ്ഞു ഉറപ്പിച്ചിട്ടുണ്ട്......"[5]

പ. പരുമല തിരുമേനിയുടെ മൊഴി തങ്ങൾക്കു പ്രയോജനം ചെയ്യി ല്ലെന്നറിഞ്ഞതിനാലാകാം പ്രതിഭാഗം സമൻസ് മടക്കിയ മെത്രാപ്പോലീ ത്തമാരുടെ പേരിൽ മേൽനടപടികൾ ആരംഭിച്ചു. ഈ വിവരവും പ. പരു മല തിരുമേനി 1882 മകരം 21-ന് ആലപ്പുഴ നിന്നും ചാത്തുരുത്തിൽ തറ വാട്ടിലേക്കയച്ച ഒരു കല്പനയിൽനിന്നും വ്യക്തമാണ്.

"മെത്രാച്ചനും ബാവായും ഇവിടെയുണ്ടു. പ്രതിസാക്ഷി തീർന്നുയെ ങ്കിലും മെത്രാച്ചന്മാരെ ഒക്കെയും സാക്ഷി എഴുതുന്നതിനുണ്ടു. സമൻ അയച്ചതൊക്കെ മടങ്ങി വന്നുയെങ്കിലും പുറകെ ബാർണ്ടു (വാറണ്ട്) അയയ്ക്കയോ വിറ്റെടുപ്പിക്കയോ(കണ്ടുകെട്ട്) ഒക്കയും വരുത്തി കൂട്ടിയേ കഴിയുയെന്നാണ് അവർ നിർബന്ധം തുടങ്ങിയിരിക്കുന്നത്). കടവിലെ മെത്രാച്ചൻ വരുന്നതിനു എഴുതി അയച്ചിട്ടുണ്ട്. അദ്ദേഹത്തിന്മേൽ ആകുന്നു അവർ അധികം താല്പര്യപ്പെടുന്നത്."[6]

പ. പരുമല തിരുമേനിയെ വീണ്ടും വാദിഭാഗം 63-ാം സാക്ഷിയായി കൊല്ലവർഷം 1059 കന്നി 28 മുതൽ തുലാം 12 വരെ 13 ദിവസം വിസ്ത രിച്ചു. ഈ വിസ്താരത്തിനു ഇടയായ കാരണങ്ങളെക്കുറിച്ചു അതിനിട യിലുണ്ടായ ഒരു അത്ഭുത സംഭവത്തെക്കുറിച്ചും വ്യവഹാരകാര്യസ്ഥ നായിരുന്ന ഇടവഴിക്കൽ ഇ.എം. ഫിലിപ്പ് വർണിച്ചിട്ടുണ്ട്.

"പരേതനായ പത്രോസുപാത്രിയർക്കീസുബാവാ ഇവിടെ എഴുന്നള്ളി യിരുന്നപ്പോൾ മലങ്കര ഇടവകയെ ഏഴു ഇടവകകളായി തിരിച്ചു മെത്രാ ന്മാരെ വാഴിച്ചു സ്ഥാത്തിക്കോൻ കൊടുത്തപ്പോൾ മലങ്കര മെത്രാപ്പോ ലീത്തായുടെയും ഇടവക മെത്രാന്മാരുടെയും അധികാരഭേദത്തെ വ്യക്ത പ്പെടുത്തുന്ന ഒരു രേഖയും ഉണ്ടാക്കിയില്ല. ഇടവക മെത്രാന്മാരുടെ സ്ഥാത്തിക്കോൻ വായിച്ചാൽ അവർ അവരവരുടെ ഇടവകയിൽ സ്വത ന്ത്രരായിരുന്നു എന്നല്ലാതെ മറ്റുവിധത്തിൽ അനുമാനിക്കാൻ പ്രയാസ മായിരുന്നു. ഇതിനെ അടിസ്ഥാനപ്പെടുത്തി മെത്രാന്മാരിലും ധാരാളം സൗന്ദര്യത്തിരക്കുണ്ടായിരുന്നു. ആ തർക്കം കേസിൽ ആദായപ്പെടുത്തി

ക്കൊള്ളാമെന്നു എതിർകക്ഷി കരുതിക്കൊണ്ടു വലിയ തിരുമേനിയുടെ മലങ്കര സ്ഥാത്തിക്കോൻ കൊച്ചുതിരുമേനികളുടെ ഇടവകസ്ഥാത്തി ക്കോൻകൊണ്ടു റദ്ദായിപ്പോയെന്നൊരു വാദം പുറപ്പെടുവിച്ചിരുന്നു. ഈ വാദം മെത്രാന്മാരുടെ മൊഴികൊണ്ട് സ്ഥാപിച്ചുകൊള്ളാമെന്നു അവർക്കു വിശ്വാസവും ഉണ്ടായിരുന്നു. അവരിൽ ആദ്യമായി മൊഴി കൊടുത്തതു പരേതനായ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായായിരുന്നു. അദ്ദേ ഹത്തെ 13 ദിവസംകൊണ്ടാണു വിസ്തരിച്ചുതീർന്നത്. മലങ്കര മെത്രാ പ്പോലീത്തായും ഇടവക മെത്രാപ്പോലീത്തായും തമ്മിലുള്ള ബന്ധങ്ങളും അധികാരഭേദങ്ങളും സംബന്ധിച്ചു എതിർകക്ഷി പലവിധത്തിൽ അദ്ദേ ഹത്തെ ക്രോസ്സുചെയ്തകൂട്ടത്തിൽ ഒരിക്കൽ വളച്ചുകെട്ടി കുഴച്ചുമറിച്ചു ഒരു ദീർഘചോദ്യം ചോദിച്ചു. ചോദ്യവാചകം എഴുതാൻ പത്തുവരിയിൽ കുറയാതെവേണം. വാചകവും സംഗതിയും വലിയ വളച്ചുകെട്ടും കുഴ പ്പവുമായിരുന്നു. ചോദ്യം മനസ്സിലാക്കാൻ പല ആവർത്തി വായിച്ചു കേൾപ്പിക്കേണ്ടിവന്നു. ഇത്ര ദീർഘചോദ്യത്തിനു സ്വതെയുള്ള ഉത്തരം. 'എസ്' അല്ലെങ്കിൽ 'നൊ' എന്ന ഒറ്റവാക്കു മാത്രമേ വരേണ്ടതായിട്ടു ള്ളു. ഏതു പറഞ്ഞാലും വാദിഭാഗത്തേക്കു ദോഷവുമായിരുന്നു. ഈ ചോദ്യം കേട്ടയുടൻ സാക്ഷിമൊഴികളുടെ നോട്ടു എഴുതിക്കൊണ്ടിരുന്ന ഞാനും മാലിത്തറ അച്ചനും തമ്മിൽ ഇപ്രകാരമൊരു രഹസ്യഭാഷണം നടന്നു.

ഞാൻ: ഈ ചോദ്യത്തിനു എന്തു ഉത്തരം പറഞ്ഞാലും ദോഷമാണ ല്ലോ, അച്ചാ.

അച്ചൻ: അതെ, എന്തു ചെയ്യാം.

ഞാൻ: (ചോദ്യം പോലെതന്നെ വളച്ചുകെട്ടിയ വാചകത്തിൽ എനിക്ക് തോന്നിയ ഒരു ഉത്തരം ഒരു തുണ്ടു കടലാസിൽ എഴുതി അച്ചനെ കാണി ച്ചേച്ചു) ഇതുപോലെ ഉത്തരം പറഞ്ഞാൽ തരക്കേടില്ല.

അച്ചൻ: മെത്രാച്ചന് തോന്നണമല്ലൊ.

ഞാൻ: നമ്മുടെ കേസിൽ ദൈവാനുകൂല്യമുണ്ടെങ്കിൽ റൂഹാദകുദിശാ അദ്ദേഹത്തെ തോന്നിക്കും.

ഇത്രയും ഞങ്ങൾ തമ്മിൽ സ്വകാര്യം പറഞ്ഞു കഴിഞ്ഞപ്പോൾ ആ മുറിയുടെ അകന്ന കോണിൽ ഇരുന്നിരുന്ന സാക്ഷിക്കാരൻ ഉത്തരം പറ ഞ്ഞു. അതു ഞാൻ എഴുതിവച്ചിരുന്ന തുണ്ടുകടലാസ് അദ്ദേഹത്തിന്റെ കൈയിൽ കൊടുത്തു അദ്ദേഹം നോക്കി വായിച്ചാൽ എങ്ങിനെയോ അപ്ര കാരം പദംപ്രതിയായിരുന്നു. ഒരുവൻ പറയുന്ന കാര്യം മറ്റൊരുത്തൻ




എടുത്തു പറഞ്ഞാൽ സംഗതി ശരിയായിരിക്കാമെങ്കിലും വാചകം പദം പ്രതി വരികയില്ല. കുഴഞ്ഞുമറിഞ്ഞ വാചകത്തിൽ ഞാൻ എഴുതിവച്ച ഉത്തരം അദ്ദേഹം അക്ഷരംപ്രതി പറഞ്ഞു കേട്ടപ്പോൾ അദ്ദേഹത്തേയും എന്നെയും ഒരു വാചകത്തിൽ തോന്നിച്ചതു പരിശുദ്ധാത്മാവാണെന്നുള്ള ബോദ്ധ്യം മൂലം ആശ്ചര്യവും സന്തോഷവും കൊണ്ടു എഴതാൻ പാടി ല്ലാത്തവണ്ണം എന്റെ കൈയും ദേഹമാസകലവും വിറയ്ക്കാൻ തുടങ്ങി: ഞാൻ എഴുതിക്കൊണ്ടിരുന്ന നോട്ടു അച്ചന്റെ മുമ്പിലേക്കു മാറ്റി വച്ചേച്ചു ഞാൻ അകത്തെ മുറിയിൽ ഇരുന്നിരുന്ന വലിയ മെത്രാച്ചന്റെ മുമ്പിൽ ചെന്നു. എന്റെ ദേഹം ആസകലം വിറയ്ക്കുന്നതു കണ്ടു മെത്രാച്ചൻ ഭയന്നു. “നമ്മുടെ കേസു നടത്തുന്നതു പരിശുദ്ധാത്മാവാണെന്നും”മറ്റും പറഞ്ഞു കൊണ്ടു ഞാൻ ചാടുകയായിരുന്നു. എന്റെ ഇളക്കം നിന്നു വലിയ തിരുമേനിയെ കാര്യം മനസ്സിലാക്കാൻ കുറെ അധികം സമയം വേണ്ടി വന്നു. ദൈവ നടത്തിപ്പിനു ഞാൻ കണ്ടിട്ടുള്ള അനേക ലക്ഷ്യങ്ങളിൽ ഇതു ഒന്നു മാത്രമാകുന്നു. ഇപ്രകാരമുള്ള മനോബോദ്ധ്യംകൊണ്ടു ഈ അവസാന തീരുമാനം വാദിയായ വലിയ മെത്രാപ്പോലീത്തായുടെയോ കാര്യസ്ഥന്മാരായ ഞങ്ങളുടെയോ സാമർത്ഥ്യമോ ആലോചനാശ ക്തിയോ കൊണ്ടുണ്ടായതല്ലാ, ദൈവത്തിൽനിന്നുണ്ടായതാണെന്നു ഞാൻ ഉറപ്പായി വിശ്വസിക്കുന്നു.”

ഇ.എം. ഫിലിപ്പിന്റെ ഗ്രന്ഥത്തിൽ പറയുന്നതുപോലെ മെത്രാന്മാർ തമ്മിലുള്ള സൗന്ദര്യപിണക്കത്തെപ്പറ്റി മറ്റു ചരിത്രകാരന്മാരും വിവരിച്ചി ട്ടുണ്ട്. ഈ ആറു നവമെത്രാന്മാരിൽ കടവിൽ അത്താനാസ്യോസ് ആയി രുന്നു മാർ ദീവന്നാസ്യോസ് അഞ്ചാമനോട് ഏറ്റവും ഇടഞ്ഞുനിന്നത്.[8] ഏറ്റവും വിധേയത്വം പ. പരുമല തിരുമേനിക്കും. അതിനാലാവണം പ. പരുമല തിരുമേനിയുടെ മേൽകാണിച്ച കല്പനയിൽ പറയുംപ്രകാരം കടവിൽ മാർ അത്താനാസ്യോസിനെ വിസ്തരിക്കാൻ നവീകരണ വിഭാഗം കൂടുതൽ താല്പര്യം കാണിച്ചത്. ഈ മൊഴിയിലെ പ്രസക്ത ഭാഗങ്ങൾ[9] കൊല്ലവർഷം 1059 തുലാം നാലിനാണ് നല്കിയിരിക്കുന്നത്.

‘1053–ന് മുമ്പാണ് എന്നെ മെത്രാനായി വാഴിക്കുന്നത്. എന്നെ വാഴി ക്കുന്നതിനുമുമ്പ് നിരണം ഇടവകയ്ക്കു മാത്രമായി ഒരു മെത്രാനുണ്ടാ യിരുന്നതായി അറിവില്ല. മലങ്കരയ്ക്കു മുഴുവനായി മെത്രാനുണ്ടായിരു ന്നു. എന്റെ സ്ഥാനം മലങ്കര മെത്രാനിൽനിന്നും സ്വതന്ത്രമായ ഒരധി കാരം എനിക്കു നല്കുന്നില്ല. മലങ്കര മെത്രാന് വിധേയമായിട്ടാണ് എന്റെ എന്റെ സ്ഥാനം എനിക്കു നല്കപ്പെട്ടിരിക്കുന്നത്. നിരണംപോലെ ഏഴ്

ഇടവകകളായി മലങ്കരയെ വിഭജിച്ചു. ഈ ഏഴ് ഇടവകകളും മുമ്പും, ഇപ്പോഴും മലങ്കര മെത്രാന്റെ കീഴിലാണ്. കൊല്ലം ഇടവകയ്ക്ക് മെത്രാനെ നിയമിച്ചില്ല. പറ്റിയ ഒരാളെ കണ്ടെത്താൻ കഴിയാതിരുന്നതു കൊണ്ടും പാത്രിക്കീസിനു പോകാൻ തിടുക്കമുണ്ടായിരുന്നതുകൊണ്ടും ആരെയും നിയമിച്ചില്ല. ഞാനൊരു മെത്രാപ്പോലീത്തയാണ് എപ്പിസ്കോപ്പയല്ല. ഞാൻ പറഞ്ഞതുപോലെ മലങ്കര മേൽ മുഴുവൻ അധികാരമുള്ളത് ഈ കേസിലെ വാദി മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായ്ക്കാണ്. ഞങ്ങളെ വാഴിച്ചശേഷം ഞങ്ങളുടെമേൽ അധികാരം ഉള്ളതായി വാദിക്ക് സ്ഥാത്തിക്കോൻ നല്കിയിട്ടില്ല. അദ്ദേഹത്തിന്റെ കൈവശമുള്ള സ്ഥാത്തിക്കോൻ അതിനുമുമ്പ് നല്കിയതാണ്. ഞാൻ വാദിയുടെ കീഴിലാണെന്നു പറഞ്ഞത് അദ്ദേഹത്തിനു മുമ്പു പറഞ്ഞ സ്ഥാത്തിക്കോൻ ഉള്ളതുകൊണ്ടും വാദിയെ അസോസിയേഷ കമ്മറ്റിയുടെ പ്രസിഡണ്ടായി കമ്മറ്റി മെമ്പർമാരും പാത്രിക്കീസും നിയമിച്ചിട്ടുള്ളതുകൊണ്ടുമാകുന്നു. ആത്മിക സ്ഥാനത്തിൽ ഞാനും വാദിയും തുല്യരാണ്. നിരണം ഇടവകയിൽ 22 പള്ളികളുള്ളതായി എനിക്കു തോന്നുന്നു. ഈ പള്ളികളിലെല്ലാം ഒരു മെത്രാൻ എന്ന നിലയിൽ ഞാനാണ് അധികാരം നടത്തുന്നത്.

ചോ. അങ്ങു പറഞ്ഞതുപോലെ, അങ്ങും മറ്റു മെത്രാന്മാരും നടത്തുന്നതുപോലെ, വാദി മെത്രാനെന്ന നിലയിൽ ഏതെങ്കിലും ഇടവകയിൽ അധികാരം നടത്തുന്നുണ്ടോ, അതോ കീഴ്സ്ഥാനികൾ എന്ന നിലയിൽ നിങ്ങൾക്ക് ഉത്തരവ് നല്കി കാര്യം നടത്തുകയാണോ?

ഉ. വാദി മേലാവ് എന്ന നിലയിൽ ലഭിച്ചിട്ടുള്ള അധികാരത്താൽ എല്ലാ ഇടവകകളുടെയും എല്ലാ പൊതു കാര്യങ്ങളും ഭരിക്കുന്നു. മെത്രാനെന്ന നിലയിൽ എനിക്കു പ്രവർത്തിക്കാനാവാത്ത എന്തെങ്കിലും അധികാരമുള്ളതായി അറിവില്ല. മെത്രാനെന്ന നിലയിൽ എനിക്കു പ്രവർത്തിക്കാവുന്ന എല്ലാ അധികാരവും ഓർമ്മയില്ല. എനിക്കു മെത്രാനെന്ന നിലയിൽ പ്രവർത്തിക്കാവുന്ന കാര്യങ്ങൾ എന്റെ സ്ഥാത്തിക്കോനിൽ പറയുന്നുണ്ട്. എന്റെ സ്ഥാത്തിക്കോനിൽ പറയുന്ന ഏതെങ്കിലും അധികാരം വാദി, എന്റെ സ്ഥാത്തിക്കോനിൽ പറയുന്ന പള്ളികളിൽ പ്രയോഗിച്ചിട്ടുണ്ടോയെന്ന് എന്റെ സ്ഥാത്തിക്കോൻ കാണാതെ പറയാൻ പറ്റില്ല. ഈ സ്ഥാത്തിക്കോൻ പ്രകാരം എനിക്കു സിദ്ധിച്ചിട്ടുള്ള അധികാരങ്ങളിൽ ഏതെങ്കിലും വാദി നിരോധിക്കുന്ന പക്ഷം, ഞാൻ അദ്ദേഹത്തെ അനുസരിക്കാൻ ബാദ്ധ്യസ്ഥനാണ്. എന്റെ അപേക്ഷപ്രകാരമല്ല എന്നെ നിരണം ഇടവകയുടെ മെത്രാനാക്കിയത്. ഒരുപക്ഷേ, പാത്രിക്കീസിന്റെയും ജനങ്ങളുടെയും താല്പര്യപ്രകാരമാവാം, ജനം എന്നു ഞാൻ



ഉദ്ദേശിച്ചത് കമ്മറ്റി അംഗങ്ങളാണ്. കമ്മറ്റി എന്നു ഞാൻ ഉദ്ദേശിച്ചത് മലങ്കര അസോസിയേഷൻ കമ്മറ്റയാണ്."[9]

ഈ മൊഴിയിലും കേസിന്റെ മൊത്തം പുരോഗതിയിലും ഇ.എം. ഫിലിപ്പ് ദൈവനടത്തിപ്പ് ദർശിക്കുന്നു. അങ്ങനെയെങ്കിൽ ഈ മൊഴിയുടെകൂടെ അടിസ്ഥാനത്തിൽ പാത്രിക്കീസിനു മലങ്കരയിൽ ലൗകീകാധികാരം ഇല്ലെന്നും, മലങ്കരമെത്രാപ്പോലീത്ത സ്വദേശിയായിരിക്കണമെന്നും, അദ്ദേഹത്തിനു ജനങ്ങളുടെ സ്വീകാര്യത ഉണ്ടായിരിക്കണമെന്നും വിധിച്ച 1889-ലെ റോയൽ കോടതി വിധിയിലും[10] ദൈവനടത്തിപ്പുണ്ട്. അതിന് നിർണായകമായ സ്വാധീനം ചെലുത്തിയ ഘടകങ്ങളിൽ ഒന്ന് പ. പരുമല തിരുമേനിയുടെ ഈ കോടതിമൊഴിയും. അന്ത്യോഖ്യരുടെ അധികാരസ്ഥാപനസമ്മർദ്ദത്തിനും മലങ്കരയുടെ സ്വാതന്ത്ര്യ സംരക്ഷണത്തിനും ഇടയിലൂടെ നൂൽപ്പാലത്തിൽ നടന്ന പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമന് പ. പരുമല തിരുമേനിയുടെ ഈ മൊഴിയും ഈ മൊഴിക്കു പിന്നിലെ പ. തിരുമേനിയുടെ ആത്മാർത്ഥതയും ഒട്ടൊന്നുമല്ല ആശ്വാസം പകർന്നത്.

## കുറിപ്പുകൾ:

1 quated in St. George Jacobite Syrian Church, Karigachira, Souvenier 1980, p84

2. മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമം, കൈയ്യെഴുത്ത് p 1448-9

3, ചന്ദനപ്പള്ളി, ഡോ. സാമുവേൽ, മലങ്കര സഭാപിതാക്കന്മാർ, ചന്ദനപ്പള്ളി 1990, p 82-3

4. മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമം, കൈയ്യെഴുത്ത് p 148, 790

5. ചന്ദനപ്പള്ളി, ഡോ. സാമുവേൽ, *Op.cit.*, Pp 83-4

6. Ibid, Pp 87

7. പിലിപ്പോസ് ഇ.എം., മലങ്കര സഭയുടെ രഹസ്യപേടകം (രണ്ടാംപതിപ്പ്), കോട്ടയം 1993, pp 54-5

8. പാറോട്ട്, Z.M., മലങ്കര നസ്രാണികൾ, Vol. III, കോട്ടയം, 1967, p 311

9. Seminary Case Book, Vol. I, Pp 419-60.

10. Judgement of Royal Court of Final Appeal, 1889 Paras 213, 218, 225, 226, 347



# ഒരു പരിശുദ്ധന്റെ ഗുരുദക്ഷിണ

ഫാ. ഡോ. ജോൺസ് എബ്രഹാം, കോനാട്ട്

പ്രഗത്ഭരായ ഗുരുക്കന്മാരുടെ ശിഷ്യന്മാരാകുവാൻ അവസരം ലഭിക്കുന്നവർ അഭിമാനം കൊള്ളാറുണ്ട്. എന്നാൽ പരിശുദ്ധ പരുമല തിരുമേനിയുടെ ഗുരുവായിരിക്കുക എന്നതാണ് സൗഭാഗ്യം പ്രദാനം ചെയ്യുന്നത്. സ്വന്തം പിതൃസഹോദരനിൽ നിന്നുതന്നെ സുറിയാനിയുടെ ആദ്യപാഠങ്ങൾ ഗ്രഹിച്ചശേഷം തുടർന്നുള്ള വിദ്യാഭ്യാസത്തിന് തിരുമേനി തിരഞ്ഞെടുത്തത് പാമ്പാക്കുട സെമിനാരിയാണ്. അന്ന് പാമ്പാക്കുടയിൽ അദ്ധ്യയനം നടത്തിയിരുന്ന കോനാട്ട് ഗീവർഗീസ് മല്പാന്റെ സുറിയാനി ഭാഷാ പാണ്ഡിത്യവും പാമ്പാക്കുട സ്വന്തസഹോദരിയുടെ ഭവനത്തിൽ താമസിച്ചു പഠിക്കുവാനുള്ള സൗകര്യവുമായിരിക്കണം തിരുമേനിയെ ഇങ്ങോട്ടേയ്ക്ക് ആകർഷിച്ച ഘടകങ്ങൾ. ഏതായാലും ആ പുണ്യവാന്റെ ജീവിതത്തെ കരുപിടിപ്പിച്ച കളരികളിൽ ഒന്ന് എന്ന നാമധേയം ലഭിച്ച തിൽ ഈ കുടുംബവും, ഈ നാടും അഭിമാനം കൊള്ളുന്നു.

ഗുരുവായിരുന്ന കോനാട്ട് ഗീവർഗീസ് മല്പാൻ സുറിയാനി പഠിക്കുവാനും, പഠിപ്പിക്കുവാനും, ഗ്രന്ഥങ്ങൾ ശേഖരിക്കുവാനും ആ ഭാഷയിൽ പുസ്തകങ്ങൾ അച്ചടിച്ചു പ്രസിദ്ധീകരിക്കുവാനും വേണ്ടി ജീവിതം ഉഴിഞ്ഞു വച്ച വ്യക്തിയായിരുന്നു. 1876 ഡിസംബർ 3-ന് പരി. പത്രോസ് III പാത്രിയർക്കീസ് അദ്ദേഹത്തെ വടക്കൻ പറവൂർ പള്ളിയിൽ വച്ച് ഗീവർഗീസ് മാർ യൂലിയോസ് എന്ന പേരിൽ മെത്രാനായി വാഴിച്ച ശേഷവും ഭദ്രാസന ഭരണത്തിലല്ല സുറിയാനി പ്രസ്സ് സ്ഥാപിക്കുന്നതിലായിരുന്നു അദ്ദേഹത്തിന്റെ താല്പര്യം. ഭരണത്തിന്റെ ഭാഗമെന്നോണം അദ്ദേഹത്തിനു ലഭിച്ച തുമ്പമൺ ഭദ്രാസനത്തിലെ ചില പള്ളികൾ സന്ദർശിച്ച് പാത്രിയർക്കീസിനു വേണ്ടി റശീസ പിരിക്കുക എന്ന കടമ



നിർവ്വഹിച്ചിരുന്നു. ബാക്കി സമയം മുഴുവൻ തന്നെ പാമ്പാക്കുട പള്ളി മേടയിൽ താമസിച്ച് സുറിയാനി ഭാഷയെ പരിപോഷിപ്പിക്കുന്നതിലായിരുന്നു അദ്ദേഹത്തിന്റെ ശ്രദ്ധ. പാത്രിയർക്കീസ് വാഴിച്ച മറ്റു മെത്രാന്മാർ മാർ ദിവന്നാസ്യോസ് V ന്റെ കീഴിൽ കഴിഞ്ഞിരുന്നതിനാൽ കാര്യമായ ഭദ്രാസന ഭരണത്തിനുള്ള ആവശ്യവും ആദ്യകാലത്ത് ഉണ്ടായിരുന്നില്ല.

മെത്രാൻ സ്ഥാനമേറ്റ് മൂന്നു വർഷത്തിനകം തന്റെ ചിരകാല അഭിലാഷമായിരുന്ന സുറിയാനി അച്ചുകൂടം പാമ്പാക്കുടയിൽ സ്ഥാപിക്കുവാൻ മാർ യൂലിയോസിന് സാധിച്ചു. 1879-ൽ അദ്ദേഹം സ്ഥാപിച്ച "കേരളദീപം" പ്രസ്സ് മലങ്കര സഭയിലെ ആരാധനാ ക്രമങ്ങളിൽ ഐക്യരൂപം വരുത്തുന്നതിൽ നിർണ്ണായകമായ പങ്കു വഹിച്ചു. കൊച്ചിയിൽ പോയി പ്രസ്സിന്റെ പ്രവർത്തനങ്ങൾ കണ്ടു പഠിച്ചിട്ട് നാട്ടിലെ കൊല്ലനെയും മരയാശാരിയെയും വിളിച്ച്, ഇരുമ്പും, മരവും ഉപയോഗിച്ച് അച്ചടിയന്ത്രം ഉണ്ടാക്കിക്കുകയായിരുന്നു. സുറിയാനി അക്ഷരങ്ങൾ വാർത്തെടുക്കുന്നതിനുള്ള ചെമ്പ് പുലിക്കോട്ടിൽ തിരുമേനി കൊച്ചിയിൽ ഉണ്ടാക്കി വച്ച് കൊടുത്തയയ്ക്കുകയായിരുന്നു. അക്ഷരം വാർക്കലു പാമ്പാക്കുടെ തന്നെ നടത്തി. സുറിയാനിയിൽ നോമ്പിലെ നമസ്കാര പുസ്തകവും, ഏവൻ ഗേലിയോൻ പുസ്തകവുമാണ് ആദ്യം അച്ചടിച്ചവ. പാമ്പാക്കുട മല്പാൻ പാഠശാലയിൽ പഠിച്ചിരുന്ന അച്ചന്മാരും ശെമ്മാശ്ശന്മാരുമാണ് ആദ്യകാലങ്ങളിൽ അക്ഷരങ്ങൾ നിരത്തിയിരുന്നത്.

പഠനത്തിൽ അതി സമർത്ഥനായിരുന്ന ചാത്തുരുത്തിൽ ഗീവർഗീസ് ശെമ്മാശ്ശൻ പാമ്പാക്കുടയിൽ വളരെ അധികം കാലം താമസിച്ചിരിക്കാൻ ന്യായമില്ല. ശെമ്മാശ്ശപട്ടം സ്വീകരിച്ച ശേഷം പിതൃ സഹോദരനായിരുന്ന ചാത്തുരുത്തിൽ ഗീവർഗീസ് കത്തനാരുടെ കീഴിലാണ് നമ്മുടെ കഥാപുരുഷൻ പഠനം ആരംഭിച്ചത്. എന്നാൽ 1865-ൽ ഗീവർഗീസ് കത്തനാർ വസൂരി രോഗം പിടിപെട്ട് ആകസ്മികമായി മരിച്ചതിനു ശേഷമാണ് അദ്ദേഹം പാമ്പാക്കുടയിൽ എത്തുന്നത്. പിന്നീട് അധികം താമസിയാതെ തന്നെ വൈദിക പട്ടം സ്വീകരിച്ച് തന്റെ ധ്യാന ജീവിതത്തിന്റെ കേന്ദ്രമായ വെട്ടിക്കൽ ദയറായിൽ വാസം ആരംഭിച്ചു. പരി. പത്രോസ് III പാത്രിയർക്കീസ് മലങ്കര സഭ സന്ദർശിച്ചപ്പോൾ ഗുരുവും ശിഷ്യനും ബാവായെ അനുഗമിച്ചിരുന്നു. ബാവായുടെ ദ്വിഭാഷികളായി രണ്ടു പേരും പ്രവർത്തിച്ചു. കോനാട്ട് ഗീവർഗീസ് മല്പാന്റെ കാലഘട്ടത്തിലെ ഡയറിക്കുറിപ്പുകളിൽ ചാത്തുരുത്തിൽ റമ്പാനെ കുറിച്ച് ചില പരാമർശങ്ങൾ ഉണ്ട്.

പരി. പരുമല തിരുമേനി പാമ്പാക്കുട മല്പാൻ പാഠശാലയിൽ ചിലവഴിച്ച ചുരുങ്ങിയ കാലം തന്റെ ജീവിതത്തിലെ ഒരവിസ്മരണീയ ഘട്ടമായിരുന്നിരിക്കണം. അദ്ദേഹം നൽകിയ ഗുരുദക്ഷിണ തന്നെയാണ് ഇതിനു സാക്ഷ്യം വഹിക്കുന്നത്. ശിഷ്യന്മാർ ഗുരുക്കന്മാർക്ക് ദക്ഷിണ നല്കുന്നത് സ്വാഭാവികമാണ്. സ്വന്തം ഗുരു ജീവിച്ചിരുന്നപ്പോൾ നമ്മുടെ കഥാപുരുഷനും ഉചിതമായ ദക്ഷിണകൾ നല്കിയിരിക്കാം. എന്നാൽ ഗുരുവിന്റെ കാലശേഷം അദ്ദേഹത്തിന്റെ സ്മരണയെ ബഹുമാനിക്കുവാൻ അനന്തരാവകാശിയായി വന്ന കോനാട്ട് മാത്തൻ മല്പാനെ ഏല്പിച്ച ഏതാനും ദക്ഷിണകളാണ് ഞങ്ങൾ അമൂല്യ നിധികളായി കാണുന്നത്.

പരി. പരുമല തിരുമേനി സ്വന്തം കൈപ്പടയിൽ എഴുതിയ സുറിയാനി വായനപ്പടി ഏവൻഗേലിയോൻ പുസ്തകമാണ് അവയിൽ ഒന്ന്. അഞ്ഞൂറിൽ അധികം പേജുകളുള്ള ഈ പുസ്തകത്തിന്റെ അവസാനം ഇത് 894-ൽ സ്വന്തം കൈപ്പടയിൽ എഴുതി പൂർത്തീകരിച്ച് തന്റെ ഗുരുവിന്റെ സഹോദരപുത്രനായ മാത്തൻ മല്പാനെ ഏല്പിച്ചു എന്ന് തിരുമേനി തന്നെ രേഖപ്പെടുത്തിയിട്ടുണ്ട്. അച്ചടിപോലെ തോന്നിക്കുന്ന വടിവൊത്ത അക്ഷരങ്ങൾ ദൈവദത്തമാണെന്നതിന് സംശയമില്ല. കോനാട്ട് ഗ്രന്ഥശേഖരത്തിലെ തിളങ്ങുന്ന മുത്തായി ഇതിനെ ഞങ്ങൾ കണക്കാക്കുന്നു.

തന്റെ ഊർശ്ലേം യാത്രാ വേളയിൽ ലഭിച്ച ഏതാനും പരിശുദ്ധന്മാരുടെ തിരുശേഷിപ്പുകളാണ് പിന്നീട് ഗുരുദക്ഷിണയായി പാമ്പാക്കുട വലിയ പള്ളിക്കു നല്കിയത്. 1895-ൽ പ്രസിദ്ധീകരിച്ച "ഊർശ്ലേം യാത്രാ വിവരണം" എന്ന പുസ്തകത്തിൽ സെഹിയോൻ മാളിക എന്നു വിളിക്കപ്പെടുന്ന മർക്കോസിന്റെ ഭവനത്തിലെ പള്ളിയുടെ വിവരണത്തിൽ ഇപ്രകാരം കാണുന്നു (പേജ് 43) "അഴിക്കകത്തു തെക്കേഭിത്തിയിൽ അനേകം പരിശുദ്ധന്മാരുടെ അസ്ഥികളും കർത്താവിന്റെ വി. കുരിശിന്റെ തുലോം ലഘുവായ ഒരംശവും പ്രത്യേകം പ്രത്യേകം മേലെഴുത്തോടുകൂടെ സൂക്ഷിക്കപ്പെട്ടിരിക്കുന്നു. നമ്മുടെ പ്രത്യേക അപേക്ഷയാൽ അവയിൽ ചിലത് ബാവാ നമുക്കു തന്നു." അവിടെ നിന്നു ലഭിച്ച തിരുശേഷിപ്പുകളിൽ ആറെണ്ണം പാമ്പാക്കുട വലിയ പള്ളിക്കു നല്കി. വി. ദൈവമാതാവിന്റെ മുലപ്പാൽ വീണ സ്ഥലത്തെ മണ്ണ്, സർപ്പനാക്ക് എന്ന വിശിഷ്ട വസ്തു, വി. ഗീവർഗീസ് സഹദാ, വി. കുര്യാക്കോസ് സഹദാ, മാർ ശ്മൂയേൽ, മൂറായുടെ മാർ സോബേ എന്നീ പിതാക്കന്മാരുടെ തിരുശേഷിപ്പുകൾ എന്നിവയാണ് ഇവിടെ ലഭിച്ചവ. അവയിൽ അവസാനം പറഞ്ഞിരിക്കുന്ന മാർ സോബേ, ക്രിസ്തുമസ്സ് അപ്പൂപ്പൻ എന്നു നമ്മൾ വിളി




ക്കുന്ന, കുട്ടികളുടെ ഇഷ്ടഭാജനമായ സെന്റ് നിക്കോളാസ് എന്ന വിശുദ്ധനാണ്. ഈ വിശുദ്ധന്റെ തിരുശേഷിപ്പുകൾ സ്ഥാപിച്ചിട്ടുള്ള ഇൻഡ്യയിലെ ഏക സ്ഥലമാണ് പാമ്പാക്കുട. വലിയപള്ളിക്കു താഴെയുള്ള കുരിശിങ്കൽ ഇവയെല്ലാം സ്ഥാപിച്ചിരിക്കുന്നു.

തിരുമേനിയുടെ ഗുരുഭക്തിയെ ജീവചരിത്ര ഗ്രന്ഥങ്ങളിൽ മുക്തകണ്ഠം പ്രശംസിച്ചിട്ടുണ്ട്. ആ പിതാവിന്റെ ഗുരുദക്ഷിണകളും ഗുരു ഭക്തിയുടെ ആഴത്തെ വെളിവാക്കുന്നു.



# രചനകളിലെ സർഗ്ഗസാന്നിദ്ധ്യം

**ജേക്കബ് മണ്ണുംമൂട്**

കഠിനവ്രതങ്ങളുടേയും നിസ്തന്ദ്രസാധനയുടേയും സുദീർഘവർഷങ്ങളാണ് പരുമല മാർ ഗ്രീഗോറിയോസിനെ സഭാംഗങ്ങൾക്കു പ്രിയംകരനാക്കിയത്. ആദ്ധ്യാത്മിക കേരളത്തിന്റെ നഭോമണ്ഡലത്തിൽ ജ്വലിച്ചുനിന്നിരുന്ന അദ്ദേഹം ജീവന്റെ അപാരതകളിലേക്കു കടന്നുപോയിട്ട് ഒരു ശതാബ്ദം തികയുകയാണ്. പത്തൊൻപതാം ശതാബ്ദത്തിൽ കേരളത്തിലെ സുറിയാനി ക്രിസ്ത്യാനികൾക്ക് ആദ്ധ്യാത്മിക നേതൃത്വം നൽകിയ ഒരു മതാചാര്യൻ മാത്രമായി ചിലരെങ്കിലും അദ്ദേഹത്തെ അഭിദർശിക്കുന്നുണ്ടാവാം. എന്നാൽ ഒരു കാലഘട്ടത്തിന്റെ സാമൂഹികാനുഭവങ്ങളോട് ക്രിയാത്മകമായി സംവദിക്കുവാനും സാഹിത്യാഭിരുചിയെ നിയന്ത്രിക്കുവാനും കഴിഞ്ഞു എന്നതാണ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായെ മറ്റു മതമേലദ്ധ്യക്ഷന്മാരിൽനിന്നും വ്യതിരിക്തനാക്കുന്ന ഘടകം. ഊർശ്ലേം യാത്രാവിവരണം എന്ന സഞ്ചാരസാഹിത്യഗ്രന്ഥവും വിവിധ സന്ദർഭങ്ങളിൽ ക്രിസ്തുവിന്റെ വെളിച്ചം പകർന്നുകൊണ്ട് അജഗണങ്ങൾക്ക് അയച്ച കല്പനകളും, വിവിധ കത്തുകളും പ്രഭാഷണങ്ങളുമാണ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ സാഹിത്യ-ഭാഷാ-ദർശനത്തെക്കുറിച്ചുള്ള പഠനത്തിന് ഉപലബ്ധമായിട്ടുള്ള വസ്തുക്കൾ.

## ഊർശ്ലേം യാത്രാവിവരണം: പ്രസാധനത്തിന്റെ ചരിത്രവഴികളിലൂടെ

വേദപുസ്തകത്തിൽ രേഖപ്പെടുത്തിയിരിക്കുന്ന പ്രധാന ചരിത്രസംഭവങ്ങൾ നടന്ന സ്ഥലങ്ങൾ നേരിട്ടു കാണുക എന്ന ലക്ഷ്യത്തോടെയാണ് അദ്ദേഹം ഊർശ്ലേമിലേക്കു യാത്ര പുറപ്പെട്ടത്. 1885 കുംഭം 9 നു പരുമലയിൽ നിന്ന്, കൊച്ചുപറമ്പിൽ പൗലോസ് റമ്പാൻ, വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാർ, തെക്കൻ പറവൂർ തോപ്പിൽ ലൂക്കോസ് കോറി,




തുമ്പമൺ കരിങ്ങാട്ടിൽ സ്കറിയാ കത്തനാർ, കടമ്മനിട്ട പുത്തൻ പുരയ്ക്കൽ ഗീവർഗീസ് കത്തനാർ എന്നിവരോടൊപ്പമാണ് തിരിച്ചത്. വിവിധ സ്ഥലങ്ങൾ സന്ദർശിച്ചതിനുശേഷം മെയ് 13-നു ബോംബെയിൽ തിരിച്ചെത്തിയതുവരെയുള്ള സംഭവങ്ങളും അനുഭവങ്ങളുമാണ് ഊർശ്ലേം യാത്രാ വിവരണത്തിന്റെ ഇതിവൃത്തം. യാത്രയെത്തുടർന്ന് വളരെ വേഗം തന്നെ ഈ ഗ്രന്ഥത്തിന്റെ കയ്യെഴുത്തുപ്രതി തയ്യാറാക്കി. യാത്രാവേളയിൽ മെത്രാപ്പോലീത്താ കുറിച്ചിട്ടിരുന്ന ഡയറിക്കുറിപ്പുകളാണ് ഗ്രന്ഥരചനയ്ക്ക് അവലംബമാക്കിയത്. 1895-ൽ ഇതു ഗ്രന്ഥരൂപത്തിൽ പ്രസിദ്ധീകരിച്ചു. 1895 കർക്കിടകത്തിലെ മലങ്കര ഇടവക പത്രികയിൽ ഇതു സംബന്ധിച്ച ഒരു പരസ്യം ചേർത്തിട്ടുണ്ട്. 'മാർ ഗ്രീഗോറിയോസ് ഗീവർഗീസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് വിശുദ്ധ സ്ഥലങ്ങളെ സന്ദർശിച്ച വിവരങ്ങൾക്ക് എഴുതിയ ഡയറി' എന്നാണ് ഇതു സംബന്ധിച്ച അറിയിപ്പിൽ രേഖപ്പെടുത്തിയിരിക്കുന്നത്. ആദ്യ രണ്ടു മാസത്തിനുള്ളിൽ തന്നെ പ്രിൻറുചെയ്ത ആയിരം കോപ്പികൾ വിറ്റു തീർന്നിരുന്നു എന്നതു ഏറെ ശ്രദ്ധേയമാണ്.

നിർഭാഗ്യവശാൽ സാഹിത്യചരിത്രങ്ങളുടെ ഏടുകളിൽ ഈ കൃതി പരാമർശിക്കപ്പെട്ടിട്ടില്ല. ഏറ്റവും നിസ്സാരമായ കൃതികളെപ്പോലും അത്യുത്തമമെന്ന് വാഴ്ത്തി പാടിയ സാഹിത്യ ചരിത്രകാരന്മാർ ബോധപൂർവ്വമോ അല്ലാതെയോ ഈ കൃതിയെ വിസ്മരിച്ചു. എന്നാൽ പിൽക്കാലത്ത് പ്രശസ്ത ഭാഷാപണ്ഡിതനും, ഗവേഷകനുമായിരുന്ന ഡോ. സാമുവേൽ ചന്ദനപ്പള്ളി, ഈ ഗ്രന്ഥത്താൽ കൈരളിക്ക് പുനഃസമർപ്പണം നടത്തി. ഊർശ്ലേം യാത്രാവിവരണം പ്രഭാഷണങ്ങൾ, ഇടയലേഖനങ്ങൾ, സ്വകാര്യകത്തുകൾ എന്നിവ ക്രോഡീകരിച്ചു 1980-ൽ ഡോ. ചന്ദനപ്പള്ളി പവിത്രരചനകൾ എന്ന ഗ്രന്ഥം പ്രസിദ്ധീകരിച്ചു. ഈ ഗ്രന്ഥത്തിന്റെ പ്രസക്തിയും പ്രാധാന്യവും സാഹിത്യലോകത്ത് ആദ്യമായി അവതരിപ്പിച്ചത് ഡോ. ചന്ദനപ്പള്ളിയായിരുന്നു. സാഹിത്യ ലോകത്തും അക്കാദമിക് രംഗത്തും ഈ കണ്ടെത്തൽ ശ്രദ്ധേയമായി. അതേത്തുടർന്ന് മധുരകാമരാജ യൂണിവേഴ്സിറ്റിയിലും മഹാത്മാഗാന്ധി യൂണിവേഴ്സിറ്റിയിലും എം.എ.യ്ക്കു പാഠപുസ്തകമായി അംഗീകരിച്ചു. വന്ദ്യ ദിവ്യശ്രീ മാരേട്ട് തോമസ് റമ്പാൻ 1952-ൽ പ്രസിദ്ധീകരിച്ച പതിപ്പാണ് ഡോ. ചന്ദനപ്പള്ളി പുനഃപ്രസാധനം ചെയ്തത്.

ഊർശ്ലേം യാത്രാ വിവരണത്തിന്റെ സാഹിത്യ മൂല്യത്തെക്കുറിച്ചു ഡോ .ചന്ദനപ്പള്ളി ഇങ്ങനെ വിലയിരുത്തുന്നു. "ഊർശ്ലേം ക്രൈസ്തവരെ സം

ബന്ധിച്ചിടത്തോളം പുണ്യഭൂമിയാണ് അവിടം സന്ദർശിക്കുക എന്നത് അവരുടെ ജീവിതത്തിലെ അപൂർവ്വ സുന്ദരനിമിഷവും. സന്ദർശകൻ ഒരു ആത്മീയ പിതാവും തപശ്ചര്യകളാൽ ക്രിസ്തുവിനെപ്പോലെ തന്റെ ജീവിതം രൂപാന്തരപ്പെടുത്തി എടുത്ത വ്യക്തിയും ആകുമ്പോൾ ആ യാത്രയ്ക്കു പുതിയൊരു മാനം കൈവരുന്നു. മലങ്കര നസ്രാണികളെ പ്രതിനിധീകരിച്ചു അവരുടെ നേർച്ചകാഴ്ചകൾ സ്വീകരിച്ച് വിശുദ്ധ ഭൂമിലേക്കു തീർത്ഥയാത്ര നിർവ്വഹിച്ച മെത്രാപ്പോലീത്താ ലക്ഷക്കണക്കിനു ഭക്തജനങ്ങളുടേയും ചിരകാലാഭിലാഷത്തെ സാക്ഷാത്ക്കരിച്ചു യാത്രയിൽ കണ്ടകാഴ്ചകൾ ആ ഭാഗ്യം സിദ്ധിക്കാത്ത സഹജീവികൾക്കു ആർജ്ജവം തുളുമ്പുന്ന ഒരു ശൈലിയിൽ വിവരിച്ചുകൊടുക്കുവാൻ മെത്രാപ്പോലീത്തായ്ക്കു കഴിഞ്ഞു. അദ്ദേഹത്തോടൊപ്പം വിശുദ്ധ നാട്ടിലെ മർമ്മപ്രധാനമായ സ്ഥലങ്ങളിലൂടെ നാമും സഞ്ചരിക്കുന്ന പ്രതീതിയാണ് ഗ്രന്ഥപാരായണവേളയിലനുഭവപ്പെടുക. ഇതു അസാധാരണമായ ഒരനുഭവമാണ്. മലയാളത്തിൽ അധികം ഗ്രന്ഥങ്ങളെ ഈ ഭാഗ്യം അനുഗ്രഹിച്ചിട്ടില്ല. പ്രതിപാദ്യവസ്തുവും താനും ഒന്നായിത്തീരുന്നു. താദാത്മ്യം പ്രാപിക്കുന്ന ചിരസ്മരണീയ മുഹൂർത്തംകൊണ്ട് ചേതസമാകർഷകമണ് ഈ ഗ്രന്ഥം.[1]

അതേതുടർന്ന് പോൾമണലിൽ എഡിറ്റു ചെയ്തു 1996-ൽ പ്രസിദ്ധീകരിച്ച ഊർശ്ലേം യാത്രാവിവരണത്തിന്റെ ആമുഖ പഠനത്തിൽ മലയാളത്തിൽ അച്ചടിക്കപ്പെട്ട പ്രഥമ യാത്രാവിവരണഗ്രന്ഥം ഊർശ്ലേം യാത്രാവിവരണമാണെന്നു ഉപദർശിക്കുന്നു. [2] ഈ അഭിപ്രായം സാഹിത്യലോകത്തു വിവാദത്തിനു തിരികൊളുത്തി. സാഹിത്യകാരനായ എം.കെ. മാധവൻ നായർ ഇങ്ങനെ രേഖപ്പെടുത്തുന്നു. “മലയാളത്തിലെ ആദ്യത്തെ യാത്രാവിവരണ ഗ്രന്ഥം വർത്തമാനപ്പുസ്തകമാണെന്ന വാദം അടുത്തകാലത്തു ചോദ്യം ചെയ്യപ്പെട്ടിട്ടുണ്ട്. കൈയ്യെഴുത്തുപ്രതിയുടെ അടിസ്ഥാനത്തിലല്ല പ്രസിദ്ധീകരണ വർഷത്തിന്റെ അടിസ്ഥാനത്തിലാണ് അതു നിശ്ചയിക്കേണ്ടതെന്ന അഭിപ്രായം അവതരിപ്പിക്കുന്നതു പോൾ മണലിൽ ആണ്. അങ്ങനെ വരുമ്പോൾ ആ സ്ഥാനം ഊർശ്ലേം യാത്രാവിവരണത്തിനാണെന്നു വരും.[3] വിവിധ പതിപ്പുകളിൽ വന്ന മാറ്റങ്ങളും തിരുത്തലുകളും ഓരോ പതിപ്പിലും ആവർത്തിച്ചു. 1885-ൽമാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ പ്രസിദ്ധീകരിച്ച ഊർശ്ലേം യാത്രാവിവരണം[4] കോനാട്ടു ലൈബ്രറിയിൽ നിന്നും കണ്ടെടുത്തു. എം. കുര്യൻ തോമസിന്റെ അടിക്കുറിപ്പോടെ സോഫിയാ ബുക്ക്സ് 2002 ഏപ്രിലിൽ പ്രസിദ്ധീകരിച്ചു. ഈ ലേഖനത്തിൽ ടി പുസ്തകമാണ് ഉപജീവിച്ചിരിക്കുന്നത്.




## 2. ദൈവനിറവിന്റെ ആത്മരേഖ

വേദപുസ്തകത്തിൽ പരാമർശിച്ചിട്ടുള്ള പ്രധാന സംഭവങ്ങൾ നടന്ന സ്ഥലവും ദാവീദ് മുതലായ രാജാക്കന്മാരുടെ രാജധാനിയും യേശുക്രിസ്തുവിന്റെ പാദസ്പർശം ഏറ്റ പുണ്യസ്ഥലങ്ങളും സന്ദർശിച്ച് അനുഗ്രഹം പ്രാപിക്കുവാനാണ് താൻ ഈ യാത്രയ്ക്ക് ഒരുങ്ങുന്നതെന്ന് കൃതിയുടെ തുടക്കത്തിൽ തന്നെ ഗ്രന്ഥകാരൻ വ്യക്തമാക്കുന്നുണ്ട്. തെക്കും വടക്കുമുള്ള പല പ്രധാന പള്ളികളും ഊർശ്ലേം ദേവാലയത്തിൽ സമർപ്പിക്കുവാൻവേണ്ടി വിവിധ വഴിപാടുകൾ നൽകുകയുണ്ടായി. സമുദായത്തിന്റെ ഒരു പ്രതിനിധിയായാണ് അദ്ദേഹം ഈ യാത്രക്കു പുറപ്പെട്ടത്. തന്റെ ജീവിതത്തിലെ വലിയ ആഗ്രഹമായിരുന്ന പരുമല പള്ളിയുടെ കൂദാശ ഭംഗിയായി നിർവ്വഹിക്കപ്പെട്ടതിന് ശേഷമാണ് അദ്ദേഹം തിരിച്ചത്. മുളന്തുരുത്തി, ചാലിശ്ശേരി തുടങ്ങിയ പള്ളികളിലെ സന്ദർശനത്തിനുശേഷം പട്ടാമ്പിയിൽ നിന്നു ബോംബെയ്ക്കു (മുംബൈ) പുറപ്പെട്ടു. അവിടെ വെച്ചു പാസ്സ്പോർട്ട് സംബന്ധമായ ചില പ്രശ്നങ്ങൾ ഉണ്ടായെങ്കിലും അവയെല്ലാം അതിജീവിച്ചു ഊർശ്ശേമിൽ എത്തിച്ചേർന്നു. മർക്കോസിന്റെ ഭവനം, വിശുദ്ധ കബറിടം സ്ഥിതി ചെയ്യുന്ന കൃംതാപള്ളി, വിവിധ സഭാവിഭാഗങ്ങളുടെ, പള്ളികൾ, മാർ യാക്കോബ് ശ്ലീഹായുടെ സിംഹാസനം ഗോഗുൽത്താ, കുരിശു നാട്ടിയതും പാറപിളർന്നതുമായ സ്ഥലം, യൗസേഫിന്റേയും നിക്കോദിമോസിന്റേയും കബറിടങ്ങൾ, ദാവീദിന്റെ ശവക്കല്ലറ, രക്തനിലം, പീലാത്തോസിന്റെ അരമന, വിസ്താരസ്ഥലം, ഇടയന്മാർക്കു ദൂതൻമാർ കാണപ്പെട്ട സ്ഥലം തുടങ്ങി വേദപുസ്തകത്തിൽ ഉൾച്ചേർന്നിട്ടുള്ള സ്ഥലങ്ങൾ സന്ദർശിച്ചതിന്റെ അനുഭവസാക്ഷ്യമാണ് ഈ ഗ്രന്ഥം.

യാത്രയുടെ ഒരു ചരിത്രം രേഖപ്പെടുത്തുകയായിരുന്നില്ല ഈ രചനയുടെ ഉദ്ദേശ്യം. തനിക്കു ലഭിച്ച അപൂർവ്വാനുഭവത്തിന്റെ ദിവ്യരഹസ്യങ്ങളിലേക്കു സഭാംഗങ്ങളെ ആനയിക്കുവാൻ വേണ്ടിയാണ് ഈ ഗ്രന്ഥം രചിച്ചത്. യാത്രയ്ക്കുശേഷം അദ്ദേഹം നടത്തിയ പ്രഭാഷണത്തിൽ "സത്യത്തിന്റെ പൂർണ്ണത പ്രാപിക്കുവാൻ കാഴ്ച ഏറ്റവും ഉപയോഗമുള്ളതാകകൊണ്ട് വിശുദ്ധ സ്ഥലങ്ങളെ സന്ദർശിക്കുന്നതാകയാൽ നന്നായിരിക്കുമെന്നു നാം അഭിപ്രായപ്പെടുക, ഗുണദോഷിക്കുകയും ചെയ്യുന്നവെന്നു'' ഉപദേശിക്കുന്നു. രചനയിൽ പലപ്പോഴും ബൈബിളിന്റെ സാന്നിദ്ധ്യം നറുനിലാവു പുലർത്തുന്നു. ഗ്രന്ഥകാരന്റെ ഹൃദയത്തിന്റെ അഗാധതയിൽ നിന്നാണ് ഓരോ വാക്കും രൂപം കൊണ്ടത്. ഈ സ്വാധീനം

വാക്കുകളിലും വാകൃങ്ങളിലും ബിംബങ്ങളിലും ഉപമകളിലുമെല്ലാം പ്രകടമാണ്. ഒന്നു രണ്ടു ഉദാഹരണം ശ്രദ്ധിക്കുക. വേദം പറയുന്നതു പോലെ ഊർശ്ലേം പർവ്വതങ്ങളാൽ ചുറ്റപ്പെട്ടിരിക്കുന്നു. (പേജ് 33) പിതാവിനെ വന്ദിക്കുന്നതു ഈ മലയിലുമല്ല യെറുശലേമിലുമല്ല, ആത്മാവിലും സത്യത്തിലും വന്ദിക്കണമെന്നു നമ്മുടെ കർത്താവ് ശമരിയക്കാരത്തി സ്ത്രീയോടു കല്പിച്ചതുപോലെ ക്രിസ്ത്യാനികൾക്കു ദൈവത്തെ എവിടെയും സേവിക്കാവുന്നതാണ്. (പേജ് 55) തന്റെ ലക്ഷ്യത്തെക്കുറിച്ചുള്ള ഉൾബോധവും താല്പര്യവും വല്ലപ്പോഴും ആവർത്തിക്കുന്നതായി കാണാം.

യാത്രയുടെ വിവിധ ഘട്ടങ്ങളിൽ തങ്ങൾ അനുഭവിച്ച ദുരിതങ്ങളും ഉദ്യോഗസ്ഥവൃന്ദത്തിൽ നിലനിൽക്കുന്ന അഴിമതിയും വരച്ചു കാട്ടുവാൻ അദ്ദേഹം മടിക്കുന്നില്ല. വർണ്ണനകളിലെ മിതത്വവും നിരീക്ഷണപാടവും ശ്രദ്ധേയമാണ്. വർണ്ണിക്കുന്ന വസ്തുവിനെക്കുറിച്ച്, അനുഭവത്തെക്കുറിച്ച്, യാഥാർത്ഥ്യബോധ്യം ഉണ്ടാവുന്ന വിധത്തിലാണ് വിവരിക്കുന്നത്. അത്യുക്തിയോ അതിഭാവുകത്വമോ വർണ്ണനയിലല്ല. സ്വന്തം സഭയെക്കുറിച്ചു സദാ എരിയുന്ന ഹൃദയം ഈ ഗ്രന്ഥത്തിൽ നിറഞ്ഞു നിൽക്കുന്നു. സഭയുടെ ഭാവിയെക്കുറിച്ചു വ്യക്തമായ അവബോധവും ഉൾക്കാഴ്ചയും ഈ കൃതിയിൽ അന്തർലീനമായി നിലകൊള്ളുന്നു. “സുറിയാനിക്കാർക്ക് പള്ളിയും പട്ടക്കാരും ഇല്ലെങ്കിലും മൂസൽക്കാരും ബാഗ്ദാദുകാരുമായി അനേകം യാക്കോബായിക്കാരും കൽദായക്കാരും ഇവിടെ കച്ചവടത്തിനും വേലക്കും വന്നു പാർക്കുന്നുണ്ട്. നമ്മുടെ ഒരു പള്ളിയും പട്ടക്കാരനും ഉണ്ടായിരുന്നാൽ ക്രമേണ ഒരു നല്ല ഇടവകയായി ത്തീരുമെന്നതിൽ സംശയമില്ല. (പേജ് 15)

യാത്രയിൽ അദ്ദേഹം ദർശിച്ച ഒരു പ്രൊട്ടസ്റ്റന്റ് പള്ളിയെക്കുറിച്ചുള്ള വിവരണം പ്രത്യേകം ശ്രദ്ധിക്കപ്പെടേണ്ടതാണ്. പ്രഥമവായനയിൽ സാധാരണ ഒരു വിവരണമായി തോന്നിയേക്കാം. എന്നാൽ ഈ സന്ദർഭത്തിൽ അദ്ദേഹത്തിന്റെ വാക്കുകളിൽ സഭാചരിത്രത്തിന്റേയും വിശ്വാസദർശനങ്ങളുടേയും സൂക്ഷ്മാംശങ്ങൾ നിറഞ്ഞു നിൽക്കുന്നു. “ഞങ്ങളിൽ ചിലർ ഇവിടുത്തെ ഒരു ഹൈ ചർച്ചു ഇംഗ്ലീഷ് പള്ളി പോയിക്കണ്ടു. അതിൽ നമ്മുടെ സുറിയാനി പള്ളികളെപ്പോലെ മൂന്നു ത്രോണോസുകളും, കുരിശുകളും മെഴുകുതിരികളും മാർബിൾ കല്ലുകൊണ്ടുള്ള അനേക ബിംബങ്ങളും ഉണ്ട്. ഹൈക്കലായിൽ ഒരു ബിഷോപ്പിന്റെ കബറും അതിന്റെ മീതെ സ്ഥാനവസ്ത്രഭൂഷണത്തോടു കൂടി മാർബിൾ കല്ലിൽ ബിഷോപ്പിന്റെ ഒരു രൂപവും വയ്ക്കപ്പെട്ടിരിക്കുന്നു.” ഈ വർണ്ണനയെക്കുറിച്ചു സഭാചരിത്ര ഗവേഷകനായ എം. കുര്യൻ തോമസ്




ഇങ്ങനെ വിശദീകരിക്കുന്നു. 'മലങ്കര നസ്രാണികളുടെ ഇടയിൽ അന്ന് പ്രൊട്ടസ്റ്റന്റ് നവീകരണവാദം കൊടുമ്പിരിക്കൊണ്ടിരിക്കുകയായിരുന്നു. പുരാതന സഭകളും കൂദാശകളും ആചാരരീതികളും തെറ്റാണെന്നു ആംഗ്ലിക്കൻ മിഷനറിമാർ പ്രചരിപ്പിച്ചിരുന്നു. അതിനെ ശക്തമായി എതിർത്തിരുന്ന ഗ്രന്ഥകാരൻ അവരുടെ തന്നെ പള്ളിയിൽ അവർ എതിർക്കുന്ന വസ്തുക്കൾ ഉണ്ടെന്നു ചൂണ്ടിക്കാട്ടുകയാണ്."[5]

മലയാള ഗദ്യത്തിന്റെ വളർച്ചയുടെ തുടക്കത്തിലാണ് ഊർശ്ലേം യാത്രാവിവരണം രചിക്കപ്പെടുന്നത്. പതിനേഴാം നൂറ്റാണ്ടിന്റെ ആദ്യപാദത്തിൽ തന്നെ പദ്യം കരുത്തുറ്റ ഒരു ശാഖയായി മലയാളത്തിൽ വളർന്നു കഴിഞ്ഞിരുന്നു. അതിനുശേഷം രണ്ടു നൂറ്റാണ്ടോളം കഴിഞ്ഞാണ് ഗദ്യം വളർച്ചയുടെ പടവുകൾ കയറുന്നത്. കേരളവർമ്മ വലിയ കോയിത്തമ്പുരാൻ, എ.ആർ. രാജരാജവർമ്മ, ഒ. ചന്തുമേനോൻ തുടങ്ങിയ സാഹിത്യകാരൻമാരിലൂടെ വളർന്നു വികസിച്ച മലയാളഗദ്യത്തിന്റെ ചരിത്രത്തിൽ ഊർശ്ലേം യാത്രാവിവരണത്തിനു സ്വകീയ സ്ഥാനമുണ്ട്. ഊർശ്ലേം യാത്രാവിവരണത്തിന്റെ ഭാഷ ഒരതിർത്തിവരെ സംസ്കൃതീകൃതമാണെന്നും സമകാലീന ഗദ്യസാഹിത്യഭാഷയാണെന്നും ഡോ. ചന്ദനപള്ളി അഭിപ്രായപ്പെടുന്നുണ്ട്. എങ്കിലും സൂക്ഷ്മമായ ഒരു മിഷനറി ഗദ്യച്ഛായ ഇതിനെ ഭാഷയുണ്ടെന്നു അദ്ദേഹം നിർണ്ണയിക്കുന്നു. 'പരുമല തിരുമേനി മലയാള സാഹിത്യത്തിൽ' എന്ന ഗ്രന്ഥത്തിന്റെ കർത്താവായ ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ തെളിച്ചവും ലാളിത്യവും ഉള്ള മലയാള പദാവലികൾ സ്വാംശീകരിച്ചിട്ടുള്ള ഗദ്യരചനാ ശാസ്ത്രമാണ് പരുമല മാർ ഗ്രിഗോറിയോസ് ആവിഷ്ക്കരിച്ചിരിക്കുന്നത് എന്നും ഇത് കറ തീർന്ന മിഷനറി ഗദ്യമാതൃകയാണെന്നും അഭിപ്രായപ്പെടുന്നു. പരുമല തിരുമേനി ഉപയോഗിച്ച സാഹിത്യഭാഷ മിഷനറി മലയാളമാണ് എന്ന വാദം പുനഃപരിശോധിക്കപ്പെടേണ്ടതുണ്ട്. പാശ്ചാത്യദേശത്തുനിന്നും മതപ്രചാരണത്തനായി എത്തിയ മിഷനറിമാർ രൂപപ്പെടുത്തിയ ഗദ്യഭാഷ സാമാന്യ മലയാളത്തിൽ നിന്നു ഏറെ അകലെയായിരുന്നു. ആശയസംവേദനം മാത്രമായിരുന്നു മിഷനറിമാരുടെ ലക്ഷ്യം. എന്നാൽ അതിനുമുൻപു തന്നെ പ്രചാരത്തിലുണ്ടായിരുന്ന നിരവധി ഗ്രന്ഥങ്ങളിൽ മിഷനറിമാരുടെ മലയാളത്തിന്റെ കലർപ്പില്ലാത്ത ഭഷയാണ് ഉപയോഗിച്ചിരുന്നത്. ക്രൈസ്തവ സാഹിത്യം മുഴുവൻ മിഷനറി മലയാളച്ചുവയിലുള്ളതാണെന്ന സങ്കല്പം ശരിയല്ല. നൂറ്റാണ്ടുകളായി ആരാധനയ്ക്കും പ്രാർത്ഥനയ്ക്കും വേണ്ടി കേരളത്തിൽ നാട്ടുക്രിസ്ത്യാനികൾ സാധാരണ ജനജീവിതവു

SPON. BY:- SORROWING FAMILY OF LATE MR. VARGHESE AND MRS. ELIZABETH MANNIKOIKAL, VAKAYAR

മായി ബന്ധപ്പെട്ട ഭാഷ ഉപയോഗിച്ചിരുന്നു. നിരണം ഗ്രന്ഥവരി തന്നെ ഉദാഹരണം. ഈ ഭാഷയുടെ സാഹിത്യാവിഷ്കാരങ്ങൾ ഊർശ്ലേം യാത്രാവിവരണത്തിൽ നാം കണ്ടെത്തുന്നത്?

വെളിച്ചത്തിൽ വ്യാപരിക്കുന്ന മൊഴികൾകൊണ്ടു ഈ ഗ്രന്ഥം നമ്മുടെ ഹൃദയങ്ങളിൽ ആനന്ദം നിറയ്ക്കുന്നു. യേശുവിന്റെയും അദ്ദേഹത്തിന്റെ ജീവിതത്തിന്റേയും സാന്നിദ്ധ്യം ഈ ഗ്രന്ഥത്തിൽ നിന്ന് നമ്മുടെ ഹൃദയത്തിലേക്കു പ്രവേശിക്കുന്നു. ആ സാന്നിദ്ധ്യമാണ് ഊർശ്ലേം യാത്രാവിവരണത്തിന്റെ അഗ്നിതേജസ്സ്.

## കല്പനകളും പ്രഭാഷണങ്ങളും

വിശ്വാസപരമായ പ്രബോധനവും ഉപദേശങ്ങളുമാണ് കല്പനകളുടെ അന്തർദ്ധാര. എങ്കിലും സാമൂഹികരംഗത്തും സാംസ്കാരികരംഗത്തും ഉണ്ടാകുന്ന ചലനങ്ങൾ കല്പനകളിൽ പ്രതിഫലിക്കുന്നുണ്ട്. 1892 കുംഭം 29–ാം തിയതി നിരണം പള്ളിയിൽ നിന്നും പുറപ്പെടുവിച്ച കല്പനയിൽ ആത്മവിമർശനവും സഭാംഗങ്ങൾക്കുള്ള ഉദ്ബോധനവും നിറഞ്ഞു നിൽക്കുന്നു. അദ്ദേഹം എഴുതി: 'നമ്മുടെ രക്ഷിതാവായ മ്ശിഹാതമ്പുരാൻ തന്റെ സകല കൃപകളിലും ഒന്നാമനായി നടത്തിയതും തന്റെ ശിഷ്യൻമാരെ പ്രത്യേകം ഭരമേല്പിച്ചതും പഠിത്വമാകുന്നു. നമ്മുടെ മഹാരാജാവും രാജ്യക്ഷേമത്തിനായി തന്റെ രാജ്യമൊക്കെയിലും ഉന്നതമായി നടത്തിവരുന്നതും പഠിത്തമത്രെ. അങ്ങനെ തന്നെ അന്യസഭക്കാരായ റോമാക്കാരും പ്രൊട്ടസ്റ്റന്റുകാരും അവരുടെ എല്ലാസ്ഥലങ്ങളിലും സിമ്മിനാരികളായിട്ടും കബേന്തകളായിട്ടും മറ്റു പള്ളിക്കൂട്ടങ്ങളായിട്ടും നിറച്ചു വരുന്നു. എന്നാൽ ഇവരുടെ ഇടയിൽ പൂർവ്വിക അപ്പോസ്തോലിക സഭയെന്നുള്ള ഒരു മഹത്വം നമുക്കുള്ളതിനാൽ അതിനെ ഘോഷിച്ചുകൊണ്ടും നടക്കുന്നതു മാത്രമല്ലാതെ അപ്പോസ്തോല സ്ഥാപനത്തിനടുത്ത യാതൊരു വേലയും ഉപദേശവും നടത്തിക്കയും അതിനു അറിവും ശേഷിയും ഇല്ലാതെയും തീർന്നിരിക്കകൊണ്ടും നിർജീവാവസ്ഥയിലിന്നു ആയിരിക്കുന്നതു മാത്രമല്ല എല്ലാ പള്ളികളിലും തമ്മിൽ സമാധാനമില്ലാതെ ജന്തുക്കളെപ്പോലെ കടിപിടിക്കൂട്ടി നശിച്ചു നശിച്ചു അശേഷം മേൽഗതിയില്ലാതെയും ഇതരസഭക്കാർക്കും മറ്റുള്ളവർക്കും ആക്ഷേപത്തിനും നിന്ദക്കും പാത്രീഭവിച്ചിരിക്കുന്നു'. ഒരു നൂറ്റാണ്ടു കഴിഞ്ഞും ഈ വാക്കുകളുടെ പ്രസക്തി അനുദിനം വർദ്ധിച്ചുക്കൊണ്ടിരിക്കയല്ലേ? 1895 1070–ാമാണ്ട് മിഥുനമാസം 6–ാം തിയതി പരുമല സെമിനാരിയിൽ നിന്നയച്ച പൊതുകല്പന മാമ്മോദീസ, വി. കുർബ്ബാന സുറിയാനി സഭയുടെ വിശ്വാസദർശനങ്ങളെക്കുറിച്ചുള്ള ആധികാരിക രേഖയാണ്. ഓരോ കൂദാ




ശയേയും വേദപുസ്തക ഉപദേശത്തിന്റെ പശ്ചാത്തലത്തിൽ അപഗ്രഥിക്കുകയും സഭയുടെ, വിശ്വാസാചാരങ്ങളുടെ അമൂല്യത എടുത്തുകാട്ടുകയും ചെയ്യുന്നു. നർമ്മവും പരിഹാസവും പല കല്പനകളേയും ആലോചനാമൃതമാകുന്നു. ഈ കല്പനയിൽ അദ്ദേഹം ഇങ്ങനെ പരിഹസിക്കുന്നു. 'പ്രിയമുള്ളവരെ സുറിയാനിക്കാർ ഇളക്കം തട്ടി പീപ്പിൾ ആണെന്നു ഈ ദുരുപദേശികൾ കൂടെ ആക്ഷേപിച്ചു പറവാൻ തക്കവണ്ണം നമ്മുടെ മക്കൾ ആയിത്തീർന്നതിൽ നാം അത്യന്തം വ്യസനിക്കുന്നു.' ഇളക്കം തട്ടി പീപ്പിൾ എന്ന ശൈലിപ്രയോഗം ശ്രദ്ധേയം തന്നെ.

ഒരു പുരുഷായുസ്സ് മുഴുവൻ നിറഞ്ഞുനിന്ന തപശ്ചര്യയുടേയും ദൈവാരാധനയുടേയും മുദ്രകൾ പരുമല മാർ ഗ്രിഗോറിയോസിന്റെ രചനകൾക്ക് ഉൾക്കനം നൽകുന്നു. ലാളിത്യവും ഗഹനതയും ഈ രചനകളിൽ സമന്വയിക്കുന്നു. അദ്ദേഹത്തിന്റെ ജീവിതം തന്നെ നിരുപാധികമായ സത്യാന്വേഷണമായിരുന്നു. കാലദേശങ്ങളെ ഉല്ലംഘിക്കുന്ന അചുംബിതമായ കല്പനാ സമൃദ്ധിയും, ആർജ്ജവത്വമാർന്ന വാങ്മയ വൈഭവവും രചനകൾക്കു പുതിയൊരു മാനം നൽകുന്നു. എങ്കിലും പ്രമേയങ്ങളുടെ വൈവിദ്ധ്യത്തേക്കാളേറെ സവിശേഷമായ മനഃസംസ്കാരമാണ് നമ്മെ സമാകാർഷിക്കുക. ഈ മനഃസംസ്കാരത്തോട് ക്രൈസ്തവികതയുടെ ദൈവതേജസ്സ് ഉൾച്ചേരുന്നതാണ് അദ്ദേഹത്തിന്റെ ആദ്ധ്യാത്മിക ദർശനം. നമ്മുടെ ആത്മീയ വരൾച്ചയുടെ മേൽ ഇത് കുളിർമഴയായ് പെയ്തിറങ്ങുന്നു.

## കുറിപ്പുകൾ

1. ഡോ. സാമുവേൽ ചന്ദനപ്പള്ളി, *മലങ്കര സഭാ പിതാക്കന്മാർ,* സീഡീസ് ബുക്സ്, ചന്ദനപ്പള്ളി, 1990, പേജ് 11.
2. *ഊർശ്ലേം യാത്രാവിവരണം,* കറന്റ് ബുക്സ്, കോട്ടയം, 1999, പേജ് 9.
3. മാധവൻ നായർ എം. കെ., (യാത്രാ വിവരണം) *ആധുനിക മലയാള സാഹിത്യചരിത്രം പ്രസ്ഥാനങ്ങളിലൂടെ,* ഡി. സി. ബുക്സ്, 1998, പേജ് 636.
4. മാർ ഗ്രിഗോറിയോസ് ഗീവർഗീസ്, *ഊർശ്ലേം യാത്രാ വിവരണം,* സോഫിയാ ബുക്സ്, കോട്ടയം, 2002.
5. ടി. പുസ്തകം, പേജ് 61.



# സാഹിത്യ സൗന്ദര്യം നിറഞ്ഞ രചനാ ശില്പം

## തോമസ് നീലാർമഠം

ഒരു നൂറ്റാണ്ടു മുമ്പ് മലയാളഭാഷയിൽ പ്രസിദ്ധീകരിക്കപ്പെട്ട '*ഊർശ്ലേം യാത്രാ വിവരണം*' എന്ന ഗ്രന്ഥം, പ്രസ്തുത സാഹിത്യശാഖയിലെ ലക്ഷണമൊത്ത പ്രഥമ പ്രസിദ്ധീകരണമാണെന്ന് അടിസ്ഥാനപരമായി (ചരിത്രം, സാഹിത്യം, ഗവേഷണം എന്നീ മേഖലകളുടെ സഹായത്തോടെ) തെളിയിച്ചിട്ട് സാഹിത്യചരിത്രകാരന്മാരോ ജീവത്സാഹിത്യത്തിന്റെ മുഖ്യധാരായിലൂടെയൊഴുകി നീങ്ങുന്ന പുരോഗമന സാഹിത്യ പ്രവർത്തകരോ ഈ വസ്തുതകളെ അംഗീകരിക്കുവാനോ വേണ്ടത്ര പ്രചാരം നൽകുവാനോ മനസ്സു കാണിക്കാത്തത് തികച്ചും ഖേദകരം തന്നെയാണ്. മലയാളസാഹിത്യത്തിന്റെ വിവിധ ശാഖകളിൽ കാലാകാലങ്ങളിൽ ഉയർന്നു വന്നിട്ടുള്ള പുരോഗമനാശയങ്ങളേയും പ്രവണതകളേയും അതിന്റെ അർത്ഥവ്യാപ്തിയ്ക്കനുസരിച്ച് ഉൾക്കൊള്ളുകയും അതിനാവശ്യമായ പ്രചാരം നൽകുവാൻ സാഹിത്യകാരന്മാരെ അണിനിരത്തുകയും ചെയ്യുന്നതിൽ മലയാളത്തിലെ എഴുത്തുകാരും അവരുടെ സംഘങ്ങളും മുൻകാലങ്ങളിൽ വിമുഖത കാട്ടിയിരുന്നില്ല. അങ്ങനെയുള്ള സാഹിത്യഗ്രന്ഥങ്ങളെ നവോത്ഥാനത്തിന്റേയും പുരോഗമനത്തിന്റേയും തട്ടകങ്ങളിൽ പ്രതിഷ്ഠിച്ച് സാഹിത്യത്തിന്റെ അനന്തവിസ്മയമായി വാഴ്ത്തിപ്പാടുന്നതിനും ഇക്കൂട്ടർ മടികാണിച്ചില്ല.

പരിശുദ്ധ പരുമല തിരുമേനി എന്നറിയപ്പെടുന്ന ചാത്തുരുത്തിൽ ഗീവറുഗീസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ രചിച്ച '*ഊർശ്ലേം യാത്രാ വിവരണം*' എന്ന ഗ്രന്ഥം ഒരു നൂറ്റാണ്ടിനുശേഷം മലയാള സാഹിത്യരംഗത്ത് സംവാദങ്ങൾക്കും (വിവാദങ്ങൾ?) ചർച്ചകൾക്കും വേദിയൊരുക്കുകയാണ്. ഇതുവരെ മലയാളത്തിലെ ആദ്യത്തെ യാത്രാവി




വരണഗ്രന്ഥമായി പരിഗണിക്കുകയും പഠിപ്പിക്കുകയും ചെയ്തുവന്നിരുന്നത്, പാറേമ്മാക്കൽ തോമ്മാ കത്തനാർ 1785-ൽ എഴുതി 1936-ൽ പ്രസിദ്ധീകരിച്ച '*വർത്തമാനപ്പുസ്തകം*' എന്ന ഗ്രന്ഥമാണ്. രചനാകാലഘട്ടവും കയ്യെഴുത്തുപ്രതിയും ആധാരമാക്കിയാണ് ഒരു ഗ്രന്ഥത്തിന്റെ 'പ്രായം' നിശ്ചയിക്കുന്നതെങ്കിൽ ഈ വസ്തുത അംഗീകരിക്കേണ്ടിവരും. എന്നാൽ കേരളത്തിൽ അച്ചടി ആരംഭിച്ചതിനു വർഷങ്ങൾക്കുശേഷം 1936 വരെ കാത്തിരിക്കേണ്ടിവന്നു, വർത്തമാനപ്പുസ്തകത്തിന് ഗ്രന്ഥരൂപം കൈവരിക്കാൻ. പക്ഷേ, 1895-ൽ തന്നെ പരിശുദ്ധ പരുമല തിരുമേനിയെഴുതിയ '*ഊർശ്ലേം യാത്രാ വിവരണം*' എന്ന ഗ്രന്ഥം പ്രസിദ്ധീകരിക്കപ്പെട്ടു. 1996-ൽ ഈ ഗ്രന്ഥത്തിന്റെ ശതാബ്ദി പ്രമാണിച്ച് പുറത്തിറക്കിയ പുതിയ പതിപ്പിന് (കറന്റ് ബുക്സ്, കോട്ടയം) ആമുഖ പഠനം തയ്യാറാക്കിയ പോൾ മണലിൽ *ഊർശ്ലേം യാത്രാ വിവരണം* 'മലയാളത്തിലെ അച്ചടിച്ച ആദ്യ യാത്രാവിവരണമാണെന്ന്' അഭിപ്രായപ്പെട്ടിട്ടുണ്ട്. സാംസ്കാരിക കേരളത്തിന്റെ മഹാചാര്യനായ ഡോ. സുകുമാർ അഴീക്കോട് ഈ വിഷയം ചർച്ചചെയ്യപ്പെടേണ്ടതാണെന്ന് പ്രസ്താവിച്ചതിനുശേഷമാണ് പ്രബലമായ ചില ധാരണകളെ തിരുത്തിക്കുറിക്കാനുപകരിക്കുന്ന ചടുലമായ ഈ വാദമുഖത്തോട് സാഹിത്യനായകന്മാരും പണ്ഡിതന്മാരും അല്പാല്പമായി പ്രതികരിച്ചുതുടങ്ങിയത്. സാഹിത്യ ചരിത്രഗ്രന്ഥങ്ങളിൽ യാത്രാവിവരണങ്ങളെക്കുറിച്ച് പരാമർശിക്കുന്ന സ്ഥലത്ത് പരുമലതിരുമേനിയെക്കുറിച്ചും അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളെക്കുറിച്ചും പ്രസ്താവിക്കാതെ പോയത് ഖേദകരമായിപ്പോയിയെന്ന് ഡോ. സുകുമാർ അഴീക്കോട് അഭിപ്രായപ്പെട്ടിട്ടുണ്ട്. 1975-ൽ പ്രസിദ്ധീകരിച്ച *ക്രൈസ്തവ വിജ്ഞാനകോശ*ത്തിൽ പരുമല തിരുമേനിയെക്കുറിച്ച് പരാമർശിക്കുന്നുണ്ടെങ്കിലും ഒരെഴുത്തുകാരനെന്ന നിലയിലുള്ള പരുമല തിരുമേനിയുടെ സംഭാവനകളെക്കുറിച്ചോ '*ഊർശ്ലേം യാത്രാ വിവരണം*' എന്ന അദ്ദേഹത്തിന്റെ അതിശ്രേഷ്ഠമായ ഗ്രന്ഥത്തെക്കുറിച്ചോ യാതൊരു വിവരവും ഉൾപ്പെടുത്തിയിട്ടില്ല.

ഇപ്പോൾ ഈ ഗ്രന്ഥത്തിന്റെ പുതിയ പതിപ്പുകളുടെ രംഗപ്രവേശത്തോടെ മലയാളഗദ്യസാഹിത്യത്തിന്റെ വളർച്ചയിൽ *ഊർശ്ലേം യാത്രാ വിവരണം* ഒരു ചാലകശക്തിയായിരുന്നു എന്ന് പുതിയ തലമുറയ്ക്ക് അറിവു നൽകാൻ കഴിഞ്ഞത് നിസ്സാര കാര്യമല്ല.

എന്നാൽ കൃതഹസ്തനായ ഒരെഴുത്തുകാരൻ പാലിയ്ക്കേണ്ട ഈ സകല മര്യാദക്രമങ്ങളും ഗ്രന്ഥത്തിന്റെ രചനയിൽ പാലിയ്ക്കപ്പെട്ടിട്ടുണ്ട്. തിടുക്കത്തിൽ നടന്നുപോകുന്നതിനിടയിലും പാതയോരത്ത് കൗതുകമുണർത്തുന്ന എന്തെങ്കിലും കാഴ്ചകണ്ടാൽ എല്ലാം മറന്ന് ഒരഞ്ചുനിമി

ഷമെങ്കിലും അവിടെ നില്ക്കാൻ ഔദാര്യം കാണിക്കുന്നവനാണ് മലയാളി. അവന്റെ അറിവിന്റെ പരിധിക്കപ്പുറത്തുള്ളതും അജ്ഞാതമായതും അറിയാനുള്ള കൗതുകം ശിശുസഹജമായിട്ടെന്നപോലെ മലയാളി മനസ്സിൽ കൊണ്ടുനടക്കും. സമകാലിക ജീവിതയാഥാർത്ഥ്യങ്ങളിൽ നിന്ന് ലഭിക്കാത്തതെല്ലാം അവനിൽ കൗതുകമുണർത്തുന്നതാണ്. മലയാളിയുടെ ഈ സാധാരണ കൗതുകത്തെയാണ് പരുമലതിരുമേനി മുന്നിൽ കണ്ടത് . താൻ കണ്ടതും കേട്ടതും അനുഭവിച്ചറിഞ്ഞതുമായ കാര്യങ്ങളെ മലയാളിക്കു മനസ്സിലാകുന്ന ലളിതമായ ഭാഷയിലൂടെ ഒരു മേല്പട്ടക്കാരന്റെ ആത്മീയ പ്രൗഡിയും തേജസ്സും ചോർന്നുപോകാത്തവിധം എഴുതി അറിയിക്കാൻ തിരുമേനി കാണിച്ച സ്ഥൈര്യവും ഉത്സാഹവുമാണ് അദ്ദേഹത്തിന്റെ മാനസസന്തതിയായ 'ഊർശ്ലേം യാത്രാ വിവരണം.'

ഒരു ഗ്രന്ഥത്തിന്റെ പ്രയോജനക്ഷമതയെന്നു പറയുന്നത് അതിന്റെ വായനാനുഭവം ആണെന്ന് പരിശുദ്ധ തിരുമേനി മനസ്സിലാക്കിയിരുന്നു. ആ വീക്ഷണത്തിൽനിന്നു വേണം *ഊർശ്ലേം യാത്രാ വിവരണ*ത്തെ വിലയിരുത്താൻ.

തിരുമേനി സന്ദർശിച്ച സ്ഥലങ്ങളുടെ ചരിത്രപരമായ പ്രാധാന്യം, ഭൂമിശാസ്ത്രപരമായ പ്രത്യേകതകൾ, മതവിഭാഗങ്ങൾ, സംസ്കാരങ്ങളിലെ വൈരുദ്ധ്യം തുടങ്ങിയ കാര്യങ്ങൾ അത്യധികം ശ്രദ്ധാപൂർവ്വം അഭിവീക്ഷിച്ച് എഴുതിവയ്ക്കുന്നതിന് കഴിഞ്ഞു എന്നത് ഈ ഗ്രന്ഥത്തിന്റെ സവിശേഷതയായി കണക്കാക്കാം. കൃതി ചിന്തോദ്ദീപകവും ബോധോത്തേജകവും സൗന്ദര്യാനുഭൂതി ഉളവാക്കുന്നതും ആകണമെന്നുള്ള നിഷ്കർഷ ഊർശ്ലേം യാത്രാ വിവരണത്തിന്റെ ഓരോ പുറങ്ങളിലും ഓളം വെട്ടി നിൽക്കുന്നു. ഊർശ്ലേമിന്റെ ആത്മീയമായ മധുര സൗന്ദര്യത്തിലേക്ക് അനുവാചകനെ ക്ഷണിക്കുമ്പോൾ ഊർശ്ലേമും അനുവാചകനും തമ്മിലുള്ള അകലം കുറഞ്ഞുവരുന്നു എന്ന തോന്നൽ ഉണ്ടാകുന്നതിനും ഭക്തിയും വിശ്വാസവും അയാളിൽ കൂടുതൽ പ്രബലമാകുന്നതിനും ഇടയാക്കും വിധമാണ് ഊർശ്ലേം യാത്രാവേളകളിലെ അനുഭവങ്ങൾ അവതരിപ്പിച്ചിരിക്കുന്നത്. ഇതിലൊരു സത്യാന്വേഷണത്തിന്റെ സുതാര്യതയും ഭക്തമനസ്സിന്റെ വിശ്വാസവിലാസങ്ങളും അന്തർലീനമായിരിക്കുന്നു. ഓരോ വാക്കും അളന്നു തൂക്കിയെടുത്താണ് ഉപയോഗിച്ചിരിക്കുന്നത്. ഒരു വിശുദ്ധ നാടിന്റെ പാരമ്പര്യത്തേയും സംസ്കാരത്തേയും കുറിച്ച് പഠിക്കുവാനും മനസ്സിനേയും ചിന്തകളേയും വിശ്വാസത്തിന്റെ സ്നേഹതീരത്ത് കെട്ടിയുറപ്പിക്കുവാനും കഴിയുംവിധത്തിലാണ് ഊർശ്ലേം യാത്രയുടെ സ്ഥലകാല വിവരണങ്ങൾ.




ഭാഷയിലും ഘടനയിലും ജനസാമാന്യത്തിന്റെ അഭിരുചിയേയും ആസ്വാദ്യതയേയും പരിപോഷിപ്പിക്കുവാൻ ഈ ഗ്രന്ഥത്തിനു കഴിയുന്നു എന്നതാണ് ഏറ്റവും ശ്രദ്ധേയമായ വസ്തുത. എഴുത്തുകാരന്റെ വിചാരബലം മാത്രമാണ് ഈ ഗ്രന്ഥത്തിന് ആധാരം. ഇവിടെ സമൂലവും ഭാവനയുമില്ല. ഊർശ്ലേമിന്റെ ശാക്തികമായ ലാവണ്യസ്പർശം ഓരോ വിവരണങ്ങളിലുമുണ്ട്. മതാത്മകസാഹിത്യത്തിൽനിന്ന് അകന്ന് വർത്തമാനപ്പുസ്തകത്തേക്കാൾ അതീതമായ ഒരു മാനം ഊർശ്ലേം യാത്രാവിവരണത്തിനുണ്ട്.

മലയാളത്തിലെ ലക്ഷണയുക്തമായ ആദ്യത്തെ യാത്രാവിവരണം പരുമല തിരുമേനിയുടെ ഊർശ്ലേം യാത്രാവിവരണമാണെന്ന് സമ്മതിക്കാൻ വേറെയും ന്യായങ്ങൾ നിലനിൽക്കുന്നുണ്ട്. തോമ്മാ കത്തനാരുടെ *വർത്തമാനപ്പുസ്തകം* സമ്പൂർണ്ണമായി ഒരു യാത്രാ വിവരണം ആണെന്ന് പറയുകവയ്യ. ഈ ഗ്രന്ഥത്തിന്റെ ആദ്യത്തെ പതിമൂന്ന് അദ്ധ്യായങ്ങളിൽ പരാമർശിക്കുന്നത് യാത്രയുടെ ചരിത്ര പശ്ചാത്തലവുമായി ബന്ധപ്പെട്ട കാര്യങ്ങളാണ്. അതിനുശേഷം മാത്രമാണ് യാത്രാനുഭവങ്ങളുടെ വിവരണം. പുറംലോകത്തെക്കുറിച്ചുള്ള അജ്ഞതമൂലം സ്ഥലവിജ്ഞാനീയ ഗ്രന്ഥങ്ങളുടെ എണ്ണത്തിൽ ഒരുതരം നിശ്ചലതയുണ്ടായിരുന്ന കാലഘട്ടത്തിലാണ് ഊർശ്ലം യാത്രാവിവരണം പ്രസിദ്ധപ്പെടുത്തുന്നത്.

എഴുത്തുകാരന്റെ രചനാ ലോകത്തേക്ക് അയാളുടെ ആത്മവത്തയുടെ തള്ളിക്കയറ്റം ഉണ്ടാവുക സ്വാഭാവികമാണ്. എന്നാൽ ഊർശ്ലേം യാത്രാവിശദാംശങ്ങളിൽ ഗ്രന്ഥകർത്താവ് ‘സ്വയത്തെ’ ശരിക്കും കീഴ്പ്പെടുത്തിക്കൊണ്ട് പല ഘട്ടങ്ങളിലും അതിനെ നിയന്ത്രിക്കുകയും സംസ്കരിക്കുകയും ചെയ്തുകൊണ്ടാണ് ഗ്രന്ഥരചന നിർവ്വഹിച്ചിരിക്കുന്നത്. വിശേഷിച്ചും അക്കാലത്തെ ഒരു മെത്രാപ്പോലീത്താ പരിവാരസമേതം ഒരു ദീർഘയാത്ര നടത്തുന്ന സന്ദർഭത്തിൽ ആരെല്ലാം എവിടെനിന്നെല്ലാം അദ്ദേഹത്തെ ആദരിക്കുകയും കരുതുകയും ചെയ്തിട്ടുണ്ടാകും? അതിന്റെയൊക്കെ സ്ഥൂലവിവരണങ്ങൾ ഗ്രന്ഥത്തിൽ കുത്തിനിറയ്ക്കാതെ അത്യാവശ്യമായി ഉൾക്കൊള്ളിക്കേണ്ട സ്വീകരണങ്ങളേയും സ്നേഹപ്രകടനങ്ങളേയും കുറിച്ച് മാത്രമേ തിരുമേനി പ്രതിപാദിക്കുന്നുള്ളു. അതും ആതിഥ്യമര്യാദകൾ പല സ്ഥലങ്ങളിലും പാലിയ്ക്കപ്പെട്ടിരുന്നു എന്ന് അറിയിക്കാൻവേണ്ടി സ്വീകരണങ്ങളുടെ നേരിയ വിവരണങ്ങൾ മാത്രമാണ് നൽകുന്നത്. മെത്രാപ്പോലീത്താ എന്ന നിലയിൽ അതിഗംഭീരമായ സ്വീകരണച്ചടങ്ങുകളും യാത്രയയപ്പു സമ്മേളനങ്ങളും മററും മററും നടന്നിരിക്കാം. അത്തരം കാര്യങ്ങളെക്കുറിച്ചുള്ള അനാ

വശ്യവും അപ്രസക്തവുമായ വിവരണങ്ങൾ ഗ്രന്ഥത്തിന്റെ അവതരണ ഭംഗിക്കു മങ്ങലേല്പിച്ചുകൊണ്ട് ഇതിലില്ല.

“ഇവിടെനിന്നു കാൽനടയായി പുറപ്പെട്ടു സെഹ്യോൻ മാളിക എന്നു കൂടി വിളിക്കപ്പെടുന്ന മർക്കോസിൻെറ ഭവനമാകുന്ന സുറിയാനിക്കാരുടെ ദയറായിൽ എത്തിയപ്പോൾ മാർ ഗ്രീഗോറിയോസ ബാവാവന്നു ഞങ്ങളെ എതിരേററു നമ്മെ ചുംബിക്കയും നമ്മെയും കൂടെയുണ്ടായിരുന്ന റെമ്പാനെയും പട്ടക്കാരെയും കസവുകാപ്പകൾ ധരിപ്പിച്ചും അവിടെ ഉണ്ടായിരുന്ന വൈദീകഗണങ്ങൾഎല്ലാം മെഴുകുതിരികൾ പിടിച്ചും സംഗീതങ്ങൾ പാടിക്കൊണ്ടു പള്ളിയകത്തേക്കു പ്രവേശിപ്പിക്കയുംചെയ്തു.”

പേജുകളോളം വിവരിക്കാമായിരുന്ന ഒരു പ്രധാനപ്പെട്ട സ്വീകരണ ചടങ്ങിന്റെ വിവരണം കേവലം ഒരു ഖണ്ഡികയിലൊതുക്കാൻ തിരുമേനിയുടെ ഔചിത്യ ദീക്ഷയ്ക്കു മാത്രമേ സാധിക്കൂ. തുടർന്നു മർക്കോസിന്റെ ഭവനം (ദയറ) ത്തെക്കുറിച്ച് അത്യുത്സാഹത്തോടെയാണ് തിരുമേനി വിവരിക്കുന്നത്. തുടർന്ന് കർത്താവിന്റെ ശുദ്ധകബർ (ക്യംന്ത) ഗദ്സീമ്മോൻതോട്ടം, ബേത്ലഹേം പട്ടണം എന്നിവയൊക്കെ ഭക്ത്യാദരവുകളോടെ കാണിച്ചുതരുന്ന ഒരു ദൃശ്യാനുഭവം തന്നെയാണ് തിരുമേനിയുടെ രചനാ വൈഭവത്തിലൂടെ പ്രകടമാകുന്നത്.

“പാത്രിയർക്കീസ അകത്തുപ്രവേശിച്ചു ഏകദേശം ഒരു നാഴികയിൽ കുറയാതെ സമയം കഴിഞ്ഞപ്പോൾ കത്തുന്ന ഒരു കെട്ടു ചെറിയ മെഴുകുതിരികൾ കബറിൻെറ ഉള്ളിൽ നിന്നും ഒരുദ്വാരത്തിൽകൂടി വടക്കോട്ടു യവുനായക്കാരുടെ സംഘത്തിലേക്കു കൊടുക്കപ്പെടുന്നതു കണ്ടു. മെഴുകുതിരി വാങ്ങിയവനെ തൂക്കിഎടുത്തുംകൊണ്ടു പലർകൂടി വടക്കെ കെട്ടിലേക്കു ഓടിപ്പോയി. അതോടുകൂടെതന്നെ മററുള്ള സംഘക്കാർക്കും ഓരോ കെട്ടു കത്തുന്ന തിരികൾ കൊടുക്കപ്പെട്ടു. വാങ്ങിക്കൊണ്ടു പോകുവാൻ പ്രത്യേകംചട്ടംകെട്ടി ആൾ നിയമിച്ചിട്ടുണ്ടായിരുന്നതിനാൽ അവരവർ അവരുടെ സംഘത്തിലേക്കു കൊണ്ടുവന്നു. അബ്ദള്ളാ റമ്പാച്ചനോടു പുത്തൻതീ വാങ്ങി നമ്മുടെ കൂട്ടത്തിലേക്കു കൊണ്ടുവന്നതു യൌസേപ്പു എന്നൊരു യുവാവായിരുന്നു. ഇവനിൽ നിന്നു എല്ലാവരും അവരവരുടെ കയ്യിൽ ഇരുന്ന ഓരൊകെട്ടു മെഴുകുതിരികൾ വാഴ്വിന്നായി കത്തിച്ചു. ഞങ്ങളും മുമ്പിൽ കൂട്ടി മെഴുകുതിരികൾ കരുതിയിരുന്നതിനാൽ അതിന്മേൽ കത്തിച്ചുവാങ്ങി.”

ഈ പുത്തൻ തീയുടെ അനുഭവമാണ് *ഊർശ്ലേം യാത്രാ വിവരണ*ത്തിന്റെ സ്നേഹമുദ്ര. ഓരോ സന്ദർശകന്റേയും മനസ്സ് ദർശനത്തിലൂടെ തേജസ്കരിക്കപ്പെടുന്നവിധം വായനക്കാരനിലേക്കും ആ അനുഭവം പങ്കി




ടുവാനാണ് പരിശുദ്ധ പരുമല തിരുമേനി ശ്രമിച്ചത്.

പരിശുദ്ധ പരുമല തിരുമേനിയുടെ *ഊര്‍ശ്ലേം യാത്രാ വിവരണ*ത്തെക്കുറിച്ച് പഠനങ്ങളും ചര്‍ച്ചകളും ഉണ്ടാകണം. *ഊര്‍ശ്ലേം യാത്രാ വിവരണ*ത്തിന്റെ ആദ്യ പതിപ്പ് സോഫിയാ ബുക്സ് (കോട്ടയം) ഇപ്പോള്‍ പുനഃപ്രസിദ്ധീകരിച്ചിട്ടുള്ളത് അത്തരം പഠനങ്ങള്‍ക്ക് തുടക്കം കുറിക്കാന്‍ സഹായകമാണ്. 1996 ല്‍ പോള്‍ മണലില്‍ 'മലയാളത്തില്‍ അച്ചടിച്ച ആദ്യത്തെ യാത്രാവിവരണം' എന്ന വിശേഷണത്തോടെയാണ് *ഊര്‍ശ്ലേം യാത്രാ വിവരണം* പ്രസിദ്ധീകരിച്ചതെങ്കില്‍ 2002 ല്‍ സോഫിയാ ബുക്സ് 'മലയാളത്തിലെ ലക്ഷണമൊത്ത ആദ്യ യാത്രാവിവരണം' എന്ന വിശേഷണമാണ് ഈ ഗ്രന്ഥത്തിന് നല്‍കിയിരിക്കുന്നത്. മലയാള സഞ്ചാര സാഹിത്യത്തില്‍ *ഊര്‍ശ്ലേം യാത്രാ വിവരണ*ത്തിന്റെ ഭാഷയും സാഹിത്യമൂല്യവും വിശകലനം ചെയ്യുന്നതിന് മൂലകൃതി അനിവാര്യമാണ്. സോഫിയാ ബുക്സ് പതിപ്പ് പുറത്തു വന്നതോടെ മൂലകൃതി ലഭ്യമായിരിക്കുന്നു. പ്രഥമ പതിപ്പിന്റെ പുനഃപ്രസിദ്ധീകരണം, മലയാള ഗദ്യ സാഹിത്യ ചരിത്രത്തിലും ഗവേഷണ രംഗത്തും പുതിയ വഴിത്തിരിവ് സൃഷ്ടിക്കുന്നു.

'മലയാളത്തിലെ ലക്ഷണമൊത്ത ആദ്യ യാത്രാവിവരണം' മലങ്കരസഭയുടെ പ്രഖ്യാപിത പരിശുദ്ധന്‍ രചിച്ചതാണെന്ന് പില്ക്കാല തലമുറ അറിയാന്‍ ഇടയാകുംവിധം ഈ വിഷയത്തില്‍ ആവശ്യമായ ശ്രദ്ധയും കരുതലും നല്കുവാന്‍ സഭാ നേതൃത്വം തയ്യാറാകണം. വൈദികരുടേയും മതമേലദ്ധ്യക്ഷ്യന്മാരുടേയും ഭാഷാ സാഹിത്യസംഭാവനകളെക്കുറിച്ച് ഇനിയും പഠനങ്ങളും ചര്‍ച്ചകളും ഉണ്ടാകേണ്ടിയിരിക്കുന്നു. അതിനു നാന്ദികുറിക്കാന്‍ ഈ *യാത്രാ വിവരണം* ഒരു നിമിത്തമാകും എന്ന് പ്രത്യാശിക്കുന്നു.



# പ. പരുമല തിരുമേനിയും മലങ്കരസഭയിലെ ആരാധനാ പാരമ്പര്യത്തിന്റെ ഏകീകരണവും

**ഫാ. ജോസി. ജേക്കബ്**

മലങ്കര സഭയിൽ അസ്തിത്വ പ്രതിസന്ധി (Identity Crisis) രൂക്ഷമായിരുന്ന കാലഘട്ടത്തിലായിരുന്നു പ. പരുമലത്തിരുമേനിയുടെ ജീവിതവും പ്രവർത്തനങ്ങളും. സഭയുടെ ഇന്നത്തെ ആരാധനാപരമായ അസ്തിത്വ (Liturgical Identity)ത്തിന്റെ രൂപീകരണത്തിന് പ. പരുമലത്തിരുമേനിയുടെ സംഭാവനകൾ വളരെയാണ്. അദ്ദേഹത്തിന്റെ ചിന്തകളും പ്രവർത്തനങ്ങളും വിലയിരുത്തുമ്പോൾ ഒരു പ്രാർത്ഥനാമനുഷ്യൻ എന്നതിനൊപ്പം സഭയെക്കുറിച്ച് തികഞ്ഞ ബോധവും ദർശനവുമുള്ള ഒരു ഇടയനെ നമുക്ക് വ്യക്തമായി ദർശിക്കാം. പ. തിരുമേനിയുടെ സംഭാവനകൾ ശരിയായി വിലയിരുത്തുന്നതിന് അല്പം ചരിത്ര പശ്ചാത്തലം പരിശോധിക്കേണ്ടിയിരിക്കുന്നു.

## മലങ്കരയിലെ ആരാധനാപാരമ്പര്യം പ. പരുമലത്തിരുമേനിയുടെ കാലഘട്ടത്തിൽ

പോർച്ചുഗീസ് കാലഘട്ടത്തിന് (16–ാം നൂറ്റാണ്ട്) മുൻപ് മലങ്കരയിൽ നിലനിന്നിരുന്നത് പൗരസ്ത്യ സുറിയാനി പാരമ്പര്യമായിരുന്നു എന്ന ചരിത്രവസ്തുത ഇന്ന് പൊതുവെ അംഗീകരിക്കപ്പെട്ടു കഴിഞ്ഞു. കേവലം ഒരു ആരാധനാപാരമ്പര്യത്തിന്റെ പറിച്ചുനടൽ എന്നതിലുപരി മലങ്കരയുടെ തനിമ പുലർത്തിയിരുന്ന സുറിയാനി പാരമ്പര്യമായിരുന്നു അത്. ഇന്ന് മലങ്കരസഭയിൽ നിലനില്ക്കുന്ന പാശ്ചാത്യ സുറിയാനി ആരാധനാപാരമ്പര്യം അക്കാലത്ത് ഇവിടെയുണ്ടായിരുന്നു എന്ന ബാലിശവാദ

ത്തിന് പണ്ഡിതലോകം വിലകല്പിക്കുന്നില്ല.

16-ാം നൂറ്റാണ്ടിൽ കേരളത്തിൽ രാഷ്ട്രീയ ആധിപത്യം നേടിയ പോർച്ചുഗീസുകാർ 1599-ലെ ഉദയംപേരൂർ സുന്നഹദോസോടെ മാർത്തോമ്മാ നസ്രാണികളുടെ മേലും ആധിപത്യം നേടി. മലങ്കരസഭ യുടെ തനതായ ആരാധനാപാരമ്പര്യം ലത്തീൻവല്കരിക്കുന്നതിനുള്ള തീവ്രശ്രമങ്ങൾ അവർ നടത്തി. ഉദയംപേരൂർ സുന്നഹദോസിനു ശേഷം മലങ്കര നസ്രാണി സമൂഹത്തെ ഭരിച്ച ഫ്രാൻസിസ് റോസ് എന്ന കത്തോ ലിക്കാമെത്രാൻ ഇവിടെ ഒരു ലത്തീൻവൽകൃത പൗരസ്ത്യ സുറിയാനി ആരാധനാപാരമ്പര്യം (Latinised East Syrian Liturgical tradition) നട പ്പിലാക്കി.

മലങ്കര നസ്രാണികളുടെ ആരാധനാ പാരമ്പര്യം മാത്രമല്ല സാമൂഹി കവും മതപരവുമായ ജീവിതം തന്നെ തകിടം മറിക്കുന്നതായിരുന്നു പോർച്ചുഗീസ് കത്തോലിക്കാ അധികൃതരുടെ പ്രവർത്തനങ്ങൾ. എ.ഡി. 1653-ലെ കൂനൻകുരിശ് സത്യത്തോടെ മലങ്കര നസ്രാണികളിൽ ഭൂരിപ ക്ഷവും കത്തോലിക്കാസഭയുമായുള്ള ബന്ധം വിച്ഛേദിച്ചെങ്കിലും നഷ്ട പ്പെട്ടുപോയ തനിമയോടുകൂടിയ സഭാജീവിതം പൂർവ്വസ്ഥിതിയിലാക്കു ന്നതിന് സാധിക്കാതെ വന്നു. എങ്കിലും സുറിയാനി പാരമ്പര്യം സഭയിൽ നിലനിർത്തണമെന്ന് മലങ്കര നസ്രാണികൾ ഉദ്ക്കടമായി ആഗ്രഹിച്ചി രുന്നു.

എ.ഡി. 1665-ൽ അന്ത്യോക്യൻ സഭയിൽനിന്ന് ആദ്യമായി മലങ്കര യിൽ എത്തിയ അബ്ദുൽ ജലീദ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീ ത്തായ്ക്ക് സഭാമക്കൾ നല്ല സ്വീകരണം നല്കുവാനുണ്ടായ കാരണം മേല്പറഞ്ഞതാണ്. സുറിയാനി പാരമ്പര്യം പുനഃസ്ഥാപിക്കുന്നതിന് ഉദ്ക്ക ടമായി ആഗ്രഹിച്ചിരുന്ന മലങ്കര നസ്രാണികൾ തങ്ങളുടെ പൂർവ്വികമായ പൗരസ്ത്യ സുറിയാനി പാരമ്പര്യവും മാർ ഗ്രീഗോറിയോസ് കൊണ്ടു വന്ന പാശ്ചാത്യ സുറിയാനി പാരമ്പര്യവും തമ്മിലുള്ള വ്യത്യാസം കാര്യ മായി തിരിച്ചറിഞ്ഞിരുന്നില്ല. അരനൂറ്റാണ്ടിലേറെ നിലനിന്ന ലത്തീൻവ ല്കരണ ശ്രമങ്ങളുടെ തിക്തഫലമായിരുന്നു അത്. പ്രസ്തുത സാഹ ചര്യം പാശ്ചാത്യ സുറിയാനി ആരാധനാപാരമ്പര്യം മലങ്കരയിൽ പ്രചരി പ്പിക്കുന്നതിന് മാർ ഗ്രീഗോറിയോസിന് സഹായകമായി ഭവിച്ചു. താൻ പ്രതിനിധാനം ചെയ്തിരുന്ന ആരാധനാ പാരമ്പര്യത്തിന്റെ പ്രചരണത്തിന് തുടക്കം കുറിക്കുന്നതിന് മാത്രമേ അദ്ദേഹത്തിന് സാധിച്ചുള്ളു. അരനൂ റ്റാണ്ട് കാലത്തെ കത്തോലിക്കാ ഭരണത്തിൻകീഴിൽ നിലച്ചുപോയ ചില രീതികൾ പുനരാരംഭിക്കുന്നതിൽ അദ്ദേഹം ഒരു പരിധിവരെ വിജയിച്ചു.




ഉദാ: വിവാഹിതരായ പുരോഹിതന്മാർ, വി. കുർബാനയ്ക്ക് പുളിപ്പുള്ള അപ്പം. പാശ്ചാത്യ സുറിയാനി പഞ്ചാംഗവും പുരോഹിതന്മാരുടെ അംശ വസ്ത്രങ്ങളും (Clerical Vestments) മലങ്കരയിൽ അവതരിപ്പിക്കുന്നതിന് ഒരു പരിധിവരെ അദ്ദേഹത്തിന് സാധിച്ചു. ശക്തമായ എതിർപ്പും അദ്ദേ ഹത്തിന് നേരിടേണ്ടിവന്നിട്ടുണ്ട്.

പാശ്ചാത്യ സുറിയാനിവല്കരണം കൂടുതൽ തീക്ഷ്ണമായി നടപ്പി ലാക്കിയത് എ.ഡി. 1685-ൽ മാർ യൽദോ ബസേലിയോസ് മഫ്രിയാനാ യോടൊപ്പം വന്ന മാർ ഈവാനിയോസ് ഹദിയള്ളാ ആയിരുന്നു. ആരാ ധനാക്രമങ്ങളും പ്രചരിപ്പിക്കുന്നതിൽ ഉപരിയായി മലങ്കരയിൽ കൽക്കീ ദോൻ വിരുദ്ധ (Non-Chalcedonian) ദൈവശാസ്ത്രനിലപാട് പ്രചരിപ്പി ക്കുന്നതിന് അദ്ദേഹം വളരെ ശ്രമിക്കുകയും നല്ല പരിധിവരെ അതിൽ വിജയിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ ഈവിധ പ്രവർത്തനങ്ങൾക്ക് നിരണം ഗ്രന്ഥവരി സാക്ഷ്യം വഹിക്കുന്നു*(എം. കുര്യൻ തോമസ്, നിരണം ഗ്രന്ഥവരി, കോട്ടയം, 2000, Pp. 85, 201-3)*. എ.ഡി. 1748-ൽ മലങ്കരയിലെത്തിയ ബസ്രയിലെ മാർ ഈവാനിയോസ് സഭയിൽ നില നിന്നിരുന്ന പല രീതികളേയും അന്ധമായി എതിർത്തു. അദ്ദേഹത്തിന്റെ അമിത തീക്ഷ്ണത നമ്മുടെ പിതാക്കന്മാരുടെ എതിർപ്പിന് കാരണമായി ഭവിച്ചു.

മലങ്കരയിലെ പാശ്ചാത്യ സുറിയാനിവല്കരണത്തിന്റെ മൂന്നാം ഘട്ടം ആരംഭിക്കുന്നത് എ.ഡി. 1751-ൽ മാർ ശക്രള്ളാ ബസേലിയോസ് മഫ്രി യാനായുടെ നേതൃത്വത്തിൽ വന്ന വൈദികസംഘത്തിന്റെ പ്രവർത്തന ത്തോടെയാണ്. പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽ വൈദിക വിദ്യാ ഭ്യാസം നല്കുന്ന പതിവ് മലങ്കരയിൽ ആരംഭിച്ചത് അവരുടെ പ്രവർത്ത നഫലമായാണ്. ഒരു സഭയുടെ ആരാധനാപാരമ്പര്യത്തിലും ജീവിതരീ തിയിലും വ്യത്യാസം വരുത്തുന്നതിന് ഏറ്റവും ഫലപ്രദമായ മാർഗ്ഗം പ്രസ്തുതരീതിയിൽ വൈദികരെ അഭ്യസിപ്പിക്കുകയാണ് എന്ന് മനസ്സി ലാക്കി പ്രവർത്തിപ്പിക്കുന്നതിന് അവർക്ക് സാധിച്ചു. പോർച്ചുഗീസ് കാല ഘട്ടത്തിൽ ലത്തീൻവൽകൃത ആരാധനാക്രമങ്ങളും രീതികളും മലങ്കര യിൽ പ്രചരിപ്പിക്കുന്നതിന് വൈദികവിദ്യാഭ്യാസം എന്ന മാർഗ്ഗം കത്തോ ലിക്കാസഭ വിജയകരമായി പരീക്ഷിച്ചിരുന്നു.

കേരളത്തിന്റെ വടക്കൻ പ്രദേശത്തെ പള്ളികളിൽ അന്ത്യോക്യൻ പാര മ്പര്യം വേഗത്തിൽ വേരുറപ്പിച്ചു. അക്കാലത്ത് മലങ്കര മെത്രാപ്പോലീത്താ യായിരുന്ന അഞ്ചാം മാർത്തോമ്മാ പാശ്ചാത്യ സുറിയാനി ആരാധനാ പാരമ്പര്യത്തോട് വലിയ മമതകാണിച്ചില്ല. തെക്കൻ പ്രദേശത്ത് പഴയ

രീതിയിൽ തന്നെ വൈദികവിദ്യാഭ്യാസം തുടർന്നു. മലങ്കരസഭയിൽ രണ്ട് രീതികളിൽ വൈദികവിദ്യാഭ്യാസം നല്കിത്തുടങ്ങിയതോടെ ആരാധനാക്രമങ്ങളിലും ആചാരരീതികളിലുമുള്ള ഐകരൂപ്യം (uniformity) പൂർണ്ണമായി നഷ്ടപ്പെട്ടു. സഭയിൽ ചേരിതിരിവിന് ഒരു പരിധിവരെ ഇത് വഴിവച്ചു.

ആറാം മാർത്തോമ്മാ അന്ത്യോഖ്യൻ മെത്രാന്മാരിൽനിന്ന് അവരുടെ ആരാധനാരീതികളും വേഷവിധാനങ്ങളും മാർ ദീവന്നാസ്യോസ് എന്ന പേരിൽ മെത്രാപ്പോലീത്താ സ്ഥാനവും സ്വീകരിക്കുകയുണ്ടായി. സഭയുടെ ഐക്യം മറ്റെന്തിനെക്കാളും വലുതായികണ്ട അദ്ദേഹം അന്ത്യോക്യവല്കരണത്തിന് അനുകൂലനിലപാടുകൾ സ്വീകരിക്കുന്നതിന് നിർബന്ധിതനായി. അദ്ദേഹത്തിന്റെ പിൻഗാമിയായിരുന്ന ഏഴാം മാർത്തോമ്മായുടെ കാലത്തിന് ശേഷം എ.ഡി. 1809-ൽ കണ്ടനാട് മർത്തമറിയം പള്ളിയിൽവച്ച് കൂടിയ യോഗത്തിന്റെ തീരുമാനങ്ങൾ മലങ്കര പാശ്ചാത്യ സുറിയാനി ആരാധനാപാരമ്പര്യത്തിന്റെ പ്രചരണത്തിൽ നാഴികകല്ലായി വിശേഷിപ്പിക്കപ്പെടാവുന്നതാണ്. പ്രസ്തുത രീതിയിൽ വൈദികവിദ്യാഭ്യാസം നല്കുന്നതിനായി തെക്കും വടക്കും ഓരോ പഠിത്ത വീടുകൾ സ്ഥാപിക്കുന്നതിനും, ആണ്ടടക്കമുള്ള പെരുനാളുകളുടെ ശുശ്രൂഷകളും, എല്ലാ കൂദാശകളും, സാധാരണ നമസ്കാരവും പാശ്ചാത്യ സുറിയാനി ക്രമത്തിലുള്ളതാക്കുന്നതിനും കണ്ടനാട് പടിയോല എന്ന പേരിൽ അറിയപ്പെടുന്ന യോഗതീരുമാനങ്ങളിൽ വ്യവസ്ഥ ചെയ്യപ്പെട്ടിരിക്കുന്നു. ഈ തീരുമാനങ്ങൾ ഫലപ്രദമായി നടപ്പിലാകാത്ത സാഹചര്യത്തിലാണ് പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാന്റെ (പിന്നീട് മാർ ദീവന്നാസ്യോസ് 2) നേതൃത്വത്തിൽ എ.ഡി. 1815-ൽ കോട്ടയത്ത് വൈദിക സെമിനാരി സ്ഥാപിതമായത്. മലങ്കരയിൽ ആരാധനാപരമായ ഐകരൂപ്യം വരുത്തുന്നതിന് നിർണ്ണായകസ്വാധീനം ചെലുത്തുന്നതിന് സെമിനാരിക്ക് സാധിച്ചു.

വൈദിക സെമിനാരി സ്ഥാപനത്തിന്റെ കാലഘട്ടം മുതൽ ആംഗ്ലിക്കൻ മിഷനറിമാരുമായി ആരംഭിച്ച ബന്ധം പിന്നീട് അസുഖകരമായ അവസ്ഥയിലേക്ക് നീങ്ങി. ആരാധന മാതൃഭാഷയിലാക്കുക എന്ന ആശയം മിഷനറിമാരുടെ സ്വാധീനത്തിൽ അക്കാലത്ത് പ്രബലമായി വന്നു. അവരുടെ സഹായത്തോടെ തർജ്ജിമകൾക്കുള്ള ശ്രമങ്ങൾ ആരംഭിച്ചു. എന്നാൽ പൗരസ്ത്യ പാരമ്പര്യത്തിന് നിരക്കാത്തതും നവീകരണ ഉപദേശങ്ങളിൽ പെടുന്നതുമായ ആശയങ്ങൾ പ്രചരിപ്പിക്കുന്നതിനുള്ള ഉപാധികളായി ഈ തർജ്ജിമകൾ മാറുന്നത് സഭയ്ക്ക് അംഗീകരിക്കാവുന്നതായിരുന്നില്ല. ഈ സാഹചര്യത്തിൽ സുറിയാനി പാരമ്പര്യം അതിന്റെ തനിമയിൽ മുറുകെപിടിക്കുക എന്ന ഒറ്റവഴിയേ മലങ്കരസഭ




യുടെ മുൻപിലുണ്ടായിരുന്നുള്ളു. എ.ഡി. 1836-ൽ കൂടിയ മാവേലിക്കര സുന്നഹദോസിന്റെ നിശ്ചയങ്ങളിൽ (മാവേലിക്കരപ്പടിയോല) പൂർണ്ണ സുറിയാനിവല്കരണത്തിനും അന്ത്യോഖ്യൻ സഭയുമായുള്ള അടുത്ത ബന്ധത്തിനും അനുകൂലമായ നിലപാടുകൾ എടുത്തിട്ടുള്ളത് ഈ സാഹചര്യത്തിലാണ്. തുടർന്ന് 19-ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ അന്ത്യോഖ്യൻ പാത്രിയർക്കീസിനാൽ അയയ്ക്കപ്പെട്ട മാർ യൂയാക്കീം കൂറീലോസിന്റെ പ്രവർത്തനങ്ങൾ സുറിയാനിവല്കരണത്തിന് ആക്കം കൂട്ടി. പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസിന്റെ പ്രവർത്തനങ്ങളും ശക്തമായിരുന്നു. ചുരുക്കത്തിൽ, മലങ്കരയിൽ ആരാധനാപാരമ്പര്യവും, വിശ്വാസാചാരങ്ങളും സംബന്ധിച്ച് തികഞ്ഞ അനിശ്ചിതത്വവും അരാജകത്വവും നിലനിന്നിരുന്ന കാലഘട്ടമായിരുന്നു അത്.

ആ സാഹചര്യത്തിലാണ് പ. പരുമല തിരുമേനി തന്റെ പൗരോഹിത്യ ജീവിതം ആരംഭിക്കുന്നത്. അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം സത്യവിശ്വാസവും പൗരസ്ത്യപാരമ്പര്യങ്ങളും മലങ്കരസഭയിൽ നിലനിർത്തുക എന്നത് ജീവിതദൗത്യം തന്നെയായിരുന്നു. സാഹചര്യത്തിന്റെ ആവശ്യം എന്ന നിലയിലാണ് പ. തിരുമേനി പാശ്ചാത്യ സുറിയാനി ആരാധനാ പാരമ്പര്യത്തിന്റെ പ്രചരണത്തിന് നേതൃത്വം നല്കിയിട്ടുള്ളത്.

## മലങ്കരസഭയിലെ ആരാധനാപാരമ്പര്യം സംബന്ധിച്ച് പ. പരുമലത്തിരുമേനിയുടെ വീക്ഷണം

അന്ത്യോഖ്യൻ സഭയിൽനിന്ന് മലങ്കരയിലെത്തിയ മാർ യൂയാക്കീം കൂറീലോസിന്റെ ശിഷ്യത്വത്തിലാണ് പ. പരുമലത്തിരുമേനി വൈദിക വിദ്യാഭ്യാസം പൂർത്തിയാക്കിയത്. എ.ഡി. 1875-ൽ മലങ്കരയിലെത്തിയ പ. പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ സന്തതസഹചാരിയായും പ. തിരുമേനി പ്രവർത്തിച്ചിട്ടുണ്ട്. ഈ രണ്ട് വ്യക്തികളും മലങ്കരയിൽ പാശ്ചാത്യ സുറിയാനി പാരമ്പര്യം നടപ്പിൽ വരുത്തുന്നതിന് തീക്ഷ്ണമായി ആഗ്രഹിക്കുകയും പ്രവർത്തിക്കുകയും ചെയ്തിട്ടുള്ളവരാണ്. അവർ അന്ത്യോഖ്യൻ പാരമ്പര്യത്തിലെതന്നെ രണ്ട് വ്യത്യസ്ത ശാഖകളെ (Minor Traditions) പ്രതിനിധാനം ചെയ്യുന്നവരായിരുന്നു. ഇരുവർക്കും തങ്ങളുടെ രീതികൾ പ്രചരിപ്പിക്കണമെന്ന് പ്രത്യേകം താല്പര്യവുമുണ്ടായിരുന്നു. മലങ്കരയുടെ തനതായ പ്രാദേശിക ആചാരാനുഷ്ഠാനങ്ങൾ അംഗീകരിക്കുന്നതിൽ അവർ വിമുഖതയും അസഹിഷ്ണുതയും പ്രകടിപ്പിച്ചിട്ടുണ്ട്.

ഈ രണ്ട് വ്യക്തികളുമായി വളരെ അടുപ്പവും ബന്ധവുമുണ്ടായിരു

ന്നെങ്കിലും അവരുടെ ആശയങ്ങൾ അന്ധമായി അനുകരിക്കുകയും നടപ്പിലാക്കുകയും ചെയ്യുന്ന പ്രവണത പ. തിരുമേനിയിൽ കാണുന്നില്ല. പ്രോട്ടസ്റ്റന്റ് നവീകരണ വിശ്വാസാചാരങ്ങൾ മലങ്കരയിൽ വേരുറപ്പിക്കുന്നതിനുള്ള സാദ്ധ്യതകൾ മുന്നിൽക്കണ്ട് അതിനെ പ്രതിരോധിക്കുക എന്നതായിരുന്നു പ. തിരുമേനിയുടെ പ്രധമവും പ്രധാനവുമായ പ്രവർത്തനലക്ഷ്യം. മലങ്കരസഭയിൽ പ്രാദേശികതനിമ നിലനിർത്തുക എന്നത് അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം വളരെ പ്രാധാന്യമുള്ളതായിരുന്നു.

## പ. പരുമലത്തിരുമേനിയുടെ കാലത്ത് സഭ നേരിട്ടിരുന്ന വെല്ലുവിളികൾ

വൈവിധ്യങ്ങളായ പ്രശ്നങ്ങളും വെല്ലുവിളികളുമാണ് പ. പരുമലത്തിരുമേനിയുടെ കാലഘട്ടത്തിൽ മലങ്കരസഭ അഭിമുഖീകരിച്ചിരുന്നത്.

1. കേരളത്തിലെ സുറിയാനി ക്രിസ്ത്യാനി സമൂഹത്തിൽ പ്രബലമായ കത്തോലിക്കാ സഭാവിഭാഗത്തിന്റെ സാന്നിദ്ധ്യവും 17-ാം നൂറ്റാണ്ടിലെ കത്തോലിക്കാ ആധിപത്യകാലത്തെ പാരമ്പര്യങ്ങളുടെ അവശിഷ്ടങ്ങളും 19-ാം നൂറ്റാണ്ടിന്റെ അവസാന വർഷങ്ങളിൽ പോലും മലങ്കര സഭ നേരിട്ടിരുന്ന പ്രശ്നങ്ങളിൽ ഒന്നാണ്. അക്കാലത്തും മലങ്കരയിലെ ഭൂരിപക്ഷം വൈദികർക്കും പാശ്ചാത്യ സുറിയാനി ഭാഷ വശമുണ്ടായിരുന്നില്ല. പാശ്ചാത്യ സുറിയാനി ആരാധനാ പാരമ്പര്യത്തിലെ വി. കുർബാന തക്സാകളും, നമസ്കാര ക്രമങ്ങളും പൗരസ്ത്യ സുറിയാനി ലിപികളിൽ എഴുതി (Transliteration) ഉപയോഗിക്കുന്ന പതിവ് അക്കാലത്ത് നിലനിന്നിരുന്നു. ഈ വിധത്തിലുള്ള കാര്യങ്ങളിൽ സഭയിലെ ആരാധനാപരമായ ഐകരൂപ്യം (uniformity) നഷ്ടപ്പെടുന്നതിന് കാരണമായിത്തീർന്നു.

2. പ. പരുമലത്തിരുമേനിയുടെ കാലത്ത് മലങ്കരയിൽ ഇംഗ്ലീഷ് മിഷനറിമാരുടെ പ്രവർത്തനഫലമായി പ്രോട്ടസ്റ്റന്റ് വിശ്വാസാചാരങ്ങൾ പ്രചരിച്ചുതുടങ്ങിയിരുന്നു. സഭയ്ക്കുള്ളിൽത്തന്നെ പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസിനെ അനുകൂലിച്ചിരുന്ന വിഭാഗവും പ്രസ്തുത നീക്കത്തിന് അനുകൂല നിലപാട് എടുത്തത് സഭയിലെ വലിയ പ്രതിസന്ധികളിൽ ഒന്നായിരുന്നു. പ. പരുമലത്തിരുമേനി നേതൃത്വം നല്കിയിരുന്ന നിരണം, കൊല്ലം, തുമ്പമൺ ഭദ്രാസനങ്ങളാണ് ഈ പ്രവണതയിൽ കൂടുതൽ അകപ്പെട്ടിരുന്നത്. അത് അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം വലിയ വെല്ലുവിളിയും ഉത്തരവാദിത്വവുമായിരുന്നു.




3. മലങ്കരസഭയെ പൗരസ്ത്യസഭാ പാരമ്പര്യത്തിൽ നിലനിർത്തിക്കൊണ്ടുപോകുന്നതിന് പാശ്ചാത്യ സുറിയാനി പാരമ്പര്യം പ്രചരിപ്പിക്കുക എന്ന മാർഗ്ഗം മാത്രമേ 19-ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ സഭയുടെ പിതാക്കന്മാരുടെ മുൻപിൽ ഉണ്ടായിരുന്നുള്ളു. എന്നാൽ അന്ത്യോഖ്യൻ സഭയിൽനിന്ന് മലങ്കരയിൽ വന്ന മേല്പട്ടക്കാർ ഇവിടുത്തെ തനത് പാരമ്പര്യങ്ങളെയും പ്രാദേശികമായ ആചാരരീതികളെയും കഠിനമായി എതിർത്തത് മറ്റൊരു പ്രതിസന്ധിയായി നിലനിന്നു. പ. പരുമലത്തിരുമേനി ഉൾപ്പെടെയുള്ള നമ്മുടെ പിതാക്കന്മാർക്ക് ആ പ്രവണത തികച്ചും അസ്വീകാര്യമായിരുന്നു.

മലങ്കരസഭ ബഹുമുഖമായ പ്രതിസന്ധികളെ നേരിട്ടുകൊണ്ടിരുന്ന കാലഘട്ടത്തിൽ തികഞ്ഞ ദർശനബോധത്തോടെ സഭയെ ഒന്നായിക്കണ്ട് പ്രവർത്തിക്കുന്ന നല്ല ഇടയന്മാർ ഏറ്റവും വലിയ ആവശ്യമായിരുന്നു. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് V മെത്രാപ്പോലീത്തായേയും പ. പരുമല തിരുമേനിയെയും പോലെയുള്ള പിതാക്കന്മാർ ആ ആവശ്യം നിറവേറ്റി.

## മലങ്കരസഭയിലെ ആരാധനാപാരമ്പര്യത്തിന്റെ ഏകീകരണത്തിന് പ. പരുമല തിരുമേനിയുടെ സംഭാവനകൾ

മലങ്കരസഭയിലെ ആരാധനാപാരമ്പര്യത്തിന്റെ ഏകീകരണം കാലഘട്ടത്തിന്റെ ആവശ്യമായിരുന്നു. പ. പരുമലത്തിരുമേനിയുൾപ്പെടെ 19-ാം നൂറ്റാണ്ടിന്റെ അവസാന ഭാഗത്ത് സഭയെ നയിച്ച പിതാക്കന്മാർ ഈ കാര്യത്തിൽ വളരെ ശ്രദ്ധയോടെ പ്രവർത്തിച്ചിരുന്നു എന്നത് പ്രത്യേകം പ്രസ്താവ്യമാണ്. സഭ മുഴുവനായി ഏറ്റെടുത്ത ദൗത്യത്തിൽ പ. തിരുമേനിയുടെ പങ്ക് വലുതായിരുന്നു.

അന്ത്യോഖ്യൻ സഭയിൽനിന്ന് മലങ്കരയിൽ വന്ന മേല്പട്ടക്കാരിൽ പലരും വ്യത്യസ്ത ചെറുപാരമ്പര്യങ്ങളുടെ (Minor Traditions) വക്താക്കളായിരുന്നു എന്ന വസ്തുത മുൻപ് വ്യക്തമാക്കിയിട്ടുള്ളതാണല്ലൊ? പ. പത്രോസ് പാത്രിയർക്കീസ് മലങ്കരസഭ സന്ദർശിച്ച അവസരത്തിൽ ഇവിടെ നിലവിലിരുന്ന പല ശുശ്രൂഷാക്രമങ്ങളും പൂർണ്ണരൂപത്തിലായിരുന്നില്ല നടത്തപ്പെട്ടിരുന്നത്. പല ശുശ്രൂഷകളുടെയും നടപടിക്രമം (Ordo Communis) വിശദമായി പ്രതിപാദിച്ചുകൊണ്ട് അദ്ദേഹം ശുശ്രൂഷകൾ അനുഷ്ഠിച്ചതായി *'കാരോട്ടുവീട്ടിൽ മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമ'*ത്തിൽ പ്രതിപാദിച്ചിരിക്കുന്നു. പാത്രിയർക്കീസ് മടങ്ങിപ്പോയ

ശേഷമുള്ള വർഷങ്ങളിൽ ആരാധനാപാരമ്പര്യത്തിന്റെ ഏകീകരണവും പൂർണ്ണരൂപത്തിലുള്ള പ്രചരണവും സഭ ഗൗരവമായി കണ്ട് നടപ്പിലാക്കിയ സംഗതികളാണ്.

## ആരാധനാക്രമങ്ങളുടെ ഏകീകരണവും പ്രചരണവും

അന്ത്യോഖ്യൻ (പാശ്ചാത്യ സുറിയാനി) പാരമ്പര്യത്തിലെ പല ചെറു പാരമ്പര്യങ്ങളിൽനിന്നുള്ള വ്യത്യസ്ത രീതികൾ മലങ്കരയിൽ പ്രചരിച്ചിരുന്നത് ഏകീകരിച്ച് മലങ്കരയുടെ തനിമ നിലനിർത്തുന്ന ഏക പാരമ്പര്യമാക്കുക എന്ന ദൗത്യം സഭ മുഴുവനായി ഏറ്റെടുത്ത ഒന്നാണ്. പ. പരുമലത്തിരുമേനിയുടെ മാത്രം ഒരു ആശയമായി അതിനെ കാണുന്നതിന് സാധിക്കുകയില്ല. എ.ഡി. 1892-ൽ കൂടിയ മാനേജിംഗ് കമ്മിറ്റി വിവിധ നടപടിക്രമങ്ങൾ ഏകീകരിച്ച് ഔദ്യോഗികമായി ഒന്ന് തയ്യാറാക്കുന്നതിന് തീരുമാനിക്കുകയും മാലിത്തറ ഏലിയാസ് കത്തനാർ തയ്യാറാക്കിയ നടപടിപുസ്തകം പരിശോധിച്ച് വേണ്ട നടപടികൾ സ്വീകരിക്കുന്നതിന് പ. പരുമലത്തിരുമേനി ഉൾപ്പെടെ ചിലരെ ചുമതലപ്പെടുത്തുകയും ചെയ്തു. അക്കാലത്ത് മലങ്കര മെത്രാപ്പോലീത്തായായിരുന്ന മാർ ജോസഫ് ദീവന്നാസ്യോസ് V തിരുമേനിയുടെ താത്പര്യങ്ങളും ഈവിധ പ്രവർത്തനങ്ങൾക്ക് സഹായകമായി നിലനിന്നിരുന്നു.

മലങ്കരസഭയ്ക്ക് ആവശ്യമായ ആരാധനാക്രമങ്ങൾ അന്ത്യോഖ്യയിൽനിന്ന് ഇവിടെ എത്തിക്കുകയും പ്രസിദ്ധീകരിക്കുകയും ചെയ്യുന്ന കാര്യത്തിലും പ. പരുമലത്തിരുമേനി സത്വര ശ്രദ്ധ പതിപ്പിച്ചിരുന്നു. കൊ.വ. 1059-ൽ സെമിനാരിക്കേസ് സംബന്ധിച്ച് ആലപ്പുഴ ജില്ലാക്കോടതിയിൽ അദ്ദേഹം നല്കിയ മൊഴിയിൽ ഈ വസ്തുത വ്യക്തമായി സൂചിപ്പിക്കപ്പെട്ടിട്ടുണ്ട്. സുറിയാനി പാരമ്പര്യത്തിന്റെ പ്രചരണാർത്ഥം ആരാധനാക്രമങ്ങൾ മലങ്കരയിൽ എത്തിക്കുന്നതിൽ കോനാട്ട് മാത്തൻ മല്പാനും പിൻഗാമികളും നല്കിയ സംഭാവനകൾ വളരെ വിലപ്പെട്ടവയാണെന്ന് എടുത്ത് പറയേണ്ടിയിരിക്കുന്നു.

## ആരാധനാക്രമങ്ങളുടെ തർജ്ജിമ

പൗരസ്ത്യസഭകളെ സംബന്ധിച്ചിടത്തോളം ആരാധനാക്രമങ്ങൾ കേവലം ആചാരാനുഷ്ഠാനങ്ങൾക്ക് വേണ്ടി മാത്രമുള്ളവയല്ല പ്രത്യുത ദൈവശാസ്ത്രത്തിന്റെയും സത്യവിശ്വാസത്തിന്റെയും കലവറകൾ കൂടിയാണ് ആരാധനാക്രമങ്ങളിലെ ഉദാത്ത ആശയങ്ങൾ സാധാരണക്കാരിൽ എത്തിക്കുകവഴി മാത്രമേ സഭാജീവിതം പുഷ്ടിപ്പെടുത്തുവാൻ സാധിക്കുകയുള്ളു എന്ന സത്യം മനസ്സിലാക്കി പ്രവർത്തിക്കുന്നതിന് പ.




പരുമലത്തിരുമേനിയ്ക്ക് സാധിച്ചു. അതിന്റെ തെളിവാണ് സുറിയാനി ആരാധനാക്രമങ്ങളുടെ മലയാള പരിഭാഷ തയ്യാറാക്കുന്നതിൽ തിരുമേനിയുടെ ഭാഗത്തുനിന്നുണ്ടായ പ്രവർത്തനങ്ങൾ.

ആരാധനാക്രമങ്ങളുടെ തർജ്ജിമയിലേക്ക് പ. തിരുമേനിയുടെയും സമകാലീനരായിരുന്ന പുലിക്കോട്ടിൽ തിരുമേനിയുടെയും ശ്രദ്ധതിരിയുന്നതിനുണ്ടായ മറ്റൊരു പ്രധാന കാരണം പ്രസ്തുത രംഗത്ത് നവീകരണ വിഭാഗത്തിന്റെ പ്രവർത്തനങ്ങളാണ്. എ.ഡി. 1875-ൽ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ അനുകൂലികളായ നവീകരണ വിഭാഗം ഒരു കുർബാനക്രമം സെമിനാരി അച്ചുക്കൂടത്തിൽ അടിച്ച് പ്രസിദ്ധപ്പെടുത്തുകയുണ്ടായി. വി. കുർബാനക്രമവും മൂന്നാം മണിയുടെ നമസ്കാരവും ആ പുസ്തകത്തിൽ ഉൾപ്പെടുത്തിയിരുന്നു. ആ ഗ്രന്ഥത്തിന് മലങ്കരയിൽ ലഭിച്ച അംഗീകാരത്തെക്കുറിച്ച് എ.ഡി. 1890-ൽ പുലിക്കോട്ടിൽ തിരുമേനി പ്രസിദ്ധീകരിച്ച വി. കുർബാന ക്രമത്തിന്റെ ആമുഖത്തിൽ അദ്ദേഹം തന്നെ സൂചിപ്പിച്ചിരിക്കുന്നത് ശ്രദ്ധേയമാണ്. പ്രോട്ടസ്റ്റന്റ് നവീകരണ ആശയങ്ങൾക്ക് അനുസൃതമായി വളച്ചൊടിക്കാതെ സത്യസന്ധമായ തർജ്ജിമകൾ ആ കാലഘട്ടത്തിലെ സഭയുടെ ഏറ്റവും വലിയ ആവശ്യമായിരുന്നു.

വട്ടശ്ശേരിൽ ഗീവറുഗീസ് കത്തനാരും (മാർ ദീവന്നാസ്യോസ് VI, മലങ്കര മെത്രാപ്പോലീത്താ) കോനാട്ട് മല്പാൻ കത്തനാരും ചേർന്ന് മലയാളത്തിൽ പ്രസിദ്ധീകരിച്ച ക്യംതാ പ്രാർത്ഥനാക്രമം ആരാധനാക്രമങ്ങളുടെ മലയാളം തർജ്ജമകളുടെ ചരിത്രത്തിലെ ഒരു സുപ്രധാന നാഴികക്കല്ലായിരുന്നു. ആ പുസ്തകത്തിന്റെ മുഖവുരയിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു. *"... പ്രത്യേകം സുറിയാനിഭാഷാ പരിചയമില്ലാത്ത ആളുകളുടെ ആവശ്യത്തെ വിചാരിച്ചും, സാധാരണമായി നമ്മുടെ കർത്താവിന്റെ പുനരുത്ഥാനത്തിന്റെ ഓർമ്മയെ കൊണ്ടാടുവാൻ ഉദ്ദേശിച്ചിട്ടുള്ള ഞായറാഴ്ച ദിവസങ്ങൾക്ക് പൊതുവെ ഉപയോഗപ്പെടത്തക്കവണ്ണമുള്ള പല ഗാനങ്ങളും, നമ്മുടെ പിതാവായ നിരണം മുതലായ ഇടവകകളുടെ മാർ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സു കൊണ്ട് സുറിയാനി മട്ടുകളിൽതന്നെ മലയാളത്തിൽ തർജ്ജിമ ചെയ്തു വച്ചിരുന്നത്, അവിടുത്തെ കൃത്യാന്തര ബാഹുല്യം നിമിത്തം പൂർത്തിയാക്കുവാനോ പരിശോധിച്ച് നന്നാക്കുവാനോ ഇടയാകാതെ കിടന്നുപോകയാൽ ഞങ്ങളെ ഏല്പിക്കുകയും ഞങ്ങൾ രണ്ടാളുംകൂടി ഈ ഗാനങ്ങളെ സുറിയാനി മൂലത്തോട് ഒത്തുനോക്കി പോരാത്തവയെ ചേർത്ത്, കണ്ടത്തിൽ ഈപ്പൻ ഗീവറുഗീസ് (മലയാള മനോരമ പത്രാധിപരായിരുന്ന കണ്ടത്തിൽ വറുഗീസ് മാപ്പിള) അവർകളുടെ സഹായത്താൽ സുറി*

*യാനി വൃത്തങ്ങൾക്കു ഭേദം കൂടാതെ ഉണ്ടാക്കി ശരിപ്പെടുത്തുകയും ഇടയ്ക്കിടയ്ക്കുള്ള മസുമൂറാകൾ പ്രാർത്ഥനകൾ മുതലായവയെ ചേർത്തു ക്രമപ്പെടുത്തുകയും ചെയ്തിട്ടുള്ളതാകുന്നു ഈ ചെറിയ പുസ്തകം".* [Z.M. പാറേട്ട്, 'മാർ ഗീവറുഗീസ് ദീവന്നാസ്യോസിന്റെ നിത്യാക്ഷരങ്ങൾ', Vol. III, കോട്ടയം, 1980, pp. 552, 553]

ക്യംതാ നമസ്കാരത്തിന്റെ മേൽ സൂചിപ്പിക്കപ്പെട്ടിട്ടുള്ള മലയാളം തർജ്ജിമയാണ് ഇന്നും സഭയിൽ ഉപയോഗത്തിലിരിക്കുന്നത്. ആരാധന കേവലം അനുഷ്ഠാനമാകാതെ അനുഭവമായി മാറണം എന്ന് പ. തിരുമേനി തീക്ഷ്ണമായി ആഗ്രഹിച്ചിരുന്നതിന്റെ തെളിവാണ് സഭയിലെ സാധാരണക്കാർക്കു വേണ്ടി ഇത്തരത്തിലൊരു തർജ്ജിമ തയ്യാറാക്കുന്നതിന് അദ്ദേഹം നടത്തിയ ശ്രമങ്ങൾ. സുറിയാനി പാരമ്പര്യത്തിന്റെ തനിമ തർജ്ജിമകളിൽ നിലനിർത്തുന്നതിനുള്ള ശ്രമവും ശ്രദ്ധേയമാണ്. മലങ്കരസഭയിലെ ആരാധനാപാരമ്പര്യത്തിന്റെ ഏകീകരണത്തിന് അദ്ദേഹത്തിന്റെ ഈ ദൃശ്യ പ്രവർത്തനങ്ങൾ വളരെ പ്രയോജനപ്രദങ്ങളായി ഭവിച്ചു.

## ആരാധനാപാരമ്പര്യത്തിന്റെ ഏകീകരണം വൈദികവിദ്യാഭ്യാസത്തിലൂടെ

പ്രഗല്ഭനായ ഒരു മല്പാൻ എന്ന നിലയിലും മലങ്കരസഭയിലെ ആരാധനാപാരമ്പര്യത്തിന്റെ ഏകീകരണത്തിന് പ. പരുമലത്തിരുമേനി അതുല്യമായ പങ്ക് വഹിച്ചിട്ടുണ്ട്. പ. തിരുമേനിയുടെ കാലത്തിനുശേഷം സഭയിൽ വ്യക്തമായ ചേരിതിരിവ് ഉടലെടുത്തപ്പോൾ ഇരുവിഭാഗങ്ങൾക്കും നേതൃത്വം നല്കിയ പല പ്രഗല്ഭമതികളും തിരുമേനിയുടെ ശിഷ്യന്മാരായിരുന്നു. വട്ടശ്ശേരിൽ മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്താ, പ. ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ എന്നിവർ ഓർത്തഡോക്സ് പക്ഷത്തും കൊച്ചുപറമ്പിൽ മാർ പൗലോസ് കൂറീലോസ് മെത്രാപ്പോലീത്താ, കുറ്റിക്കാട്ടിൽ മാർ പൗലോസ് അത്താനാസ്യോസ് മെത്രാപ്പോലീത്താ (ആലുവയിലെ വലിയതിരുമേനി) എന്നിവർ പാത്രിയർക്കീസ് പക്ഷത്തും ഒരേ സമയം നേതൃത്വം നല്കിയിട്ടുള്ളവരാണ്. അവർ എല്ലാവരും പ. പരുമല തിരുമേനിയുടെ ശിഷ്യന്മാരായിരുന്നു.

അന്ത്യോഖ്യൻ പാത്രിയർക്കീസിന്റെ അധീശത്വവും മലങ്കരസഭയുടെ സ്വാതന്ത്ര്യവും സംബന്ധിച്ച് തികച്ചും വ്യത്യസ്തങ്ങളായ അഭിപ്രായങ്ങളാണ് അവർ പുലർത്തിയിരുന്നതെന്ന് എല്ലാവർക്കും അറിവുള്ള കാര്യ




മാണ്. എന്നാൽ മലങ്കരസഭയിൽ പ്രാദേശിക പാരമ്പര്യങ്ങൾ നിലനിർത്തിക്കൊണ്ട് ആരാധനാ പാരമ്പര്യത്തിന്റെ ഏകീകരണം നടപ്പിലാക്കണമെന്ന കാര്യത്തിൽ അവർ തമ്മിൽ അഭിപ്രായവ്യത്യാസമേ ഉണ്ടായിരുന്നില്ല. പ്രാദേശിക പാരമ്പര്യങ്ങളെ പൂർണ്ണമായി നിഹനിക്കുന്നതിന് അന്ത്യോഖ്യയിൽനിന്ന് വന്നിട്ടുള്ള മിക്കവാറും എല്ലാ മേല്പട്ടക്കാരും കഠിനമായി ശ്രമിച്ചിട്ടുണ്ട്. എന്നാൽ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അധീശത്വം പൂർണ്ണമായി പിൻതാങ്ങിയ പിതാക്കന്മാർ പോലും അന്ത്യോഖ്യൻ മേല്പട്ടക്കാരുടെ അത്തരത്തിലുള്ള താത്പര്യങ്ങൾക്ക് ഒട്ടും വഴിപ്പെട്ടില്ല (ഉദാ: പൗലോസ് മാർ അത്താനാസ്യോസ്, പൗലോസ് മാർ കൂറീലോസ് എന്നീ മെത്രാപ്പോലീത്താമാർ). ഏകദേശം മുക്കാൽ നൂറ്റാണ്ടിലധികം കാലം പരസ്പരം ബന്ധവും സഹകരണവുമില്ലാതെ കഴിഞ്ഞിട്ടും മതപരവും സാമൂഹികവുമായ ആചാരാനുഷ്ഠാനങ്ങളിൽ കാര്യമായ വ്യത്യാസം ഇല്ലാതെ ഇന്നും ഇരുപക്ഷങ്ങളും സഭയിൽ നിലനില്ക്കുന്നത് ആയതിന്റെ ഉത്തമ ഉദാഹരണമാണ്. അന്ത്യോഖ്യൻ നുകത്തിന്റെ കീഴിൽ കഴിഞ്ഞപ്പോഴും മലങ്കരയുടെ തനിമ നിലനിർത്തുന്നതിനുള്ള ദർശനം പാത്രിയർക്കീസ് ഭാഗത്തെ പ്രധാന മേല്പട്ടക്കാർക്ക് ലഭിച്ചതിൽ പ. പരുമല തിരുമേനി തന്റെ ശിഷ്യന്മാരിലൂടെ പകർന്നു നല്കിയ ദർശനം പ്രധാന പങ്ക് വഹിച്ചിട്ടുണ്ട്.

## മലങ്കരസഭയുടെ തനിമ: പ. പരുമല തിരുമേനിയുടെ വീക്ഷണത്തിൽ

മലങ്കരസഭയിൽ പാശ്ചാത്യ സുറിയാനി ആരാധനാപാരമ്പര്യം പ്രചരിപ്പിക്കുന്നതിൽ പ. പരുമല തിരുമേനി താത്പര്യം കാണിച്ചിരുന്നു എന്നും പ്രാദേശിക പാരമ്പര്യങ്ങളുടെ സംരക്ഷണം ഗൗരവമായി അദ്ദേഹം കണ്ടിരുന്നു എന്നും നാം മനസ്സിലാക്കികഴിഞ്ഞു. പ. തിരുമേനിയെ സംബന്ധിച്ചിടത്തോളം പൗരസ്ത്യ പാരമ്പര്യങ്ങൾ മലങ്കരസഭയിൽ നിലനില്ക്കണമെന്ന് നിർബന്ധമുണ്ടായിരുന്നു. *'ഊർശ്ലേം യാത്രാവിവരണം'* എന്ന തന്റെ ഗ്രന്ഥത്തിൽ യാത്രയ്ക്കിടയിൽ പോർട്ട് സെയ്ദിൽ കോപ്റ്റിക് (ഈഗുപ്തായ) സഭയുടെ ഒരു പള്ളിയിൽ നാല്പതാം വെള്ളിയാഴ്ച ദിവസത്തെ വി. കുർബാനയെക്കുറിച്ച് വിവരിക്കുന്നിടത്ത് ഇപ്രകാരം കാണാം, *"ജനത്തിന് അവർ കുർബാന കൊടുത്തതു യോജിപ്പിച്ച് ഒന്നായിട്ടായിരുന്നു."* [മാർ ഗ്രീഗോറിയോസ് ഗീവറുഗീസ് മെത്രാപ്പോലീത്താ, *'ഊർശ്ലേം യാത്രാ വിവരണം'*, (കോട്ടയം, സോഫിയാ ബുക്സ്, 2002) 23, 63] വി. കുർബാനയെക്കുറിച്ച് വിശദമായി പ്രതിപാദിക്കാതെ ഈ കാര്യം മാത്രം സൂചിപ്പിച്ചത് പ. തിരുമേനിയുടെ കാലത്ത് മലങ്കരയിൽ

നിലനിന്നിരുന്ന ഒരു പ്രശ്നം മനസ്സിൽ വച്ചിട്ടായിരുന്നു. വി. കുർബ്ബാനയിൽ തിരുശരീരരക്തങ്ങൾ വെവ്വേറെ നല്കണമെന്ന ആശയ മാണ് നവീകരണ വിഭാഗം മുറുകെ പിടിച്ചിരുന്നത്. എന്നാൽ അത് പൗര സ്ത്യരീതിക്ക് നിരക്കുന്നതല്ല. മലങ്കരസഭ എല്ലാ കാര്യങ്ങളിലും പൗരസ്ത്യ രീതികൾ പിൻതുടരണമെന്ന് പരിശുദ്ധനായ ആ ഇടയൻ ഉത്ക്കടമായി ആഗ്രഹിച്ചിരുന്നു എന്ന് ഈ വിവരണത്തിൽനിന്ന് മനസ്സി ലാക്കാം.

മലങ്കരയിൽ നിലനിന്നിരുന്ന പ്രാദേശിക ആചാരങ്ങൾ നിർത്തലാക്കു ന്നതിന് പ. പത്രോസ് പാത്രിയർക്കീസ് പല പ്രാവശ്യം കല്പന മുഖാ ന്തിരം ആവശ്യപ്പെട്ടെങ്കിലും അദ്ദേഹത്തിന്റെ അത്തരത്തിലുള്ള താല്പ ര്യങ്ങൾക്ക് വഴങ്ങുന്നതിന് പ. പരുമല തിരുമേനി തയ്യാറായില്ല. പ്രാദേ ശികമായ തനിമ ഉൾക്കൊണ്ട് വളരുക എന്ന ഓർത്തഡോക്സ് പാരമ്പ ര്യങ്ങളുടെ പൊതുവായ സ്വഭാവസവിശേഷത മലങ്കരസഭയും പ്രകടി പ്പിക്കണമെന്ന് അദ്ദേഹം ആഗ്രഹിച്ചിരിക്കാം.

കണ്ടത്തിൽ വറുഗീസ് മാപ്പിള എഴുതിയ *കീർത്തനമാല* എന്ന ഗ്രന്ഥം ക്രൈസ്തവസൂക്തങ്ങൾ വിവിധ ഭാരതീയ രാഗങ്ങളിൽ ക്രമീകരിച്ച് ചിട്ട പ്പെടുത്തി എടുത്തതാണ്. താൻ, നിരണം മുതലായ ഇടവകകളുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ (പ. പരുമലത്തിരുമേനി)യുടെ നിർദ്ദേ ശപ്രകാരമാണ് ഇപ്രകാരം ഒരു കൃതി രചിച്ചത് എന്ന് അദ്ദേഹം തന്റെ ഗ്രന്ഥത്തിന്റെ ആമുഖത്തിൽ എഴുതിയിട്ടുണ്ട്. പ. പരുമലത്തിരുമേനിക്ക് പ്രാദേശിക തനിമ സഭയിൽ നിലനിർത്തുന്നതിനുള്ള താല്പര്യം ഈ സംഗതിയിൽനിന്ന് വ്യക്തമാണ്. എന്നാൽ മലങ്കര സഭയ്ക്ക് മറ്റ് ഓർത്ത ഡോക്സ് സഭകളെപ്പോലെ ആരാധനാപരമായും സഭാജീവിതം സംബ ന്ധിച്ചും പൂർണ്ണമായും സ്വതന്ത്രഅസ്തിത്വം (Identity) രൂപപ്പെടുത്തു ന്നതിന് സാധിച്ചില്ല എന്ന ദുഃഖകരമായ സത്യം ഇന്നും നിലനി ല്ക്കുന്നു.

## ഉപസംഹാരം

മലങ്കരസഭയിൽ ആരാധനാ പാരമ്പര്യത്തിന്റെ ഏകീകരണത്തിൽ നിർണ്ണായകമായ പങ്ക് വഹിക്കുന്നതിന് പ. പരുമലത്തിരുമേനിയ്ക്ക് സാധിച്ചിട്ടുണ്ട്. അന്ത്യോഖ്യൻ പാരമ്പര്യത്തോടുള്ള മമതയേക്കാളുപരി മലങ്കരസഭയെക്കുറിച്ചുള്ള വ്യക്തമായ ദർശനവും, കരുതലും, സ്നേഹവും അദ്ദേഹത്തിന്റെ വാക്കുകളിലും പ്രവൃത്തികളിലും തെളിഞ്ഞ് കാണാം. പൗരസ്ത്യ പാരമ്പര്യവും സത്യവിശ്വാസവും സഭയിൽ എന്നാളും നിലനില്ക്കണം എന്ന ആഗ്രഹമാണ് പാശ്ചാത്യ സുറിയാനി



പാരമ്പര്യം പ്രചരിപ്പിക്കുന്നതിലൂടെ അദ്ദേഹം ലക്ഷ്യമിട്ടത് എന്ന് കരുതാവുന്നതാണ്. പൗരസ്ത്യ പാരമ്പര്യങ്ങളിൽ വളരെ ഏറെ മികവുള്ള ഒന്നാണ് പാശ്ചാത്യ സുറിയാനി പാരമ്പര്യം. ആ പാരമ്പര്യം മലങ്കരയിൽ ഉറപ്പിക്കുന്നതുവഴി സഭയെ പ്രൊട്ടസ്റ്റന്റ് നവീകരണ കൊടുങ്കാറ്റിൽ നിന്ന് രക്ഷിക്കാമെന്ന് അദ്ദേഹം മനസ്സിലാക്കി. അത് കാലഘട്ടത്തിന്റെ ഒരു ആവശ്യവുമായിരുന്നു.

പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിന്റെ പ്രചരണത്തോടെ മലങ്കര സഭയെ അന്ത്യോഖ്യയിലെ സുറിയാനി ഓർത്തഡോക്സ് സഭയുടെ ഒരു ഭാഗമോ മറ്റൊരു പതിപ്പോ ആക്കി തീർക്കുന്നതിന് പ. പരുമല തിരുമേനി ആഗ്രഹിച്ചിരുന്നില്ല. പ്രാദേശിക പാരമ്പര്യങ്ങളും, തനിമയും ഉൾക്കൊണ്ടുകൊണ്ട് ഭാരതത്തിലെ ഓർത്തഡോക്സ് സഭ അതിന്റെ ചൈതന്യം വർദ്ധിപ്പിക്കണമെന്ന് ആ ദീർഘദർശി ആഗ്രഹിച്ചിരുന്നു.

പ. തിരുമേനിയുടെ പ്രവർത്തനങ്ങൾ കേവലം ഒറ്റയ്ക്ക് നടത്തിയ ചില പ്രവർത്തനങ്ങളായിരുന്നില്ല. അദ്ദേഹത്തിന്റെ കാലത്ത് മലങ്കര മെത്രാപ്പോലീത്തായായിരുന്ന പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് തിരുമേനിയുടെ നേതൃത്വത്തിലും, സഭയോട് സ്നേഹവും അതിനെക്കുറിച്ച് ശരിയായ ദർശനമുള്ള മറ്റ് മെത്രാപ്പോലീത്താമാരുടെയും മലങ്കരസഭ മുഴുവന്റെയും സഹകരണത്തിലും, തീരുമാനിക്കപ്പെട്ടതും നടപ്പിലാക്കുന്നതിന് ശ്രമിച്ചതുമായ പ്രവർത്തനങ്ങൾക്ക് ശക്തമായ നേതൃത്വം നല്കുകയാണ് പ. പരുമലത്തിരുമേനി ചെയ്തത്. സഭയെ സ്നേഹിച്ച ബുദ്ധിമാനായ ആ നല്ല ഇടയന്റെ പ്രാർത്ഥന മലങ്കരസഭയ്ക്ക് എല്ലാക്കാലത്തും കോട്ടയും അഭയ സ്ഥാനവുമായിരിക്കട്ടെ.



# വിദ്യാഭ്യാസ – സാമൂഹിക രംഗങ്ങളിലെ അഗ്രഗാമി

ഡോ. ജോസ് പാറക്കടവിൽ

പത്തൊമ്പതാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ ജനിക്കുകയും ഇരുപതാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ അന്തരിക്കുകയും ചെയ്ത പരിശുദ്ധ പരുമലത്തിരുമേനിയുടെ ലൗകിക ജീവിതത്തിന് അരനൂറ്റാണ്ടിന്റെ ദൈർഘ്യമേയുള്ളുവെങ്കിലും കേരളീയ സമൂഹത്തെ ഇരുൾമൂടിയ ഒരു നൂറ്റാണ്ടിൽനിന്ന് പ്രകാശംപരക്കുന്ന പുതിയൊരു നൂറ്റാണ്ടിലേക്ക് എത്തിക്കുവാനുള്ള ദൈവനിയോഗം അദ്ദേഹത്തിനു സിദ്ധിച്ചിരുന്നു.

“കേരളത്തിന്റെ സാമൂഹ്യ, വിദ്യാഭ്യാസ ആദ്ധ്യാത്മികരംഗങ്ങളിലേക്കു കടന്നിറങ്ങി വിപ്ലവകരങ്ങളായ പല പരിവർത്തനങ്ങൾക്കും ബീജാവാപം ചെയ്ത മഹാനുഭാവനാണു പരുമലത്തിരുമേനി. കേവലം ദേവാലയത്തിന്റെ ഭിത്തികൾക്കുള്ളിൽ ധ്യാനത്തിലും പ്രാർത്ഥനയിലും മാത്രം ഒതുങ്ങി നിന്ന ഒരു ജീവിതമായിരുന്നില്ല, അദ്ദേഹത്തിന്റേത്”. 1 ആത്മീയതയിലൂടെ പരമാത്മചൈതന്യത്തെ ദർശിച്ച സന്യാസിവര്യൻ സാധാരണമനുഷ്യന്റെ ലൗകിക ജീവിതത്തിലെ പ്രശ്നങ്ങൾ പരിഹരിക്കുവാൻ പ്രയത്നിച്ചു വിജയം നേടിയ അത്ഭുതകഥയാണ് പരുമലത്തിരുമേനിയുടെ ജീവിതം.

1848 ആണ് പരുമല തിരുമേനിയുടെ ജന്മവർഷം. ഇന്ത്യയ്ക്കു സ്വാതന്ത്ര്യം ലഭിക്കുന്നതിനു നൂറുവർഷം മുമ്പ് ഭൂജാതനായ ‘‘കൊച്ചയ്പോര വളർന്നുവന്ന കാലയളവിലെ കേരളത്തിന്റെ സാമൂഹ്യസ്ഥിതി ഇന്നുള്ളവർക്കു വിശ്വസിക്കാൻ പ്രയാസമായിരിക്കും.

വിദ്യാഭ്യാസത്തിന്റെയും വികസനത്തിന്റെയും അഭാവം കൊണ്ടുണ്ടാ




യിരുന്ന പോരായ്മകൾ ഏറെയുണ്ടായിരുന്നു. മനുഷ്യസൃഷ്ടങ്ങളായ മാമൂലുകളും അനാചാരങ്ങളും ജീവിതത്തെ ദുസ്സഹവും ദുരിതപൂർണ്ണ വുമാക്കി തീർത്തു. ചാതുർവർണ്യം സൃഷ്ടിച്ച സാമൂഹ്യക്രമങ്ങൾ സമൂ ഹത്തെ പല തുരുത്തുകളിലാക്കി ഒതുക്കി നിർത്തുകയും മനുഷ്യാവ കാശങ്ങൾ നിഷേധിക്കയും ചെയ്തിരുന്നു. 'നീതിയേയോ സംസ്കാര ത്തെയോ കുറിച്ചുള്ള സ്വദേശികളുടെ ബോധം ഈ ഘട്ടത്തിലും പ്രാകൃ താവസ്ഥയിൽ തന്നെയായിരുന്നു.' 2. ഹിന്ദുക്കൾ പ്രധാനമായി അവർണ്ണരും വർണ്ണരും എന്നു രണ്ടു വിഭാഗങ്ങളിൽ പെടും. ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യർ, ശൂദ്രർ എന്നിവർ സവർണ്ണരാണ്. പിന്നെയുള്ള തെല്ലാം അവർണ്ണരും. അവരിൽ ഏറിയ പങ്കും ഈഴവരായിരുന്നു. ഈഴ വനു ബ്രാഹ്മണരുടെ അടുത്തു ചെല്ലാൻ അവകാശമില്ല. പുലയരും പറ യരും ഏറ്റവും താഴ്ന്ന ജീതി. ''ചണ്ഡാലർ എന്ന കൂട്ടത്തിലാണവർ പെടുന്നത്. അവർക്ക് ഈഴവന്റെ അടുത്തു ചെല്ലാനവകാശമില്ല. ചെന്നാൽ ഈഴവർ 'അശുദ്ധ'മാകും. ഉയർന്ന ജാതിക്കാരൻ അശുദ്ധമാകാതിരി ക്കാൻ കീഴ്ജാതിക്കാരിൽ നിന്ന് അകന്നു നില്ക്കണം. ഈ അകലത്തിനു ''തീണ്ടാപ്പാട് എന്നാണു പറയുക. ജാതിയുടെ വലിപ്പമനുസരിച്ച് ''തീണ്ടാ പ്പാടിനും വ്യത്യാസമുണ്ട്. ഒരു ഈഴവനും നമ്പൂതിരിയും തമ്മിൽ അടു ക്കാവുന്ന ദൂരത്തിന്റെ കൂടെ ഒരു ഈഴവനും പുലയനും തമ്മിൽ അടു ക്കാവുന്ന ദൂരം കൂട്ടിച്ചേർത്താൽ വരുന്ന ദൂരമാണ് പുലയൻ നമ്പൂതി രിയെ കണ്ടാൽ അകന്നു മാറിക്കൊടുക്കേണ്ടത്. മേൽജാതിക്കാരായ ചിലർക്ക് അധഃകൃതരെ കാണുന്നതുപോലും 'അയിത്തം' (അശുദ്ധം) ആയിരുന്നു.

'തൊട്ടു കൂടാത്തവർ തീണ്ടിക്കൂടാത്തവർ
ദൃഷ്ടിയിൽപെട്ടാലും ദോഷമുള്ളോർ
കെട്ടില്ലാത്തോർ, തമ്മിലുണ്ണാത്തോരിങ്ങനെ
ഒട്ടല്ലഹോ ജാതിക്കോമരങ്ങൾ'

എന്നു കുമാരനാശാൻ വിവരിച്ചത് ഈ ജാതി വ്യവസ്ഥയെയാണ്.

തീണ്ടാപ്പാടു ദൂരെ നില്ക്കേണ്ട താഴ്ന്ന ജാതിക്കാരൻ അടുത്തുചെന്നു പോയാൽ പ്രഹരമാണു ശിക്ഷ. തീണ്ടിയതുകൊണ്ടു തല്ലിയതാണ് എന്നു പറഞ്ഞാൽ ന്യായമായ പ്രവൃത്തിയായേ ആരും കരുതുകയുള്ളു. അതി നാൽ അവർണ്ണർക്ക് പൊതു നിരത്തുകൾ നിഷേധിക്കപ്പെട്ടിരുന്നു. "കൊല്ല വർഷം 938-ലെ തിരുവിതാംകൂർ സർക്കാരിന്റെ ഒരു വിളംബരം, ഈ രാജ്യത്തെ സർക്കാർ, രാജ്യത്തിന്റെ സമൃദ്ധിക്കും സമ്പന്നതയ്ക്കും ഐശ്വര്യത്തിനുംവേണ്ടി എല്ലു നുറുങ്ങെ പണിയെടുത്തിരുന്നവരായ

ബഹുജനങ്ങളുടെ നേരേ എന്തു നിലയാണ് അനുവർത്തിച്ചിരുന്നതെന്നു മനസ്സിലാക്കി തരുന്നതാണ്." തിരുവനന്തപുരത്തു കിഴക്കേക്കോട്ട മുതൽ കിള്ളിപ്പാലം വരെ നീണ്ടു കിടക്കുന്ന രാജവീഥിയിലൂടെ കീഴ്ജാതിക്കാർ നടന്നു പോകരുതെന്നാണു വിലക്ക്."[3]

1922-ൽ പോലും കൊച്ചിയിൽ ഇതിനു സദൃശ്യമായ അനുഭവമുണ്ടായത് ഇപ്പോൾ അത്ഭുതകരമായിത്തോന്നാം. ടി. വിജയരാഘവാചാരി ദിവാനായിരുന്നപ്പോഴാണ് ഈ ഏർപ്പാട്. "സവർണ്ണഹിന്ദുക്ഷേത്രങ്ങളിൽ നിന്നു പറയെടുക്കാൻ പുറത്തു പോകുമ്പോഴും എഴുന്നള്ളിപ്പുകൾ കൊണ്ടു പോകുമ്പോഴും അയിത്ത ജാതിക്കാരെ പൊതുവഴികളിൽനിന്നും മാത്രമല്ല, റോഡുവക്കത്തുള്ള അവരുടെ വീടുകളിൽ നിന്നും പീടികകളിൽ നിന്നും മാറ്റി നിർത്തുക പതിവായിരുന്നു."4

സർക്കാരോഫീസുകളിലെ ഉദ്യോഗസ്ഥർ സവർണ്ണരായിരുന്നതിനാൽ അവർണർക്ക് അവിടെ പ്രവേശനമില്ലായിരുന്നു. 19-ാം നൂറ്റാണ്ടിന്റെ അന്ത്യത്തിൽ പോസ്റ്റോഫീസിൽ ചെല്ലുന്ന ഈഴവന്റെ അവസ്ഥ സി. കേശവൻ വിവരിച്ചിരിക്കുന്നതിങ്ങനെയാണ്: "ഏഴ ജാതികളായ ഈഴവർക്കും മറ്റും ഈ അഞ്ചലോഫീസിൽ കടന്നുചെല്ലാൻ പാടില്ലായിരുന്നു. ദൂരെ ചെന്നുനിന്ന് കുറേനേരം കൂവി വിളിച്ചാൽ 'എന്തോ' എന്നു വെളിയിൽ വന്ന് അന്വേഷിക്കാൻ മാസ്റ്ററോ പ്യൂണോ കനിയും. എളുപ്പം കനിയണമെങ്കിൽ 'തമ്പുരാൻ' വിളികൂടി വേണം. കാശു വച്ചിട്ടു മാറി നില്ക്കാൻ പറയും. ഇലപ്പുറത്തു കാശു വച്ചിട്ടു മാറി നില്ക്കണം."5

ഹൈന്ദവസമൂഹത്തിൽ ദൃഢമൂലമായിരുന്ന തീണ്ടലും തൊടീലും ക്രിസ്ത്യാനികൾക്കിടയിലും ചിലപ്പോഴൊക്കെ കടന്നുകൂടിയിട്ടുണ്ട്. "ഹിന്ദുമതം മാറി ക്രിസ്ത്യാനിയായാലും അവർ ഹിന്ദുക്കളായിരുന്നപ്പോൾ ആചരിച്ചു വന്ന ക്രമങ്ങളെയും കീഴ്‌വഴക്കങ്ങളെയും പാടേ ത്യജിക്കാൻ വിമുഖരായിരുന്നു."6 ക്രിസ്തുമതം സ്വീകരിച്ച അവർണർക്ക് കൂടുതൽ സ്വാതന്ത്ര്യങ്ങൾ ലഭിക്കുന്ന അവസ്ഥ ഉണ്ടായതു വളരെക്കാലം കഴിഞ്ഞിട്ടാണ്. സവർണ്ണഹിന്ദുക്കളും സവർണ്ണ മനോഭാവക്കാരായ ക്രിസ്ത്യാനികളും അവർണരുടെ കാര്യത്തിൽ വേണ്ടത്ര ശുഷ്കാന്തി പുലർത്തിയിരുന്നില്ല എന്നു ചരിത്രകാരന്മാർ പറയുന്നു: "സി.എം.എസ്സുകാർ 1854 വരെ പുലയരെ ജ്ഞാനസ്നാനം ചെയ്യിച്ചില്ല എന്ന് പി. ഭാസ്കരനുണ്ണി രേഖപ്പെടുത്തുന്നു."[7]

മതം മാറിയ ഈഴവരും മറ്റും സവർണ്ണരെ കാണുമ്പോൾ വഴി മാറുന്നില്ലെന്നു പരാതിപ്പെട്ടുകൊണ്ട് ദിവാൻ കൃഷ്ണറാവുവിന് സവർണ്ണ മേധാവികൾ ഹർജ്ജികൊടുത്തത് 1851-ലായിരുന്നു. സംഭവം തിരുവല്ല




യിലാണ്. സംഗതികൾ മനസ്സിലാക്കിയശേഷം ദിവാൻ തിരുവല്ലയിലെ തഹസീൽദാർക്കു കൊടുത്ത ശാസനയിങ്ങനെയായിരുന്നു—"ഈ പരാതി ഹുസൂറിൽ പരിശോധിക്കേണ്ടതിന്റെ ആവശ്യമില്ല. നിങ്ങൾ റഗുലേഷൻ അനുസരിച്ച് അതു തീരുമാനിക്കണം. എന്നാൽ ഒരീഴവൻ ക്രിസ്ത്യാനിയാകുന്നുവെങ്കിൽകൂടി അയാൾ ഒരിക്കലും ഒരു ഈഴവൻ അല്ലാതായിത്തീരുന്നില്ല. ക്ഷേത്രത്തിനു വലംവച്ച് വയലിലൂടെ പോകുന്നതിന് അവരെ നിർബ്ബന്ധിക്കണം."[8]

"ജാതിശല്യം ദൃഷ്ടമൃഗങ്ങളുടെ ആക്രമണംപോലെ സാധുജനങ്ങളുടെ സുഖജീവിതത്തെ കവർന്നെടുത്തിരുന്നു. സവർണ്ണർ സഞ്ചരിക്കുന്ന ചില പ്രത്യേക റോഡുകളിൽ വിശേഷിച്ചു കോവിലുകളുടെയും കോവിലകങ്ങളുടെയും പരിസരങ്ങളിലുള്ള പബ്ലിക് റോഡുകളിൽ പ്രവേശിക്കുകയോ പബ്ലിക് കിണറുകളിലും കുളങ്ങളിലും തൊടുകയോ ഗവണ്മെന്റ് സ്കൂളുകളിലോ ഗവണ്മെന്റുദ്യോഗങ്ങളിലോ പ്രവേശിക്കുകയോ ചെയ്യാൻ പാടില്ലെന്നു വിധിച്ചു. ഒരു വലിയ വിഭാഗത്തെ അധഃകൃതർ എന്നു മുദ്രയടിച്ചു പുറന്തള്ളിയിരുന്നു. ജന്തുവർഗത്തിൽപെട്ട തിരിച്ചറിവില്ലാത്ത ആടുമാടുകൾക്കും പറയന്റെ എച്ചിൻ തിന്നുന്ന പട്ടികൾക്കുംകൂടി പബ്ലിക് റോഡിൽ സഞ്ചരിക്കുവാൻ സ്വാതന്ത്ര്യം അനുവദിച്ചിരുന്നു. എന്നാൽ ഉൽകൃഷ്ടജാതിയിൽപെട്ട മനുഷ്യരിൽ ഒരു വലിയ വിഭാഗത്തെ മേല്പറഞ്ഞ സ്ഥലങ്ങളിലെങ്ങും പ്രവേശിപ്പിക്കാതെ തീണ്ടലിന്റെയും തൊടീലിന്റെയും പേരിൽ മൃഗങ്ങളെക്കാൾ നീചത്വം കല്പിച്ചു"[9] എന്നിങ്ങനെ സഞ്ചാരസ്വാതന്ത്ര്യം നിഷേധിക്കപ്പെട്ട മനുഷ്യരുടെ ദയനീയാവസ്ഥ ചരിത്രപുസ്തകങ്ങളിൽ നിറഞ്ഞു നില്ക്കുന്നു.

ബഹുജനമുന്നേറ്റങ്ങൾക്ക് ക്രൈസ്തവമിഷനറിമാരുടെയും ബ്രിട്ടീഷ് ഉദ്യോഗസ്ഥരുടെയും പ്രോത്സാഹനങ്ങൾ ഉണ്ടായിരുന്നിട്ടും യാഥാസ്ഥിതിക ശക്തികൾ നൂറ്റാണ്ടുകളായി നിലനിന്നിരുന്ന മാമൂലുകളെ പുനഃപ്രതിഷ്ഠിക്കുവാൻ ശ്രമിച്ചുകൊണ്ടിരിക്കയായിരുന്നു, തിരുവിതാംകൂറിലും കൊച്ചിയിലും മഹാത്മാഗാന്ധിയുടെ സൃഷ്ടിപരപ്രവർത്തനങ്ങളിലൊന്നായിരുന്നു അയിത്തോച്ചാടനം. അതിനാൽ കെ.പി.സി.സി. തീരുമാനപ്രകാരം വൈക്കത്തെ പ്രസിദ്ധമായ ക്ഷേത്രത്തിലേക്കുള്ള റോഡുകൾ അവർണർക്കു തുറന്നു കിട്ടുവാൻ 1924 മാർച്ച് 30-ന് സമരമാരംഭിച്ചു.

കേരളത്തിന്റെ നാനാഭാഗത്തുനിന്നും പ്രമുഖനേതാക്കളും സാധാരണജനങ്ങളുമുൾപ്പെടെ നിരവധി പേർ പങ്കെടുത്ത സമരത്തിനു ദേശീയ പത്രങ്ങൾ വമ്പിച്ച പ്രാധാന്യം നല്കി. അന്യായമായ ഈ ആചാരം നിർത്തലാക്കണമെന്നുള്ള അഭ്യർത്ഥനകൾ രാജ്യത്തിന്റെ നാനാഭാഗത്തു

നിന്നും മഹാരാജാവിന്റെ നേർക്കു പ്രവഹിച്ചു. പക്ഷേ, തല്ക്കാലം പ്രയോജനമുണ്ടായില്ല. 1925 മാർച്ച് 9-ന് മഹാത്മാഗാന്ധി നേരിട്ടു വൈക്കത്തു വന്ന് പോലീസ് കമ്മീഷണർ പിറ്റുമായി ചർച്ച നടത്തി. അതിന്റെ അടിസ്ഥാനത്തിൽ ക്ഷേത്രത്തിലേക്കുള്ള റോഡുകൾ എല്ലാ ഹിന്ദുക്കൾക്കുമായി തുറന്നുകൊടുത്തു. എന്നാൽ ഈ തീരുമാനം മറ്റു സ്ഥലങ്ങളിൽ നടപ്പിലായില്ല. 1928-ലാണ് എല്ലാ ക്ഷേത്രങ്ങളിലേക്കുമുള്ള റോഡുകൾ അവർണർക്കു തുറന്നുകൊടുത്തത്.10

ഇതേകാലയളവിൽ ഇത്തരം സമരങ്ങളെ പരാജയപ്പെടുത്തുവാനുള്ള ശ്രമങ്ങൾ നടന്നുകൊണ്ടിരിക്കയായിരുന്നു. 1925 ഫെബ്രുവരിയിൽ തിരുവിതാംകൂർ നിയമസഭയിൽ കുമാരനാശാൻ അവതരിപ്പിച്ച സഞ്ചാരസ്വാതന്ത്ര്യപ്രമേയം ഒരു വോട്ടിന്റെ വ്യത്യാസത്തിൽ പരാജയപ്പെട്ടുപോയി. നിയമസഭയിൽ പോലും ഭൂരിപക്ഷം നേടുവാൻ സഞ്ചാരസ്വാതന്ത്ര്യത്തിനു കഴിവില്ലാത്ത അവസ്ഥ. മാത്രമല്ല, മിക്ക ക്ഷേത്രറോഡുകളിലും 'തീണ്ടൽപ്പലകകൾ' പ്രത്യക്ഷപ്പെടാനും തുടങ്ങി. "സർക്കാരാണ് ഇതു സ്ഥാപിച്ചത്. പഴയകാലത്ത് ബോർഡില്ലെങ്കിലും അവർണർ ഈ വഴിക്കു തിരിഞ്ഞു നോക്കുകയില്ല. അതവനു വിധിച്ചതല്ലെന്നു നിശ്ചയമുണ്ട്. ബ്രിട്ടീഷ് ഭരണവും വർദ്ധിച്ചു വരുന്ന ജനക്ഷോഭവുമായപ്പോൾ എവിടെയും അവർണർ പ്രവേശിക്കുമെന്നായി. അപ്പോഴാണു ബോർഡുകളുടെ വരവ്."11 യാഥാസ്ഥിതിക വിഭാഗങ്ങൾ അധഃകൃതരുടെ ഉന്നമനത്തെ എത്ര ശക്തമായി തടഞ്ഞിരുന്നു എന്നു വ്യക്തമാക്കുവാനാണ് ഇക്കാര്യങ്ങൾ ഇത്രയും വിശദമായി പ്രതിപാദിക്കേണ്ടി വന്നത്.

നരനുനരനശുദ്ധ വസ്തുപോലും
ധരയിൽ നടപ്പതു തീണ്ടലാണു പോലും
നരകമിവിടമാണു കഷ്ടം
ഹര!ഹര! ഇങ്ങനെ വല്ല നാടുമുണ്ടോ?

എന്നു കുമാരനാശാൻ വിലപിച്ചപ്പോൾ സഞ്ചാരസ്വാതന്ത്ര്യം കൂടി നിഷേധിക്കപ്പെട്ട വലിയൊരു ജനവിഭാഗത്തിന്റെ ദുഃഖമാണാവിഷ്കൃതമായത്.

ജാതിസമ്പ്രദായവും അയിത്തവും മനുഷ്യന്റെ സഞ്ചാരസ്വാതന്ത്ര്യത്തെ തടഞ്ഞിരുന്നതിനാൽ റോഡുകൾക്കും സഞ്ചാരസൗകര്യങ്ങൾക്കും അന്നത്തെ സമൂഹത്തിൽ പ്രസക്തി ഇല്ലായിരുന്നു. 1850 വരെ ഒറ്റയടിപ്പാതകൾ മാത്രമേ തിരുവിതാംകൂറിൽ ഉണ്ടായിരുന്നുള്ളു. സഞ്ചാരത്തിന് മുഖ്യമായി അവലംബിച്ചിരുന്നത് നദികളെയും കായലുകളെയുമാണ്. എന്നാൽ ജലമാർഗ്ഗമായി എല്ലായിടത്തും എത്തുവാൻ കഴിഞ്ഞി



രുന്നുമില്ല. ദീർഘയാത്ര ചെയ്യേണ്ടവർ കരയിലും വള്ളത്തിലുമായി ഇടയ്ക്കിടെ സഞ്ചരിക്കേണ്ടിവന്നു. സഞ്ചാരത്തെ തടയുന്ന ചില വിലക്കുകളും ഉണ്ടായിരുന്നു. വടക്കേ മലബാറിലെ സ്ത്രീകൾ കോരപ്പുഴയുടെ തെക്കു കടന്നാൽ ഭ്രഷ്ട് കല്പിച്ചു പുറത്താക്കിയിരുന്നു. കോഴിക്കോടു ജില്ലയിലെ വടക്കും പുറത്തെ സ്ത്രീകൾ പുതിയചിറ കടന്നാൽ ഭ്രഷ്ട് ആയിരുന്നു. ദേശം മാറി വിവാഹം ചെയ്തവർക്ക് ചിലർ ഭഷ്ട് കല്പിച്ചിരുന്നു. ഇത്തരം വിലക്കുകൾ ദേശത്തിന്റെ അതിരുകൾക്കപ്പുറത്തേക്കു സഞ്ചരിക്കുവാനും ആശയങ്ങൾ കൈമാറുവാനും വിശാലമായി ചിന്തിക്കുവാനുമുള്ള മനുഷ്യന്റെ ആഗ്രഹങ്ങൾക്കു കടിഞ്ഞാണിട്ടിരുന്നു. ഈ മാതിരി വിലക്കുകളെ ലംഘിക്കുവാൻ ധൈര്യപ്പെട്ട ധീരപുരുഷന്മാർ വിരളമായി ഉണ്ടായതു നിമിത്തമാണ് തിരുവിതാംകൂർ-കൊച്ചി-മലബാർ എന്നിങ്ങനെ മൂന്നായി മുറിഞ്ഞു കിടന്ന പ്രദേശം കേരളമായി രൂപം പ്രാപിച്ചതും കേരളീയ സമൂഹം ഇരുളടഞ്ഞ അന്നത്തെ അവസ്ഥയിൽനിന്നും വെളിച്ചത്തിലേക്കു പ്രവേശിച്ചതും. വെളിച്ചം അവർക്ക് എത്തിച്ചുകൊടുക്കുന്നതിൽ മുഖ്യപങ്കു വഹിച്ചത് പുതിയ വിദ്യാഭ്യാസമാണ്.

## വിദ്യാഭ്യാസത്തിലൂടെ സാമൂഹികപരിവർത്തനം

യാഥാസ്ഥിതികമായ കെട്ടുപാടുകളിൽനിന്നു മോചനം നേടുവാനും പുതിയ വഴികൾ കണ്ടെത്തുവാനും മനുഷ്യനെ പ്രാപ്തനാക്കുന്നതാണു വിദ്യാഭ്യാസം. അതുകൊണ്ടുതന്നെ വരേണ്യവർഗ്ഗം കീഴാളർക്കു വിദ്യ നിഷേധിച്ചു. പാശ്ചാത്യരീതിയിലുള്ള വിദ്യാഭ്യാസം കേരളീയ സമൂഹത്തിൽ മാറ്റങ്ങളുടെ ചാലകശക്തിയായി വർത്തിച്ചു എന്നത് ചരിത്രവസ്തുതയാണ്. ആധുനിക വിദ്യാഭ്യാസ സമ്പ്രദായം അന്യൂനമാണെന്നു പറയാനാവുകയില്ലെങ്കിലും നീതിയും സ്വാതന്ത്ര്യവും വികസനോന്മുഖതയും വളർത്തി കേരളത്തെ പുരോഗതിയിലേക്കു നയിച്ച വലിയൊരു ശക്തിയായിരുന്നു, വിദ്യാഭ്യാസം. LMS മിഷനറിമാർ തെക്കൻ തിരുവിതാംകൂറിലും CMS കാർ മദ്ധ്യതിരുവിതാംകൂറിലും ബാസൽ മിഷൻകാർ മലബാറിലും വിദ്യാലയങ്ങളാരംഭിച്ചു. 1806-ൽ നാഗർകോവിലിൽ ഇംഗ്ലീഷ് സ്കൂൾ തുടങ്ങി. തെക്കൻ തിരുവിതാംകൂറിലെ അവർണ ജനങ്ങൾക്കിടയിൽ വിദ്യാഭ്യാസം പ്രചരിപ്പിക്കുവാനാരംഭിച്ചു. ആയാസരഹിതമായിരുന്നില്ല ഈ ഉദ്യമം. വിദ്യാഭ്യാസത്തിന്റെ ഗുണഭോക്താക്കളാകേണ്ടവർതന്നെ അതു സ്വീകരിക്കുവാൻ മടിച്ചു നിന്നു. മേലാളരുടെ എതിർപ്പുകളും ഉണ്ടായിരുന്നു. കോട്ടയം കേന്ദ്രമാക്കി സി.എം.എസ്. മിഷനറിമാർ വിദ്യാഭ്യാസരംഗത്തും മുദ്രണമേഖലയിലും നടത്തിയ പ്രവർത്തനങ്ങൾ കേരളത്തിന്റെ പുരോഗതിക്കും സാമൂഹിക നവോത്ഥാനത്തിനും സഹാ

യകമായി. വിദ്യാഭ്യാസത്തിന്റെ ഭാഗമായിരുന്നു അച്ചടി. അച്ചടി മാദ്ധ്യമത്തിലൂടെ സുവിശേഷസത്യങ്ങൾ മാത്രമല്ല ജനങ്ങൾക്കാവശ്യമായ മൂല്യബോധവും ലോകവിജ്ഞാനവും പകരുവാൻ കഴിഞ്ഞു.

"കേരളത്തിൽ മിഷനറിമാരുടെ പ്രവേശനം വിദ്യാഭ്യാസമേഖലയിൽ ഒരു പുതിയ വഴിത്തിരിവായി. നിലവിലുള്ള അന്ധവിശ്വാസങ്ങളെ നേരിടാനുള്ള യുക്തിവിചാരം വിദ്യാഭ്യാസത്തിലൂടെ സാധാരണ ജനങ്ങളിലേക്കു പകരാൻ അഭ്യസ്തവിദ്യരായ ആളുകളുടെ ആവശ്യം മിഷനറിമാർ അറിഞ്ഞിരുന്നു. അതിനാൽ കേരളത്തിലെ വിദ്യാഭ്യാസം ഒന്നുകൂടി ജനകീയമായി. പ്രധാനമായും സമൂഹത്തിന്റെ നാലു തലങ്ങളിലാണ് ക്രൈസ്തവമിഷനറിമാരുടെ സംഭാവനകൾ കേരളസമൂഹത്തിൽ മാറ്റങ്ങൾ വരുത്തിയത്. വിദ്യാഭ്യാസം താണ ജാതിക്കാർക്കു പ്രാപ്യമാക്കി. പുതുതായി ക്രിസ്തുമതം സ്വീകരിച്ച ചെറുമർ, പറയർ എന്നിവർക്കു വിദ്യാഭ്യാസത്തിലൂടെ സൽഫലങ്ങൾ അനുഭവിക്കാൻ കഴിഞ്ഞു. സംസ്കൃതം, തമിഴ് അധ്യയനമാദ്ധ്യമങ്ങൾക്കു പകരം മലയാളം പ്രധാന അധ്യയനഭാഷയായി. പദ്യഭാഷയിൽ നിന്നും ഗദ്യത്തിലേക്കുള്ള പ്രയാണം ഈ ദശയിലായിരുന്നു. മുദ്രണത്തിന്റെ അകമ്പടിയും മലയാളഭാഷയുടെ വളർച്ചയ്ക്കു കാരണമായി. വ്യാപകമായ പത്രപ്രവർത്തനത്തിനുള്ള തറക്കല്ലു പാകിയതും ഈ കാലയളവിൽ തന്നെയായിരുന്നു. ചെറിയ തോതിലെങ്കിലും സ്ത്രീകൾ പഠനരംഗത്തേക്കു വന്നു. സ്ത്രീവിദ്യാഭ്യാസം നിഷിദ്ധമായിരുന്നു, അതുവരേക്കും. ജാതിവ്യവസ്ഥയിൽ അതിനു വകുപ്പില്ലായിരുന്നു എന്നതാണു പ്രധാന കാരണം."

വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ നടത്തിപ്പിനും ജനകീയ സ്വഭാവം ഉണ്ടായി. ഉയർന്ന ജാതികളോട് സമാനത കല്പിച്ച്, ജാതിവ്യവസ്ഥ സ്വയംവരിച്ച്, കേരളസമൂഹത്തിൽ ഉന്നതശ്രേണിയിൽ കഴിഞ്ഞിരുന്ന തോമ്മാക്രിസ്ത്യാനികൾ മിഷനറിമാരുടെ വരവോടെ സ്വയം മറന്ന് ആധുനിക വിദ്യാഭ്യാസത്തിലേക്ക് എടുത്തു ചാടി. പിന്നീട് ആധുനിക വിദ്യാഭ്യാസത്തെ സ്വായത്തമാക്കി അവർ കഴിയുന്നത്ര ആധുനികവല്ക്കരിച്ചു. ഈ വഴി പിന്തുടരാൻ വളരെ കഴിഞ്ഞു മാത്രമേ മറ്റു സമുദായങ്ങൾ മുന്നോട്ടു വന്നുള്ളൂ."[12]

1892 കുംഭം 29-ന് നിരണത്തുള്ള പള്ളിയിൽ നിന്നും പരിശുദ്ധ പരുമലത്തിരുമേനി പുറപ്പെടുവിച്ച കല്പന വിദ്യാഭ്യാസത്തെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ ദർശനം വ്യക്തമാക്കുന്നു. "എന്തെന്നാൽ ദൈവികത്തിലും ലൗകികത്തിലും പ്രകാശവും ജീവനുമായിട്ടുള്ളത് പഠിത്വമെന്നല്ലാതെ അതിനു ശരിയായി വേറൊന്നുമില്ലെന്നു ഏവരും സമ്മതിക്കു




ന്നതാകുന്നു. നമ്മുടെ രക്ഷിതാവായ മിശിഹാതമ്പുരാൻ തന്റെ സകല കൃപകളിലും ഒന്നാമതായി നടത്തിയതും തന്റെ ശിഷ്യന്മാരെ പ്രത്യേകം ഭരമേല്പിച്ചതും പഠിത്വമാകുന്നു. നമ്മുടെ മഹാരാജാവും രാജ്യക്ഷേമത്തിനായി തന്റെ രാജ്യമൊക്കെയിലും ഉന്നതമായി നടത്തിവരുന്നതും പഠിത്വമത്രേ. അങ്ങനെതന്നെ അന്യസഭക്കാരായ റോമ്മാക്കാരും പ്രൊട്ടസ്റ്റന്റുകാരും അവരുടെ എല്ലാ സെമിനാരികളായിട്ടും കൊവേന്തകളായിട്ടും മറ്റു പള്ളിക്കൂടങ്ങളായിട്ടും നിറച്ചു വരുന്നു."[13]

യരുശലേം പര്യടനം കഴിഞ്ഞെത്തിയ തിരുമേനി പരുമല പള്ളിയിൽ കൂടിയിരുന്ന ജനസഞ്ചയത്തെ അനുസ്മരിപ്പിച്ച പ്രധാന കർത്തവ്യങ്ങളിലൊന്ന് വിദ്യാഭ്യാസ പ്രവർത്തനമായിരുന്നു. " ഈ നാട്ടിൽ ക്രിസ്ത്യാനികളുടെ ഇടയിൽ മാത്രമല്ല, മറ്റു മതക്കാരുടെ ഇടയിലും ഇംഗ്ലീഷ് സ്കൂൾ സ്ഥാപിക്കുന്നത് സുവിശേഷപ്രചാരത്തിന് ഉത്തമമായ മാർഗ്ഗമാണ്. ദൈവാനുഗ്രഹം സിദ്ധിച്ചിട്ടുള്ള മഹാത്മാർ ഇംഗ്ലീഷിൽ എഴുതിയ പുസ്തകങ്ങളായിരിക്കുമല്ലോ വിദ്യാർത്ഥികൾ ഈ സ്കൂളിൽ പഠിക്കുന്നത്. ആ മഹാത്മാർ ക്രിസ്ത്യാനികളാണല്ലോ. അവരുടെ പുസ്തകങ്ങൾ പഠിക്കുമ്പോൾ യഥാർത്ഥമായ ക്രിസ്തീയതത്വങ്ങൾ വിദ്യാർത്ഥികളിൽ വേരൂന്നാതിരിക്കുന്നതെങ്ങനെ?"[14]

ഇംഗ്ലീഷ് വിദ്യാഭ്യാസം ജനങ്ങൾക്ക് ക്രിസ്തീയതത്വങ്ങൾക്കനുസൃതമായ ഒരു ജീവിതശൈലി പ്രദാനം ചെയ്യും എന്ന ഉത്തമവിശ്വാസത്തിലാണ് തിരുമേനി അതിനെ സ്വാഗതം ചെയ്തത്. കൂടുതൽ തൊഴിലവസരങ്ങൾ ലഭിക്കുന്നതിനുവേണ്ടി മാത്രമല്ല. മാതൃകാപരമായ ജീവിതം നയിക്കുന്നതിന് വിദ്യാർത്ഥിയെ പ്രാപ്തനാക്കുക എന്നതായിരുന്നു തിരുമേനിയുടെ ലക്ഷ്യം. അത് സാദ്ധ്യമാകുന്നില്ലെങ്കിൽ ഈ വിദ്യാഭ്യാസം അർത്ഥശൂന്യമാണെന്നു പറയുവാനും തിരുമേനി മടിച്ചില്ല. തുടർന്നുള്ള പ്രസ്താവന അതു വ്യക്തമാക്കുന്നു. "'പിന്നെ ഈ വിദ്യാർത്ഥികൾ കേവലം വേഷംകൊണ്ടു തൃപ്തിപ്പെട്ടു വരുന്നുയെന്ന് ഒരു വിശ്വാസം പരന്നു കാണുന്നതിൽ നാം വ്യസനിക്കുന്നു. ഇവർ മതം, സന്മാർഗനിഷ്ഠ ഇവയ്ക്കു വിപരീതമായ ഒരു നില അവലംബിക്കുന്നു എന്നു കേൾക്കുന്നുണ്ടെങ്കിലും അതു നാം തീരെ വിശ്വസിക്കുന്നില്ല. അങ്ങനെ വരികയാണെങ്കിൽ ഈ അഭ്യസനം കൂടിയേ തീരുവെന്നില്ല."[15]

വിദ്യാഭ്യാസം ആദർശനിഷ്ഠമായിരിക്കണമെന്നും അത് അമൂല്യധനമാണെന്നും തിരുമേനി കരുതിയിരുന്നു എന്ന് മറ്റൊരു പ്രസ്താവനയിലുടെയും വെളിപ്പെടുന്നുണ്ട്." മക്കൾക്കു വിദ്യ ഉണ്ടാക്കി കൊടുക്കുമെങ്കിൽ അതു മതി. സകലത്തിലും സകലപ്രവൃത്തിയിലും നന്മ മാത്രം വിചാരിക്ക... മക്കളേയും അതുതന്നെ ഗുണദോഷിച്ചു പഠിപ്പിക്ക. മടിച്ചാൽ പിന്നെ

പഠിത്തത്തിനു കയറ്റമുണ്ടാകയില്ല.[16]

വിദ്യാഭ്യാസത്തിലൂടെ സമൂഹത്തിനും സഭയ്ക്കും വ്യക്തികൾക്കു മെല്ലാം ഉണ്ടാകാവുന്ന ഗുണപരമായ മാറ്റങ്ങൾ ദീർഘദർശനം ചെയ്ത തിരുമേനി വിദ്യാലയങ്ങൾ സ്ഥാപിക്കുന്നതിനു മുൻകൈയെടുത്തു. ഈ ദിശയിലുള്ള തിരുമേനിയുടെ ഉത്സാഹത്തെ ജീവചരിത്രകാരനായ വട ക്കഞ്ചേരി പൈലി വർക്കി ഇങ്ങനെ സംഗ്രഹിച്ചെഴുതിയിരിക്കുന്നു: "മുള ന്തുരുത്തിയിലും നിരണത്തും ഓരോ ഇംഗ്ലീഷ് സ്കൂളുകൾ ആരംഭിക്കു ന്നതിനു പ്രധാന കാരണക്കാരൻ അവിടുന്നായിരുന്നു. പിന്നീടു തുമ്പമ ണ്ണിലും കുന്നംകുളങ്ങരയും അവിടുത്തെ ഉത്സാഹത്താൽ ഇംഗ്ലീഷ് സ്കൂളുണ്ടായി. കോട്ടയത്തു താഴത്തങ്ങാടിയിൽ ഉത്ഭവിച്ച ഇംഗ്ലീഷ് സ്കൂളിന് അവിടുത്തെ പേരാണ്. മെത്രാപ്പോലീത്തായുടെ അവസാന കാലത്ത് തിരുവല്ലാ ഇംഗ്ലീഷ് സ്കൂളിന്റെ പണിയാരംഭിക്കയും ചെയ്തു."[17]

വൈദികകരുടെ വിദ്യാഭ്യാസത്തിൽ ശ്രദ്ധയൂന്നി പ്രവർത്തിച്ചിരുന്ന തിരുമേനി ക്രമേണ സെക്കുലർ വിദ്യാഭ്യാസമേഖലയിലേക്കു പ്രവേശി ച്ചത് സമൂഹത്തോടുള്ള പ്രതിബദ്ധതയുടെ ഫലമായാണ്.

മുളന്തുരുത്തിയിലേക്ക് 1879 ചിങ്ങം 28-ന് തിരുമേനി അയച്ച സ്വകാ ര്യകല്പനയിൽ ഇങ്ങനെ കാണുന്നു: "ഈയിടെ നിങ്ങൾ എല്ലാവരും കൂടി ചീരാന്റെ പറമ്പു വാങ്ങിച്ചു ഒരു സ്കൂൾ വയ്ക്കുന്നതിനും താല്പ ര്യമിട്ടു വരുന്നുയെന്നു കേൾക്കുന്നു. ആയതിൽ അനല്പ സന്തോഷ മായിരിക്കുന്നു. ആ കാര്യത്തിൽ കഴിയുന്ന താല്പര്യം കൊണ്ടാകട്ടെ ക്രിയകൊണ്ടാകട്ടെ ദ്രവ്യം കൊണ്ടാകട്ടെ ചെയ്യുന്നതു ദൈവത്തിന് ആകു ന്നുയെന്നു മാത്രമല്ല, മാന്യരുടെ ഇടയിലും അതിനെക്കുറിച്ചു ഒരു മഹത്ത്വം കിട്ടണമെന്നു അപേക്ഷയുണ്ടെങ്കിൽ ആയതും സിദ്ധി ക്കുന്നതാണല്ലോ."[18]

"മുളന്തുരുത്തി സെന്റ് തോമസ് സ്കൂളാണു തിരുമേനി ആദ്യം സ്ഥാപിച്ചത്. സുറിയാനി സമുദായം വകയായി ആദ്യം ഉണ്ടായ സ്കൂളും ഇതുതന്നെ. സ്വദേശമായ മുളന്തുരുത്തിയിൽ തന്റെ ശ്രമഫലമായി ഒരു സ്കൂൾ സ്ഥാപിക്കാൻ കഴിഞ്ഞതിൽ അദ്ദേഹം ചരിതാർത്ഥനായി. ഈ സ്കൂൾ പില്ക്കാലത്ത് ഗവണ്മെന്റിലേക്ക് എഴുതിക്കൊടുത്തു."[19]

രണ്ടാമതു സ്ഥാപിച്ചതു കുന്നംകുളം മാർ ഇഗ്നാത്തിയോസ് സ്കൂൾ ആയിരുന്നു. ഇതിന്റെ സ്ഥാപനത്തെപ്പറ്റി പനയ്ക്കൽ സി. കുഞ്ഞാത്തു 'ആർത്താറ്റു പള്ളിയുടെ ചരിത്ര'ത്തിൽ ഇങ്ങനെ എഴുതുന്നു: "പരുമല കാലം ചെയ്ത മാർ ഗ്രീഗോറിയോസ് തിരുമേനി, സെഹിയോൻ ബംഗ്ലാ




വിൽ മാർ ദിവന്നാസിയോസ് തിരുമേനിയോട് ഒന്നിച്ചു താമസിച്ചിരുന്ന കാലത്ത് ബംഗ്ലാവിൽ പറമ്പിൽ ഏതാനും കെട്ടിടങ്ങൾ പണിയിച്ചു. 1899 –ന് (1075 ചിങ്ങം 1) ഒരു ലോവർ സെക്കന്ററി ആൺ പള്ളിക്കൂടം തുടങ്ങുകയും അതിന് അന്ത്യോഖ്യാ പാത്രിയർക്കീസ് ബാവാ തിരുമനസ്സിലെ പേരായ 'മാർ ഇഗ്നാത്തിയോസ്' എന്നു നാമകരണം ചെയ്യുകയും പനയ്ക്കൽ ഇയ്യാക്കു മാത്തു അവർകളെ മാനേജരായി നിയമിക്കയും ചെയ്തു. മൂന്നു കൊല്ലം കഴിഞ്ഞ് 1902–ൽ അത് പൂർണ്ണ ഹൈസ്കൂളാക്കി ഉയർത്തി. പനയ്ക്കൽ അയ്പൂര് പാത്തപ്പൻ അവർകളെ മാനേജരായി നിയമിച്ചു. ജാതിമതഭേദമെന്യേ അനവധി കുട്ടികളെ ഫീസ് ഒഴിവുചെയ്തു പഠിപ്പിച്ചിരുന്ന ഒരു പ്രശസ്ത വിദ്യാലയമായിരുന്നു അത്.

ഈ സ്കൂൾ പിന്നീട് ഗവ. ഹൈസ്കൂളിനോടു യോജിപ്പിച്ചെങ്കിലും 'മെത്രാച്ചന്റെ സ്കൂൾ' എന്നാണ് ഇപ്പോഴും ഈ സരസ്വതീമന്ദിരം അറിയപ്പെടുന്നത്."[20]

കുന്നംകുളം സെന്റ് മേരീസ് സ്കൂളും തിരുമേനി സ്ഥാപിച്ചതാണ്.

തെക്കൻ ഭദ്രാസനങ്ങളുടെ ചുമതല വഹിച്ചിരുന്ന തിരുമേനി ഈ പ്രദേശത്തും വിദ്യാലയങ്ങൾ സ്ഥാപിക്കുന്നതിനു മുൻകൈയെടുത്തു.

തിരുവല്ലയിൽ സർക്കാർ ഗേൾസ് സ്കൂൾ സ്ഥാപിക്കുന്നതിലും തിരുമേനിയുടെ പങ്ക് ഉണ്ടായിരുന്നു. സ്കൂൾ നിർമ്മാണക്കമ്മറ്റിയുടെ ഖജാൻജിയായി പ്രവർത്തിച്ചതു തിരുമേനിയാണ്.

സുറിയാനി ക്രിസ്ത്യാനികളുടെ പ്രബലകേന്ദ്രമായിരുന്ന തുമ്പമണ്ണിൽ തിരുമേനി സ്കൂൾ സ്ഥാപിച്ചതിനെപ്പറ്റി ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു: "തുമ്പമൺ വലിയപള്ളിയുടെ മേടയിൽ തിരുമേനി പലപ്പോഴും പോയി താമസിക്കുമായിരുന്നു. 1895–ൽ തുമ്പമണ്ണിൽ തിരുമേനി ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന് തുടക്കം കുറിച്ചു. ആദ്യമായി ക്ലാസ്സുകൾ തുടങ്ങിയത് പള്ളിയുടെ മുറികളിൽ തന്നെയാണ്. (മേടയോടനുബന്ധിച്ചുള്ള കെട്ടിടത്തിൽ) മാനേജർ എന്ന നിലയിൽ നിയമനാധികാരവും തിരുമേനിക്ക് ആയിരുന്നു എന്ന് 1895–ലെ അദ്ദേഹത്തിന്റെ ഡയറിയിൽ നിന്നും വ്യക്തമാണ്.

ഇന്ന് കാണുന്ന ഇംഗ്ലീഷ് മിഡിൽ സ്കൂൾ കെട്ടിടത്തിനു ശിലാസ്ഥാപനം നടത്തിയത് 1901 ജനുവരി 23–ാം തീയതി തിരുമേനി തന്നെ ആയിരുന്നു.

അന്നത്തെ സ്കൂളിന് ക്ലാസ്സുകൾ ഫിഫ്ത്ത്ഫോം വരെ ഉണ്ടായിരുന്നു. എന്തോ കാരണത്താൽ അന്ന് പൂർണ്ണസ്കൂൾ ആകുവാൻ സാധി

ച്ചില്ല. 1949-ൽ ആണ് ഹൈസ്കൂളായി ഉയർത്തപ്പെട്ടത്. തിരുമേനിയുടെ ഓർമ്മയ്ക്കായി മാർ ഗ്രീഗോറിയോസ് സ്കൂൾ എന്ന് പള്ളിക്കാർ നാമകരണം ചെയ്തു."[21]

ലേഖകൻ തിരുവല്ല എം.ജി.എം. സ്കൂളിന്റെ ആരംഭം ഇങ്ങനെ വിവരിക്കുന്നു: "1902-ൽ കഷ്ടാനുഭവ ആഴ്ച ശുശ്രൂഷകൾ പ്രമാണിച്ച് പരിശുദ്ധ പരുമല തിരുമേനി തിരുവല്ല പാലിയേക്കര പള്ളിയിൽ കുറെ ദിവസങ്ങൾ താമസിച്ചു. അന്നു തിരുമേനി അതീവ ക്ഷീണിതനായി കാണപ്പെട്ടു എന്ന് ശ്രീ കെ.സി. മാമ്മൻമാപ്പിള അനുസ്മരിക്കുന്നുണ്ട്. തിരുവല്ലായിലെ സ്കൂൾ സ്ഥാപനത്തിനുവേണ്ടി ആളുകളെ സംഘടിപ്പിക്കുവാനും പണപ്പിരിവു നടത്തുവാനും ഏതാനും മാസങ്ങൾ വിശ്രമരഹിതമായി പ്രവർത്തിക്കേണ്ടി വന്നതായിരുന്നു ശാരീരികക്ഷീണത്തിനു കാരണം. 1902 ഏപ്രിൽ മാസത്തിൽ പാലിയേക്കര പള്ളിയിൽ വിളിച്ചു ചേർത്ത സമുദായ സ്നേഹികളുടെ ഒരു പൊതുയോഗം പള്ളിയോട് ചേർന്ന് സ്ഥലത്ത് തന്നെ സ്കൂൾ ആരംഭിക്കുവാൻ തീരുമാനിച്ചു. സ്കൂളിന് അന്നു നിർദ്ദേശിക്കപ്പെട്ട പേര് 'സിറിയൻ ഇംഗ്ലീഷ് സ്കൂൾ' എന്നായിരുന്നു. 1902 മെയ് 8-ന് സ്കൂളിന് ശിലാസ്ഥാപനം നടന്നു. അന്നത്തെ സെറ്റിൽമെന്റ് ദിവാൻ വി. നാഗവയ്യ ബി.എ.എഫ്.ആർ.എച്ച്.എസ്. തിരുമേനിയുടെ സാന്നിദ്ധ്യത്തിൽ കല്ലിടീൽ കർമ്മം നിർവ്വഹിച്ചു. എന്നാൽ സ്കൂൾ ആരംഭിച്ചു കാണുവാൻ തിരുമേനിക്കു സാധിച്ചില്ല. 1902 നവംബർ 2-ന് തിരുമേനി കാലംചെയ്തു. അതോടു കൂടി കൂടുതൽ ഉത്സാഹത്തോടെ സ്കൂളിന്റെ നിർമ്മാണകാര്യത്തിൽ അന്നുവരെ തിരുമേനിയോടൊപ്പം പ്രവർത്തിച്ചിരുന്ന നേതാക്കൾ തിരുമേനിയുടെ അന്ത്യാഭിലാഷ പൂർത്തീകരണത്തിനുവേണ്ടി യത്നിച്ചു. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമേനി നേതൃത്വം ഏറ്റെടുത്തു."[22]

1077 തുലാമാസത്തിൽ പരുമലയിൽ ചേർന്ന മഹാസമ്മേളനം, മേല്പറഞ്ഞ സ്കൂൾ പരുമല തിരുമേനിയുടെ സ്മാരകമാക്കണമെന്നു തീരുമാനിച്ചു. അതനുസരിച്ച് മാർ ഗ്രീഗോറിയോസ് മെമ്മോറിയൽ (MGM)സ്കൂൾ എന്നു പേരുണ്ടായി

പരുമലയിലെ സ്ഥലം പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിനെ ഏല്പിക്കുന്ന ആധാരത്തിൽ 'പഠിത്തവീട്' നടക്കുന്നില്ലെങ്കിൽ സ്ഥലം ദാതാവിനു മടക്കിക്കൊടുക്കണം എന്നു നിർദ്ദേശിച്ചിരുന്നു. 'പഠിത്തവീട്' പഴയ സെമിനാരിയിലേക്കു മാറ്റിയപ്പോൾ പ്രസ്തുത സ്ഥലത്ത് ദീവന്നാസ്യോസ് തിരുമേനി ഒരു മലയാളം സ്കൂൾ തുടങ്ങി. അതാണ് ഇപ്പോൾ പരുമലയിലുള്ള പ്രൈമറി സ്കൂൾ.[23]




തിരുവല്ല എം.ജി.എം. സ്കൂൾ നിർമ്മാണകമ്മറ്റിയുടെ സെക്രട്ടറി ആയി പ്രവർത്തിച്ചിരുന്നത് കണ്ടത്തിൽ വർഗീസ് മാപ്പിള ആയിരുന്നു. തിരുമേനിയുമായി സഹകരിച്ചുള്ള പ്രവർത്തനങ്ങളിലൂടെ പ്രചോദിതനായ വർഗീസ് മാപ്പിള തിരുവല്ലയിൽ തന്റെ സ്വന്തം സ്ഥലത്ത് കെട്ടിടം പണിത് പെൺകുട്ടികൾക്കായി ഒരു വിദ്യാലയം ആരംഭിച്ചു. അതാണ് തിരുമൂലപുരത്തുള്ള ബാലികാമഠം സ്കൂൾ.[24]

"കൊട്ടാരക്കരയിൽ ഒരു ഇംഗ്ലീഷ് സ്കൂൾ തുടങ്ങുന്നതിന് മാർ ഗ്രിഗോറിയോസ് ചില പ്രയത്നങ്ങൾ ചെയ്തുവെങ്കിലും പൂർത്തിയാക്കുവാൻ സംഗതിയുണ്ടായില്ല."[25]

ഇംഗ്ലീഷ് വിദ്യാഭ്യാസത്തോട് ക്രൈസ്തവർതന്നെ ആഭിമുഖ്യം പ്രദർശിപ്പിച്ചു തുടങ്ങിയിട്ടില്ലാതിരുന്ന കാലത്ത് ആധുനിക വിദ്യാഭ്യാസത്തിന്റെ സാദ്ധ്യതകൾ സൂക്ഷ്മമായി കണ്ടറിഞ്ഞ് അതു പ്രചരിപ്പിക്കുവാൻ തിരുമേനി ധൈര്യസമേതം മുന്നോട്ടുവന്നു. പാശ്ചാത്യമാതൃകയിലുള്ള വിദ്യാഭ്യാസത്തിൽ അന്തർഭവിച്ച ചില ദോഷങ്ങളെ അന്നുതന്നെ തിരുമേനിയുടെ സൂക്ഷ്മദൃഷ്ടികൾ തിരിച്ചറിഞ്ഞിരുന്നു. അത്തരം തിന്മകളെ ഒഴിവാക്കണം എന്നു നിഷ്കർഷിക്കുകയും ചെയ്തു. എന്നാൽ പില്ക്കാലത്ത് പ്രവർത്തിച്ചവർക്ക് ഈ 'വിഷൻ' നഷ്ടപ്പെട്ടത് വിദ്യാഭ്യാസത്തിന്റെ അപചയത്തിനു മാത്രമല്ല സമൂഹത്തിന്റെ ധാർമ്മികത്തകർച്ചയ്ക്കും കാരണമായി.

## അധഃകൃതോദ്ധാരണം

ഊർശ്ലേം യാത്രയ്ക്കുശേഷം തിരുമേനി പരുമലയിൽ നടത്തിയ പ്രസിദ്ധമായ പ്രസംഗത്തിൽ യാത്രയുടെ അനുഭവം അനുസ്മരിച്ച ശേഷം ഒന്നാമതായി പറയുന്ന സംഗതി ശ്രദ്ധേയമാണ്: "ക്രിസ്ത്യാനികളായ നാം ചെയ്യേണ്ടത് എന്തെല്ലാമാണെന്നാചോരിക്കാം. ഈ നാട്ടിൽ അജ്ഞാനികളായി ദാരിദ്ര്യത്തിൽ മുഴുകി പാപം ചെയ്തും കഷ്ടപ്പെട്ടും വസിക്കുന്ന അനവധി ആളുകളുണ്ട്. താഴ്ന്നജാതിക്കാരെന്നു പറഞ്ഞു വരുന്ന പുലയർ മുതലായവർക്കു രാജപാതയിൽ സഞ്ചാരമോ, സമസൃഷ്ടങ്ങളോട് അടുപ്പമോ സാദ്ധ്യമല്ലാതെ ആണിരിക്കുന്നത്. ഈ സാധുക്കൾക്ക് സത്യമായ ദൈവവിശ്വാസം ഉണ്ടാക്കേണ്ടതും അവരുടെ കഷ്ടപ്പാടുകൾ തീർക്കേണ്ടതും അവർക്ക് അറിവുണ്ടാക്കിക്കൊടുത്ത് അവരെ പാപങ്ങളിൽ നിന്നും കുറ്റങ്ങളിൽനിന്നും രക്ഷിക്കേണ്ടതും നമ്മുടെ മുഖ്യമായ കർത്തവ്യമാകുന്നു. ഇവരെ ക്രിസ്തുമതത്തിൽ ചേർത്ത് ഇവർക്കു പ്രത്യേകം പള്ളികൾ തല്ക്കാലം ഉണ്ടാക്കിക്കൊടുക്കണം. ഇവരുടെ

ഇപ്പോഴത്തെ താഴ്ന്ന സ്ഥിതിയിൽനിന്ന് ഇവർ ഉയർന്നു വരുന്നതോടു കൂടി ഇവരെയും നമ്മുടെ പള്ളികളിൽ പ്രവേശിപ്പിച്ചുകൊള്ളാം. പള്ളിക്കൂടങ്ങളും ഇപ്രകാരം ആദ്യം പ്രത്യേകമായും പിന്നീട് സാധാരണമായും കൊടുക്കണം. ഈ വിഷയത്തിൽ നാം ചെയ്തിട്ടുള്ള ശ്രമം വളരെ വർദ്ധിപ്പിക്കാനുണ്ട്. ഇവരുടെ ഇടയിൽ സുവിശേഷ പ്രസംഗങ്ങൾ നടത്തണം."[26]

ഈ പ്രസംഗം എം. രാമവർമ്മതമ്പുരാൻ 'പ്രഭാഷണങ്ങൾ' എന്ന ഗ്രന്ഥത്തിൽ ഉൾപ്പെടുത്തുകയും തിരുവിതാംകൂർ വിദ്യാഭ്യാസ വകുപ്പ് ഏറെക്കാലം ആ ഗ്രന്ഥം പാഠപുസ്തകമായി അംഗീകരിക്കുകയും ചെയ്തത് തിരുമേനിയുടെ അഭിലാഷപൂർത്തിക്കു കൂടുതൽ സഹായകമായി. അധഃകൃതരുടെ ഉദ്ധാരണം ലക്ഷ്യമാക്കി ചെയ്ത പ്രഭാഷണം അനേകം വിദ്യാർത്ഥികൾ പഠിക്കുവാനിടയാകയും സമൂഹത്തിൽ ഈ ചിന്താഗതി വേഗത്തിൽ പ്രചരിക്കുകയും ചെയ്തു. അധഃകൃതർക്കുവേണ്ടി പ്രത്യേകം പള്ളികളും പള്ളിക്കൂടങ്ങളും നിർമ്മിക്കണം എന്ന നിർദ്ദേശം പുതിയ തലമുറയ്ക്ക് വിചിത്രമായി തോന്നാം. അതൊഴിവാക്കുവാനാണ് കേരളത്തിന്റെ അന്നത്തെ സാമൂഹ്യസ്ഥിതി ഈ ലേഖനത്തിൽ കുറേ വിരളമായി പ്രതിപാദിച്ചിട്ടുള്ളത്. സി.എം.എസ്. മിഷനറിമാർ അധഃകൃതരെ ക്രിസ്ത്യാനികളാക്കിയപ്പോഴും ഈ രീതിയാണവലംബിച്ചത്. നിലവിലിരുന്ന സാമൂഹിക വ്യവസ്ഥിതികളും ജനങ്ങളുടെ ചിന്താഗതികളും സത്വരമായ മാറ്റത്തിനു വിധേയമാവുകയായിരുന്നു. എന്നാൽ മനഃസ്ഥിതി മാറുവാൻ കാത്തുനില്ക്കാതെ വ്യവസ്ഥിതിയിൽ മാറ്റം വരുത്തുവാനുള്ള ഉദ്യമങ്ങളിലാണ് തിരുമേനി ധീരമായി ഏർപ്പെട്ടത്. ആധുനിക വിദ്യാഭ്യാസം സാർവ്വത്രികമാക്കുന്നതോടുകൂടി മനഃസ്ഥിതിയിലും മാറ്റംവരുമെന്നും അപ്പോൾ അധഃകൃതർ ജീവിതത്തിന്റെ മുഖ്യധാരയിലേക്കു സ്വീകരിക്കപ്പെടുമെന്നും തിരുമേനിക്ക് ദീർഘദർശനം ചെയ്യുവാൻ കഴിഞ്ഞിരുന്നു.

മലങ്കരസഭയുടെ ചരിത്രത്തിൽ അപൂർവ്വമായിരുന്നു, മിഷൻ പ്രവർത്തനം. ഇംഗ്ലീഷ് വിദ്യാഭ്യാസത്തോടൊപ്പം വിജാതീയ മിഷൻ പ്രവർത്തനങ്ങളിൽ പരുമല തിരുമേനി വ്യാപൃതനായപ്പോൾ സഭ പുതിയൊരു യുഗത്തിലേക്കു പ്രവേശിക്കുകയാണു ചെയ്തത്. 1892-ൽ തിരുമേനി നിരണം, കൊല്ലം, തുമ്പമൺ ഭദ്രാസനങ്ങളിലെ വൈദികരുടെയും ശെമ്മാശന്മാരുടെയും ഒരു യോഗം പരുമല സെമിനാരിയിൽ വിളിച്ചുകൂട്ടി. യോഗത്തിലെ തീരുമാനങ്ങളിലൊന്ന് അധഃകൃതരെ സുവിശേഷമറിയിക്കുക എന്നതായിരുന്നു. യാഥാസ്ഥിതികരായ സുറിയാനി ക്രിസ്ത്യാനികളിൽനിന്ന് എതിർപ്പുണ്ടായിട്ടും തിരുമേനി വിജാതീയരായ നിരവധിയാളുകളെ സഭയിൽ ചേർത്തു.




"ഇൻഡ്യയിലെ വിലക്ഷണജാതിസമ്പ്രദായം നിമിത്തം മൃഗങ്ങളിൽനിന്ന് ഏറെ വ്യത്യാസപ്പെടാത്ത കഷ്ടസ്ഥിതിയിൽ കിടക്കുന്ന പുലയർ മുതലായ സാധുവർഗ്ഗങ്ങളുടെ വിമോചനത്തിനുള്ള ആയുധം ക്രിസ്ത്യാനിമതമാണെന്നു മെത്രാപ്പോലീത്തയ്ക്കു ബോധമുണ്ടായിരുന്നതനുസരിച്ച് അവിടുന്ന് ഈ വിഷയത്തിനും ശക്തിക്കും സൗകര്യത്തിനും തക്കവണ്ണം പരിശ്രമിക്കുകയുണ്ടായിട്ടുണ്ട്. പല സ്ഥലങ്ങളിലും മെത്രാപ്പോലീത്ത പുലയരെ ക്രിസ്ത്യാനിമതത്തിൽ ചേർക്കയും അവരുടെ പ്രത്യേക ഉപയോഗത്തിനു പള്ളികളും പാഠശാലകളും ഏർപ്പെടുത്തുകയും മറ്റും ചെയ്യാൻ പലരേയും ഉത്സാഹിപ്പിക്കയും ചെയ്തിട്ടുണ്ട്."[27]

അന്യമതസ്ഥരെ ക്രിസ്തുവിലേക്കാകർഷിക്കാനുദ്യമിച്ച തിരുമേനി സ്വജനങ്ങളുടെ ക്ഷേമത്തിലും സഭയുടെ വളർച്ചയിലും അനാസ്ഥ കാട്ടിയില്ല. ഭരണനിപുണനായിരുന്ന തിരുമേനി സ്വജനങ്ങളുടെ ആത്മീയവും ലൗകികവുമായ വളർച്ചയിൽ വ്യഗ്രതയോടെ പ്രവർത്തിച്ചു. 1067 കർക്കടകം 23-ന് പരുമല സെമിനാരിയിൽനിന്നു കാട്ടൂർ പള്ളിയിലേക്കയച്ച കല്പനയിൽ ദൈവികവും ലൗകികവുമായ വിഷയങ്ങളിൽ സഭയ്ക്ക് നേരിട്ടിട്ടുള്ള വീഴ്ചകൾ വളരെ പരിതാപകരമായിരിക്കുന്നു എന്ന് ദുഃഖത്തോടെ രേഖപ്പെടുത്തുന്നു. അതിനുള്ള നിവാരണമാർഗ്ഗങ്ങൾ നിർദ്ദേശിക്കയും ചെയ്യുന്നു. തിരുമേനിയുടെ പല കല്പനകളിലും ഈ ഉൽക്കണ്ഠ നിറഞ്ഞുനില്ക്കുന്നു. "ഇതിനുള്ള കാരണം ആലോചിക്കുമ്പോൾ ഭരണദോഷം എന്നല്ലാതെ ദൈവത്തിന്റെ റൂഹായ്ക്കടുത്ത ആട്ടിൻകൂട്ടത്തെ നാം എന്തിനു കുറ്റം പറയുന്നു"[28] എന്നു കല്പിച്ചുകൊണ്ട് ഈ ദുരവസ്ഥയുടെ ഉത്തരവാദിത്തം സ്വയം ഏറ്റെടുക്കുകയാണു തിരുമേനി.

പ്രസംഗങ്ങൾ, കല്പനകൾ, സ്വകാര്യകത്തുകൾ ഔപചാരിക വിദ്യാഭ്യാസം എന്നിങ്ങനെ എല്ലാ ഉപാധികളും ഉപയോഗിച്ച് ജനങ്ങൾക്ക് ഒരു നവോത്ഥാനത്തിനുള്ള ആശയും ആവേശവും പകരുകയാണു തിരുമേനി ചെയ്തത്. പ്രസിദ്ധീകരണങ്ങൾ ഈ പ്രക്രിയയെ ത്വരിതപ്പെടുത്തും എന്നു മനസ്സിലാക്കിയ തിരുമേനി സഭയുടെ പ്രസിദ്ധീകരണവിഭാഗം പടുത്തുയർത്തുവാൻ ശ്രമിച്ചു. 1878 വൃശ്ചികത്തിൽ ചാത്തുരുത്തിൽ കൊച്ചുമത്തായിക്ക് അയച്ച കത്തിൽ പ്രസ്സ് വാങ്ങുന്നതിനുള്ള ശ്രമത്തിൽ ഏർപ്പെട്ടിരിക്കുകയാണെന്നു വ്യക്തമാക്കിയിട്ടുണ്ട്. ഇടയലേഖനങ്ങളിലും ഇതേപ്പറ്റി സൂചനയുണ്ട്.[29]

## തിന്മകൾക്കെതിരേ

വിദ്യാഭ്യാസരംഗത്തു മാത്രമല്ല കൃഷി, വാണിജ്യം, വ്യവസായം

തുടങ്ങി എല്ലാ മേഖലകളിലും പുരോഗതി ഉണ്ടാകണമെന്നു തിരുമേനി ആഗ്രഹിച്ചതായി പ്രഭാഷണങ്ങളും കല്പനകളും സാക്ഷിക്കുന്നു. 1901 -ൽ മനോരമ പത്രാധിപർ കണ്ടത്തിൽ വർഗീസ് മാപ്പിളയ്ക്ക് അയച്ച കത്തിൽ ഇങ്ങനെ കാണാം: "നിങ്ങൾ നമുക്കു അയച്ച കീർത്തനമാല പുസ്തകം ഇവിടെ കിട്ടി. വളരെ സന്തോഷിക്കുന്നു. ഇവിടെ വരുന്നവരെ കാണിക്കയും പലരും തൃപ്തിപ്പെടുകയും ചെയ്യുന്നു. നിങ്ങളുടെ ഈ വേല പൊതുഗുണത്തിനുപകാരമായി തീരുന്നതാകയാൽ ദൈവം നിങ്ങൾക്കു വാഴ്വിന്റെ പ്രതിഫലം നല്കുമാറാകട്ടെ."[30] എന്നിങ്ങനെ 'പൊതുഗുണത്തിന് ഉപകാരമായി'ത്തീരുന്ന പ്രവർത്തനങ്ങളെ ശ്ലാഘിക്കുന്നതിൽ തല്പരനായിരുന്നു തിരുമേനി.

നന്നേ ചെറുപ്പത്തിൽ മക്കളെ വിവാഹം ചെയ്യിച്ചിരുന്ന അന്നത്തെ പതിവ് തെറ്റാണെന്നും പ്രായപൂർത്തിയായതിനുശേഷം മാത്രമേ വിവാഹം പാടുള്ളൂ എന്നും പല സന്ദർഭങ്ങളിൽ കല്പിച്ചതായി കാണുന്നുണ്ട്.[31]

ഭരണനിപുണനായിരുന്ന തിരുമേനി സ്ഥായിയായ നേട്ടങ്ങളെയാണു മുഖ്യമായി പരിഗണിച്ചത്. വ്യക്തികളുടെ ഇഷ്ടാനിഷ്ടങ്ങൾക്കോ സമകാലികസമൂഹത്തിന്റെ താല്ക്കാലികമായ താല്പര്യങ്ങൾക്കോ അല്ല തിരുമേനി പ്രാധാന്യം കല്പിച്ചത്. എല്ലാവരേയും തൃപ്തിപ്പെടുത്തുവാൻ ശ്രമിക്കുന്ന നേതാക്കൾ താല്ക്കാലിക നേട്ടങ്ങൾ കൊണ്ടു തൃപ്തരാകേണ്ടി വരുമ്പോൾ, പരുമലത്തിരുമേനിയെപ്പോലുള്ള നേതാക്കൾ സമൂഹത്തിനു സ്ഥായിയായ നേട്ടങ്ങൾ സമ്മാനിക്കുന്നു. ആരെയും പിണക്കാത്ത നേതാക്കന്മാർക്ക് ഭരണകർത്താക്കൾക്കും കേരളത്തിൽ ജനപ്രീതി ലഭിക്കുന്നു എന്നതും മറിച്ചുള്ളവർക്കു അതു ലഭിക്കുന്നില്ല എന്നതും ഇന്നെന്നപോലെ അന്നും കേരളത്തിന്റെ ദുരവസ്ഥയ്ക്കു കാരണമായിരുന്നു. പരുമലത്തിരുമേനി ജനപ്രീതിക്കുവേണ്ടിയല്ലാതെ ഭരണം നടത്തിയിരുന്നു എന്നു മാത്രമല്ല അത്തരം ആളുകളെ അറിഞ്ഞ് അഭിനന്ദിക്കുകയും ചെയ്തു. കെ.സി. മാമ്മൻമാപ്പിള ഒരു സംഭവം അനുസ്മരിച്ചിരിക്കുന്നത് ഇതിനു ദൃഷ്ടാന്തമാണ്.

"പിന്നീട് എന്റെ അക്കാലത്തെ ബാല്യകാലസ്മരണകളിൽ ഉദിക്കുന്ന മറ്റൊരു രംഗം, അന്നു തിരുവിതാംകൂർ ദിവാൻജിയായിരുന്ന രാമയ്യങ്കാരവർകൾ, മെത്രാപ്പോലീത്താ തിരുമനസ്സിലെ ആസ്ഥാനമായിരുന്ന പരുമല സെമിനാരി സന്ദർശിച്ച അവസരത്തിൽ മെത്രാപ്പോലീത്താ തിരുമനസ്സിലെ നേതൃത്വത്തിൽ ദിവാൻജിക്കു നല്കപ്പെട്ട സ്വീകരണസമ്മേളനമാണ്. സമീപത്തും ദൂരദിക്കിലുമുള്ള അനേകമാളുകൾ അന്നേദിവസം




പരുമലയിൽ വന്നുകൂടിയിരുന്നു. ഒരു ചെറുബാലനായിരുന്ന ഞാൻ ആ മഹാസമ്മേളനരംഗത്തിൽവച്ചു, ദിവാൻജിയും മെത്രാപ്പോലീത്തായും മറ്റും ഉപവിഷ്ടരായിരുന്ന വിശിഷ്ടാസനങ്ങൾക്കു തൊട്ടരികിലാണ് നിന്നത്... ദിവാൻ രാമയ്യങ്കാരുടെ ഭരണനയത്തെപ്പറ്റി ആയിടയ്ക്കു നാട്ടിൽ പൊതുജനങ്ങളുടെയിടയിൽ കുറെയൊക്കെ അസംതൃപ്തി ഉണ്ടായിരുന്നെങ്കിലും അദ്ദേഹം വാസ്തവത്തിൽ രാജ്യക്ഷേമകാംക്ഷിയും ദീർഘദൃഷ്ടിയുള്ള ഒരു ഭരണാധികാരിയുമായിരുന്നു. അന്നത്തെ സമ്മേളനത്തിൽവച്ച് ദിവാൻജിക്കു സ്വാഗതമാശംസിച്ചുകൊണ്ടു മെത്രാപ്പോലീത്താ തിരുമേനി ചെയ്ത ലഘുപ്രസംഗത്തിൽ രാജ്യഭരണം സംബന്ധിച്ചുള്ള രാമയ്യങ്കാർ ദിവാൻജിയുടെ നയത്തേയും നേട്ടങ്ങളെയും പ്രശംസിച്ചിരുന്നു. തുടർന്ന് ദിവാൻജിയുടെ മറുപടി പ്രസംഗത്തിൽ മെത്രാപ്പോലീത്തായെപ്പോലെ ബുദ്ധിയും തിരിച്ചറിവും കാര്യവിവരവുമുള്ളവരുടെ പിന്തുണയാണ് താൻ വിലമതിക്കുന്നതെന്നും പ്രസ്താവിച്ചിരുന്നു."[32]

തിരുവിതാംകൂർ ചരിത്രത്തിൽ ഏറെ ശ്രദ്ധേയമായിരുന്ന 'മലയാളി മെമ്മോറിയൽ' സംഭവത്തോടുള്ള പരുമല തിരുമേനിയുടെ പ്രതികരണത്തിലും അസ്വാഭാവികത തോന്നിയേക്കാം. പുതിയ വിദ്യാഭ്യാസത്തിലൂടെ ഉദ്ബുദ്ധത നേടിയ കേരളീയർ സ്വാവകാശങ്ങൾക്കുവേണ്ടി നടത്തിയ സംഘടിത ശ്രമമെന്ന നിലയിലും രാജവാഴ്ചയ്ക്കെതിരായുണ്ടായ ഒരു നീക്കമെന്ന നിലയിലും ചരിത്രത്തിൽ 'മലയാളി മെമ്മോറിയൽ' സ്ഥാനം നേടി.

"തിരുവിതാംകൂറിൽ ഭരണതലത്തിലെ ഉദ്യോഗങ്ങൾക്ക് ആവശ്യമായ യോഗ്യതകളുള്ള നാട്ടുകാരുണ്ടായിരുന്നിട്ടുകൂടി അയൽരാജ്യങ്ങളായ തമിഴ്നാട്ടിലെയും കർണാടകത്തിലേയും ബ്രാഹ്മണർക്കാണു മുൻഗണന നല്കിവന്നത്. ഈ വിവേചനം പുതുതായി വിദ്യാഭ്യാസം നേടിയ ബുദ്ധിജീവികൾക്കിടയിൽ വ്യാപകമായ പ്രതിഷേധത്തിനു കാരണമായി. ഗവണ്മെന്റ് സർവ്വീസിൽനിന്നു നാട്ടുകാരെ ഒഴിവാക്കുന്നതിൽ പ്രതിഷേധിച്ചും അവർക്ക് അവസരങ്ങൾ കൂടുതൽ നല്കണമെന്നു ആവശ്യപ്പെട്ടും പതിനായിരത്തിലധികം പേർ ഒപ്പിട്ട ഒരു നിവേദനം 1891 ജനുവരി ഒന്നിന് മഹാരാജാവിനു സമർപ്പിച്ചു. 'മലയാളി മെമ്മോറിയൽ സമരം' എന്നറിയപ്പെടുന്നത് ഇതാണ്. എല്ലാ ജാതിമതസ്ഥരും ഇതിൽ ഒപ്പിട്ടിരുന്നു. നിവേദനം പരിഗണിക്കാം എന്ന് ഒഴുക്കൻ മട്ടിലുള്ള ഒരുറപ്പ് ഗവണ്മെന്റ് നല്കിയെങ്കിലും പുറംനാട്ടുകാർ തന്നെ വീണ്ടും നിയമിതരായി. മാത്രമല്ല സ്പഷ്ടമായും നായന്മാരുടെ സംരംഭമായിരുന്നു മലയാളി മെമ്മോറിയൽ എന്നു തോന്നിയതിനാൽ ഈഴവർ സ്വന്തമായി പിന്നീട് ഈഴവമെമ്മോറിയൽ സമർപ്പിച്ചു രണ്ടു തവണ."[33]

എന്നാൽ മലയാളി മെമ്മോറിയലിലെ വികാരങ്ങളെ പ്രതിരോധിക്കുവാൻ ദിവാൻ ചില ശ്രമങ്ങൾ നടത്താതിരുന്നില്ല. അത്തരമൊരു ശ്രമമാണ് 'കൗണ്ടർ മലയാളി മെമ്മോറിയൽ'. മലയാളി മെമ്മോറിയലിനെ മുഴുവൻ മലയാളികളും അനുകൂലിക്കുന്നില്ലെന്നു തെളിയിക്കുകയായിരുന്നു, ദിവാൻ രാമറാവുവിന്റെ ലക്ഷ്യം. അതിനായി പലയിടത്തും യോഗങ്ങൾ സംഘടിപ്പിച്ചു. ആലപ്പുഴയിൽ നടന്ന കൗണ്ടർ മെമ്മോറിയൽ യോഗത്തിൽ പരുമല മാർ ഗ്രിഗോറിയോസ് അദ്ധ്യക്ഷത വഹിച്ചു. 'തിരുവിതാംകൂറിലെ ക്രിസ്ത്യൻ സമുദായത്തിന് ഇക്കാര്യത്തിൽ പരാതിയില്ല' എന്നു പ്രസ്താവിക്കയും ചെയ്തു. തിരുവിതാംകൂറിലെ ഉല്പതിഷ്ണുക്കളായ ആളുകളും പ്രമുഖ പത്രങ്ങളും മലയാളി മെമ്മോറിയലിന് അനുകൂലമായ നിലപാടെടുത്തപ്പോൾ പരുമല തിരുമേനി അതിനെ എതിർത്തത് അരോചകമായി തോന്നാം. ഈ നിലപാടിനെ അപഗ്രഥിച്ചുകൊണ്ട് ജോർജ് തഴക്കര നടത്തുന്ന നിരീക്ഷണം ശ്രദ്ധേയമാണ്. [34]

അവസാനത്തേതായി അദ്ദേഹം കണ്ടെത്തുന്ന കാരണമാണ് കൂടുതൽ സ്വീകാര്യമായി തോന്നുന്നത്. 'മലയാളി മെമ്മോറിയൽ' രാജവാഴ്ചയുടെ നടപടികളെ ചോദ്യം ചെയ്യുന്നതിനാൽ സ്വാതന്ത്ര്യസമരത്തിന്റെ ഭാഗമായി കരുതപ്പെടുന്നുണ്ടെങ്കിലും അതിന്റെ ലക്ഷ്യം ദേശീയതയ്ക്ക് അനുയോജ്യമല്ല. ഇന്ത്യയിലൊട്ടാകെ ദേശീയബോധം ഭാഷയുടെയും ജാതിയുടെയും പ്രാദേശികതയുടെയും അതിർവരമ്പുകളെ ലംഘിച്ചു വളർന്നുവരുന്ന കാലമായിരുന്നു, അത്. ഈ വിശാലമായ ദേശീയബോധത്തിനു വിരുദ്ധമായിരുന്നു, മലയാളി മെമ്മോറിയൽ. 'മണ്ണിന്റെ മക്കൾവാദം' ഉയർത്തിക്കൊണ്ടു വന്ന ഈ പ്രസ്ഥാനം ദേശീയ ചിന്തയ്ക്കു വിരുദ്ധമാണെന്നു കാണുവാൻ പരുമലത്തിരുമേനിയെപ്പോലെ സൂക്ഷ്മജ്ഞാനവും ദീർഘദൃഷ്ടിയും ഉള്ളവർക്കു മാത്രമേ സാധിക്കയുള്ളു. ഉദ്യോഗങ്ങൾക്ക് കാര്യപ്രാപ്തിയും അദ്ധ്വാനശീലവും അർപ്പണമനോഭാവവും ഉള്ളവരാണു വേണ്ടതെന്നും ജാതിയുടെയോ പ്രാദേശികതയുടെയോ അടിസ്ഥാനത്തിൽ യോഗ്യത നിർണ്ണയിക്കുന്നത് ആപത്താണെന്നും തിരുമേനി മനസ്സിലാക്കിയിട്ടുണ്ടാവണം.

ഭരണനിപുണനായിരുന്ന തിരുമേനി ഓരോ പ്രദേശത്തിന്റെയും വികസനത്തിനാവശ്യമായ നടപടികൾ കൈക്കൊള്ളുന്നതിൽ ഉത്സുകനായിരുന്നു. കാർഷിക മേഖലയുടെ വളർച്ചയ്ക്ക് വാണിജ്യരംഗത്തും വളർച്ചയുണ്ടാകണമെന്നും തിരുമേനി മനസ്സിലാക്കി. തുമ്പമൺ പതിവായി സന്ദർശിച്ചിരുന്ന തിരുമേനി അവിടെ ഒരു ചന്ത ആരംഭിക്കുന്നതിനു മുൻകൈയെടുത്തു. 1890-ൽ ചന്ത അനുവദിപ്പിച്ചു പട്ടയം വാങ്ങുവാൻ തിരുമേനി ശ്രീമൂലം തിരുന്നാളിനെ സമീപിച്ചു. 'ശ്രീമൂലം ചന്ത' അങ്ങ



നെയാണു തുമ്പമണ്ണിനു ലഭിച്ചത്.[35]

ആതുരശുശ്രൂഷയ്ക്ക് ജനങ്ങളെ പ്രേരിപ്പിക്കുക മാത്രമല്ല, ആവശ്യമുള്ളപ്പോൾ മുന്നിട്ടിറങ്ങുകയും ചെയ്തിരുന്നു തിരുമേനി. 1885-ൽ തുമ്പമണ്ണിൽ മസൂരിരോഗം പടർന്നു പിടിച്ച് ജനങ്ങൾ പരിഭ്രാന്തരായപ്പോൾ തിരുമേനി അവിടെത്തന്നെ താമസിച്ച് രോഗബാധിതരെ സന്ദർശിക്കയും ശുശ്രൂഷിക്കയും രോഗനിവാരണത്തിനായി നിരന്തരം പ്രാർത്ഥിക്കയും ചെയ്തു.[36] നേതൃത്വം ഏതു രംഗത്താവശ്യമായാലും അതേറ്റെടുക്കുവാൻ തിരുമേനിക്ക് സന്നദ്ധതയുണ്ടായിരുന്നു എന്ന് ഈ സംഭവം വ്യക്തമാക്കി.

## അകലങ്ങൾ കുറയുന്നു

"പഴയ കൊച്ചി സംസ്ഥാനത്തിൽപെട്ട മുളന്തുരുത്തിയിൽ ജനിച്ചുവളർന്ന തിരുമേനി തന്റെ പ്രവർത്തനരംഗമായി തെരഞ്ഞെടുത്തതു പഴയ തിരുവിതാംകൂറിന്റെ ഏതാണ്ട് മദ്ധ്യഭാഗത്തുള്ള പരുമലയാണ്."37 തിരുവിതാംകൂർ, കൊച്ചി, മലബാർ എന്നിങ്ങനെ കേരളം മൂന്നായി മുറിഞ്ഞു കിടന്ന കാലത്ത് രാജ്യാതിർത്തികളെ ലംഘിച്ച് കേരളത്തെ സമഗ്രമായി കാണുവാൻ കഴിഞ്ഞ പരുമല തിരുമേനി മനസ്സുകൊണ്ടു മാത്രമല്ല ശരീരംകൊണ്ടും ദേശാതിർത്തികളെ തരണംചെയ്തു. ആ കാലയളവിൽ യാത്ര എത്രമാത്രം ദുഷ്കരമായിരുന്നുവെന്നും മാമൂലുകൾ സഞ്ചാരത്തെ എത്രമാത്രം തടസ്സപ്പെടുത്തിയിരുന്നുവെന്നും ഈ ലേഖനത്തിൽ മുമ്പ് സൂചിപ്പിച്ചിട്ടുണ്ട്.

സഞ്ചാരത്തിനുണ്ടായിരുന്ന തടസ്സങ്ങളും അതിൽ ആളുകൾക്കുണ്ടായിരുന്ന വൈമുഖ്യവും സാമൂഹികപുരോഗതിക്ക് വിഘാതമായിരുന്നു. വെട്ടിക്കൽ ദയറായിൽ ഏകാന്തജീവിതമാരംഭിച്ച പരുമല തിരുമേനി 1875-ൽ മാർ പത്രോസ് പാത്രിയർക്കീസിന്റെ ദ്വിഭാഷിയായി പ്രവർത്തിച്ച് ഭാഷയുടെ അതിർവരമ്പുകളെ അതിലംഘിച്ചു. അതോടൊപ്പം തന്നെ ബാവായുടെ യാത്രയിൽ അനുധാവനം ചെയ്ത് ദേശാതിർത്തികൾ ലംഘിച്ചു. കോതമംഗലം, കരിങ്ങാത്ര, ആർത്താറ്റ്, കണ്ടനാട്, കോട്ടയം, തിരുവല്ല, നിരണം, മാവേലിക്കര, കല്ലിശേരി, തുമ്പമൺ, തിരുവനന്തപുരം തുടങ്ങിയ സ്ഥലങ്ങളിൽ അനുയാത്ര ചെയ്ത് തിരുവിതാംകൂർ, കൊച്ചി എന്ന രണ്ടു രാജ്യങ്ങളെ തന്റെ കർമ്മഭൂമിയാക്കുന്നതിന് വഴിതുറന്നു. നിരണം ഇടവകയുടെ മെത്രാപ്പോലീത്തായായി വാഴിക്കപ്പെട്ടുവെങ്കിലും അചിരേണ തുമ്പമൺ, കൊല്ലം ഇടവകകളുടെയും ചുമതലയേല്ക്കേണ്ടിവന്നു. തന്റെ ഭരണപ്രദേശത്തിന്റെ അതിവിസ്തൃതിമൂലം ഇടവകകൾ അദ്ദേഹത്തിന് അനഭിഗമ്യമായില്ല. പല്ലക്കിലും കാളവണ്ടിയിലും കാൽനടയായും ചിലപ്പോൾ വള്ളത്തിലും സഞ്ചരിച്ച് തിരുമേനി ഒരു ജന

തയുടെ മുന്നേറ്റത്തിനുള്ള വഴികൾ തുറന്നുകൊണ്ടിരുന്നു.

1064-ൽ സിലോൺ, ഗോവ ഇടവകകളുടെ മാർ അൽവാറീസിനെ റമ്പാനായി വാഴിക്കയും പിന്നീട് മെത്രാഭിഷേകത്തിൽ സംബന്ധിക്കയും ചെയ്തു. അമേരിക്കൻ ഐക്യനാടുകളിൽനിന്നു സുറിയാനി സഭയിൽ ചേർന്നവരുടെ മെത്രാപ്പോലീത്തയായി അവരിൽ ഒരാളായ ഫാദർ വിലാത്തിയെ വാഴിക്കുന്നതിന 1067-ൽ പരുമലത്തിരുമേനി സിലോണിലേക്ക് പോയി.38 ഊർശ്ലേം യാത്രയിലൂടെ രാജ്യാതിർത്തികൾക്കപ്പുറത്തേക്കു കടന്നുചെല്ലുവാനുള്ള ഭാഗ്യവും സിദ്ധിച്ച തിരുമേനി മടങ്ങിവന്നപ്പോൾ സഭാംഗങ്ങളെ ഉപദേശിച്ചത് കഴിവുള്ളവരെല്ലാം ഇത്തരം യാത്ര നടത്തണമെന്നാണ്.

യാഥാസ്ഥിതികസമൂഹത്തിൽ ജനിച്ചുവളർന്ന പരുമലത്തിരുമേനി സ്വസമുദായത്തിന്റെ കെട്ടുപാടുകളിൽനിന്നു പുറത്തുപോകാതെ ഒരുൽപതിഷ്ണുവായി സമൂഹത്തിന്റെ ഉൽക്കർഷത്തിനുവേണ്ടി പ്രയത്നിച്ചു. ജീവചരിത്രകാരനായ പൈലി വർക്കി അതിങ്ങനെ അനുസ്മരിച്ചിരിക്കുന്നു: "നമ്മുടെ ഈ വന്ദ്യപിതാവ് താൻ കൈക്കൊണ്ട വേഷത്തിനുള്ള ചടങ്ങുകളും നിഷ്ഠകളും ഒട്ടും കുറയ്ക്കാതെ കാലവും പ്രായവും ചെല്ലുന്തോറും കുറേശ്ശെ കൂട്ടിക്കൊണ്ടുതന്നെ ഒന്നോ രണ്ടോ മാസമോ കൊല്ലമോ അല്ല കഴിഞ്ഞ ഇരുപത്തെട്ടു കൊല്ലക്കാലം ഒന്നരലക്ഷത്തോളം വരുന്ന മലങ്കര സുറിയാനിക്കാരായ നമ്മുടെയും നമ്മോടു കലർന്നു കിടക്കുന്ന അന്യസമുദായ ജാതി ജനങ്ങളുടെയും ഇടയിൽ വടക്കേയറ്റം മുതൽ തെക്കേ അറ്റം വരെയുള്ള സകല പള്ളികളിലും അതിനിടക്കു പല വീടുകൾ മുതലായവയിലും സഞ്ചരിച്ചും താമസിച്ചും എല്ലാത്തരത്തിലുമുള്ള ആളുകളുമായി സഹവസിച്ചും ആണല്ലോ കഴിഞ്ഞത്. ബുദ്ധമുനി മുതലായ സിദ്ധന്മാരെപ്പോലെ ജീവികളുമായി സംസർഗ്ഗത്തിനിടയില്ലാത്ത വനാന്തരങ്ങളിൽ ചെന്നു ഒളിച്ചിരുന്നു തന്റെ ആത്മാവിനെ മാത്രം പരബ്രഹ്മത്തിങ്കൽ ലയിപ്പിക്കാൻ ശ്രമിക്കുന്നവരുടെ സ്വാർത്ഥപരമായ സമ്പ്രദായത്തെ വിട്ട് ലോകത്തെ വെടിയാതെ ലോകമോഹങ്ങളെ വെടിഞ്ഞിരിക്കാൻ കഴിയുന്നതാണെന്നു നമുക്കു കാണിച്ചുതന്നിട്ടുള്ള നമ്മുടെ പരമഗുരുവിന്റെ ജീവിതത്തെ പാടുള്ളേടത്തോളം അനുകരിക്കാൻ ആ തൃപ്പാദങ്ങളിൽ ആശ്രയത്തോടുകൂടി മനഃപൂർവ്വം ശ്രമിച്ച നമ്മുടെ ഈ വന്ദ്യഗുരുവും തന്റെ ശ്രമത്തിൽ ഒരിക്കലെങ്കിലും അന്യന്മാർ അറിയത്തക്കവണ്ണം പിഴച്ചുപോയതായി ആരും കേട്ടോ കണ്ടോ അറിയാൻ ഇടയായിട്ടില്ലാത്തത് ഒരു അല്പകാര്യമല്ലല്ലോ."[39]

ദേശകാലങ്ങളുടെ പരിമിതികളിൽ നിന്നു സമൂഹത്തെ ബഹുദൂരം



മുന്നോട്ടു കൊണ്ടുപോകുവാൻ സാധിച്ച പരുമല തിരുമേനിയുടെ കഠിനാദ്ധ്വാനവും മൂല്യബോധവും തപശ്ചര്യയും മനുഷ്യസ്നേഹവും അദ്ദേഹത്തെ അമരനാക്കിയിരിക്കുന്നു.

## അടിക്കുറിപ്പുകൾ

1. പരി. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവാ പരുമല തിരുമേനിയുടെ ചരമപ്ലാറ്റിനം ജൂബിലി ഉദ്ഘാടന സമ്മേളനത്തിൽ ചെയ്ത പ്രസംഗത്തിൽനിന്ന്.
2. സാനു എം.കെ. (പ്രഫ.) 'ശ്രീനാരായണഗുരു' പു. 24.
3. ഭാസ്കരനുണ്ണി പി. 'പത്തൊമ്പതാം നൂറ്റാണ്ടിലെ കേരളം' പു. 80.
4. അതിൽത്തന്നെ. അതേപുറം.
5. കേശവൻ സി. 'ജീവിതസമരം' പുറം 89.
6. ഭാസ്കരനുണ്ണി പി. 'പത്തൊമ്പതാം നൂറ്റാണ്ടിലെ കേരളം' പു. 81.
7. അതിൽത്തന്നെ. അതേപുറം.
9. സ്വാമി ധർമ്മാനന്ദജി 'ശ്രീനാരായണ ഗുരുദേവൻ' പു. 76.
10. ശ്രീധരമേനോൻ എ. 'കേരളവും സ്വാതന്ത്ര്യസമരവും' പു. 79.
11. ഭാസ്കരനുണ്ണി പി. 'പത്തൊമ്പതാം നൂറ്റാണ്ടിലെ കേരളം' പു. 87.
12. തോമസ് ഇ.ജെ., ഡോ. 'കേരളത്തിന്റെ സമൂഹഘടനയും രൂപാന്തരവും' പു. 27.
13. ഉദ്ധൃതം ഡോ. സാമുവൽ ചന്ദനപ്പള്ളി മലങ്കരസഭാപിതാക്കന്മാർ പുറം. 58, 59.
14. അതിൽത്തന്നെ. പുറം. 73.
15. അതിൽത്തന്നെ. അതേപുറം.
16. അതിൽത്തന്നെ. പുറം 102.
17. പൈലി വർക്കി മൂക്കഞ്ചേരി, 'മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ', 2002 പുറം 30.
18. മലങ്കരസഭാപിതാക്കന്മാർ പുറം 82.
19. ജോയൻ കുമരകം 'പരുമല തിരുമേനിയുടെ കഥ' പുറം 62.
20. അതിൽത്തന്നെ. പു. 64.
21. തെയോഫോറസ് റമ്പാൻ കോർ എപ്പിസ്കോപ്പാ, വെരി. റവ. 'പരുമല പള്ളി കൂദാശാ സപ്ലിമെന്റ്'' പുറം 13.
22. അതിൽത്തന്നെ.
23. അതിൽത്തന്നെ.
24. അതിൽത്തന്നെ.

25. പൈലി വർക്കി മൂക്കഞ്ചേരി, 'മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ', 2002, പുറം 48.
26. മലങ്കരസഭാപിതാക്കന്മാർ പു. 73.
27. പൈലി വർക്കി മൂക്കഞ്ചേരി, 'മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ', 2002, പുറം 47.
28. മലങ്കര സഭാപിതാക്കന്മാർ പു. 59.
29. അതിൽത്തന്നെ. പു. 80.
30. അതിൽത്തന്നെ. പു. 109.
31. അതിൽത്തന്നെ. പുറം 92, 101.
32. പൊൻജൂബിലി സുവനീർ പരുമല 1952.
33. ശ്രീധരമേനോൻ ഏ. 'കേരളവും സ്വാതന്ത്ര്യസമരവും' പു. 49, 50.
34. ജോർജ് തഴക്കര 'എതിർമെമ്മോറിയലും മാർ ഗ്രീഗോറിയോസും' വിശുദ്ധിയുടെ ദർശനം എഡി. റെജി പാറപ്പുറത്ത് പു. 99-104.
35. ഡേവിഡ് എം.ഒ. സെയ്ന്റ് ഗ്രീഗോറിയോസ് പ്ലാറ്റിനം ജൂബിലി സുവനീർ, സെയ്ന്റ് മേരീസ് കത്തീഡ്രൽ, തുമ്പമൺ 1977.
36. ഇടിക്കുള വി.എസ്. അതിൽത്തന്നെ.
37. പരിശുദ്ധ മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ. പ്രസംഗം പരുമല തിരുമേനിയുടെ ചരമപ്ലാറ്റിനം ജൂബിലി സമ്മേളനം.
38. 17. പൈലി വർക്കി മൂക്കഞ്ചേരി, 'മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ', 2002, പുറം 30, 31.
39. അതിൽത്തന്നെ. പു. 54, 55.



# പരുമല തിരുമേനിയുടെ ദളിത് വിമോചനദർശനം

## ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ

കേരളത്തിന്റെ സമഗ്രമായ നവോത്ഥാന ഘട്ടം ആരംഭിക്കുന്നത് പത്തൊമ്പതാം നൂറ്റാണ്ടിലാണ്. മിഷനറി പ്രവർത്തനങ്ങൾ, ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ പ്രചാരം, പത്രപ്രവർത്തനം എന്നിവ സാമൂഹിക നവോത്ഥാന പ്രക്രിയയ്ക്ക് അടിത്തറയിട്ടു. കേരളം മുഴുവൻ പരിവർത്തനത്തിന്റെ കൊടുങ്കാറ്റ് ശക്തമായ കാലഘട്ടമാണിത്. 19 -ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധം സാമൂഹിക - വിദ്യാഭ്യാസ - മത രംഗങ്ങളിൽ സമ്പൂർണ്ണമായ നവോത്ഥാനം ആരംഭിച്ചു. ഈ കാലഘട്ടമാണ് പരുമല ഗീവറുഗീസ് മാർ ഗ്രീഗോറിയോസിന്റെ (1848 - 1902) കർമ്മകാണ്ഡം.

കേരളത്തിന്റെ സാമൂഹിക നവോത്ഥാന പ്രക്രിയയിൽ വിപ്ലവകരമായ പരിവർത്തനത്തിന് അടിത്തറയിട്ട മഹാത്മാവാണ് പരുമല തിരുമേനി. സാമൂഹിക പരിഷ്കർത്താവ്, വിദ്യാഭ്യാസ പ്രവർത്തകൻ എന്നിങ്ങനെ വിശേഷിപ്പിക്കാവുന്ന പരുമല തിരുമേനിയുടെ സാമൂഹിക ദർശനങ്ങൾ വിമോചന കാഴ്ചപ്പാടുകളിൽ അധിഷ്ഠിതമാണ്. 19 -ാം നൂറ്റാണ്ടിന്റെ അന്ത്യ ദശകങ്ങളിൽ വിവിധങ്ങളായ സാമൂഹിക അധഃസ്ഥിതത്വം ശക്തിപ്പെട്ടിരുന്നു. അവയിൽ ഏറ്റവും പ്രധാനമായിരുന്നു ദളിത് വിഭാഗങ്ങളുടെ പീഡനവും സാമൂഹിക അസമത്വങ്ങളും. ദളിത് ജനതയുടെ വിമോചനത്തിന് പരുമല തിരുമേനി ശക്തമായി പോരാടി. അപമാനവികരും അവകാശരഹിതരും തിരസ്കൃതരുമായ ജനതയുടെ വിമോചനം യാഥാർത്ഥ്യമാക്കപ്പെടണമെന്ന് പരുമല തിരുമേനി ആഗ്രഹിച്ചു. അതിനായി നിരവധി കർമ്മപദ്ധതികൾക്ക് രൂപരേഖ നൽകി. കേരളത്തിൽ ദളിത് ജനതയുടെ വിമോചനത്തിന് മുഴങ്ങിയ ആദ്യ ശബ്ദമായിരുന്നു പരുമല തിരുമേനിയുടേത്. സ്വാതന്ത്ര്യം, സമത്വം, മനുഷ്യ സാഹോദര്യം എന്നിവയിൽ

കേന്ദ്രീകൃതമായ സമീപനമായിരുന്നു അത്. പരുമല തിരുമേനി ദളിത് ജനതയുടെ സമഗ്രമായ വിമോചനത്തിന് പ്രേരിപ്പിക്കുകയും അവരെ ശക്തീകരിക്കുകയും ചെയ്തു. കേരളത്തിലെ ദളിത് വിമോചന പ്രക്രിയയുടെ പ്രാരംഭം പരുമല തിരുമേനിയിലാണ്. ശ്രീനാരായണ ഗുരു (1856 – 1928), അയ്യങ്കാളി (1863 – 1941) എന്നിവർ ദളിത് വിമോചന പോരാട്ടം ആരംഭിക്കുന്നതിന് വളരെക്കാലം മുമ്പെ പരുമല തിരുമേനി ദളിത് വിമോചനം സാക്ഷാത്കരിക്കുന്നതിനായി കഠിനമായി യത്നിക്കുകയും ബഹുജനങ്ങളെ പ്രബോധിപ്പിക്കുകയും ചെയ്തു.

## ദളിത് വിഭാഗങ്ങളുടെ സാമൂഹിക പശ്ചാത്തലം

'ദാൽ' എന്ന സംസ്കൃത ധാതുവിൽ നിന്നാണ് ദലിത് എന്ന പദം ഉണ്ടായത്. അതിന് അയ്യായിരം വർഷത്തെ പഴക്കം അവകാശപ്പെടുന്നു. ദലിത് എന്ന വാക്കിന്റെ അർത്ഥം – വ്രണിതരായ, ചവിട്ടി അരയ്ക്കപ്പെട്ട, മുറിക്കപ്പെട്ട, ശിഥിലീകരിക്കപ്പെട്ട, തകർക്കപ്പെട്ട, നശിപ്പിക്കപ്പെട്ട, ... ജനത എന്നാണ്. 1930 –കളിൽ സാമൂഹിക സാംസ്കാരിക നവോത്ഥാനക്കാർ സാഹിത്യകൃതികളിൽ ദലിത് എന്ന പ്രയോഗം പുനരാവിഷ്കരിച്ചു. 1960 –കളുടെ അവസാനം തൊട്ടുകൂടാത്തവർ, തീണ്ടി കൂടാത്തവർ, അവർണ്ണർ, അധഃസ്ഥിതർ എന്നിവരെ ദലിത് ജനത എന്നറിയപ്പെട്ടു. ഇരുപതാം നൂറ്റാണ്ടിന്റെ അന്ത്യത്തിൽ ദലിത് എന്ന പദം ഒരു ജനതയുടെ വിളിപ്പേരിലുപരി ആത്മാഭിമാനത്തിന്റെ സ്വത്വാന്വേഷണത്തിന്റെ കുറിവാക്കായി രൂപാന്തരപ്പെട്ടു. ആത്മാഭിമാനം നഷ്ടപ്പെട്ട അന്യവത്കരിക്കപ്പെട്ടവരും നികൃഷ്ടരുമായിതീർന്ന ജനതയ്ക്ക് വിമോചന ധ്വനി പകരുന്ന ശബ്ദമാണ് ദലിത്.

പരുമല തിരുമേനിയുടെ കാലഘട്ടത്തിൽ ദലിതർ ജാതീയ പേരുകളിലാണ് അറിയപ്പെട്ടത്. പുലയർ, പറയർ, കുറവർ എന്നീ താഴ്ന്ന ജാതിക്കാർ കൂടുതൽ അവശത അനുഭവിക്കുകയും പീഡിപ്പിക്കപ്പെടുകയും ചെയ്തു. നിരന്തരമായ അവഗണനയും അവഹേളനവും സഹിക്കേണ്ടി വന്നു. അക്കാലത്ത് മിഷനറിമാർ വിവിധ പ്രവർത്തനങ്ങൾ നടത്തിയെങ്കിലും ദലിതരിൽ വേണ്ടത്ര ശ്രദ്ധ കേന്ദ്രീകരിച്ചില്ല. സാമൂഹിക നവോത്ഥാനത്തിന്റെ പ്രതിഫലനങ്ങൾ അധീശ വർഗ്ഗങ്ങളിലുണ്ടായപ്പോൾ ദലിതർക്ക് സാമൂഹികസ്ഥാനം നിഷേധിക്കപ്പെടുന്നതിലും അധികാര – വിഭവങ്ങളിലുള്ള അവകാശവും നിയന്ത്രണവും നഷ്ടപ്പെടുന്നതും കൂടുതൽ ശക്തി പ്രാപിച്ചു.

ഈ സാഹചര്യത്തിലാണ് പരുമല തിരുമേനിയുടെ പ്രവാചക ശബ്ദം




ദലിത് വിമോചനത്തിനായി ഉയർന്നത്. ഊർശ്ലേം സന്ദർശിച്ച് തിരിച്ചെത്തിയതിനു ശേഷമുള്ള ഏഴു വർഷങ്ങളാണ് (1895 - 1902) ദലിത് ജനതയുടെ സമഗ്രമായ വിമോചനം ലക്ഷ്യമാക്കിയുള്ള പ്രവർത്തന സരണികൾ ആരംഭിക്കുന്നത്.

ദലിത് വിഭാഗങ്ങളുടെ വിമോചനം, ഇംഗ്ലീഷ് വിദ്യാഭ്യാസം, ആദ്ധ്യാത്മിക നവീകരണം എന്നിവ ഭക്തവചനം എന്ന പ്രഭാഷണത്തിൽ വ്യക്തമാക്കുന്നു. സാമൂഹിക ജീവിതത്തിന്റെ സമഗ്രമായ വിമോചനം ലക്ഷ്യമാക്കിയുള്ള പ്രവാചക ശബ്ദമാണിത്. കേരളത്തിലെ ദലിത് വിഭാഗങ്ങളുടെ സമഗ്രവിമോചനത്തിനായുള്ള ആദ്യത്തെ ഉജ്ജ്വലമായ പ്രഭാഷണമാണ് 'ഭക്തവചനം.' സമൂഹത്തിൽ ചവിട്ടിയരയ്ക്കപ്പെട്ട, മുറിയ്ക്കപ്പെട്ട, ശിഥിലീകരിക്കപ്പെട്ട ജനതയുടെ ഉയിർത്തെഴുന്നേൽപ്പിനെക്കുറിച്ചുള്ള വലിയ ദർശനമാണിത്. ഈ പ്രഭാഷണം വായിക്കുമ്പോൾ ഒരു നൂറ്റാണ്ടിനു മുമ്പുള്ള പരുമല തിരുമേനിയുടെ ശബ്ദം നേരിട്ടു കേൾക്കുന്നതിനും പരുമല തിരുമേനിയുടെ ആത്മാവിലേക്ക് ഉയരുന്നതിനും സഹായിക്കുന്നു.

1895 ൽ നടത്തിയ 'ഭക്തവചനം' എന്ന പ്രഭാഷണത്തിൽ പരുമല തിരുമേനിയുടെ ദലിത് ദർശനം വ്യക്തമാക്കുന്നു: 'താഴ്ന്ന ജാതിക്കാരെന്നു പറഞ്ഞുവരുന്ന പുലയർ മുതലായവർക്കു രാജ പാതയിൽ സഞ്ചാരമോ സമസൃഷ്ടങ്ങളോടുള്ള അടുപ്പമോ സാദ്ധ്യമല്ലാതെയാണ് ഇരിക്കുന്നത്. ഈ സാധുക്കൾക്ക് സത്യമായ ദൈവവിശ്വാസം ഉണ്ടാകേണ്ടതും അവരുടെ കഷ്ടപ്പാടുകൾ തീർക്കേണ്ടതും അവർക്ക് അറിവുണ്ടാക്കി കൊടുത്ത് അവരെ പാപങ്ങളിൽ നിന്നും കുറ്റങ്ങളിൽ നിന്നും രക്ഷിക്കേണ്ടതും നമ്മുടെ മുഖ്യമായ കർത്തവ്യമാകുന്നു.'

സാമൂഹിക നവോത്ഥാനത്തിന്റെയും ദലിത് വിമോചക ദർശനത്തിന്റെയും പ്രതിധ്വനി ഇതിൽ വളരെ ശക്തമാണ്. ദലിതരുടെ വികസന - വിമോചന പ്രക്രിയ സമൂഹത്തിന്റെ സമഗ്രമായ വികസനത്തിന് അനിവാര്യമാണെന്ന് പരുമല തിരുമേനി വിഭാവനം ചെയ്തിരുന്നു. ദലിത് ജനതയുടെ സ്വത്വത്തെ അംഗീകരിക്കുകയും ദലിതരുടെ സമഗ്രമായ വിമോചനത്തിനായി പോരാടുകയും ചെയ്തു പരുമല മാർ ഗ്രീഗോറിയോസ്.

## പരുമല തിരുമേനിയുടെ ദലിത് ദർശനങ്ങൾ

കേരളത്തിലും വർഗ വിവേചനത്തിന്റെ ഫലമായി ജാതി വ്യവസ്ഥ ശക്തിപ്പെട്ടു. ജാതീയ വേർതിരിവുകളിൽ വ്യക്തിത്വ വികസനവും സാമൂഹ്യ നീതിയും മനുഷ്യത്വവും നിഷേധിക്കപ്പെട്ടു. 'തൊട്ടു കൂടാത്ത

വർ', 'അടുത്തു കൂടാത്തവർ', 'കണ്ടു കൂടാത്തവർ' എന്നിങ്ങനെയുള്ള വേർതിരിവുകൾ ഉണ്ടായി. കാർഷിക മേഖലയിലെ ഉപയോഗ വസ്തുക്കളായി ദലിതരെ കണക്കാക്കി. കൃഷിയിടങ്ങൾ സ്വന്തമാക്കുവാനോ കൃഷി ചെയ്യുവാനോ ഉള്ള അവകാശം നിഷേധിക്കപ്പെട്ടിരുന്നു. 'പാടത്തു പണി ചെയ്യുന്നവർ' എന്നയർത്ഥത്തിലാണ് പുലയർ എന്ന സംജ്ഞ പ്രയോഗത്തിലായത്. ഇതിലും താഴ്ന്ന ജാതിക്കാരായിരുന്നു പൂജാവേളകളിൽ പറ കൊട്ടുന്ന പറയർ. കുട്ട നെയ്ത്തും ഇറച്ചിവെട്ടും ഇവർ ചെയ്തിരുന്നു. കുറവരുടെ സാമൂഹിക സ്ഥിതിയും നീചമായിരുന്നു.

## 1. ദലിതരുമായി താദാത്മ്യപ്പെടൽ

പരുമല മാർ ഗ്രീഗോറിയോസിന്റെ പ്രവർത്തന സരണികളിൽ മുഖ്യമായും എത്തിയത് പുലയർ, പറയർ, കുറവർ തുടങ്ങിയ ദലിത് വിഭാഗങ്ങളാണ്. ദലിത് ജനതയുടെ സ്വത്വത്തെ അംഗീകരിക്കുകയും പുത്തൻ ഉണർവ്വു പകരുകയും ചെയ്ത പരുമല തിരുമേനി ദലിത് വിമോചനം സഭയുടെ മുഖ്യ ദൗത്യമായി പ്രഖ്യാപിച്ചു. ദലിത് ജനതയ്ക്ക് സാമ്പത്തിക ഭദ്രത, വിദ്യാഭ്യാസം, സാമൂഹിക അംഗീകാരം എന്നിവ നൽകണമെന്ന് അദ്ദേഹം നിഷ്ക്കർഷിച്ചു. ജാതി വ്യവസ്ഥയുടെ അടിസ്ഥാനത്തിൽ സമൂഹത്തെ ഉച്ചനീചത്വപ്പെടുത്തരുതെന്നും അർത്ഥരഹിത നിയമങ്ങളും ആചാരങ്ങളും മനുഷ്യവർഗ്ഗത്തിന്റെ സ്വാതന്ത്ര്യം ഹനിക്കരുതെന്നും എല്ലാവർക്കും സാമൂഹികനീതി ലഭ്യമാക്കണമെന്നും പരുമല തിരുമേനി ആഗ്രഹിച്ചിരുന്നു.

മനുഷ്യന്റെ മഹത്വം, സാമൂഹിക സ്വാതന്ത്ര്യം, സാമൂഹിക നീതി എന്നീ ക്രിസ്തീയ മൂല്യങ്ങളിൽ അധിഷ്ഠിതമായ സാമൂഹ്യദർശനം പരുമല തിരുമേനിയിൽ ശക്തിപ്പെട്ടു. ദലിത് വിഭാഗങ്ങളുടെ മേൽ അധീശത്വം പുലർ ത്തുന്ന എല്ലാ വിരുദ്ധതകളും പൊളിച്ചെഴുതുവാനും സമൂഹത്തിന്റെ മുഖ്യധാരയിലേക്ക് മർദ്ദിത വിഭാഗങ്ങളെ ഉയർത്തുവാനും അദ്ദേഹം ശ്രമിച്ചു. സ്വന്തം സമുദായാംഗങ്ങളിൽ നിന്നും നിരവധി എതിർപ്പുകളുണ്ടായെങ്കിലും പരുമലതിരുമേനി സാമൂഹ്യ നവോത്ഥാനപ്രക്രിയയിൽ ഉറച്ചു നിന്നു. ദലിതരുടെ വിമോചനത്തിനായി ധീരമായി പരുമല തിരുമേനി പൊരുതി.

പരുമല തിരുമേനിയുടെ ദലിത് പാഠങ്ങളിൽ ഏറ്റവും പ്രാധാന്യമുള്ളത് ദലിത് വിഭാഗങ്ങളോട് താദാത്മ്യപ്പെടുന്നതാണ്. ജാതി വ്യവസ്ഥയിലെ ജീർണ്ണത ശക്തിപ്പെട്ടിരുന്ന കാലത്ത് പരുമല തിരുമേനി ദലിത് ജനതയുടെ വികാര വിചാരങ്ങളിൽ താദാത്മ്യപ്പെടുവാൻ തക്ക




വണ്ണം അവരുടെ ഗ്രാമങ്ങളിലേക്ക് ചെന്നു. ദലിത് ഭവനങ്ങൾ സന്ദർശിച്ചു. വർത്തമാനം പറഞ്ഞു. അവരോട് ഒപ്പം ഭക്ഷണം കഴിച്ചു. അവരുടെ മേൽ കൈവെച്ച് പ്രാർത്ഥിച്ചു. തിരസ്ക്കാരവും അവഹേളനവും അനുഭവിച്ചറിഞ്ഞ ദലിത് കൂട്ടങ്ങൾ സ്നേഹത്തിന്റെ സ്പർശനം തിരിച്ചറിഞ്ഞു.

ദലിത് വിമോചന ദർശനം പരുമല തിരുമേനി രൂപപ്പെടുത്തിയത് വ്യക്തിബന്ധത്തിലും സ്നേഹ പ്രകടനത്തിലൂടെയുമാണ്. ദലിതരുമായി താദാത്മ്യം പ്രാപിക്കുവാൻ കഴിഞ്ഞതാണ് പരുമല തിരുമേനിയുടെ ദളിത് ദർശനത്തിന്റെ അടിസ്ഥാനം. പരുമല തിരുമേനിയുടെ സ്വകാര്യ കത്തുകളിൽ ദലിത് വിഭാഗത്തിൽപ്പെട്ടവർക്ക് എഴുതിയ നിരവധി കത്തുകളും സ്വകാര്യ കല്പനകളും കണ്ടെത്തിയിട്ടുണ്ട്.

## 2. ദലിതർക്ക് വിദ്യാഭ്യാസം

കേരളത്തിൽ വിദ്യാഭ്യാസം എന്നാൽ സംസ്കൃതം പഠിക്കുക എന്നതു മാത്രമായിരുന്നു. ഇത് പുരുഷന്മാരായ സവർണ്ണ ഹിന്ദുക്കൾക്കായിരുന്നു ലഭ്യമായത്. മിഷനറി പ്രവർത്തനങ്ങളാണ് സവർണ്ണർക്ക് മാത്രം അവകാശപ്പെട്ട വിദ്യാഭ്യാസത്തെ ജനകീയമാക്കിയത്. ദലിത് വിഭാഗങ്ങളെയും സ്ത്രീകളെയും സമൂഹത്തിന്റെ മുഖ്യധാരയിലേക്ക് എന്ന പദ്ധതി മിഷനറിമാർ ആരംഭിച്ചു. മിഷനറി സ്കൂളിൽ ജാതി വ്യവസ്ഥ അംഗീകരിച്ചില്ല. എല്ലാവർക്കും വിദ്യാഭ്യാസം നൽകി. ഇത് കേരളത്തിൽ വലിയ സാമൂഹിക മാറ്റത്തിന് ആരംഭമിട്ടു. വിദ്യാഭ്യാസ രംഗത്ത് മിഷനറിമാരുടെ പ്രവർത്തനങ്ങൾ മനസ്സിലാക്കിയ പരുമല മാർ ഗ്രീഗോറിയോസും വിദ്യാഭ്യാസ രംഗത്തേക്ക് പ്രവേശിച്ചു.

പരുമല തിരുമേനിയുടെ വിദ്യാഭ്യാസ ദർശനത്തിൽ ജാതീയ വേർതിരിവുകളില്ല. 'എല്ലാവർക്കും വിദ്യാഭ്യാസം' എന്നതായിരുന്നു ലക്ഷ്യം. ദലിതർക്കും വിദ്യാഭ്യാസം നൽകേണ്ടതിന്റെ ആവശ്യകത തറപ്പിച്ചു വ്യക്തമാക്കുന്നു:

19 -ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിലും ദലിത് വിഭാഗത്തിൽപ്പെട്ടവർക്ക് ഇംഗ്ലീഷ് വിദ്യാഭ്യാസത്തിൽ വേണ്ടത്ര പുരോഗതി ലഭ്യമായില്ല. സവർണ്ണ ജാതിക്കാർ ദലിത് വിഭാഗത്തിൽപ്പെട്ടവരോടൊപ്പം പഠിക്കുവാൻ കുട്ടികളെ അനുവദിച്ചില്ല. മേൽസമുദായത്തിന്റെ പീഡനങ്ങൾ ഭയന്ന് ദലിത് വിഭാഗക്കാർ തങ്ങളുടെ കുട്ടികളെ സ്കൂളിൽ അയയ്ക്കാതെയും ആയി. ദലിത് വിഭാഗങ്ങൾക്കായി പ്രത്യേകം സ്കൂൾ ആരംഭിച്ചാണ് ഈ പ്രശ്നം മിഷനറിമാർ പരിഹരിക്കുന്നത്. 1895 ലും ഈ പ്രശ്നം ശക്തമായി നിലനിന്നിരുന്നു എന്ന് പരുമല തിരുമേനിയുടെ പ്രസംഗത്തിൽ

വ്യക്തമാകുന്നു: 'പള്ളിക്കൂടങ്ങളും ഇപ്രകാരം ആദ്യം പ്രത്യേകമായും പിന്നീട് സാധാരണമായും കൊടുക്കണം. ഈ വിഷയത്തിൽ നാം ചെയ്തിട്ടുള്ള ശ്രമം വളരെ വർദ്ധിപ്പിക്കാനുണ്ട്.'

സാമൂഹ്യ നവോത്ഥാനത്തിനും ദലിത് വിഭാഗങ്ങളുടെ ഉയർച്ചയ്ക്കുമായി പരുമല തിരുമേനി നടത്തിയ ശ്രമങ്ങളിൽ ശക്തമായ എതിർപ്പ് സുറിയാനി ക്രിസ്ത്യാനികളിൽ നിന്നും ഉണ്ടായിട്ടുണ്ട്. അതിനാലാണ് ദലിത് വിഭാഗക്കാർക്ക് ആദ്യം പ്രത്യേകം സ്കൂൾ ആരംഭിക്കണമെന്ന് പറഞ്ഞത്. ദലിത് വിഭാഗക്കാരെ സഭയിൽ ചേർത്ത് വിദ്യാഭ്യാസം നൽകുന്നതിനോട് സഭയിലെ 'പഴയ ക്രിസ്ത്യാനി'കൾക്ക് പിണക്കമായിരുന്നു. അവർ പരുമല തിരുമേനിയെ സമീപിച്ച് 'തീണ്ടൽ തൊടീൽ' കാരണത്താൽ അവരെ സഭയിൽ ചേർക്കരുതെന്ന് അപേക്ഷിച്ചിട്ടുണ്ടെന്ന് പരുമല തിരുമേനിയുടെ ശിഷ്യനായ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ പറഞ്ഞിട്ടുണ്ട്.

ബാഹ്യമായ എതിർപ്പുകൾക്ക് പരുമല തിരുമേനിയുടെ ദർശനങ്ങളെ സ്വാധീനിക്കുവാൻ കഴിഞ്ഞില്ല. ദലിത് വിഭാഗത്തിൽപ്പെട്ട നിരവധിപ്പേർക്ക് സ്കൂൾ വിദ്യാഭ്യാസത്തിനായി പ്രേരണയും സഹായങ്ങളും നൽകി. ആദ്യകാലഘട്ടങ്ങളിൽ സർക്കാർ സ്കൂളുകളിലും ദലിത് വിഭാഗക്കാർക്ക് പ്രവേശനം നിഷേധിച്ചിരുന്നു. മിഷനറിമാരോടൊപ്പം പരുമല മാർ ഗ്രിഗോറിയോസും ഇതിനെതിരെ പോരാടിയതിനാൽ 1895 – 96 ൽ ഗവൺമെന്റ് എല്ലാ വിഭാഗത്തിനും വിദ്യാഭ്യാസം നൽകുവാനുള്ള ഉത്തരവാദിത്വം അംഗീകരിച്ചു. 1904 –ൽ ജാതിഭേദം കൂടാതെ എല്ലാവർക്കും പ്രാഥമിക വിദ്യാഭ്യാസം നൽകുവാനും ഇതിനുള്ള ചെലവു മുഴുവൻ വഹിക്കുവാനും സർക്കാർ സന്നദ്ധമായി. വിദ്യാഭ്യാസ രംഗത്തുണ്ടായ ഈ പരിവർത്തനം പരുമല തിരുമേനിയുടെ കാലത്തു തന്നെ ആരംഭിച്ചെങ്കിലും സർക്കാരിന്റെ ഔദ്യോഗിക പ്രഖ്യാപനം വന്നപ്പോൾ പരുമല തിരുമേനിക്ക് അതിൽ പങ്കാളിയാകുവാൻ സാധിച്ചില്ല.

മുളന്തുരുത്തി, കുന്നംകുളം, നിരണം, തിരുവല്ല, തുമ്പൺ തുടങ്ങിയ സ്ഥലങ്ങളിൽ പരുമല തിരുമേനി സ്ഥാപിച്ച വിദ്യാഭ്യാസ കേന്ദ്രങ്ങളിൽ ജാതീയ വേർകൃത്യങ്ങൾ അനുവദിച്ചിരുന്നില്ല. ജാതിഭേദമെന്യെ വിദ്യാർത്ഥികൾക്ക് പ്രവേശനവും ദലിത് വിഭാഗത്തിൽപ്പെട്ടവർക്ക് പ്രത്യേകം പ്രോത്സാഹനങ്ങളും നൽകിയിരുന്നു.

### 3. ദളിത് പങ്കാളിത്തം

പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യദശകങ്ങളിൽ ദലിതർക്ക് എല്ലാ




തലങ്ങളിലും പങ്കാളിത്തം നൽകണമെന്ന ചിന്ത സമൂഹത്തിൽ ഉദയം ചെയ്തു. 1890 മാർച്ച് 22 –ന് മലയാള മനോരമയുടെ പ്രഥമ ലക്കത്തിൽ പുലയരുടെ വിദ്യാഭ്യാസത്തെക്കുറിച്ച് മുഖപ്രസംഗമെഴുതി: 'മലയാളമൊട്ടുക്കും നീചജാതികൾ എന്നു പറയപ്പെടുന്നവരിൽ ജനസംഖ്യകൊണ്ടു പ്രാധാന്യം പുലയർക്കത്രേ.' ദലിത് പങ്കാളിത്തം സജീവമായി ഉണ്ടാകണമെന്ന് പരുമല തിരുമേനിയും ശക്തമായ ഭാഷയിൽ ഈ കാലത്ത് നിഷ്ക്കർഷിച്ചിരുന്നു.

'ഇവരെ ദൈവത്തിനുള്ളവരാക്കിത്തീർക്കേണ്ടതിന് അവരോടും പ്രത്യേകം അവരുടെ രക്ഷാധിപന്മാരായി നമ്മിൽത്തന്നെയുള്ള ജനത്തോടും ഉപദേശിക്കുകയും വേണമെന്ന്' 1892 കർക്കിടകം 22 ന് എഴുതിയ ഇടയലേഖനത്തിൽ പരുമല തിരുമേനി ആഹ്വാനം ചെയ്തു. പരുമല തിരുമേനിയുടെ ജീവിതവീക്ഷണം വെളിപ്പെടുത്തുന്നവയാണ് കല്പനകളും ഇടയലേഖനങ്ങളും. ഒരിടത്ത് ഇങ്ങനെ എഴുതി. 'മറ്റുള്ളവരേക്കാൾ വലിയവൻ എന്നോർക്കരുത്. എത്ര ദരിദ്രനായാലും തങ്ങളെക്കാൾ അവൻ വലിയവൻ എന്നോർക്ക. ഈ ഓർമ്മ വച്ചുകൊണ്ട് എല്ലാവരേയും ബഹുമാനിക്കുകയും ആരേയും നിന്ദിക്കാതിരിക്കുകയും ചെയ്‌വീൻ.' എല്ലാവരേയും ബഹുമാനിക്കണമെന്ന് ആഹ്വാനം ചെയ്ത പരുമല തിരുമേനി ജാതിമതഭേദമെന്യേ എല്ലാവരേയും വ്യവസ്ഥയില്ലാതെ സ്നേഹിച്ചു.

ദലിത് വിഭാഗങ്ങളോട് പരുമല തിരുമേനിക്ക് പ്രത്യേക കരുതലും താല്പര്യവും ഉണ്ടായിരുന്നു. 1902 ജൂലൈ ലക്കം ഇടവക പത്രികയിൽ ചേർത്തിരിക്കുന്ന റിപ്പോർട്ട് ഇക്കാര്യം വ്യക്തമാക്കുന്നു:

'പരുമല മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ ചെങ്ങരൂർ പള്ളിയിൽ എത്തി. അവിടെ അനവധിയായി കിടക്കുന്ന പുലയർ, പറയർ മുതലായ ജാതിക്കാരെ കാണുകയുണ്ടായി. അവർക്കായി ഒരു പള്ളി ചെങ്ങരൂർ ഇടവകയിൽ സ്ഥാപിക്കാൻ വേണ്ടി അവിടെയുള്ള ധർമ്മിഷ്ഠന്മാരായ രണ്ടാളുകളോടുകൂടി കുറേ സ്ഥലം ദാനമായി എഴുതി വാങ്ങിക്കുകയും അവിടെ തല്ക്കാലം ഒരു പള്ളിക്കുടം വച്ചു പഠിത്തം നടത്തുന്നതിനും വേണ്ടി ആ പള്ളിക്കാരെ ഉത്സാഹിപ്പിച്ചു പണി ആരംഭിക്കുകയും ചെയ്തു' (p.140).

ദലിത് വിഭാഗങ്ങൾക്കായി ആദ്യം സ്കൂളുകൾ പണിയുന്നതിലും പിന്നീട് ആരാധനാലയങ്ങൾ നിർമ്മിക്കുന്നതിനും പരുമല തിരുമേനി ശ്രദ്ധിച്ചു. ദലിത് വിഭാഗത്തിൽപ്പെട്ടവർക്ക് പരുമല തിരുമേനി നേരിട്ട് കല്പനകൾ അയച്ചിരുന്നതിന്റെ സൂചനകളും ലഭ്യമാണ്.

## 4. ദളിത് വിമോചനം

സാമൂഹിക - സാംസ്കാരിക നവോത്ഥാനത്തിനും ദലിത് ജനതയുടെ വിമോചനത്തിനും ശക്തമായി പോരാടിയ ക്രാന്തദർശിയായിരുന്നു പരുമല തിരുമേനി. സാമൂഹിക ജീവിതത്തെ ഗ്രസിച്ച അന്ധവിശ്വാസങ്ങൾക്കും അനാചാരങ്ങൾക്കും എതിരെ നാവും തൂലികയും ഒരു പോലെ പ്രയോഗിക്കുകയും സാമൂഹിക ജീർണ്ണതകൾക്കെതിരെ ശക്തമായി പ്രതികരിക്കുകയും ചെയ്തു. പ്രഭാഷണങ്ങളിലും എഴുത്തുകളിലും സ്വകാര്യ ലേഖനങ്ങളിലും കല്പനകളിലും ദലിത് ജനതയുടെ വിമോചനം ലക്ഷ്യമാക്കുന്ന ചിന്താധാരകൾ കണ്ടെത്തുവാൻ കഴിയും.

മനുഷ്യസമൂഹത്തെ സാമൂഹിക അടിമത്ത്വത്തിൽ നിന്നും വിമോചിപ്പിക്കുക എന്നതായിരുന്നു ആത്യന്തികലക്ഷ്യം. വിശ്വാസാചാരങ്ങളിൽ ഓർത്തഡോക്സും സാമൂഹ്യദർശനത്തിൽ ഉത്പതിഷ്ണുവുമായിരുന്നു പരുമല തിരുമേനി. ജാതീയ വിവേചനം സമൂഹമനസ്സിൽ നിന്നും അകറ്റുവാൻ അദ്ദേഹം കഠിനമായി പ്രബോധിപ്പിച്ചു. ആദ്ധ്യാത്മിക നവോത്ഥാനത്തിൽ കൂടി മനുഷ്യന്റെ സ്വാതന്ത്ര്യവും ജീവിതവിശുദ്ധിയും പരിപാലിക്കപ്പെടണമെന്ന് അദ്ദേഹം ആഗ്രഹിച്ചു. ഒരു ഇടയ ലേഖനത്തിൽ എഴുതി: 'നിങ്ങളുടെ സകല നടത്തകളിലും അനുസരണത്തെ പ്രാപിക്കുക. തിരിച്ചറിഞ്ഞു നന്മയെ സ്നേഹിക്കുക, തിന്മയെ തള്ളിക്കളയുക . മടിയെ ദൂരെ എറിഞ്ഞു കളഞ്ഞു രാവും പകലും നല്ല വേലകൾക്കായി ഉത്സാഹിക്ക.

സമൂഹത്തിലെ ജാതീയ വേർതിരിവുകളെ എതിർത്ത് സ്നേഹത്തിന്റെ സുഗന്ധവും വിശുദ്ധിയുടെ പരിമളവുമായി നന്മയുടെ പ്രേക്ഷിതദൗത്യം ഏറ്റെടുത്തു. സമൂഹത്തിന്റെ ചലനങ്ങൾ തിരിച്ചറിഞ്ഞ യോഗിവര്യനായിരുന്നു തിരുമേനി. ദലിത് സമൂഹത്തെ മനസ്സിലാക്കിയ മഹാപ്രതിഭയായിരുന്നു അദ്ദേഹം. വീടുകളിൽ കുടം നൽകി ധർമ്മശേഖരം നടത്തി ദലിത് വിഭാഗക്കാർക്കായി വിവിധ സഹായ പദ്ധതികൾ ആവിഷ്കരിച്ചു. അക്ഷരാർത്ഥത്തിൽ പരുമല തിരുമേനി ആദ്ധ്യാത്മിക - സാമൂഹികരംഗത്തെ ക്രാന്തദർശിയും വിപ്ലവകാരിയും ആയിരുന്നു.

പത്തൊമ്പതാം നൂറ്റാണ്ടിൽ ദലിത് വിഭാഗങ്ങളിൽ നിന്നും ധാരാളം പേർ സഭയിൽ ചേർന്നു. ഇത് നിർബന്ധിത മത പരിവർത്തനമായിരുന്നില്ല. സമൂഹത്തിന്റെ മുഖ്യശ്രേണിയിൽ എത്തപ്പെടുവാൻ അക്കാലത്ത് ലഭ്യമായിരുന്ന മാർഗ്ഗമായി ദലിത് വിഭാഗങ്ങൾ മതപരിവർത്തനത്തെ വീക്ഷിച്ചിരുന്നു. ദലിതർക്കായി നിരവധി പദ്ധതികൾ ആവിഷ്കരിക്കുന്നു. വിദ്യാഭ്യാസം, സാമ്പത്തിക സഹായം, സാംസ്കാരിക മുന്നേറ്റം, ആദ്ധ്യാത്മിക




നവീകരണം എന്നിവ എല്ലാം ദലിത് വിമോചനത്തിന്റെ ഭാഗമായി സൃഷ്ടി ച്ചതാണ്.

സഭയിൽ ചേർന്നവർക്ക് പള്ളികൾ നിർമ്മിച്ചു നൽകി. കാളികുന്ന്, മല്ലപ്പള്ളി, ചെന്നിത്തല, പുതുപ്പള്ളി, കല്ലുങ്കത്ര എന്നീ സ്ഥലങ്ങളിൽ ദളിത് വിഭാഗക്കാർക്കായി പള്ളികൾ പണിയിച്ചു. പരുമല തിരുമേനിയുടെ പ്രസംഗം കേട്ട് അമയന്നൂർ, വേളൂർ, വെളിയനാട്, കാർത്തികപ്പള്ളി, കല്ലിശ്ശേരി, കല്ലുങ്കത്ര എന്നിവിടങ്ങളിൽ ധാരാളം പേർ സഭയിൽ ചേർന്നു.

## ഉപസംഹാരം

കേരളത്തിലെ ദലിത് വിഭാഗങ്ങളുടെ വിമോചന ചരിത്രത്തിലെ ആദ്യ നായകൻ പരുമല മാർ ഗ്രിഗോറിയോസാണ്. പീഡനം, ചൂഷണം, അടി ച്ചമർത്തൽ തുടങ്ങി നിരവധി പ്രശ്നങ്ങളോട് ക്രിയാത്മകമായി പ്രതിക രിച്ചു. ഒരു നൂറ്റാണ്ടിനു മുമ്പ് ജാതീയ പ്രശ്നങ്ങൾ നിലനിന്നപ്പോൾ പരു മല തിരുമേനി സമൂഹത്തിലേക്കിറങ്ങി സ്നേഹത്തിന്റെ സ്പർശം പകർന്നു.

ബഹുമുഖ വ്യക്തിത്വം നിറഞ്ഞുനിന്ന ചൈതന്യമായിരുന്നു, പരുമല തിരുമേനി. ഒരു സമയം വിശുദ്ധിയുടെ അത്യുന്നതിയിലേക്കും സാമൂ ഹിക ജീവിതത്തിന്റെ യാഥാർത്ഥ്യങ്ങളിലേക്കും കയറുകയും ഇറങ്ങു കയും ചെയ്ത വിശുദ്ധനായിരുന്നു അദ്ദേഹം. മനുഷ്യരെ മനസ്സിലാക്കിയ തിരുമേനി സമൂഹത്തെ കീഴ്പ്പെടുത്തിയത് തന്റെ ജീവിത വിശുദ്ധിയി ലൂടെയാണ്. പരുമല മാർ ഗ്രിഗോറിയോസിന്റെ സാമൂഹിക ദർശനങ്ങൾ മനുഷ്യവർഗ്ഗത്തിന്റെ സമഗ്രമായ വിമോചനം ലക്ഷ്യമാക്കിയുള്ളതായി രുന്നു.



# വിശ്വാസഭൂമികയിൽ

## പോൾ മണലിൽ

മൃഗത്തിനു പുൽത്തകിടിപോലെയും മനുഷ്യനു വീടുപോലെയും പക്ഷിക്കു കൂടുപോലെയും കടൽക്കോഴിക്കു പാറപ്പിളർപ്പുപോലെയും മത്സ്യത്തിനു നദിപോലെയും ആണ് വിശ്വസിക്കുന്ന ആത്മാക്കൾക്കു തിരുവചന'മെന്നു നവീകരണത്തിന്റെ നായകനായ മാർട്ടിൻ ലൂതർ 1500-കളിൽ പറഞ്ഞതു വേദപുസ്തകമാണ് ക്രിസ്തീയ ജീവിതത്തിന്റെയും വിശ്വാസത്തിന്റെയും ആധാരമെന്നു സൂചിപ്പിക്കാൻ വേണ്ടിയായിരുന്നു. ക്രൈസ്തവസഭയിൽ നവീകരണത്തിന്റെ തുടക്കമായിരുന്നു മാർട്ടിൻ ലൂതറിന്റെ ഇത്തരം ചിന്തകൾ.

ക്രൈസ്തവസഭ അതിന്റെ ആദർശങ്ങളിൽനിന്നു മാറിപ്പോയ ഒരു കാലഘട്ടമായിരുന്നു പതിനാറാം നൂറ്റാണ്ടിന്റെ പ്രാരംഭകാലം. പാശ്ചാത്യസഭയിൽ അഴിമതികളും ക്രമക്കേടുകളും നിറഞ്ഞുനിന്നിരുന്ന അക്കാലത്താണ് മാർട്ടിൻ ലൂതർ നവീകരണവാദവുമായി രംഗത്തുവന്നത്. ഭൂതകാലത്തെയും ഭാവികാലത്തെയും പാപങ്ങളിൽനിന്നു ഒറ്റയടിക്കു മോചനം പ്രദാനം ചെയ്യുന്ന മാർപ്പാപ്പയുടെ പാപമോചനച്ചീട്ട് അന്നത്തെ വിശ്വാസികൾക്കു പാപം ചെയ്യാനുള്ള സ്വാതന്ത്ര്യമാണ് നല്കിയത്. ലൂതറിന്റെ നവീകരണചിന്തയുടെ തുടക്കവും ഇതേത്തുടർന്നായിരുന്നല്ലോ. ജർമ്മനിയിൽ മാർട്ടിൻ ലൂതറും (1483-1536) സ്വിറ്റ്സർലണ്ടിൽ ഹൾഡ്രിക്ക് സ്വിംഗ്ലിയും (1484-1531) ജോൺ കാൽവിനും (1509-1564) ഉയർത്തിയ നവീകരണത്തിന്റെ അലയൊലികൾ യൂറോപ്പിലെങ്ങും വ്യാപിച്ചു.

മാർട്ടിൻ ലൂതറിന്റെ നവീകരണ പ്രവർത്തനങ്ങൾ റോമാസഭയിൽ എതിർനവീകരണത്തിന് അവസരമൊരുക്കിയതായി പിന്നീട് കാണുന്നുണ്ട്. ഇതിന്റെയൊന്നും വിശദാംശങ്ങളിലേക്കു കടക്കാനല്ല ഇവിടെ ഉദ്ദേശിക്കുന്നത്.




പരുമലത്തിരുമേനി 1876-ൽ അജപാലനദൗത്യം ആരംഭിച്ചപ്പോൾ നവീകരണത്തിന്റെ ഇത്തരം പശ്ചാത്തലങ്ങളിൽനിന്നു വ്യത്യസ്തമായൊരു വിശ്വാസഭൂമികയായിരുന്നു മലങ്കരയിൽ ഉണ്ടായിരുന്നത്.

റോമാസഭയിൽ ഉടലെടുത്ത മൂല്യച്യുതികൾക്കുനേരെയുള്ള 'പ്രൊട്ടസ്റ്റ്' (Protest) ആയിരുന്നല്ലോ നവീകരണസിദ്ധാന്തം. 1529-ൽ ജർമ്മനിയിലെ സ്പിയറിൽകൂടിയ ഒരു യോഗം നവീകരണത്തിന്റെ അടിസ്ഥാനത്തിലുള്ള വിശ്വാസം സ്വീകരിക്കുന്നതു സംബന്ധിച്ചു തീരുമാനമെടുക്കുകയുണ്ടായി. തെക്കൻ ജർമ്മനിക്കാരും വടക്കൻ ജർമ്മനിക്കാരും വിശ്വാസത്തിലുള്ള അവരുടെ 'പ്രൊട്ടസ്റ്റി'ന്റെ അടിസ്ഥാനത്തിൽ വേർപിരിഞ്ഞതു അന്നാണല്ലോ.

പിൽക്കാലത്ത് പ്രോട്ടസ്റ്റന്റ് സഭയായി നവീകരണസിദ്ധാന്തം കേരളത്തിലെത്തിയപ്പോൾ കേരളത്തിൽ പിറന്ന നവീകരണവാദികൾക്കു അതിന്റെ ചരിത്രം അറിയാതെ പോയി. ആശയപരമായി റോമാസഭയിലെ ധർമ്മച്യുതികൾക്ക് എതിരായിരുന്നു നവീകരണവാദമെങ്കിലും കേരളത്തിൽ പ്രോട്ടസ്റ്റന്റ് സഭകളുടെ പ്രവർത്തനം റോമാസഭയെ മുൻനിർത്തിയായിരുന്നില്ല. സുറിയാനി ക്രിസ്ത്യാനികളെ ആശയപരമായി തങ്ങളുടെ അണികളിൽ ചേർക്കുന്നതിനുള്ള ഒരു പുറപ്പാടായിരുന്നു കേരളത്തിലെ നവീകരണ ഉദ്യമം. സുറിയാനി ക്രിസ്ത്യാനികളിൽ ഒരു വിഭാഗം അവരോടൊപ്പം ചേരുകയും ചെയ്തു.

പോർട്ടുഗീസുകാരുടെ ആഗമനത്തോടൊപ്പം റോമൻ കത്തോലിക്കാസഭ മലങ്കരയിൽ എത്തുന്നതിനുമുമ്പ് ഇവിടെ സുറിയാനി ക്രിസ്ത്യാനികൾ മാത്രമേ ഉണ്ടായിരുന്നുള്ളു. പതിനഞ്ചാം നൂറ്റാണ്ടുവരെ ഇവിടെ റോമാസഭയുടെ വിശ്വാസമോ മറ്റേതെങ്കിലും ആഗോളസഭയുടെ അധികാരപ്രയോഗങ്ങളോ തദ്ദേശീയ ക്രിസ്ത്യാനികളിൽ ഉണ്ടായിട്ടില്ല. ഇവിടെ സ്തുതിചൊവ്വായ വിശ്വാസം സ്ഥിരപ്പെട്ടിരുന്നു. എന്നാൽ റോമൻ കത്തോലിക്കാ മിഷനറിമാരുടെ പരിശ്രമങ്ങളെ തുടർന്നു സുറിയാനി ക്രിസ്ത്യാനികളെ റോമാമതാനുസാരികളാക്കിയതോടൊപ്പം തദ്ദേശിയരായ പുറജാതിക്കാരെ ക്രിസ്തുമതത്തിൽ ചേർക്കുകയും ചെയ്തു. പതിനാറാം നൂറ്റാണ്ടിൽ ഇന്ത്യയിലെത്തിയ ഫ്രാൻസിസ് സേവ്യർ (1506-1552) കേരളത്തിൽ ഒരു മാസംകൊണ്ട് പതിനായിരത്തോളം മുക്കുവരെ ക്രിസ്തുമതത്തിൽ ചേർത്തതായി രേഖപ്പെടുത്തിയിട്ടുണ്ട്. ഫ്രാൻസിസ് സേവ്യറും അദ്ദേഹത്തിന്റെ പിൻഗാമികളായ റോബർട്ട് ഡി നോബിലിയും ഫാദർ ബ്രിട്ടോയും ഫാദർ ബെസ്ക്കിയും എല്ലാം സിദ്ധാന്തങ്ങളെക്കാൾ മതതീക്ഷ്ണതയുടെ അടിസ്ഥാനത്തിലായിരുന്നു ഇന്ത്യയിൽ ക്രിസ്തീയ

വേലയിൽ ഏർപ്പെട്ടിരുന്നത്. തദ്ദേശീയ ക്രൈസ്തവസഭയെ റോമാ വൽക്കരിക്കുക എന്നതായിരുന്നു കേരളത്തിൽ പ്രവർത്തിച്ച എല്ലാ റോമൻ മിഷനറിമാരുടെയും ലക്ഷ്യം.

കത്തോലിക്കാ മിഷനറിമാരുടെ പ്രവർത്തനങ്ങളിൽനിന്നു വ്യത്യസ്ത മായിരുന്നു പ്രോട്ടസ്റ്റന്റ് മിഷനറിമാരുടെ പ്രവർത്തനങ്ങൾ. സുറിയാനി ക്രിസ്ത്യാനികളുമായി പൂർണമായും സഹകരിച്ചുകൊണ്ടായിരുന്നു 1816 മുതൽ 1836 വരെ അവർ പ്രവർത്തിച്ചത്. തിരുവിതാംകൂറിൽ എത്തിയ സി.എം.എസ്. മിഷനറിമാരായ തോമസ് നോർട്ടൺ, ബെഞ്ചമിൻ ബെയ്‌ലി, ജോസഫ് ഫെൻ എന്നിവർ കോട്ടയം പഴയ സെമിനാരി കേന്ദ്ര മാക്കിയാണ് പ്രവർത്തനം നടത്തിയത്. പഴയ സെമിനാരിയിൽ സുറി യാനി ക്രിസ്ത്യാനികളുടെ വൈദികവിദ്യാർത്ഥികളെ അവർ അഭ്യസി പ്പിച്ചു. വിദ്യാഭ്യാസ സ്ഥാപനങ്ങൾ തുടങ്ങുകയും ഗ്രന്ഥപ്രസിദ്ധീകരണ ങ്ങൾ നടത്തുകയും ചെയ്ത സി.എം.എസ്. മിഷനറിമാർ സുറിയാനി ക്രിസ്ത്യാനികളുടെ വേദവിജ്ഞാനത്തെ സ്വാധീനിക്കാൻ തുടങ്ങി. വേദ പുസ്തകത്തിന്റെ മലയാളവിവർത്തനം അവരാണ് ഒരുക്കിയത്. സുറി യാനി മെത്രാന്മാരുടെ വീക്ഷണങ്ങളിൽനിന്നു വ്യത്യസ്തമായി കാലി കവും പുരോഗമനാത്മകവുമായ വീക്ഷണങ്ങൾ സി.എം.എസ്. മിഷന റിമാർ പ്രസംഗങ്ങളിലൂടെയും അധ്യാപനത്തിലൂടെയും അവതരിപ്പിക്കാൻ തുടങ്ങി. മാവേലിക്കരയിൽ 1836-ൽ കൂടിയ ഒരു യോഗം പ്രോട്ടസ്റ്റന്റ് മിഷനറിമാർക്ക് അയിത്തം പ്രഖ്യാപിച്ചതോടെ സുറിയാനി ക്രിസ്ത്യാ നികളിൽനിന്നു വിട്ടുമാറി സി.എം.എസ്. മിഷനറിമാർ സ്വതന്ത്രമായി പ്രവർത്തിക്കാൻ തുടങ്ങി.

മലങ്കരസഭയിൽ നവീകരണത്തിന്റെ ഫലം കണ്ടുതുടങ്ങിയത് അന്നു മുതലാണ്. മാവേലിക്കര പടിയോലയിലൂടെ മിഷനറിബന്ധം വിച്ഛേദിച്ചെ ങ്കിലും അവരുടെ വേദശാസ്ത്ര വിശദീകരണങ്ങളിലും വ്യാഖ്യാനങ്ങ ളിലും ഒരുപറ്റം പേർ ആകൃഷ്ടരായി. സഭയെ വേദപുസ്തകാനുസൃത മായ ഒന്നാക്കിമാറ്റാൻ പാലക്കുന്നത്ത് ഏബ്രഹാം മല്പാനെ (1796-1845) പോലെയുള്ള തദ്ദേശീയർ രംഗത്തുവന്നു. വേദപുസ്തകജ്ഞാനം വിശ്വാ സികൾക്കു പകർന്നുകൊടുക്കുന്നതിനും അതിലൂടെ വിശ്വാസത്തെയും ആചാരത്തെയും നവീകരിക്കുന്നതിനുമാണ് ഏബ്രഹാം മല്പാനും കൂട്ടരും ആഗ്രഹിച്ചത്. മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥന, മദ്ധ്യസ്ഥ ന്മാരോടുള്ള അപേക്ഷ തുടങ്ങിയ കാര്യങ്ങളെപ്പറ്റി ആശയപരമായ ചർച്ച കൾ അവർ അവതരിപ്പിച്ചു.

മലങ്കരസഭയിൽ നവീകരണശ്രമങ്ങൾ ശക്തിപ്പെട്ടതു പാലക്കുന്നത്തു




മാത്യൂസ് മാർ അത്താനാസ്യോസിന്റെ ഭരണ (1852-76) കാലത്തായിരുന്നല്ലോ. മാർ അത്താനാസ്യോസിന്റെ മെത്രാൻ സ്ഥാനത്തെച്ചൊല്ലിയുള്ള തർക്കവും ആ കാര്യത്തിൽ സുറിയാനി ക്രിസ്ത്യാനികൾ രണ്ടായി തിരിഞ്ഞതുമെല്ലാം ചരിത്രസംഭവങ്ങളാണ്.

പാലക്കുന്നത്ത് ഏബ്രഹാം മല്പാന്റെ നവീകരണശ്രമങ്ങൾ തന്റെ അനന്തിരവനായ മാത്യൂസ് മാർ അത്താനാസ്യോസിലൂടെ സജീവമായി അവതരിപ്പിക്കപ്പെട്ട സാഹചര്യത്തിലാണ് പരുമല തിരുമേനി 1876-ൽ മെത്രാപ്പോലീത്തായായി അവരോധിക്കപ്പെടുന്നത്. അതോടൊപ്പം ആംഗ്ലിക്കൻ സഭയുടെ പ്രവർത്തനവും വിദേശമിഷനറിമാരുടെ പ്രവർത്തനവും മലങ്കരയിൽ നവീകരണത്തിന്റെ അലയൊലികൾ ഉയർത്തി.

നവീകരണ ഉദ്യമങ്ങളെ ചെറുക്കാൻ സുറിയാനി ക്രിസ്ത്യാനികൾ പാത്രിയർക്കീസുമായി ബന്ധത്തിലേർപ്പെട്ടു. ആ വഴിക്കാണ് 1876-ൽ പാത്രിയർക്കീസ് മലങ്കരയിൽ എത്തി സുന്നഹദോസുകൾ നടത്തിയത്. അന്ത്യോഖ്യാവിശ്വാസം കൊണ്ടല്ല, നവീകരണ വിരുദ്ധത കൊണ്ടാണ് സുറിയാനി ക്രിസ്ത്യാനികൾ പാത്രിയർക്കീസിനെ മലങ്കരയിലേക്കു ക്ഷണിച്ചത്. പാത്രിയർക്കീസ് എത്തി മുളന്തുരുത്തിയിൽ സുന്നഹദോസ് നടത്തുകയും തുടർന്ന് പരുമല തിരുമേനി ഉൾപ്പെടെ ആറു മെത്രാന്മാരെ വാഴിക്കുകയും ചെയ്തു. പാത്രിയർക്കീസ് ഈ തക്കം ഉപയോഗിച്ചു മലങ്കരയിൽ അവകാശം സ്ഥാപിക്കാനും ശ്രമിച്ചു. ഇക്കാര്യം സുറിയാനി ക്രിസ്ത്യാനികൾ മനസ്സിലാക്കിയെങ്കിലും അവർ ഇക്കാലത്തു മുൻഗണന നല്കിയത് നവീകരണവിരുദ്ധ പോരാട്ടത്തിനായിരുന്നു.

പാലക്കുന്നത്തു മാത്യൂസ് മാർ അത്താനാസ്യോസ് 1877-ൽ കാലം ചെയ്തെങ്കിലും നവീകരണത്തിന്റെ അലകൾ സഭയിൽ ആഞ്ഞടിച്ചുകൊണ്ടിരുന്നു. മാർ അത്താനാസ്യോസിന്റെ പിൻഗാമിയായി വന്ന തോമസ് മാർ അത്താനാസ്യോസിനെ സുറിയാനി ക്രിസ്ത്യാനികൾ സ്വീകരിച്ചില്ല. പിന്നെ സമുദായത്തിന്റെ സ്വത്തിനെച്ചൊല്ലി തർക്കമുണ്ടായി. സിവിൽ വ്യവഹാരം തുടങ്ങി.

അങ്ങനെ 1876-ൽ മെത്രാപ്പോലീത്താസ്ഥാനം ഏറ്റശേഷം മലങ്കരസഭയിൽ കലുഷിതമായ ഒരു അന്തരീക്ഷത്തെയാണ് പരുമലത്തിരുമേനിക്ക് ആദ്യംതന്നെ ദർശിക്കേണ്ടിവന്നത്. 1879-ൽ സുറിയാനി ക്രിസ്താനികളുടെ തലവനായ ദീവന്നാസ്യോസ് അഞ്ചാമനും പാലക്കുന്നത്ത് മാർ അത്താനാസ്യോസിന്റെ പിൻഗാമിയായ തോമസ് മാർ അത്താനാസ്യോസും തമ്മിലുള്ള കേസ് ആലപ്പുഴ ജില്ലാ കോടതിയിൽ ആരംഭിച്ചു. ആ കേസിന്റെ അന്ത്യത്തോടെയാണല്ലോ സുറിയാനി ക്രിസ്ത്യാനി

സമൂഹത്തിലെ നവീകരണവാദികൾ ഒരു സഭയായി പിരിഞ്ഞത്.

ഒരു മെത്രാപ്പോലീത്തായെന്ന നിലയിൽ പരുമലത്തിരുമേനി നടത്തിയ പ്രവർത്തനങ്ങൾ ഇക്കാലയളവിലാണ് പരകോടിയിലെത്തിയത്. നവീകരണ പ്രവർത്തനങ്ങളുടെ ഫലമായി രൂപംകൊണ്ട മാർത്തോമ്മാസഭ (ആദ്യം നവീകരണ സുറിയാനിക്കാർ) 1888-ൽ സുവിശേഷപ്രസംഗ സംഘം ആരംഭിച്ചു. വേദപുസ്തകസത്യങ്ങളുടെ പശ്ചാത്തലത്തിൽ ആത്മീയജീവിതത്തെ പ്രോജ്വലിപ്പിക്കാൻ നവീകരണസിദ്ധാന്തികൾ ഇതിലൂടെ ശ്രമിച്ചു. വേദപുസ്തകസാക്ഷ്യത്തിനായി സുവിശേഷവേലയിലും അവർ ഏർപ്പെട്ടു. സുവിശേഷ പ്രസംഗസംഘം മാരാമണ്ണിൽ ഒരാഴ്ച നീളുന്ന സുവിശേഷയോഗം ആരംഭിച്ചു. വേദപുസ്തകത്തിലേക്ക് അനേകമാളുകളെ ആകർഷിച്ചു.

നവീകരണവിഭാഗക്കാർ അങ്ങനെ മാർത്തോമ്മാസഭയുടെ പ്രവർത്തനം ചടുലമാക്കി. മാരാമണ്ണിൽ പ്രസംഗം കേൾക്കാൻ നവീകരണക്കാർ മാത്രമല്ല പരമ്പരാഗത സുറിയാനി ക്രിസ്ത്യാനികളും മറ്റു ജനവിഭാഗങ്ങളും പോയി. പുതിയ ആശയങ്ങളിൽ ശ്രോതാക്കൾ ആകൃഷ്ടരായി. നവീകരണവാദികളുടെ പ്രവർത്തനങ്ങൾ ദിനംപ്രതി അങ്ങനെ ശക്തിപ്പെട്ടു. സ്വത്തും പള്ളിയും ഇല്ലാത്ത പുതിയ നവീകരണസഭയിലേക്കു നവീന ആശയങ്ങളുടെ പശ്ചാത്തലത്തിൽ കൂടുതൽ പേർ ഒഴുകിത്തുടങ്ങി.

പരുമല തിരുമേനിയുടെ പ്രവർത്തനമേഖലയിലും നവീകരണ ആശയങ്ങൾ പ്രചരിച്ചു തുടങ്ങിയിരുന്നു. തിരുമേനി അതിനെ ആശയപരമായി എങ്ങനെ നേരിട്ടുവെന്നതിനു തിരുമേനിയുടെ ഇടയലേഖനങ്ങളും മറ്റും ഒരു ദൃഷ്ടാന്തമാണ്. തിരുമേനി മുഖ്യമായും കൊല്ലം, തുമ്പമൺ, നിരണം ഭദ്രാസനാതിർത്തി പ്രദേശങ്ങളിലാണ് നവീകരണവിരുദ്ധ പോരാട്ടങ്ങൾ നടത്തിയത്. നവീകരണവാദികളുടെ കേന്ദ്രങ്ങളായിരുന്നു ഈ പ്രദേശങ്ങൾ.

നവീകരണത്തിന് എതിരേ ജനങ്ങളെ ബോധവൽക്കരിക്കാൻ പട്ടക്കാരെ സംഘടിപ്പിച്ചുകൊണ്ടു പ്രസംഗപരിപാടികളും മറ്റും നടത്താൻവേണ്ടി 1892-ൽ പരുമലത്തിരുമേനി വൈദികരുടെ ഒരു യോഗം വിളിച്ചുകൂട്ടുകയുണ്ടായി. അതു സംബന്ധിച്ചു ആ വർഷം പട്ടക്കാർക്കു വേണ്ടി എഴുതിയ ഒരു ഇടയലേഖനത്തിൽ ആമുഖമായി ഇങ്ങനെ എഴുതിയിരിക്കുന്നു: "രക്ഷിതാവിന്റെ തിരുമണവാട്ടിയാകുന്ന കാതോലിക്കായ്ക്കും ശ്ലീഹായ്ക്കുമടുത്ത ഈ സഭയ്ക്ക് ഏതൽക്കാലം നേരിട്ടിട്ടുള്ള സകല ദോഷവും തിരുസഭയുടെ സത്യവിശ്വാസത്തേയും അതിന്നു അഴ




കായി ദൈവികത്താൽ നിശ്ചയിക്കപ്പെട്ടിട്ടുള്ള സഭാചട്ടത്തെയും ഇന്നതെന്നും അതിന്റെ സാരവും ഗ്രഹിക്കാതെ സഭയുടെ മക്കൾതന്നെ എതിർത്തു നിൽക്കുന്നതിനാൽ മാത്രമല്ലാതെ മറ്റൊന്നുകൊണ്ടുമല്ലെന്നുള്ള നിർവ്വിവാദമായ കാര്യമാകുന്നു. രാജകീയ സംബന്ധമായി എങ്ങനെയെല്ലാം തീർച്ച വരുത്തിയാലും പല പ്രകാരേണയുള്ള വേദപഠിത്വം, ഉപദേശം, സഭാസംബന്ധമായ ശട്ടംകെട്ടുകൾ ഇത്യാദികളാൽ അല്ലാതെ ഒരിക്കലും ആ ദോഷം തീരുന്നതുമല്ല"- പട്ടക്കാർ തങ്ങളുടെ വിളിയും ചുമതലയും മനസ്സിലാക്കി സഭയുടെ സത്യവിശ്വാസത്തെ സംരക്ഷിക്കാൻ യുദ്ധസൈന്യങ്ങളെപ്പോലെ ഒരുമിച്ചുകൂടണമെന്നാണ് ഈ ഇടയലേഖനത്തിൽ ആഹ്വാനം ചെയ്യുന്നത്.

നവീകരണത്തിന് എതിരേയുള്ള പോരാട്ടത്തെ പരുമലത്തിരുമേനി ഒരു യുദ്ധമായിട്ടാണ് വിലയിരുത്തുന്നത്. സഭയുടെ സത്യവിശ്വാസം തകർക്കുന്ന തരത്തിൽ ഒരു ആക്രമണം ഉണ്ടായിരിക്കുന്നു. ആക്രമണത്തിൽ സഭയ്ക്കു ക്ഷീണം സംഭവിച്ചിരിക്കുന്നു. അതിനെ ചെറുക്കണം. എന്നാൽ നവീകരണത്തിന് എതിരേയുള്ള വിശ്വാസികളുടെ ചെറുത്തുനില്പ് നിഷ്ഫലമായിരിക്കുന്നു. അതിനാൽ യുദ്ധം ചെയ്യണം എന്നാണ് പട്ടക്കാരെ ആഹ്വാനം ചെയ്യുന്നത്. യുദ്ധം എന്നാൽ ബലാബലപരീക്ഷണമല്ല. പലപ്രകാരേണയുള്ള വേദപഠിത്വം, ഉപദേശം, സഭാസംബന്ധമായ ശട്ടംകെട്ടുകൾ എന്നിവയുടെ പ്രയോഗമാണ്.

നവീകരണത്തിന്റെ സാന്നിദ്ധ്യത്തെ വിശ്വാസത്തിന്റെ ജനാധിപത്യവൽക്കരണം കൊണ്ട് നേരിടാനാണ് പരുമലത്തിരുമേനി പഠിപ്പിച്ചത്. യുദ്ധം ചെയ്യേണ്ടത് എങ്ങനെയാണെന്ന് തിരുമേനി ഈ ഇടയലേഖനത്തിൽത്തന്നെ വിശദമാക്കുന്നുണ്ട്: "നമ്മുടെ യുദ്ധം ജഡത്തോടും രക്തത്തോടുമല്ല തിരുസഭയെ നശിപ്പിപ്പാൻ എതിർത്തു പുറപ്പെട്ടിരിക്കുന്ന സാത്താനോടും അവന്റെ സൈന്യത്തോടുമത്രെ." ഈ യുദ്ധത്തിന് ഒരുമ്പെടേണ്ടതു ആചാര്യകുലം മാത്രമല്ല എല്ലാ ജനങ്ങളും ഒന്നുചേർന്നാണെന്നും തിരുമേനി വ്യക്തമാക്കുന്നുണ്ട്.

യുദ്ധം ചെയ്യേണ്ടതു സാത്താന് എതിരേയാണെന്ന നയപ്രഖ്യാപനമാണ് പരുമലത്തിരുമേനിയുടെ ദർശനത്തിന്റെ കാതൽ. സാത്താൻ എല്ലാകാലത്തും അജ്ഞതയുടെ പ്രതീകമാണ്. ജനതയുടെ ചിന്തയെ സാത്താൻ അജ്ഞതകൊണ്ടു മൂടുന്നു. മനുഷ്യൻ ഭോഷനാകുന്ന അവസ്ഥയാണിത്. അജ്ഞതയിൽ ജനാധിപത്യമില്ല. അജ്ഞതയിൽ വിശ്വാസമില്ല. അജ്ഞതയിൽ മനുഷ്യത്വവുമില്ല. അതിൽ ദൈവസ്നേഹമില്ല, തിരിച്ചറിവില്ല, വിവേകവുമില്ല. ഈ അജ്ഞതയാണ് നവീകരണമെങ്കിൽ

ആ നവീകരണം നമുക്കു വേണ്ടായെന്നാണ് തിരുമേനിയുടെ നിലപാട്. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിൽ അങ്ങനെ democratization of faith എന്ന ആശയം പരുമലത്തിരുമേനി അവതരിപ്പിക്കുകയാണ്.

മത്സ്യത്തിനു നദിപോലെയാണ് വിശ്വസിക്കുന്ന ആത്മാക്കൾക്കു തിരുവചനമെന്ന മാർട്ടിൻ ലൂതറിന്റെ നവീകരണതത്വം പരുമലത്തിരുമേനി കേട്ടിട്ടുണ്ടോയെന്നു അറിയില്ല. മാർട്ടിൻ ലൂതർ മനുഷ്യന്റെ സ്വാതന്ത്ര്യത്തിൽ വിശ്വസിച്ചു. മനുഷ്യന്റെ ചിന്താപദ്ധതിയെ ലൂതർ മാനിച്ചു. മനുഷ്യനു ഇഷ്ടമുള്ള ആശയം സ്വീകരിക്കാൻ കഴിയുന്ന അവസ്ഥയെയാണ് മാർട്ടിൻ ലൂതർ ഇഷ്ടപ്പെട്ടത്.

മനുഷ്യന്റെ വിശ്വാസം ഇങ്ങനെ ഇളക്കമുള്ള ഒന്നല്ല; ഇളകുന്നതുമല്ല. സുറിയാനി ക്രിസ്ത്യാനികളിൽ വിശ്വാസത്തിന്റെ ഇളക്കം എങ്ങനെ വന്നുഭവിച്ചുവെന്നു തിരുമേനി ആകുലപ്പെടുന്നുണ്ട്. ഇക്കൂട്ടരെ തിരുമേനി "ഇളക്കം തട്ടി പീപ്പിൾ" എന്നു വിശേഷിപ്പിക്കുന്നുണ്ട്.

നവീകരണവാദികളുമായി ഉണ്ടായ വ്യവഹാരത്തെ തുടർന്ന് മഹാപർവ്വതമായ സെമിനാരിയിൽ പഠിത്തമാകുന്ന ഉറവയും ഒഴുക്കും നിലച്ചതുകൊണ്ടാണ് വിശ്വാസത്തിന്റെ ഇത്തരം ഇളക്കങ്ങളെന്നു തിരുമേനി ഈ ഇടയലേഖനത്തിൽ സൂചിപ്പിക്കുന്നു. പഠിത്തത്തിന്റെ ഉറവും ഒഴുക്കും നിലച്ചതുകൊണ്ട് താഴ്‌വരകൾ വറ്റി ഉണങ്ങിയെന്നാണ് തിരുമേനിയുടെ വിവരണം. പഠിത്തമില്ലാത്തതിനാൽ വിശ്വാസികളിൽ അജ്ഞത നിറയുന്നുവെന്നു തിരുമേനി പറയുന്നു. ഇടയലേഖനത്തിൽ തിരുമേനി ഇപ്രകാരം എഴുതുന്നു: "ദൈവികത്തിലും ലൗകീകത്തിലും പ്രകാശവും ജീവനുമായിട്ടുള്ളത് പഠിത്വമെന്നല്ലാതെ അതിനു ശരിയായി വേറൊന്നുമില്ലെന്ന് ഏവരും സമ്മതിക്കുന്നതാകുന്നു. നമ്മുടെ രക്ഷിതാവായ മശിഹാതമ്പുരാൻ തന്റെ സകല കൃപകളിലും ഒന്നാമതായി നടത്തിയതും തന്റെ ശിഷ്യന്മാരെ പ്രത്യേകം ഭരമേല്പിച്ചതും പഠിത്വമാകുന്നു. നമ്മുടെ മഹാരാജാവും രാജ്യക്ഷേമത്തിനായി തന്റെ രാജ്യമൊക്കെയിലും ഉന്നതമായി നടത്തിവരുന്നതും പഠിത്വമത്രേ. അങ്ങനെതന്നെ അന്യസഭക്കാരായ റോമ്മാക്കാരും പ്രൊട്ടസ്റ്റന്തുകാരും അവരുടെ എല്ലാ സ്ഥലങ്ങളിലും സിമ്മനാരികളായിട്ടും കുമ്പേന്തകളായിട്ടും മറ്റു പള്ളിക്കൂടങ്ങളായിട്ടും നിറച്ചുവരുന്നു. എന്നാൽ ഇവരുടെ ഇടയിൽ പൂർവ്വിക അപ്പോസ്തോല സഭയെന്നുള്ള ഒരു മഹത്വം നമുക്കുള്ളതിനാൽ അതിനെ ഘോഷിച്ചുകൊണ്ട് നടക്കുന്നതു മാത്രമല്ലാതെ അപ്പോസ്തോല സ്ഥാനത്തിനടുത്തയാതൊരു വേലയും ഉപദേശവും നടത്താതെയും അതിന്നു അറിവും




ശേഷിയുമില്ലാതെയും തീർന്നിരിക്കകൊണ്ടു നിർജീവാവസ്ഥയിൽ നാം ആയിരിക്കുന്നതു മാത്രമല്ല, എല്ലാ പള്ളികളും തമ്മിൽ തമ്മിൽ സമാധാനമില്ലാത്ത ജന്തുക്കളെപ്പോലെ കടിപിടികൂടി നശിച്ച് നശിച്ച് അശേഷം മേൽഗതിയില്ലാതെയും ഇതരസഭക്കാർക്കും മറ്റുള്ളവർക്കും ആക്ഷേപത്തിനും നിന്ദയ്ക്കും പാത്രീഭവിച്ചുമിരിക്കുന്നു. എന്നാൽ ഇതിനുള്ള കാരണം ആലോചിക്കുമ്പോൾ ഭരണദോഷമെന്നല്ലാതെ ദൈവത്തിന്റെ റൂഹായ്ക്കടുത്ത ആട്ടിൻകൂട്ടത്തെ നാം എന്തിനു കുറ്റം പറയുന്നു. അതുകൊണ്ട് തിരുസഭയുടെ ഭരണക്കാരും സഹോദരന്മാരും സഖികളുമേ വരുവീൻ, കർത്താവിന്റെ വേലയ്ക്കായി വേഗം ഒരുങ്ങുവിൻ, റൂഹായ്ക്കടുത്ത യുദ്ധത്തിന് അതിനടുത്ത സകല ആയുധങ്ങളും ധരിപ്പിൻ.”

യുദ്ധത്തിന്റെ ആയുധങ്ങളെന്നു തിരുമേനി വിവക്ഷിക്കുന്നതു പഠിത്തം തന്നെയാണ്. പഠിത്തം സമ്പാദിച്ചശേഷം അപ്പോസ്തോല സ്ഥാനത്തിനടുത്ത വേലയും ഉപദേശവും നടത്തി ക്രിസ്തീയ ജീവിതത്തെ പ്രോജ്ജ്വലിപ്പിക്കണമെന്നു തിരുമേനി പറയുകയാണ്.

തിരുമേനി നവീകരണത്തെ എതിർക്കുമ്പോൾ നവീനതയെ ആശ്ലേഷിക്കുകയാണ്. വിശ്വാസത്തിലൂടെ ക്രിസ്തീയ ജീവിതത്തിന്റെ നവീനതയാണ് തിരുമേനി ലക്ഷ്യമാക്കുന്നത്. ഇംഗ്ലീഷ് മിഷനറിമാർ പ്രചാരത്തിൽ വരുത്തിയ ഇംഗ്ലീഷ് വിദ്യാഭ്യാസത്തെ തിരുമേനി ഒരിക്കലും എതിർത്തിട്ടില്ല. നവീനതയെ എക്കാലവും തിരുമേനി സ്വീകരിച്ചു. എല്ലാം അറിയുക, അറിവിലൂടെ സമ്പൂർണത ആർജിക്കുക അപ്പോസ്തോല സ്ഥാനത്തിനടുത്തെത്തി വേലയും ഉപദേശവും നടത്തുക എന്നാണ് തിരുമേനി ആഗ്രഹിച്ചത്.

1892-ൽ എഴുതിയ മറ്റൊരു ഇടയലേഖനമുണ്ട്. വിശ്വാസത്തെപ്പറ്റിയുള്ള അജ്ഞത മൂലം വിശ്വാസിയുടെ ബോധത്തെ കീഴടക്കാൻ നവീകരണവാദികൾ ശ്രമിക്കുന്നുവെന്ന ചിന്തകൾ ഈ ഇടയലേഖനത്തിലൂടെ അവതരിപ്പിക്കുന്നു. തിരുമേനി ഇങ്ങനെ എഴുതുന്നു: “വീട്ടുടമസ്ഥർ കാവൽക്കാരോടുകൂടി വിളുക്കുംവച്ച് ഉണർന്നിരിക്കുമ്പോൾ കള്ളന്മാർ അടുത്തു വരുവാനും അവന്റെ ഭവനം കവർച്ചചെയ്വാനും എളുപ്പം അല്ലല്ലോ. എന്നാൽ കരുണയറ്റ കള്ളന്മാർ അടുത്തുവരുവാനും നമ്മുടെ ഭവനം കവർച്ചചെയ്വാൻ ഉറക്കം ഇളച്ച് ഓടി നടക്കുന്നു എന്നും നമ്മുടെ ആട്ടിൻകൂട്ടത്തിലെ ആടുകളെ അക്രമിപ്പാനും വിഴുങ്ങുവാനും സിംഹവും പെരുമ്പാമ്പും ചെന്നായും അലറി നടക്കുന്നു എന്നും നാം കണ്ടറിഞ്ഞിരിക്കുന്ന ഈ കാലത്തു രാവും പകലും ആ ഒരു ഓർമ്മയും വ്യസനവും കൂടാതെയും വിളക്കുംവച്ചു കാവൽക്കാരോടും ആയുധങ്ങളോടും കൂടെ

ഉണർന്നിരിക്കാതെയും മൃഗസ്വഭാവത്തിൽ നാം ഉറക്കക്കാരും മടിയന്മാരും ആയിത്തീരുന്നതു കഷ്ടവും വലിയ സങ്കടവും തന്നെ. നമ്മുടെ ശത്രുവായ സാത്താൻ ഒരിക്കലും ഉറങ്ങുന്നില്ല."

സത്യവിശ്വാസം കാത്തുസൂക്ഷിക്കുന്നതിനു വിശ്വാസികൾ ജാഗ്രത പാലിക്കണമെന്ന സൂചന വളരെ ശക്തമായ ഭാഷയിൽ പരുമലത്തിരുമേനി അവതരിപ്പിക്കുന്നു. മൃഗത്തെപ്പോലെ ചിന്തിക്കാത്തവരായിരിക്കുന്നു വിശ്വാസികൾ. അതിനാൽ വിശ്വാസി വിളക്കുവച്ച് കാവൽക്കാരനായിത്തീരണം. ഉണരണം. വെളിച്ചം ആർജ്ജിക്കണം. വെളിച്ചത്തോടെ ജീവിക്കണമെന്നു തിരുമേനി ആഹ്വാനം ചെയ്യുന്നു. സാത്താനെ എതിർക്കാനും സാത്താൻ ഊതിയാൽ വെളിച്ചം അണയാതിരിക്കുന്നതിനും സാത്താൻ നമ്മുടെ നിക്ഷേപം കവരാതിരിക്കാനും വിശ്വാസികൾക്കു ദൈവികമായ പഠിത്തം വേണമെന്നു തിരുമേനി ഇതേ ഇടയലേഖനത്തിൽ ചൂണ്ടിക്കാണിക്കുന്നുണ്ട്.

ദൈവികമായ പഠിത്തം എന്നതുകൊണ്ട് തിരുമേനി ഉദ്ദേശിക്കുന്നതു സഭയുടെ സത്യവിശ്വാസം തന്നെയാണ്. സത്യവിശ്വാസം ശരിക്കും പഠിച്ചാൽ സാത്താൻ ദുർബ്ബലനാകുമെന്നാണ് തിരുമേനി പറയുന്നത്. ദൈവികമായ പഠിത്തത്തിനു ചില മാർഗ്ഗങ്ങൾ തിരുമേനി അവതരിപ്പിക്കുന്നുണ്ട്. എല്ലാ പള്ളികളിലും സ്കൂളുകളിലും ഞായറാഴ്ചതോറും വേദോപദേശവും കൂടിപ്രാർത്ഥനയും നടത്തുക, സഞ്ചാരപ്രസംഗത്തിന് ആളുകളെ തെരഞ്ഞെടുത്തയയ്ക്കുക, വിശ്വാസസ്ഥിരതയ്ക്കും അറിവിനും തക്കതായ പുസ്തകങ്ങൾ തർജ്ജമചെയ്തും മറ്റും ഉണ്ടാക്കുക, വിശ്വാസസ്ഥിരതയ്ക്കുള്ള പുസ്തകങ്ങൾ പഠിപ്പിക്കുക എന്നിങ്ങനെ ചില കാര്യങ്ങൾ. ഇത്തരം നവീന ആശയങ്ങൾ സഭയിൽ നൂറു വർഷം മുമ്പുതന്നെ പരുമലത്തിരുമേനി അവതരിപ്പിച്ചു എന്നത് എടുത്തു പറയത്തക്ക ഒരു കാര്യമാണ്.

വിശുദ്ധനാട് സന്ദർശിച്ചതിനുശേഷം മടങ്ങിയെത്തിയ തിരുമേനി 1895 -ൽ എഴുതിയ ഒരു ഇടയലേഖനത്തിൽ നവീകരണപ്രവർത്തനങ്ങളെപ്പറ്റി ഇങ്ങനെ പറയുന്നു: "ഇപ്രകാരമുള്ളവരാൽ നാം വഞ്ചിതരാകരുത്. എന്നാലോ നിങ്ങൾ ഓരോരോ ആത്മാവിനെ വിശ്വസിക്കാതെ ആത്മാക്കൾ ദൈവത്തിൽനിന്നു ആകുന്നുവോ എന്നു അവയെ വേർതിരിച്ചറിവിൻ (1 യോഹ. 4:1) എന്നു ശുദ്ധമുള്ള യോഹന്നാൻ ശ്ലീഹാ പറഞ്ഞിരിക്കുന്ന പ്രകാരം ഇങ്ങനെയുള്ളവരെ നാം പരീക്ഷിച്ച് അറിയേണ്ടതാകുന്നു. ഇവരുടെ ഉപദേശത്തെപ്പറ്റി നാം തിരക്കിയാൽ അവ നമ്മുടെ വിലയേറിയ രക്ഷയേയും അനുതാപം, ആശാബന്ധം, മാമ്മോദീസാ മുത




ലായി രക്ഷയ്ക്കുള്ള വഴികളെയും തടുക്കുന്നവയെന്നു നമുക്കു ബോദ്ധ്യം വന്നിരിക്കുന്നു.”

മാമ്മോദീസ, കുർബ്ബാന എന്നിങ്ങനെയുള്ള കാര്യങ്ങളുടെ വേദശാസ്ത്രവും അതിന്റെ വിശ്വാസരഹസ്യങ്ങളും ഈ ഇടയലേഖനത്തിൽ തിരുമേനി തുടർന്നു വിവരിക്കുന്നുണ്ട്. സുറിയാനി ക്രിസ്ത്യാനികൾ ഇളക്കം തട്ടിയ ജനതയാണെന്നുള്ള ബോധ്യം കണക്കിലെടുത്തു പ്രവർത്തിക്കാൻ തിരുമേനി ആഹ്വാനം ചെയ്യുകയാണ്. ഇളക്കം തട്ടിയ ജനതയാകുന്നതു നമ്മുടെ സഭാചട്ടങ്ങൾ പ്രകാരം നമ്മുടെ വിശ്വാസത്തിൽ സ്ഥിരപ്പെട്ടു നില്ക്കാത്തതുകൊണ്ടാണെന്നും തിരുമേനി പറയുന്നു. വിശ്വാസത്തിന്റെ ജനാധിപത്യവൽക്കരണം ഇത്തരം അജ്ഞതകളിൽ നിന്നുകൊണ്ട് സാധ്യമല്ലെന്ന സൂചനയുമുണ്ട് ഇതിൽ. ഇളക്കം തട്ടിയാൽ ആർക്കും വിശ്വാസിയെ ചൂഷണം ചെയ്യാം. അവർ പിന്നെ പ്രലോഭനത്തിനു വിധേയരാകും. ഇത്തരക്കാർ സ്വന്തമായ വീക്ഷണമില്ലാത്തവരാണ്.

വിദ്വാൻകുട്ടി മുതൽപേരുടെ ആരംഭത്തെപ്പറ്റിയും അവരുടെ അവസാനത്തെപ്പറ്റിയും ഡേവിഡ് മുതൽപേരുടെ ഉപദേശങ്ങളെപ്പറ്റിയും അവരുടെ അവസാനത്തെപ്പറ്റിയും നമ്മുടെ ശ്രദ്ധയിൽപ്പെടുത്തുന്ന ഒരു ഇടയലേഖനം പരുമലത്തിരുമേനി 1897-ൽ എഴുതിയിട്ടുണ്ട്. മദ്യപാനം, വ്യഭിചാരം എന്നിവയ്ക്കു പ്രേരണ നല്കുന്ന മനസ്സിന്റെ ഇളക്കവും ഇത്തരം പാഷണ്ഡോപദേശങ്ങൾ മൂലം ഉണ്ടാകുന്ന മനസ്സിന്റെ ഇളക്കവും ഒരേ ത്രാസിൽ തിരുമേനി തൂക്കുന്നു. മനസ്സിന്റെ ഇളക്കം തിന്മയാണ്. അതിനെ മ്ലേച്ഛമായ ഒന്നായി തിരുമേനി കാണുന്നു. വിശ്വാസിക്കു സ്ഥിരത വേണം. വിശ്വാസി പതറുന്നവനല്ല. ഈ ആശയം തിരുമേനി തരുന്നു.

ഈ ഇടയലേഖനത്തിൽ ഇങ്ങനെ എഴുതുന്നു: “ഈ കാലങ്ങളിൽ വേദതർക്കങ്ങളും കള്ള ഉപദേഷ്ടാക്കളും വർദ്ധിച്ചിരിക്കുന്നുവെന്നും നാൾക്കുനാൾ സത്യവിശ്വാസത്തിനെതിരായ മതങ്ങളും തന്നിഷ്ട നടപടികളും ചില ഗൃഹശാസ്ത്രികൾ പ്രസ്താവിക്കുന്ന വ്യർത്ഥമായ ഗണിതങ്ങളെ കേട്ട് ഭ്രമിച്ചുകൊണ്ട് സ്ഥിര വിശ്വാസികളായ മറ്റുള്ളവരെക്കൂടി ഭ്രമിപ്പിക്കുന്നവരും നമ്മുടെ രക്ഷിതാവിനാലും തന്റെ വിശുദ്ധ ശ്ലീഹന്മാരാലും ബാവാമാരാലും സ്ഥിരപ്പെടുത്തപ്പെട്ടിരിക്കുന്ന അടിസ്ഥാനത്തിൽനിന്നും ലാക്കിൽനിന്നും തെറ്റി വെറിപിടിച്ചോടി നടക്കുന്നവരും നിഗളത്താലും അഹംഭാവത്താലും ദുഷ്ടാത്മാവിന്റെ വാഹനമായിത്തീർന്നുകൊണ്ട് പരിശുദ്ധാത്മാവുള്ളവരുടെ ഭാവം നടിക്കുന്ന ദുരുപദേശികളും മറ്റും ഇപ്പോൾ എല്ലാ സ്ഥലങ്ങളിലും ഓടിനടക്കുന്നുയെന്നുള്ളതു പ്രസി

ദ്ധമാണല്ലോ. കഴിയുമെങ്കിൽ ഉത്തമന്മാരെക്കൂടി തട്ടിപ്പാൻ തക്കവണ്ണമുള്ള പരീക്ഷകൾ ഉണ്ടാകുമെന്നു നമ്മുടെ രക്ഷിതാവ് കല്പിച്ചിട്ടുള്ള തിരുമൊഴികളെ നിങ്ങൾ പ്രത്യേകം ഓർക്കണം.”

തിരുമേനിക്ക് തുടർന്നു വിശ്വാസികളോട് പറയാനുള്ളത്, അവർ അനുസരണക്കേടിന്റെ സന്തതികളാകരുത് എന്നാണ്. സത്യവിശ്വാസം ഉപേക്ഷിക്കുന്നതു  അനുസരണക്കേടാണ്. ദൈവത്തിന്റെ മക്കളാകാൻ സത്യവിശ്വാസത്തിലും സത്യനടപടികളിലും ഭയഭക്തിയിലും വളരണമെന്നാണ് തിരുമേനിയുടെ ആഹ്വാനം.

പരുമലത്തിരുമേനിയുടെ ഇത്തരം നവീകരണവിരുദ്ധത കാണുമ്പോൾ അദ്ദേഹം പുതിയ ആശയങ്ങളോടു മുഖം തിരിച്ചു പിടിക്കുന്ന ഒരു യാഥാസ്ഥിതികനാണെന്നു നമുക്കു തോന്നിയേക്കാം. മനസ്സിന്റെ ഇത്തരം ഇളക്കങ്ങളിൽ ജാഗ്രത പാലിക്കണമെന്നും നവീകരണമല്ല നവീനതയാണ് നമുക്കാവശ്യമെന്നും ഓരോ സന്ദർഭങ്ങളിലും തിരുമേനി നമ്മെ ഉദ്ബോധിപ്പിക്കുകയാണ് ചെയ്യുന്നത്.



# നിരണം, തുമ്പമൺ, കൊല്ലം ഇടവകകളുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത

**ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത**

ഇരുപത്തിയൊമ്പതാം വയസ്സിൽ 1876 ഡിസംബർ 10-ാം തീയതി വടക്കൻപറവൂർ വലിയപള്ളിയിൽ വച്ച് മെത്രാപ്പോലീത്തായായി പട്ടം കെട്ടപ്പെട്ട ചാത്തുരുത്തി ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് ഒരേ കാലയളവിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ നിരണം, തുമ്പമൺ, കൊല്ലം എന്നീ മൂന്നു ഭദ്രാസനങ്ങളുടെ ചുമതല വഹിക്കുവാൻ നിയോഗിക്കപ്പെട്ട ശ്രേഷ്ഠ മഹാപുരോഹിതനാണ്.

ലഭ്യമായ രേഖകളിൽനിന്നും തുമ്പമൺ ഭദ്രാസനത്തിൽ ഇരുപത്തിയൊന്നും, നിരണം ഭദ്രാനസത്തിൽ ഇരുപത്തിരണ്ടും കൊല്ലം ഭദ്രാസനത്തിൽ മുപ്പത്തിയൊന്നും പള്ളികൾ ഉൾപ്പെടുത്തിയിരുന്നുവെന്നു മനസ്സിലാക്കാം. അതിന്റെ കൂടെ നിലവിൽ വന്ന മറ്റ് നാലു ഭദ്രാസനങ്ങൾ യഥാക്രമം കോട്ടയം ഇരുപത്, അങ്കമാലി ഇരുപത്തിരണ്ട്, കൊച്ചി ഇരുപത്തിയൊന്ന്, കണ്ടനാട് ഇരുപത്തിയൊന്ന് എന്ന നിലയിലാണ്. അങ്ങനെ ആകെ 158 പള്ളികൾ മലങ്കരയിൽ ഉണ്ടായിരുന്നുവെന്നു കാണുന്നു. ഭദ്രാസന വിഭജനം 1876-ലെ മുളന്തുരുത്തി സുന്നഹദോസിനു ശേഷമാണ് നടന്നത്. എന്നാൽ അതു സംബന്ധിച്ച് എന്തെങ്കിലും തീരുമാനമോ സൂചനയോ ആ സുന്നഹദോസിന്റെ രേഖകളിൽ കാണുന്നില്ല. സുന്നഹദോസ് അദ്ധ്യക്ഷനായിരുന്ന അന്ത്യോക്യായുടെ പത്രോസ് തൃതീയൻ പാത്രി

യർക്കീസ് ഏകപക്ഷീയമായി അവ നടത്തിയെന്നേ അനുമാനിക്കുവാൻ സാധിക്കൂ. അന്നുവരെ ഒരേ ഒരു മെത്രാപ്പോലീത്തായാൽ നയിക്കപ്പെട്ടിരുന്ന അവസ്ഥയിൽ നിന്നും ഈ വ്യതിയാനും അന്ന് എന്തിനായിരുന്നുവെന്ന് വ്യക്തമല്ല. പുതുതായി വാഴിച്ചു നിയമിക്കപ്പെട്ടിരുന്ന മെത്രാപ്പോലീത്തമാർ എല്ലാവരും അവരവരുടെ ഭദ്രാസനചുമതല ഏറ്റ് പ്രവർത്തിച്ചതായും കാണുന്നില്ല. ആ ഒരു സാഹചര്യത്തിലാണ് നിരണം ഭദ്രാസനചുമതല ഉണ്ടായിരുന്ന ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത തുമ്പമണ്ണിന്റെയും കൊല്ലത്തിന്റെയും ചുമതലകൾകൂടി വഹിക്കേണ്ടിവന്നത്. നവീകരണപ്രസ്ഥാനത്തിന്റെ കടന്നാക്രമണവും ഈ മേഖലയിലാണ് കൂടുതലായി ഉണ്ടായിരുന്നത്. അവരോട് ശക്തമായി പ്രതികരിക്കുവാൻ ഊർജ്ജസ്വലനായ കൊച്ചുതിരുമേനി തികച്ചും മതിയായവനായി തെളിയിച്ചു. പരുമല ആസ്ഥാനമാക്കിക്കൊണ്ട് മൂന്നു ഭദ്രാസനങ്ങളിലെയും മിക്കവാറും എല്ലാ ദേവാലയങ്ങളും സന്ദർശിച്ച് അവിടവിടെ ഹൃസ്വകാലം താമസിച്ച് സ്ഥിതിവിവരങ്ങൾ മനസ്സിലാക്കി വേണ്ട നിർദ്ദേശങ്ങൾ നൽകുന്ന രീതിയാണ് അവലംബിച്ചത്. പരുമല സെമ്മിനാരി, നിരണം പള്ളി, തുമ്പമൺ പള്ളി, കറ്റാനം പള്ളി, തിരുവല്ല പള്ളി, ഓമല്ലൂർ പള്ളി, കുമ്പഴ പള്ളി തുടങ്ങി വിവിധ ദേവാലയങ്ങളിൽനിന്നും കല്പനകൾ അയച്ചിട്ടുള്ളതായി കാണുന്നു. ഭദ്രാസനാസ്ഥാനങ്ങൾ അന്ന് പ്രത്യേകം ഉണ്ടായിരുന്നില്ലയെന്നു വ്യക്തം. അതൊക്കെ പിന്നീട് ഉണ്ടായിട്ടുള്ളവയാണ്.

നവീകരണപ്രസ്ഥാനക്കാരുടെ പ്രലോഭനങ്ങൾ ശ്രീലങ്കയിൽനിന്നുമുള്ള പ്രസംഗികളായ ഡേവിഡ്, വേർഡ്സ്വർത്ത് (Wordsworth) തുടങ്ങിയവരുടെ പ്രസംഗങ്ങൾ, യുയോമയക്കാരുടെ (വിദ്വാൻകുട്ടിയുടെ നേതൃത്വത്തിൽ) അബദ്ധോപദേശങ്ങൾ, പ്രൊട്ടസ്റ്റന്റ് മിഷനറിമാരുടെ മുന്നേറ്റം എന്നിവയെ ചെറുത്തു തോല്പിക്കുവാൻ തിരുമേനി കിണഞ്ഞു പരിശ്രമിച്ചു. ഇവയെപ്പറ്റിയുള്ള വിശദമായ റിപ്പോർട്ടുകൾ ഇടവക പത്രികകളുടെ താളുകളിൽനിന്നും മനസ്സിലാക്കാവുന്നതാണ്. ഈ സാഹചര്യത്തിൽ 1892-ൽ തിരുമേനിയുടെ ചുമതലയിലുള്ള മൂന്നു ഭദ്രാസനങ്ങളിലെ വൈദികരുടെയും ശെമ്മാശന്മാരുടെയും ഒരു സമ്മേളനം പരുമല സെമ്മിനാരിയിൽ വിളിച്ചു കൂട്ടി ആഴമായ ചില തീരുമാനങ്ങൾ സ്വീകരിച്ചു. ക്ലെറിക് സംഘത്തിന്റെ രൂപീകരണവും അവിടെ നടന്നു. ഞായറാഴ്ച തോറും ആരാധനയോടുചേർന്നുള്ള പ്രസംഗങ്ങൾ, വിവിധപ്രായക്കാർക്കുവേണ്ടിയുള്ള പഠനക്ലാസ്സുകൾ, പുറജാതികളുടെ ഇടയിൽ സുവിശേഷപ്രവർത്തനം തുടങ്ങിയവക്കു പ്രത്യേകം ഊന്നൽ കൊടുത്തു. അത്മായരായ സുവിശേഷകരെ പ്രത്യേകം കൈവയ്പു നൽകി സുവി



ശേഷപ്രസംഗങ്ങൾക്കായി നിയോഗിച്ചു. വിശ്വാസതീഷ്ണതയും ബുദ്ധി വൈഭവവുമുള്ള ചെറുപ്പക്കാരെ പരിശീലിപ്പിച്ച് ശെമ്മാശ്ശന്മാരായും പുരോഹിതരായും പട്ടംകെട്ടി ശുശ്രൂഷക്കാക്കി. തിരുവല്ല, തുമ്പമൺ തുടങ്ങിയ സ്ഥലങ്ങളിൽ സ്കൂളുകൾ സ്ഥാപിച്ച് ജനങ്ങളുടെ വിദ്യാഭ്യാസനിലവാരം ഉയർത്തുവാൻ പരിശ്രമിച്ചു. നിരവധി ദേവാലയങ്ങൾ, പുതുതായി സ്ഥാപിക്കയോ, സ്ഥാപിക്കുവാനുള്ള അനുവാദം പുരോഹിതന്മാർക്കു നൽകുകയോ ചെയ്തു. ആരാധനയിൽ അധിഷ്ഠിതമായ വളർച്ചയാണ് വിശ്വാസജീവിതത്തിന്റെ അടിത്തറയായി തിരുമേനി ദർശിച്ചത്.

1895-ൽ തിരുമേനി നടത്തിയ ഊർശ്ലേം തീർത്ഥാടനം അദ്ദേഹത്തിന്റെ വിശ്വാസജീവിതത്തെയും ദർശനത്തെയും കൂടുതൽ പുഷ്ടിപ്പെടുത്തി. ഊർശ്ലേം യാത്ര കഴിഞ്ഞ് പരുമല വച്ചു നടത്തിയ തിരുമേനിയുടെ ഉജ്വലപ്രഭാഷണം നാനാജാതിമതസ്ഥർക്കും ആത്മീയപ്രചോദനം നൽകുന്നതായിരുന്നു. മലയാളം സ്കൂൾപാഠപുസ്തകത്തിൽ ഒരു കാലയളവിൽ ഈ പ്രസംഗം "ഭക്തവചനങ്ങൾ" എന്ന അഭിധാനത്തിൽ ചേർക്കുകയും പഠനവിഷയമാക്കുകയും ചെയ്തു. അധഃകൃതരുടെ ഉദ്ധാരണം, ദൈവസ്നേഹം പങ്കുവയ്ക്കൽ, ജീവിതവിശുദ്ധി, സുവിശേഷപ്രഘോഷണം, ക്രിസ്തീയജീവിതസാക്ഷ്യം തുടങ്ങിയവയ്ക്കാണ് കൂടുതൽ ഊന്നൽ കൊടുത്തത്. വിദ്യാഭ്യാസപ്രവർത്തനങ്ങളും സാമൂഹ്യസേവനവും ക്രിസ്തീയ സാക്ഷ്യത്തിന്റെ അഭിഭാജ്യഘടകങ്ങളായി അദ്ദേഹം മനസ്സിലാക്കി. പ്രാർത്ഥന, നോമ്പ്, ഉപവാസം, വൃതാനുഷ്ഠാനങ്ങൾ ഇവയ്ക്ക് ശക്തി പകർന്ന്കൊണ്ട് കാലികമായ പ്രശ്നങ്ങളോട് അർത്ഥവത്തായി പ്രതികരിക്കുക എന്ന ഒരു ശൈലിയാണ് അദ്ദേഹം അവലംബിച്ചു കാണുന്നത്. പ്രതികൂല സാഹചര്യങ്ങളെയും പ്രശ്നങ്ങളെയും വെല്ലുവിളികളെയും മുന്നേറ്റത്തിനുള്ള അവസരങ്ങളായി മാറ്റി അതിനോടുള്ള ക്രിയാത്മകമായ പ്രതികരണത്തിലൂടെയാണ് താൻ ശുശ്രൂഷയിൽ മുന്നേറിയത്. ഇന്നും ആ മാതൃകയാണ് ഫലപ്രദമായുള്ളത് തിരുമേനിയുടെ ചരമശതാബ്ദി ആഘോഷിക്കുന്ന ഈ വേളയിലും സഭ ആകമാനമായി വെല്ലുവിളികളെയും പ്രശ്നങ്ങളെയും അഭിമുഖീകരിക്കുകയാണ്. അകത്തുനിന്നും പുറത്തുനിന്നും ഉയർന്നുവരുന്ന പ്രലോഭനങ്ങൾ, വെല്ലുവിളികൾ പിതാവിന്റെ മാതൃകയിൽ ക്രിയാത്മകമായ പ്രതികരണങ്ങളിലൂടെ അതിജീവിക്കുവാൻ സാധിക്കണം.



# ആർത്താറ്റ് വലിയപള്ളിയുടെ ശവക്കോട്ട

## ജോസഫ് ചെറുവത്തൂർ

**വ**രുമല കൊച്ചുതിരുമേനി കുന്നംകുളം 'സെഹിയോൻ' ബങ്കളാവിൽ എഴുന്നള്ളിയിരിക്കുന്ന കാലം. ഇന്നത്തെ ഗേൾസ് ഹൈസ്കൂൾ സ്ഥിതിചെയ്യുന്ന സ്ഥലത്തിന് വളരെ സമീപത്തായിരുന്നു ആ കെട്ടിടം.

എം.ഡി. സിമ്മനാരി സ്ഥാപകനായ പുലിക്കോട്ട് മാർ യൗസേഫ് ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്തയായി വാഴുന്ന നാളുകളിൽ, സെയിന്റ് ഗ്രീഗോറിയോസ്സിനെ, കൊച്ചുതിരുമേനിയെന്നാണ് എല്ലാവരും വിളിച്ചുവന്നിരുന്നത്.

പാലക്കുന്നത്ത് മാത്യൂസ് മാർ അത്തനാസ്യോസ്സുമായി നടന്നിരുന്ന പ്രമാദമായ സമുദായക്കേസ്, യാക്കോബായക്കാർക്ക് ദോഷമായി വിധിയുണ്ടായതിനെത്തുടർന്ന്, ആർത്താറ്റ് കുന്നംകുളം പള്ളികളിൽ പ്രവേശനം നിരോധിച്ചതിനാൽ, മലങ്കരമെത്രാപ്പോലിത്തായും, കൊച്ചുതിരുമേനിയും, കുന്നംകുളത്തേക്കെഴുന്നെള്ളുന്ന അവസരങ്ങളിൽ, പ്രസ്തുത സെഹിയോൻ ബങ്കളാവിൽത്തന്നെയാണ് താമസമാക്കുക.

ഈ ബങ്കളാവിന്നടുത്ത് ഓലമേഞ്ഞും, വെള്ളപ്പനമ്പ്കൊണ്ട് മറച്ചും തയാറാക്കിയ വിശാലമായ ഷെഡ്ഡിൽ, കൊച്ചുതിരുമേനി വിശുദ്ധ കുർബ്ബാന അർപ്പിക്കുന്നതും സാധാരണമാണ്. ഇപ്പോഴത്തെ കുരിശുപള്ളിയും വലിയപള്ളിയും നിലകൊള്ളുന്നത് പ്രസ്തുത ഷെഡ്ഡിനു തൊട്ടടുത്താകുന്നു.

അന്നൊരു ശനിയാഴ്ചയായിരുന്നു. സന്ധ്യാനമസ്കാരം കഴിഞ്ഞ് കൊച്ചുതിരുമേനി, സെഹിയോൻ ബങ്കളാവിൽ വിശ്രമിക്കുകയാണ്. അസ്




തമന സൂര്യന്റെ അരുണകിരണങ്ങൾ അദ്ദേഹത്തിന്റെ തിരുമുഖത്ത് കനകാഭിഷേകം ചെയ്തു. പാലപ്പൂമണംപേറിയ കുളിരിളം കാറ്റു അദ്ദേഹത്തെ ഇടയ്ക്കിടെ തലോടിക്കൊണ്ടിരുന്നു. അന്നത്തെ വേലയിൽ നിന്നും വിരമിച്ച് പിരിഞ്ഞുപോകുന്ന, സൂര്യനെ അണിയിക്കുവാനുള്ള വെള്ളപ്പൂമാലപോലെ, പ്രാവുകൾ നിരനിരയായി പറന്നുപോയി.

അപ്പോഴാണ് കുന്നംകുളം അങ്ങാടിയിൽനിന്ന് ആവഴി തെക്കോട്ട് ആർത്താറ്റുപള്ളിയിലേക്ക് വിലാപയാത്രയായി ഒരു ശവം കൊണ്ടുപോകുന്നത് അദ്ദേഹത്തിന്റെ ദൃഷ്ടിയിൽപ്പെട്ടത്. ആ കാഴ്ച അദ്ദേഹത്തിന്റെ ഹൃദയാന്തരാളത്തിൽ വിവിധ വികാരവിചാരങ്ങളുടെ ഒരു കോളിളക്കം തന്നെ സൃഷ്ടിച്ചു. അതെന്താണെന്നോ?

"ആർത്താറ്റു പള്ളിപ്പറമ്പിലാണ് ഈ ശവമടക്കംനടത്തുന്നത്. പണ്ടൊരിക്കൽ അവിടെ പോയപ്പോൾ, പള്ളിയങ്കണം ആകമാനം ശവപ്പൊലികളെക്കൊണ്ട് നിറഞ്ഞുകഴിഞ്ഞിരുന്നു. ഒന്നിലധികംതവണ ഉപയോഗിച്ച കുഴിമാന്തിയിട്ടാണ് അന്നുതന്നെ ശവമടക്കുന്നതായി കണ്ടത്. ഇപ്പോഴത്തെ നിലയെന്തായിരിക്കും! അതുകൊണ്ട് അവിടെ പ്രത്യേകം ഒരു ശവക്കോട്ടയുണ്ടാകേണ്ടകാലം അത്യാസന്നമായിരിക്കുന്നു. അതിന്ന് ദൈവംതമ്പുരാൻതന്നെ സഹായിക്കട്ടെ"

ഇതായിരുന്നു അദ്ദേഹത്തിന്റെ ഹൃദയത്തിൽ അലതല്ലിയിരുന്ന ചിന്താശകലങ്ങൾ. അന്നുരാത്രി തിരുമേനി സുഖമായി ഉറങ്ങിയതേയില്ല. പുതിയ സെമിത്തേരി ഉണ്ടാകേണ്ട സ്ഥലത്തെപ്പറ്റിയും, അതു നിവൃത്തിക്കേണ്ട മാർഗ്ഗങ്ങളെപ്പറ്റിയുള്ള ഗാഢാലോചനകൾ അദ്ദേഹത്തെ നിദ്രാവിഹീനനാക്കിത്തീർത്തു. മാത്രമല്ല; അന്നുരാത്രിയിലെ പ്രാർത്ഥനാവിഷയവും അതായിരുന്നു.

അടുത്ത ഞായറാഴ്ച വിശുദ്ധ കുർബ്ബാനാനന്തരം തിരുമേനി ഒരു ഇടവകയോഗം വിളിച്ചുകൂട്ടി. അന്നു പള്ളിയിൽ വന്ന പ്രായപൂർത്തിയിലെത്തിയ മിക്കവരും യോഗത്തിൽ സന്നിഹിതരായിരുന്നു. ഇടവകയിലെ പല പ്രശസ്ത കുടുംബാംഗങ്ങളും അവിടെ ഹാജരായിട്ടുണ്ട് യോഗോദ്ദേശമെന്തെന്ന് ആർക്കും അറിഞ്ഞുകൂടായിരുന്നു.

തിരുമേനി യോഗസ്ഥലത്തേക്കെഴുന്നെള്ളി എല്ലാവരും ആദരപൂർവ്വം എഴുന്നേറ്റുനിന്ന് അദ്ദേഹത്തെ അഭിവാദനം ചെയ്തു. പിന്നീട് പ്രാർത്ഥന കഴിഞ്ഞാണ് എല്ലാവരും ഇരുന്നത്. കൊച്ചുതിരുമേനിയുടെ വക്ത്റത്തിൽനിന്നും പൊഴിയുന്ന ഓരോ വാക്കും ഇടവക ജനങ്ങൾക്കു വേദവാക്യമായിരുന്നു. ചാതകപ്പക്ഷികൾ മഴത്തുള്ളികൾക്കെന്നപോലെ സദസ്യർ

അദ്ദേഹത്തിന്റെ വചനങ്ങൾ ശ്രവിക്കാൻ അക്ഷമരായി കാത്തിരിക്കയാണ്.

അനന്തരം അദ്ദേഹം എഴുന്നേറ്റു നിന്നു ഇങ്ങനെ കല്പിച്ചു:

"പ്രിയമക്കളെ, നമ്മുടെ ആർത്താറ്റു പള്ളിപ്പറമ്പ് ശവപ്പൊലികളെക്കൊണ്ട് നിറഞ്ഞിരിക്കയാണെന്ന് നിങ്ങൾക്കറിയാമല്ലൊ. രണ്ടും നാലും പ്രാവശ്യം ഉപയോഗിച്ചകുഴിയിൽത്തന്നെ ശവമടക്കം ചെയ്യുവാൻ, സ്ഥലപരിമിതിമൂലം നാം നിർബ്ബന്ധിതരായിരിക്കുകയാണ്. അതുകൊണ്ട് പള്ളിയുടെ വടക്കുഭാഗത്തുകിടക്കുന്ന വിശാലമായ തരിശുഭൂമിയിൽ ഒരു വലിയ സെമിത്തേരി ഉണ്ടാക്കണമെന്ന് നമുക്കു വളരെ ആഗ്രഹമുണ്ട്. എന്താ നിങ്ങൾക്കത് നിവൃത്തിച്ചുകൂടെ?

ശവങ്ങൾ, കുറുക്കന്മാരും മറ്റും മാന്തിയെടുത്ത് അലങ്കോലപ്പെടുത്താതിരിക്കുന്നതിന്. സാമാന്യം പൊക്കത്തിൽ ഒരു നല്ലമതിൽക്കെട്ടും ഉണ്ടായിരിക്കണം. അതിന്നാവശ്യമായ ചെങ്കല്ലെല്ലാം അവിടെനിന്നുതന്നെ വെട്ടിയെടുക്കാമെന്നാണ് നമ്മുടെ ഉദ്ദേശം. നിങ്ങൾക്കെന്തു തോന്നുന്നു?"

ഇത്രയും പറഞ്ഞ് അദ്ദേഹം സ്വസ്ഥാനത്തിരുന്നു. സദസ്യരാരും ഒന്നും ഉരിയാടുന്നില്ല. ഒരു വല്ലാത്ത മൗനം യോഗസ്ഥലത്തു പ്രകടമായി. തിരുമേനി വീണ്ടും എഴുന്നേറ്റുനിന്നു കല്പിച്ചു:

"പ്രിയരെ, എന്താണ് ഒരു അഭിപ്രായവും നിങ്ങൾ പുറത്തു വിടാത്തത്. മൗനം സമ്മതമെന്നു നാം കരുതുന്നു. ആ പണി ഏറ്റെടുത്തു നടത്തുവാൻ ആരാണ് വേണ്ടതെന്ന് നിങ്ങൾതന്നെ നിശ്ചയിക്കണം."

കനത്ത നിശ്ശബ്ദതതന്നെ വീണ്ടും സദസ്സിൽ അനുഭവപ്പെട്ടു. തിരുമേനി സൗമ്യമായി വീണ്ടും തുടർന്നു:

"മക്കളെ നിങ്ങളൊട്ടും അധൈര്യപ്പെടരുത്. ആർത്താറ്റുപള്ളി ഇത്രയും ഗംഭീരമായി പണി കഴിപ്പിച്ചത്, ഈ നാട്ടിൽ ജനിച്ചുവളർന്ന കാലംചെയ്ത അച്ചനാണെന്ന് നിങ്ങൾക്കെല്ലാവർക്കും അറിയാവുന്നതല്ലേ? (പഴയ സിമ്മനാരി സ്ഥാപകനായി പുലിക്കോട്ടിൽ മാർ യൗസേഫ് ദിവന്നാസ്യോസ്സിനെ കാലം ചെയ്ത അച്ചൻ എന്നാണ് ഇവിടങ്ങളിൽ എല്ലാവരും വിളിക്കുക.) ഈ ദേവാലയത്തിന്നനുയോജ്യമായി ഒരു ശവക്കോട്ട ഉണ്ടാകേണ്ടത് അത്യാവശ്യമല്ലോ? അതു നിങ്ങൾക്കെല്ലാം അനുഗ്രഹപ്രദവും അഭിമാനകരുമായിരിക്കും. സെമിത്തേരി ഇവിടെ ഉണ്ടാകുമെന്നതിന് ഒരു സംശയവുമില്ല. ഒരാൾ അതിന്നു കച്ചകെട്ടി പുറപ്പെടണമെന്നേയുള്ളു. സംസാരശക്തി കുറഞ്ഞ് കേവലം വിക്കനായ മോശക്ക് ഇസ്രായേൽ ജനത്തെ നയിക്കുവാനും, ആടിനെ മേച്ചിരുന്ന ദാവീദിന് രാജ്യം ഭരിക്കു




വാനുമുള്ള മഹാശക്തി യഹോവ നൽകിയത് നിങ്ങൾ വേദപുസ്തകത്തിൽ വായിച്ചിട്ടില്ലേ? അതുകൊണ്ട് ദൈവത്തിന്നു കഴിയാത്തത് യാതൊന്നുമില്ലെന്ന് നിങ്ങൾ മനസ്സിലാക്കണം."

ഇത്രയും ഉപദേശിച്ചുകൊണ്ടു തിരുമേനി വീണ്ടും ഇരുന്നു. അദ്ദേഹത്തിന്റെ മുഖപ്രകാശം തെല്ലൊന്നു മങ്ങിയതുപോലെ കാണപ്പെട്ടു. ഇടവകയിലെ പ്രമാണികളെല്ലാം തലകുനിച്ചിരുന്നതല്ലാതെ, ഒരനക്കവും ഉണ്ടായില്ല.

അതാ സദസ്സിന്റെ പടിഞ്ഞാറെ മൂലയിൽ ഒരു ചലനം. ഉദ്ദേശം അമ്പതു കഴിഞ്ഞ ഒരാൾ വിനയപുരസ്സരം എഴുന്നേറ്റുനിന്ന്, തിരുമേനിയുടെ നേരെ കൈകൂപ്പി. തൽക്ഷണം സദസ്യരുടെ ശ്രദ്ധയെല്ലാം അങ്ങോട്ടു കുതിച്ചു പാഞ്ഞു.

"ഇത്രയും വൻകാര്യം ഏറ്റെടുത്തു നടത്തുവാൻ പ്രാപ്തനായ ഒരു മഹാനെ കണ്ടാലും" എന്നൊരു പുച്ഛഭാവമാണ്, അവരുടെ മുഖത്തപ്പോൾ പ്രതിഫലിച്ചത്. തിരുമേനി അതു തികച്ചും മനസ്സിലാക്കിക്കൊണ്ട് കല്പിച്ചു.

"പ്രിയരെ, അണ്ണാരക്കണ്ണനും തന്നാലായത്" എന്ന് നിങ്ങൾ കേട്ടിട്ടില്ലേ? ആത്മാർത്ഥതയാണ് മനുഷ്യർക്കുണ്ടായിരിക്കേണ്ട ഒരു പ്രധാനഗുണം. ദരിദ്രനോ, ബലഹീനനോ അജ്ഞനോ, ആരെങ്കിലുമാകട്ടെ, ആത്മാർത്ഥതയോടെ പ്രവർത്തിക്കുന്നുണ്ടെങ്കിൽ ആ കാര്യം ശുഭമായി പര്യവസാനിക്കുകതന്നെ ചെയ്യും. "താൻ പാതി ദൈവം പാതി"യെന്നല്ലെ ചൊല്ല്. ഈ നിൽക്കുന്ന നമ്മുടെ പ്രിയപ്പെട്ട 'അയിപ്പ്' ഈ ശവക്കോട്ടപ്പണി ഏറ്റെടുത്തു ഭംഗിയായി നിവൃത്തിക്കുമെന്ന് നമുക്കുറപ്പുണ്ട്. അയിപ്പു! ഇങ്ങോട്ടു അടുത്തുവരൂ"

സദസ്യരുടെ പുച്ഛ മനോഭാവം സൂര്യതേജസ്സിൽ മൂടൽമഞ്ഞുപോലെ തൽക്ഷണം അപ്രത്യക്ഷമായി. തനിക്കും ഈ കാര്യം ഏറ്റെടുക്കാമായിരുന്നു എന്ന് സദസ്യരിൽ പലർക്കും അപ്പോൾ തോന്നാതിരുന്നില്ല. അയിപ്പുവിന്നു കടന്നുപോകാൻ സദസ്യർ വഴിമാറിക്കൊടുത്തു. ആ ഭക്തൻ തിരുമേനിയുടെ സന്നിധിയിൽചെന്ന് നിന്ന്, ശിരസ്സുകുനിച്ചും തൊണ്ടയിടറിയും കൊണ്ട് ഇപ്രകാരം ബോധിപ്പിച്ചു.

"പൊന്നുതിരുമേനി! ഈ വലിയ ശവക്കോട്ടപ്പണി നിവൃത്തിക്കുവാനുള്ള കഴിവോ, ശക്തിയോ, ബുദ്ധിയോ അടിയനില്ല. തിരുമേനിയുടെ കൽപ്പനക്ക് മറുപടി പറയുവാൻ ആരും ഇല്ലാഞ്ഞാൽ, അവിടത്തെ മനസ്സിന്ന് വേദന തോന്നുമല്ലൊ എന്നു മാത്രം കരുതി ഈ പാവപ്പെട്ട

അയിപ്പു എഴുന്നേറ്റു എന്നേയുള്ളു. അതിനുള്ള കഴിവുണ്ടാകുന്നതിന്ന് പൊന്നുതിരുമേനി തന്നെ അടിയനെ അനുഗ്രഹിക്കണേ!

അനന്തരം ആ ഭക്തൻ തിരുമേനിയുടെ കൈമുത്തുകയും, തിരുമേനി അയാളുടെ ശിരസ്സിൽ കൈവെച്ചു അനുഗ്രഹിക്കുകയും ചെയ്തു. ആ സമയത്ത് സങ്കടംകൊണ്ടോ, സങ്കോചംകൊണ്ടോ എന്തോ ആ വയസ്സന്റെ കണ്ണുകൾ നിറഞ്ഞൊഴുകി.

അധിക ദിവസങ്ങൾ കഴിയുന്നതിന്നുമുമ്പുതന്നെ, പരുമല കൊച്ചു തിരുമേനി ഈ ശവക്കോട്ടയുടെ ശിലാസ്ഥാപനകർമ്മം നിർവ്വഹിച്ചു. ഏതാനും വർഷങ്ങൾക്കുശേഷം അതിന്റെ കൂദാശാകർമ്മം നടത്തിയത്, അന്നത്തെ മലങ്കരമെത്രാപ്പോലീത്തായായിരുന്ന പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ്സ് ആയിരുന്നു.

ഈ മഹാസെമിത്തേരിയുടെ വിസ്തീർണ്ണം നാലര ഏക്കറാണ്. ഇത്രയും വലിയ ഒരു ശവക്കോട്ട മലങ്കരയിൽ നാളതുവരെ ഉണ്ടായിട്ടില്ലെന്നാണ് അറിവ്. അതിന്റെ നാലുവശത്തുമുള്ള മതിലുകൾക്ക് സ്ഥലത്തിന്റെ ഏറ്റിറക്കം അനുസരിച്ച്, പത്തും പന്ത്രണ്ടും അടി പൊക്കവും, മുന്നടി വണ്ണവുമുണ്ട്. ഉപരിതലം ആനപ്പുറം പോലെ ഇരുവശത്തേക്കും ചെരിവുള്ളതുമാണ്. മഴപെയ്യുമ്പോൾ വെള്ളം ഭിത്തിയിൽക്കൂടി ഒഴുകാതിരിക്കാൻ, മതിലിന്റെ മുകൾ ഭാഗത്തുനിന്ന് രണ്ടര അടി താഴെ ആനക്കഴുത്തും നിർമ്മിച്ചിട്ടുണ്ട്. പ്രസ്തുത ആനക്കഴുത്തിൽനിന്നു വെള്ളം ഇറ്റിറ്റു വീഴുന്നത്, നിലത്ത് ഭിത്തി വിട്ട് നാലംഗുലം അകലെയാണെന്നും, സൂക്ഷ്മാവലോകകന്മാർക്കു മനസ്സിലാക്കാം. ശിൽപകലാബോധത്തോടും അത്യധികം ബലവത്തായും പണികഴിഞ്ഞിട്ടുള്ള ആ മതിൽക്കെട്ടിന്ന്, ഉദ്ദേശം മുക്കാൽ ശതാബ്ദത്തെ പഴക്കമുണ്ടായിട്ടും, ഒരു കല്ലുപോലും അടർന്നു വീഴാനിടവന്നിട്ടില്ലെന്നു പറയുന്നതു, കേവലം പരമാർത്ഥം മാത്രമാണ്. അതിന്റെ പടിഞ്ഞാറു ഭാഗത്തെ ഭിത്തിയിൽ, ശിലാസ്ഥാപനം നിർവ്വഹിച്ച മാർ ഗ്രീഗോറിയോസ്സ് തിരുമേനിയുടെയും, പണികഴിപ്പിച്ച ശ്രീ ചെമ്മണ്ണൂർ അയിപ്പുവിന്റേയും പേരുകൾ വെണ്ണക്കല്ലിൽ കൊത്തിവെച്ചിട്ടുണ്ട്.

നാലുനാഴിക പുലരുന്നതിനു മുമ്പുതന്നെ അയിപ്പുചേട്ടൻ ശവക്കോട്ട പണിയുന്ന സ്ഥലത്തെത്തും. അപ്പോൾ രണ്ടുമൂന്നു കല്ലുവെട്ടുകാരും, ഒന്നു രണ്ടു കല്ലാശാരിമാരും അവിടെ ഹാജരുണ്ടായിരിക്കും. രണ്ടുനാഴിക പകൽവരെ ഇടതടവില്ലാതെ അവിടെ നടക്കുന്ന കഠിനാദ്ധ്വാനം വിസ്തരിക്കാൻ പ്രയാസമാണ്. കൂടു കെട്ടിയുണ്ടാക്കുന്ന തേനീച്ചകളുടെ സ്ഥിരോത്സാഹമാണ് അവിടെ കളിയാടുന്നത്.




സൂര്യനസ്തമിക്കുന്നതിന് അല്പം മുമ്പ്, അയിപ്പുചേട്ടനും പണിക്കാരും ഒരുമിച്ചു ആർത്താറ്റു നിന്ന് കുന്നംകുളത്തേക്കു പുറപ്പെടുകയായി. എന്തിനാണെന്നോ? അന്നത്തെ പണിക്കാർക്കു കൂലികൊടുക്കുവാനുള്ള പണം സ്വരൂപിക്കുവാൻ.

"ഞങ്ങൾക്കു ആവശ്യമുള്ള അപ്പം ഇന്നു ഞങ്ങൾക്കു തരണമെ" എന്നു ശ്രീയേശുക്രിസ്തു പഠിപ്പിച്ച പ്രാർത്ഥനപോലെ, അന്നന്നു കൂലിക്കാർക്കു കൊടുക്കുവാനുള്ള പണം അന്യരുടെ പണപ്പെട്ടിയിൽനിന്ന് അന്നന്ന് സംഭാവന ലഭിച്ചിട്ടുതന്നെ വേണം. ഹാ എന്തു സ്ഥിരോത്സാഹം! എന്തു സേവന സന്നദ്ധത!.

ആ കാലങ്ങളിൽ, ചെമ്മണ്ണിൽ കുളിച്ച ചെമ്മണ്ണൂർ അയിപ്പുചേട്ടനും ചെങ്കൽപ്പണിക്കാരും കുന്നംകുളം അങ്ങാടികളിൽ ഓരോ ഭാഗത്തായി എന്നും സന്ധ്യാസമയത്ത് മാറിമാറി സഞ്ചരിക്കുന്നതു കാണാം. അവിടങ്ങളിൽ അധിവസിക്കുന്ന എല്ലാവരും ധനവാനോ, ദരിദ്രനോ എന്ന ഭേദമില്ലാതെ, സ്ത്രീപുരുഷഭേദമില്ലാതെ ശവക്കോട്ടപ്പണിക്കു ആവുംവിധം കൈയയച്ചു സഹായിച്ചുവന്നു.

അങ്ങനെ ഉദാരമതികളായ ആർത്താറ്റും കുന്നംകുളം മഹാഇടവക ജനങ്ങളുടേയും, മറ്റു കനപ്പെട്ട സംഭാവനകൾകൊണ്ടും, ആത്മാർത്ഥമായ പ്രയത്നംമൂലമായും "മെല്ലെത്തിന്നാൽ മുള്ളും തിന്നാം" എന്ന ന്യായേന ഉയർന്നുവന്നതാണ് ആർത്താറ്റു പള്ളിയുടെ ശവക്കോട്ട പ്രസ്തുത സെമിത്തേരിയെപ്പറ്റി ഒരു കവി പാടി പാടിയതു നോക്കുക:

"പള്ളിക്കുപാന്തത്തിലുയർന്നകോട്ട-
കെട്ടിപ്പടുത്തുണ്ടൊരു വൻശ്മശാനം
പ്രേതങ്ങളാം കപ്പലുകൾക്കടുക്കാൻ
നിർമ്മിച്ച നൗകാശയമെന്ന പോലെ"

അഞ്ചാറു കൊല്ലത്തെ നിരന്തരവും നിസ്തന്ദ്രവുമായ പ്രയത്നം കൊണ്ടാണ് ഈ സെമിത്തേരിയുടെ പണി പൂർത്തിയായത്. അതിന്റെ പടിഞ്ഞാറു ഭാഗത്ത് ഒരു പടിപ്പുര മാളികയുണ്ട്. ആസ്രാമ്പിയുടെ കവാടത്തിൽക്കൂടെയാണ് ശവമഞ്ചം അകത്തു പ്രവേശിക്കുക.

ഈ സെമിത്തേരിയിൽ ശവമടക്കുന്ന സമ്പ്രദായത്തെപ്പറ്റി ഒരു ലഘുവിവരണം നൽകുന്നത് കൗതുപ്രദമായിരിക്കും. ആറടിനീളവും ഏഴടി ആഴവും രണ്ടടി വീതിയുമുള്ള ശവക്കല്ലറയാണ് സാധാരണയായി ഇവിടെ കുഴിക്കുക. കുഴിക്ക് അഞ്ചടി ആഴം ചെന്നാൽ, മൂന്നംഗുലം വീതിയുള്ള ഒരു പാമ്പിരി കുഴിയുടെ നീളത്തിലുള്ള രണ്ടു ഭാഗത്തുമുണ്ടാ

ക്കുന്നു. പിന്നീട് കുഴിയുടെ വീതി ഒന്നര അടിയും ആഴം രണ്ടടിയുമാണല്ലോ. ഈ കുഴിയിലാണ് മുകളിൽനിന്ന് നാലുപേർ സസൂക്ഷ്മം കയറിട്ടു പിടിച്ചാണു ശവമഞ്ചം ഇറക്കിവെക്കുക. അനന്തരം ഇരുപത്തൊന്ന് അംഗുലം നീളമുള്ള പതിനെട്ടു കല്ലുകൾക്കിടയിൽ പാമ്പീരിയുടെ മീതെ അടുപ്പിച്ചു നിരത്തിവെക്കുന്നു ആ കല്ലുകളിന്മേൽ മണ്ണ് നിറച്ചാണ് ശവക്കുഴി മൂടുന്നത്. ഇപ്രകാരം കല്ലു വെച്ചില്ലെങ്കിൽ കാലാന്തരത്തിൽ ശവം ദഹിക്കുമ്പോൾ, ശവപ്പൊലിയുടെ ഉപരിതലം ഇടിഞ്ഞും കുഴിഞ്ഞും പോകാനിടയുണ്ട്.

ശവക്കോട്ടക്കകത്ത് ഒന്ന്, പതിനൊന്ന്, ഇരുപത്തൊന്ന്, അമ്പത്തൊന്ന്, നൂറ്റൊന്ന് എന്നിങ്ങനെ അഞ്ചു സ്ഥാനവിഭാഗങ്ങളുണ്ട്. എല്ലാ സ്ഥാനങ്ങളും ഒന്നിനെത്തന്നെ അവലംബമാക്കിയിരിക്കുന്നതെന്തെന്ന് മനസ്സിലാകുന്നില്ല. പടിപ്പുരമാളികയുടെ സമീപത്തിൽ നിന്നാണ് ഒന്നാം സ്ഥാനം ആരംഭിക്കുന്നത്. അതിനെത്തുടർന്ന് മറ്റ് സ്ഥാനങ്ങൾ യഥാക്രമം സ്ഥിതി ചെയ്യുന്നു. നൂറ്റൊന്നിന്റെ സ്ഥലം ശവക്കോട്ടയുടെ കിഴക്കെ മതിലിന്റെ തൊട്ടടുത്താണ് കിടക്കുന്നത്. പട്ടക്കാരുടെയും ശെമ്മാശന്മാരുടെയും അവരുടെ പത്നിമാരുടെയും മൃതദേഹങ്ങളാണ്, അവിടെ സൗജന്യമായി അടക്കം ചെയ്യുക. എന്നാൽ ധനാഢ്യന്മാരുടെയും മറ്റും ശവങ്ങൾ അവിടെ അടക്കം ചെയ്തുകൂടെന്നില്ല. അതിന്ന് നല്ലതായ ഒരു തുക പള്ളിക്കു ശവക്കാണമായി കൊടുക്കേണ്ടി വരും. മാത്രമല്ല: ശവക്കല്ലറയുടെ സ്ഥിരാവകാശം ലഭിക്കണമെങ്കിൽ അതിന്നും ഒരു പ്രത്യേക സംഖ്യ പള്ളിക്കു നൽകേണ്ടതുണ്ട്.

ശവക്കോട്ടപ്പണി കഴിഞ്ഞ് അര നൂറ്റാണ്ടിനു ശേഷമാണ്, അതിന്റെ ഒത്ത നടുവിൽ കിഴക്കെ അറ്റത്തായി ഒരു ചെറിയ ദേവാലയം ശ്രീ കാക്കശ്ശേരി ഇട്ടിമാണിയുടെ അശ്രാന്തപരിശ്രമത്തിൽ പണി കഴിപ്പിച്ചത്. ഈ പള്ളിയുണ്ടാകുന്നതുവരെ, ശവസംസ്കാരശുശ്രൂഷ ആർത്താറ്റു പള്ളിയുടെ മുഖമണ്ഡപത്തിൽ വെച്ചായിരുന്നു നിർവ്വഹിച്ചിരുന്നത്. ഇപ്പോൾ ശവക്കോട്ടയിലെ ദേവാലയത്തിൽവെച്ചാണ് ശവസംസ്കാരകർമ്മങ്ങൾ നടത്തുന്നത്.

ഈ സെമിത്തേരി സ്ഥിതിചെയ്യുന്ന സ്ഥലം പുരാതനകാലത്ത് ആർത്താറ്റ് അങ്ങാടിയായിരുന്നു എന്നാണ് ഐതിഹ്യം. ഇവിടെ ശവക്കുഴി കുഴിക്കുമ്പോൾ അടുത്തടുത്ത് കിണറുകൾ കണ്ടിരുന്നത്, ഈ ഐതിഹ്യത്തെ കുടുതൽ സ്ഥിരപ്പെടുത്തുന്നുണ്ട്. ടിപ്പുവിന്റെ പടയോട്ടക്കാലത്ത്, ആർത്താറ്റു പള്ളിക്കു തീവെച്ച ഘട്ടത്തിൽ, അവിടെ താമസിച്ചിരുന്നവർ ഭയചകിതരായി പ്രാണരക്ഷാർത്ഥം സമീപപ്രദേശങ്ങളായ കുന്നംകുളം ചിറളയം മണക്കുളം മുതലായ സ്ഥലങ്ങളിലേയ്ക്ക് കുടിയേറിപ്പാർത്ത




തായിരിക്കാമെന്നാണ് സങ്കല്പം.

ഇനി ഈ മഹാ സെമിത്തേരിയിൽ ആദ്യമായി വന്നുചേരുവാൻ ഭാഗ്യമുണ്ടായ ആ വ്യക്തിയെപ്പറ്റി രണ്ടുകൂടി പറഞ്ഞുകൊണ്ട് ഈ ലേഖനമവസാനിപ്പിക്കാം.

വലിയ നോമ്പുകാലം! രാത്രിയുടെ അന്ത്യയാമം! ശുക്രമണിദീപമേന്തിക്കൊണ്ട്, പുലരിപ്പെൺകൊടി പൂർവ്വാന്തരീക്ഷത്തിലേക്കു കയറി വരുന്നതേയുള്ളു. പാതിയും ചലിയിൽ പൂഴ്ന്ന തലയോടുപോലെ ചന്ദ്രൻ ആകാശത്തിൽ വിളറി നിൽക്കുന്നുണ്ട്. മരം കോച്ചുന്ന തണുപ്പ്.

ണെം, ണെം, ണെം, ണെം, ണെം, ണെം എന്നൊരു ചേർങ്ങില നാദം അതാ കേൾക്കുന്നു. ശ്രുതിമധുരമായ ആ ശബ്ദം കുന്നംകുളം പഴയ പള്ളിയങ്കണത്തിൽ നിന്നാണ് പുറപ്പെടുന്നത്. അനന്തരം അത് കിഴക്കു ഭാഗത്തേക്ക് മന്ദം മന്ദം നീങ്ങുകയാണ്.

ചന്ദ്രന്റെ മങ്ങിയ വെള്ളിച്ചത്തിൽ ആ ചേങ്ങിലക്കാരൻ, ഒരു കിഴവനാണെന്നു മനസ്സിലാക്കാം. അറുപതിനോടടുത്ത പ്രായം. കറുത്തുമെലിഞ്ഞ് അരിവാള്പോലെ അകത്തേക്കു വളഞ്ഞ ദേഹം. കീറിമുഷിഞ്ഞ വസ്ത്രധാരണം. നരച്ചു വളർന്ന മീശകേശാദികൾ ഉഴവുചാൽ പോലെ ചുളിവീണ ആ മുഖത്തെ ഒട്ടുമുക്കാലും ആവരണം ചെയ്തിരുന്നു. വാതത്തിന്റെ ബാധയാലോ എന്തൊ വായിൽനിന്നു എപ്പോഴും വെള്ളമൊലിക്കുന്നുണ്ട്. ഒറ്റനോട്ടത്തിൽ ആ പ്രാകൃതൻ ഒരു ഭ്രാന്തനാണെന്ന് ആർക്കും തോന്നിപ്പോകും. അസമയത്തുള്ള ആ ചേങ്ങിലകൊട്ടി നടത്തം ആ സങ്കല്പത്തെ ഒന്നുകൂടി ഉറപ്പിക്കുകയും ചെയ്യും.

എന്തിനാണ് ആയാൾ ഈ പുലർവേളയിൽ ചേങ്ങില കൊട്ടി അങ്ങാടിതോറും നടക്കുന്നത്? ഇടക്കിടെ 'നൊക്കിരിച്ചോളേൻ' എന്നൊരു ആഹ്വാനവും. വലിയ നോമ്പാരംഭിച്ചിരിക്കുന്ന ആ കാലത്തിൽ, നിദ്രയിൽ മയങ്ങിക്കിടക്കുന്ന ഇടവകജനങ്ങളെ 'മയ്യലിന്റെ' നമസ്കാരത്തിന് വിളിച്ചുണർത്തുകയാണ് പാവപ്പെട്ട ആ മനുഷ്യൻ ചെയ്യുന്നത്. നോക്കണേ ആ സാധുവിന്റെ ഭക്തി പാരമ്യം.

ബാഹ്യാവലോകകന്മാർക്ക് ആയാൾ കേവലം അശുദ്ധനെന്നു തോന്നിയാലും, ആ ഹൃദയം പരിശുദ്ധിയുടെയും ദൈവഭക്തിയുടെയും ഉറവിടമായിരുന്നു. കണ്ടൻ കോരൻ ചാക്കു എന്ന പുതുക്രിസ്ത്യാനിയാണ് ആ വയസ്സൻ. കണ്ടൻ കോരൻ എന്നത്ര അയാളുടെ പഴയ പേര്. ക്രിസ്തുമാർഗ്ഗത്തിൽ ചേർന്നപ്പോൾ, ചാക്കു എന്ന പുതിയ പേരുംകൂടി ഉണ്ടായി എന്നുമാത്രം. യാതൊരു പ്രതിഫലേച്ഛയും കൂടാതെ, മഴയോ, കാറ്റോ, കൂരിരുട്ടോ ഭയപ്പെടാതെ, ആ ഭക്തൻ വലിയനോമ്പിൽ കൊല്ലംതോറും

തന്റെ നിസ്വാർത്ഥസേവനം അനുദിനം അനുഷ്ഠിച്ചുപോന്നു.

ശവക്കോട്ടയുടെ പണിപരിപൂർത്തിയിൽ എത്തിയ ഘട്ടത്തിലാണ് ആ നല്ലമനുഷ്യൻ ചരമഗതിയടഞ്ഞത്. അന്നന്നെ വികാരിമാരും ഇടവകജനങ്ങളും അയാളുടെ ശവംതന്നെയാണ് ശവക്കോട്ടയിൽ ആദ്യ മായി അടക്കം ചെയ്യേണ്ടതെന്ന് ഐകകണ്ഠേന അഭിപ്രായപ്പെട്ടതനു സരിച്ച്, ശവസംസ്കാരം അവിടെത്തന്നെ നിർവ്വഹിക്കപ്പെട്ടു. സ്വാർത്ഥത്യാഗിയും ഭക്തശിരോമണിയുമായ ആ പാവപ്പെട്ട മനുഷ്യന്റെ ശവകുടീരം. ശവക്കോട്ടയിൽ എവിടെയാണെന്ന് ഇപ്പോൾ തീർത്തു പറയു വാൻ സാധിക്കാതെ വന്നത് നിർഭാഗ്യകരമാണ്.

ഏതൊരു പുണ്യാത്മാവിന്റെ പ്രേരണയാലും, അനുഗ്രഹാശിസ്സുകളാ ലും, ആർത്താറ്റു പള്ളിക്കനുയോജ്യമായ ഒരു ശവക്കോട്ട നിർമ്മിക്കുവാ ൻ സംഗതിവന്നുവോ, അദ്ദേഹത്തിന്റെ-അതേ സെയിന്റ് ഗ്രീഗോറിയോ സിന്റെ സ്മരണ നിലനിർത്തുന്നതിന്. ഒരു കുരിശുപള്ളിയും, കലാ സമ്പന്നമായ ഒരു വലിയപള്ളിയും അദ്ദേഹത്തിന്റെ പാദസ്പർശത്താൽ പരിപാവനമാക്കപ്പെട്ട ആ പുണ്യഭൂമിയിൽത്തന്നെ പണിതുയർത്തുവാ ൻ സാദ്ധ്യമായതിൽ, ആർത്താറ്റ് കുന്നംകുളം മഹാഇടവക ജനങ്ങൾക്കു തികച്ചും അഭിമാനിക്കാം.

*(പഴമക്കാരിൽനിന്നുള്ള കേട്ടുകേൾവിയെ അവലംബമാക്കി എഴുതി യത്. 1968-ൽ പ്രസിദ്ധീകരിച്ച 'സെന്റ് ഗ്രീഗോറിയോസ് സോവനീറിൽ നിന്ന്').*



# മൃതനെ ഉയിർപ്പിച്ച പരുമല തിരുമേനി

## അഡ്വ. പി.സി. മാത്യു പുലിക്കോട്ടിൽ

പരിശുദ്ധന്മാർ അത്ഭുതങ്ങളെ പ്രവർത്തിച്ചതായി നമുക്ക് അറിവുണ്ടായിരിക്കും. ഒരു പക്ഷെ നേരിട്ടുള്ള അറിവോ, അല്ലെങ്കിൽ മാതാപിതാക്കളിൽനിന്നോ, ബന്ധുജനങ്ങളിൽനിന്നോ ലഭിച്ച അറിവായിരിക്കും. ഈ അടുത്തകാലത്ത് വാങ്ങിപ്പോയ മലങ്കരസഭയിലെ വിശുദ്ധന്മാരായ പാമ്പാടി തിരുമേനിയും, ഗീവർഗ്ഗീസ് ദ്വിതീയൻ ബാവായും അത്ഭുതങ്ങൾ പ്രവർത്തിച്ചതിന് ദൃക്സാക്ഷികളായവർ ഇന്നും നമ്മോടുകൂടെ ഉണ്ട്. കുന്നംകുളത്ത് പടർന്നുപിടിച്ച പ്ലേഗ് എന്ന മഹാമാരിയിൽനിന്ന് ജനങ്ങളെ രക്ഷിച്ച പാമ്പാടിത്തിരുമേനിയുടെ അപദാനങ്ങൾ ഭക്തിപൂർവ്വം സ്മരിക്കുന്ന ഭവനങ്ങൾ കുന്നംകുളത്ത് നിരവധിയാണ്. തിരുമേനിയുടെ ഛായാചിത്രം വീടുകളിൽ അലങ്കരിച്ച് വെച്ച് അവരുടെ ഭവനങ്ങളുടെ രക്ഷാകവചമായി തിരുമേനിയെ കണക്കാക്കി ആരാധിക്കുന്നവരും കുറവല്ല. ഗീവർഗ്ഗീസ് ദ്വിതീയൻ ബാവായെ സാക്ഷാൽ ദൈവത്തിന്റെ പ്രതിനിധിയായി കണക്കാക്കി ആ മഹാപുരോഹിതനെ ദൈവത്തെപ്പോലെ ആരാധിച്ചുവരുന്നവരും കുന്നംകുളത്തുണ്ട്. ബാവാ തിരുമനസ്സുകൊണ്ട് കുന്നംകുളം പഴയ പള്ളിയിൽ എഴുന്നള്ളി താമസിക്കുന്ന വേളയിൽ ഒരു രാത്രി പടിഞ്ഞാറെ അങ്ങാടിയിലെ വീടുകൾക്കു തീപിടിച്ചു. തീ ആളിക്കത്തി അടുത്ത വീടുകളിലേക്ക് പടർന്നു. ജനങ്ങൾ നിലവിളിച്ച് ഓടിവന്ന് ബാവായെ അർദ്ധരാത്രി വിവരം അറിയിച്ചു. ബാവാ സ്ലീബാ എടുത്ത് ഒരു നിമിഷം നെഞ്ചോട് ചേർത്തുവെച്ച് പ്രാർത്ഥിച്ചു. സ്ലീബാ ഉയർത്തി അഗ്നിയെ വിലക്കി. തീ അണഞ്ഞത് കണ്ട് ജനങ്ങൾ

വിസ്മയഭരിതരായി. ആ ദൈവികപുരുഷന്റെ മുമ്പിൽ നില്ക്കാൻ അപ്പോൾ ഭയം തോന്നിയതായി ചിലർ പറയുക ഉണ്ടായിട്ടുണ്ട്. ഇങ്ങനെ പല അത്ഭുതപ്രവർത്തികളും പരിശുദ്ധപിതാക്കന്മാർ ചെയ്തതായി അറിവുണ്ടെങ്കിലും മരിച്ച ഒരു ശിശുവിനെ ഉയിർപ്പിച്ചതായി പരുമല തിരുമേനിയെക്കുറിച്ച് മാത്രമെ കേട്ടിട്ടുള്ളു. ഒരു നൂറ്റാണ്ടിനും അപ്പുറത്ത് കുന്നംകുളം പട്ടണത്തിൽ വെച്ചുനടന്ന ആ മഹാത്ഭുതത്തിന്റെ ദിവ്യസ്മരണ ഒളിമങ്ങാതെ ഇന്നും ഭക്തജനഹൃദയങ്ങളിൽ ത്രസിച്ചു നിൽക്കുന്നു.

'എന്നെ വിളിച്ച് അപേക്ഷിക്കുന്ന പരിശുദ്ധന്റെ പ്രാർത്ഥന എനിക്ക് തള്ളിക്കളയുവാൻ കഴിയില്ല' എന്ന് ഒരിക്കൽകൂടി ലോകത്തിന് ബോദ്ധ്യപ്പെടുത്തുവാനായി സർവ്വശക്തനായ ദൈവംതമ്പുരാൻ തന്റെ അഭിഷിക്തനെക്കൊണ്ട് ആ അത്ഭുതപ്രവർത്തി നിവൃത്തിച്ചു. വിസ്മയജനകമായ ആ അത്ഭുത സംഭവത്തെക്കുറിച്ച് ഭാഗ്യസ്മരണീയനായ പ. ഗീവർഗ്ഗീസ് ദ്വിതീയൻ കാതോലിക്കാബാവാ കല്പിച്ചിട്ടുള്ളതെന്താണെന്ന് ശ്രദ്ധിക്കാം.

"പരിശുദ്ധന്മാരും, പുണ്യവാന്മാരും നിറഞ്ഞ സഭയാണ് നമ്മുടേത്. നമ്മുടെ കാലത്തുതന്നെ ജീവിച്ചിരുന്ന ഒരു മഹാപരിശുദ്ധനാണല്ലോ പരുമല തിരുമേനി. അദ്ദേഹം ജീവിച്ചിരുന്നപ്പോൾ തന്നെ അനേകം മഹാത്ഭുതങ്ങൾ ചെയ്തിട്ടുണ്ട്. അദ്ദേഹം മരിച്ച ഒരു ശിശുവിനെ ജീവിപ്പിക്കകൂടി ചെയ്തിട്ടുണ്ട് എന്ന സംഗതി നിങ്ങളിൽ അധികം പേർ അറിഞ്ഞിട്ടില്ലായിരിക്കാം. ഒരിക്കൽ തിരുമേനി കുന്നംകുളത്ത് എഴുന്നള്ളിയിരിക്കുമ്പോൾ അദ്ദേഹത്തിന്റെ മുമ്പിൽ ഒരു ശിശുവിനെ അതിന്റെ മാതാപിതാക്കൾ കിടത്തിയിട്ടുപോയി. അതു മരിച്ചുപോയിരുന്നു. തിരുമേനി ആ ശിശുവിന്റെ, സമീപം ചെന്നിരുന്ന് സ്ലീബാ അതിന്റെ മീതെ വച്ചു വളരെനേരം ഹൃദയം നൊന്ത് പ്രാർത്ഥിച്ചു. അത്ഭുതം. ആ കുട്ടി ഒന്ന് രണ്ട് തുമ്മി, കണ്ണു തുറന്നു; ശ്വാസോച്ഛ്വാസം ചെയ്തുതുടങ്ങി. അങ്ങനെ ജീവൻ വീണ്ടും പ്രാപിച്ചു. പുർണ്ണസുഖമുള്ളതായി തീർന്നു" (1954 ഫെബ്രുവരി 28-ാം തീയതി ഓർത്തഡോക്സ് തിയോളജിക്കൽ സെമ്മിനാരി വാർഷികസമ്മേളനത്തിൽ ചെയ്ത പ്രസംഗം. ഡോ. സാമുവേൽ ചന്ദനപ്പള്ളി. മലങ്കര സഭാപിതാക്കന്മാർ. പേജ് 300)

പ. ഗീവർഗ്ഗീസ് ദ്വിതീയൻ ബാവാ സെമിനാരി വാർഷികത്തിനു മാത്രമല്ല ഒന്നിൽക്കൂടുതൽ പ്രാവശ്യം കുന്നംകുളത്തുവെച്ചും ഇപ്രകാരം പ്രസംഗിക്കുക ഉണ്ടായിട്ടുണ്ട്. പ. ബാവാ കുന്നംകുളം പഴയപള്ളിപ്പറമ്പിൽ വെച്ച് കൂടിയ ഒരു മഹായോഗത്തിൽവെച്ച് പ്രസംഗിച്ചത് ഈ ലേഖകൻ വ്യക്തമായി ഓർക്കുന്നു. അന്ന് പ്രസംഗിച്ചപ്പോൾ തിരുമനസ്സുകൊണ്ട്




മേൽപറഞ്ഞ സംഭവത്തിന് ദൃക്സാക്ഷിയായിരുന്നു എന്നാണ് കല്പിച്ചത്.

പ. ബാവാ തിരുമനസ്സുകൊണ്ട് മേൽപറഞ്ഞ പ്രസംഗം ചെയ്യുന്ന കാലത്ത് ഈ എഴുത്തുകാരൻ ഒരു കോളേജ് വിദ്യാർത്ഥി ആയിരുന്നു. സഭാകാര്യങ്ങളെക്കുറിച്ചെല്ലാം വലിയ പിടിപാടൊന്നും ഉണ്ടായിരുന്നില്ല. വർഷങ്ങൾ ഇപ്പോൾ അനവധി കഴിഞ്ഞിരിക്കുന്നു. കുറച്ചുകൊല്ലങ്ങൾക്കു മുമ്പ് പരുമല തിരുമേനി ഉയിർപ്പിച്ച ശിശുവിനെ സംബന്ധിച്ച് കൂടുതൽ വിവരങ്ങൾ ശേഖരിക്കണമെന്ന് തോന്നി. ആ സംഭവത്തെക്കുറിച്ച് അന്വേഷിക്കാൻ തുടങ്ങി. ആ അത്ഭുതസംഭവത്തെക്കുറിച്ച് നേരിട്ട് അറിയാവുന്ന തലമുറ അപ്പോഴേക്കും കാലയവനികക്കുള്ളിൽ മറഞ്ഞു കഴിഞ്ഞിരുന്നു. ആ കാലത്ത് ആർത്താറ്റ്-കുന്നംകുളം മഹാ ഇടവകയിൽ സേവനം അനുഷ്ടിച്ചിരുന്ന വൈദികരും ദിവംഗതരായി കാലമേറെ കഴിഞ്ഞിരുന്നു. കുന്നംകുളത്തെ പ്രായാധിക്യം ചെന്ന വ്യക്തികളെ കണ്ട് വിവരങ്ങൾ തിരക്കി. കാരണവന്മാർ പറഞ്ഞുകേട്ട അറിവെ അവർക്കുള്ളു.വിസ്മൃതിയുടെ മാറാല തട്ടിനീക്കി അവരിൽ ചിലർ പറഞ്ഞ വിവരങ്ങൾ താഴെ കൊടുക്കുന്നു.

കുന്നംകുളം തെക്കെ അങ്ങാടിയിൽ താമസിച്ചിരുന്ന മണ്ടൂമ്പാൽ വറീത് എന്ന ആളുടെ ഒരു വയസ്സ് പ്രായമുള്ള ആൺകുഞ്ഞിനെയായിരുന്നു പരുമല തിരുമേനിയുടെ മുമ്പിൽ കൊണ്ടുചെന്ന് കിടത്തിയത്. അസുഖം ബാധിച്ച് ചികിത്സയിലായിരുന്ന കുട്ടി വെളുപ്പിന് മരിച്ചുപോയി. പരുമല തിരുമേനിയെ ദൈവമായി കണക്കാക്കിയിരുന്ന വറീത് കുട്ടിയുടെ മൃതശരീരം, പഴയ പള്ളിയിൽ എഴുന്നള്ളി താമസിച്ചുവന്നിരുന്ന പരുമല തിരുമേനിയുടെ സമീപത്തേക്ക് കൊണ്ടുപോകുന്നു എന്ന് അറിഞ്ഞ് വീട്ടുകാരം അയൽവാസികളും തടസ്സം പറഞ്ഞു. അതൊന്നും വകവെക്കാതെ ആ വിശ്വാസി കുഞ്ഞിനെ ഒരു തുണിയിൽ പൊതിഞ്ഞെടുത്ത് ഭാര്യയെയും വിളിച്ച് അധികം അകലെയല്ലാത്ത പഴയ പള്ളിയിലേക്ക് കടന്നു. പഴയ പള്ളിയുടെ താഴത്തെ നിലയിലെ തെക്കെ മുറിയിലായിരുന്നു പരുമല തിരുമേനി താമസിച്ചിരുന്നത്. മുറിയുടെ വാതിലിനു നേരെ വരാന്തയിൽ കുഞ്ഞിനെ കിടത്തി മുഖം വെളിയിൽ കാണാൻപാകത്തിൽ അതിനെ പുതപ്പിച്ചിരുന്ന തുണിമാറ്റി വെച്ചു. വാതിൽക്കലേക്ക് വന്ന തിരുമനസ്സിനോട് നെഞ്ചത്തടിച്ച് നിലവിളിച്ചുകൊണ്ട് സങ്കടം അറിയിച്ച് വറീതും ഭാര്യയും പിൻവാങ്ങി. അവിവേകം കാണിച്ചതിന് തിരുമേനി ശാസിക്കുമെന്നും, കുഞ്ഞിനെ ക്ഷണംകൊണ്ടു പൊയ്ക്കൊള്ളാൻ കല്പിക്കുമെന്നും ഭയന്നാണ് രണ്ടുപേരും വേഗം സ്ഥലംവിട്ടത്. പിന്നെ പ. ബാവാ തിരുമേനി പ്രസംഗത്തിൽ പറഞ്ഞപോലെതന്നെ നടന്നു.

കൂടുതൽ അന്വേഷണവും, പഠനവും അർഹിക്കുന്ന ഒരു സംഭവമാണ് പരുമല തിരുമേനിയുടെ ഈ അത്ഭുതപ്രവൃത്തി. കുന്നംകുളത്തെ പള്ളികളുടെ ചരിത്രപുസ്തകങ്ങൾ തപ്പിയതിൽ ഇതിനെക്കുറിച്ചൊന്നും പറഞ്ഞു കാണുന്നില്ല. ചരിത്രവസ്തുതകൾ രേഖപ്പെടുത്തി വെക്കുന്ന സമ്പ്രദായം പൊതുവെ നമുക്ക് ഇല്ലല്ലൊ! പഴയ പള്ളിപ്പാട്ടുകളിലോ, പ്രസിദ്ധീകരണങ്ങളിലോ സൂചന ഒന്നുമില്ല. ഡോ. സാമുവൽ ചന്ദനപ്പള്ളിയുടെ മലങ്കര സഭാപിതാക്കൻ മാർ എന്ന ഗ്രന്ഥത്തിൽ ഈ വിവരം രേഖപ്പെടുത്തിയിട്ടില്ലായിരുന്നുവെങ്കിൽ ഇതും വിസ്മൃതിയിൽപെട്ടുപോയേനേ. കുന്നംകുളത്തെ സഭാചരിത്രത്തിലാണ് ഈ വിവരം രേഖപ്പെടുത്തി വെക്കേണ്ടിയിരുന്നത്. അതു ചെയ്യാതിരുന്നത് ഒരു വീഴ്ചതന്നയാണെന്ന് സമ്മതിച്ചേ തീരു. 'ആർത്താറ്റ് പടിയോല' പോലും നഷ്ടപ്പെടുത്തിയ ഒരു ജനസമൂഹത്തെ പരുമല തിരുമേനി കുന്നംകുളത്തുവെച്ച് ചെയ്ത അത്ഭുതപ്രവൃത്തി രേഖപ്പെടുത്തി വെക്കാത്തതിന്റെ പേരിൽ കുറ്റം പറയാമോ? ഗവേഷണവിദ്യാർത്ഥികൾ ഇതൊരു പഠനവിഷയമാക്കി കണക്കാക്കി കൂടുതൽ വിവരങ്ങൾ ശേഖരിക്കാൻ ശ്രമിക്കേണ്ടതാണ്. ഈ ലേഖകന്റെ പരിമിതമായ കഴിവ് ഉപയോഗിച്ച് ചില അന്വേഷണങ്ങൾ നടത്തിയതിൽ ആ കുടുംബം താമസിച്ചിരുന്ന തെക്കെ അങ്ങാടിയിലെ വീട് ഏതാണ്ട് കണ്ടുപിടിക്കാൻ കഴിഞ്ഞു. മണ്ടുംമ്പാൽ വറീതിന്റെ കുടുംബം പിന്നീട് അവിടെനിന്ന് താമസം മാറ്റിയെന്നും ഇപ്പോൾ പിൻതലമുറക്കാർ എവിടെയാണെന്ന് അറിയുന്നില്ലെന്നും അറിഞ്ഞു. വിപുലമായ തോതിൽ അന്വേഷണം നടത്തിയാൽ ഒരു പക്ഷെ അവരെക്കുറിച്ച് കൂടുതൽ വിവരങ്ങൾ കിട്ടിയെന്നു വരും.

അന്വേഷണം മറ്റൊരു വഴിയിൽകൂടിയും നടത്തണം. പരുമല തിരുമേനിയുടെ ഡയറി പരിശോധിച്ചാൽ ഒരു പക്ഷെ അദ്ദേഹം ഈ കാര്യം ഡയറിയിൽ നോട്ട് ചെയ്തിരിക്കാൻ ഇടയുണ്ട്. അതുപോലെ പ. ഗീവർഗ്ഗീസ് ദ്വിതീയൻ ബാവായുടെ ഡയറിയിലും ഈ കാര്യം രേഖപ്പെടുത്തിക്കാണാൻ വഴിയുണ്ട്. അദ്ദേഹം ഇതിന് ദൃക്സാക്ഷിയായിരുന്നു എന്നാണല്ലൊ പറയുന്നത്.



# ഓർത്തഡോക്സ് സഭയും പരിശുദ്ധന്മാരും

ഫാ. റ്റി.ജെ. ജോഷ്വ

പരിശുദ്ധ സഭയുടെ ഒരു സംജ്ഞ പരിശുദ്ധന്മാരുടെ സമൂഹം എന്നാണ്. ക്രിസ്തീയസഭയുടെ നിഴലായിരുന്ന യിസ്രായേലിന് ഈ നാമം നല്കപ്പെട്ടിരുന്നതായി പഴയനിയമം സാക്ഷിക്കുന്നു. “നിങ്ങൾ എനിക്കു ഒരു പുരോഹിതരാജത്വവും വിശുദ്ധജനവും ആകും” (പുറ. 19:6) “സഭ ഒട്ടൊഴിയാതെ എല്ലാവരും വിശുദ്ധരാകുന്നു.” (സംഖ്യ. 16:3) “അവരെ വിശുദ്ധജനമെന്നും യഹോവയുടെ വിമുക്തരെന്നും വിളിക്കും.” (യെശ. 62:12) പുതിയ യിസ്രായേലാകുന്ന ക്രിസ്തീയസഭയെ വിശുദ്ധ ജനമെന്ന് പുതിയ നിയമത്തിൽ വിശേഷിപ്പിച്ചിരിക്കുന്നു. (1 പത്രോ. 2:9) പൗലോസ് ശ്ലീഹായുടെ കത്തുകളിൽ ക്രിസ്തീയ വിശ്വാസികളെ പൊതുവായി സംബോധന ചെയ്തിരിക്കുന്നത് “വിശുദ്ധർ” എന്നാണ് (1 കൊരി. 1:4, എഫേ. 1:1).

## 1. വിശുദ്ധർ എന്നതിന്റെ അർത്ഥം

സൈന്യങ്ങളുടെ ദൈവമായ യഹോവ “പരിശുദ്ധൻ” എന്നു സ്തുതിക്കപ്പെടുന്നു. അവിടെ ഉപയോഗിച്ചിട്ടുള്ള “കാദോഷ്” എന്ന എബ്രായ പദത്തിന്റെ അർത്ഥം സാമാന്യമായതിൽനിന്നു ഭിന്നവും വ്യതിരിക്തവുമെന്നാണ്. (ഇതിനു സമാനമായ സുറിയാനി പദം “കാദീശ്” എന്നാകുന്നു) ദൈവം മറ്റെല്ലാവരിൽനിന്നും, മറ്റെല്ലാറ്റിൽനിന്നും വിഭിന്നനും വ്യതിരിക്തനുമാണ്. അതാണ് ദൈവം പരിശുദ്ധൻ എന്നു പറയുമ്പോൾ അർത്ഥമാക്കുന്നത്. അവിടുന്ന് എല്ലാറ്റിൽനിന്നും വേർതിരിഞ്ഞ് എല്ലാറ്റിനും അതീതനായി സ്ഥിതിചെയ്യുന്നു. അതുകൊണ്ട് ദൈവസന്നിധിയിൽ നില്ക്കുന്ന സെറാഫുകൾ “സൈന്യങ്ങളുടെ യഹോവ പരിശുദ്ധൻ, പരിശുദ്ധൻ,




പരിശുദ്ധൻ" (യെശ. 6:3) എന്ന് അനവരതം പ്രകീർത്തിക്കുന്നു.

ദൈവം പരിശുദ്ധനാകയാൽ ആ ദൈവത്തിനുവേണ്ടി വേർതിരിക്ക പ്പെട്ട് സമർപ്പിക്കപ്പെടുന്ന വ്യക്തികളും സമൂഹവും വിശുദ്ധരാകുന്നു. അങ്ങനെയാണ് യിസ്രായേൽ വിശുദ്ധജനമായത്. അതേ അടിസ്ഥാന ത്തിലാണ് ക്രിസ്തീയ വിശ്വാസികളും വിശുദ്ധരെന്നു വിളിക്കപ്പെടുന്ന ത്. പുതിയനിയമകാലത്ത് സഭയിലെ അംഗങ്ങളെ മുഴുവനായി സംബോ ധന ചെയ്തിരുന്നത് "വിശുദ്ധന്മാർ" എന്നായിരുന്നു. (അ.പ്ര. 9:13) അവ രെല്ലാം പുണ്യപൂർണ്ണത പ്രാപിച്ചവരെന്നോ ധാർമ്മികമായ ഔന്നത്യ ത്തിൽ തികഞ്ഞവരെന്നോ അർത്ഥമാക്കിയിരുന്നില്ല. അവർ ദൈവത്താൽ വിളിച്ചു വേർതിരിക്കപ്പെട്ടവരും ദൈവത്തിനായി സമർപ്പിക്കപ്പെട്ടവരുമാ ണെന്നു മാത്രമേ വിവക്ഷയുള്ളു.

നാമിതുവരെ കണ്ടത് ദൈവം മാത്രം പരിശുദ്ധനെന്നാണ്. (കുർബാ നയിൽ വിശ്വാസികൾ പ്രതിവാക്യമായി പറയുന്നു: "പരിശുദ്ധനായ ഏക പിതാവും പരിശുദ്ധനായ ഏകപുത്രനും, പരിശുദ്ധനായ ഏകറൂഹായും മാത്രം പരിശുദ്ധനാകുന്നു") ആ ദൈവത്തോട് ബന്ധപ്പെട്ട് ആ ദൈവ ത്തിനായി സമർപ്പിക്കപ്പെടുന്നവരും വിശുദ്ധരെന്ന സംജ്ഞയ്ക്ക് അർഹ രാകുന്നു എന്നാണ്.

## 2. ചിലരെ "പരിശുദ്ധന്മാരെന്നു" വേർതിരിച്ചു പരിഗണിക്കുന്ന പതിവ് എങ്ങനെ ഉണ്ടായി?

ഈ ചോദ്യം സ്വാഭാവികമായി ഉയരുന്ന ഒന്നാണ്. നവീകരണവിശ്വാ സികൾ ഇതു ശക്തമായി ഉന്നയിക്കുകയും ചെയ്യുന്നു. ഇവിടെ ചരിത്രപ രമായ അന്വേഷണമാണ് വേണ്ടത്. ആദിമനൂറ്റാണ്ടുകളിൽ ക്രിസ്തീയ സഭയ്ക്ക് രൂക്ഷമായ മതപീഡനം നേരിടേണ്ടിവന്നു. അന്ന് അനേകം സ്ത്രീപുരുഷന്മാർ വിശ്വാസത്തിനുവേണ്ടി വീറോടെ പോരാടി വീരച രമം വരിക്കുകയുണ്ടായി. അങ്ങനെ രക്തസാക്ഷിചരമം അടഞ്ഞവരെ പ്രത്യേകം ആദരിക്കുകയും അവരുടെ ചരമവാർഷികം ബഹുമതിപൂർവം ആചരിക്കുകയും ചെയ്യുന്ന പതിവുണ്ടായി. ഇക്കാര്യത്തെപ്പറ്റി സഭാപി താക്കന്മാരുടെ രചനകൾ സാക്ഷിക്കുന്നു. മശിഹായ്ക്കുവേണ്ടി ജീവൻ ത്യജിച്ച്, അവിടുത്തെ നിത്യജീവനിൽ ഭാഗഭാക്കുകളായ മഹൽവ്യക്തി കളുടെ ഓർമ്മ കൃതജ്ഞതയോടും സന്തോഷത്തോടും സഭ ആചരിച്ചു.

രക്തസാക്ഷികളെ മാത്രമല്ല, രക്തസാക്ഷിത്വം വരിച്ചില്ലെങ്കിലും മശി ഹായ്ക്കുവേണ്ടി പീഡയനുഭവിച്ച മറ്റു വിശ്വാസപ്രഘോഷകരെയും, രക്ത

സാക്ഷിത്വത്തിന്റെ ചൈതന്യത്തോടെ താപസജീവിതം നയിച്ച് കടന്നുപോയ ധന്യാത്മാക്കളെയും മേൽപ്പറഞ്ഞ പ്രകാരം അനുസ്മരിക്കപ്പെടുന്നവരുടെ ഗണത്തിൽ ഉൾപ്പെടുത്തി. ഏതാണ്ട് മൂന്നാം നൂറ്റാണ്ടുമുതൽ ഇപ്രകാരം രക്തസാക്ഷികളെയും, പീഡയനുഭവിച്ച വിശ്വാസപ്രഘോഷകരെയും നിഷ്ഠാപൂർവം താപസജീവിതം നയിച്ചവരെയും സമാദരിക്കുവാനും അനുസ്മരിക്കുവാനും തുടങ്ങി. എന്നാൽ അവരെ "പരിശുദ്ധന്മാരെന്നു" പ്രഖ്യാപിക്കുന്ന ഔപചാരിക പ്രക്രിയകളൊന്നും ഉണ്ടായിരുന്നില്ല. എങ്കിലും വിശ്വാസികൾ അവരുടെ മദ്ധ്യസ്ഥത അപേക്ഷിക്കുന്നതായി ചരിത്രസാക്ഷ്യമുണ്ട്.

റോമൻ കത്തോലിക്കാസഭയിലാണ് പരിശുദ്ധന്മാരായി പ്രഖ്യാപിക്കുന്ന പ്രക്രിയ ആരംഭിച്ചത്. അതുതന്നെ പത്താം നൂറ്റാണ്ടിനുശേഷം മാത്രം. ഇത്തരത്തിലുള്ള പ്രഥമ സംഭവം എ.ഡി. 973-ൽ ഔഗ്സ്ബുർഗിലെ മെത്രാനായിരുന്ന ഉഡാൽറിക്കൂസിനെ പതിനഞ്ചാം ജോൺ മാർപ്പാപ്പ, പരിശുദ്ധനായി പ്രഖ്യാപിച്ചതാണ്. ഈ കാലഘട്ടംമുതൽ വിശുദ്ധപദപ്രഖ്യാപനപ്രക്രിയ കുറെക്കൂടി വ്യവസ്ഥാപിതമായി. അതിനു പ്രത്യേക മാനദണ്ഡങ്ങളും നടപടിക്രമങ്ങളും നിർവചിക്കപ്പെട്ടു. ആ നടപടികൾ കൈകാര്യം ചെയ്യുന്നതിനായി പ്രത്യേക സമിതി പ്രവർത്തിക്കുന്നു. ആ നടപടികളെപ്പറ്റിയൊന്നും ഇവിടെ ചർച്ച ചെയ്യേണ്ട ആവശ്യമില്ല.

ഓർത്തഡോക്സ് സഭാപാരമ്പര്യത്തിൽ ഇപ്രകാരമുള്ള ഔദ്യോഗിക പ്രഖ്യാപന പ്രക്രിയകൾ അജ്ഞാതമായിരുന്നു. എന്നാൽ ആരാധനാക്രമങ്ങളിൽ ഓർക്കപ്പെടുന്ന പുണ്യാത്മാക്കൾ ഉണ്ടായിരുന്നു. അവരുടെ മദ്ധ്യസ്ഥതയിൽ വിശ്വാസികൾ ആശ്രയിക്കയും ചെയ്തിരുന്നു. അങ്ങനെയുള്ള നാലു ഗണങ്ങളാണുള്ളത്. 1. ശ്ലീഹന്മാർ. അവരെപ്പോഴും അനുസ്മരിക്കപ്പെട്ടു. 2. രക്തസാക്ഷികളായ സഹദേന്മാർ. 3. കഠിനപീഡകൾ നേരിടേണ്ടിവന്നിട്ടും സത്യവിശ്വാസത്തിൽ ഉറച്ചുനിന്ന മൗദ്യാനന്മാർ. 4. അത്ഭുതസിദ്ധികൊണ്ടും ജീവിതവിശുദ്ധികൊണ്ടും തപോനിഷ്ഠകൾകൊണ്ടും പുണ്യവാന്മാരായി അംഗീകരിച്ചിട്ടുള്ള പരിശുദ്ധന്മാർ. പരിശുദ്ധന്മാരായി അംഗീകരിക്കുന്നതിന് നടപടിക്രമങ്ങളോ സഭയുടെ ഔദ്യോഗികപ്രഖ്യാപനങ്ങളോ ഒന്നും ആവശ്യമുള്ളതായി ഓർത്തഡോക്സ് സഭകൾ ചിന്തിച്ചിരുന്നില്ല. വിശ്വാസികളുടെ സാക്ഷ്യവും അംഗീകരണവുമാണ് പ്രധാനം. അവരുടെ അനുഭവത്തിലും വീക്ഷണത്തിലും ചിലരെ പരിശുദ്ധന്മാരായി അവർ അംഗീകരിച്ചു. ആദ്യം അതു പ്രാദേശികതലത്തിൽ മാത്രമായിരുന്നു. പിന്നീട് സാർവ്വത്രിക സമ്മിതി ലഭിക്കുകയാണുണ്ടായത്.



റോമ്മാസഭയുടെ സ്വാധീനത്താലും, ആ സഭാനടപടിയെ അനുകരിച്ചും റഷ്യൻ ഓർത്തഡോക്സ് സഭയിൽ പത്തൊൻപതാം നൂറ്റാണ്ടു മുതൽ പലരെയും "പരിശുദ്ധന്മാരായി" പ്രഖ്യാപിക്കുന്ന പതിവു കടന്നുവന്നു. പക്ഷേ കത്തോലിക്കാസഭയിലേതുപോലുള്ള വ്യാമിശ്രങ്ങളായ നടപടി ക്രമങ്ങൾ അവിടെയില്ല. സുറിയാനി സഭാപാരമ്പര്യത്തിൽ മേൽ പറഞ്ഞ തരത്തിലുള്ള നടപടിക്രമങ്ങൾ ഒന്നും ഉണ്ടായിരുന്നതായി അറിവില്ല. ഇരുപതാം നൂറ്റാണ്ടുവരെ മലങ്കരയിലും ഉണ്ടായിരുന്നില്ല. പരുമല കബറടങ്ങിയിരുന്ന മാർ ഗ്രീഗോറിയോസിനെ 1947-ൽ പരിശുദ്ധനായി പ്രഖ്യാപിച്ച ഒരു സംഭവം മാത്രമേ മലങ്കരയിൽ നടന്നിട്ടുള്ളു. മറ്റു ചില സഭാപിതാക്കന്മാരെ പരിശുദ്ധന്മാരായി പ്രഖ്യാപിക്കണമെന്ന ആവശ്യമുയർന്നപ്പോൾ അങ്ങനെ പ്രഖ്യാപിക്കുന്നതിനു ചില നടപടിക്രമങ്ങൾ ക്രോഡീകരിക്കുകയുണ്ടായി. ജീവിതവിശുദ്ധിയിലും സുകൃതജീവിതത്തിലും ഔൽക്കൃഷ്ട്യം പ്രാപിച്ചവരായിരിക്കണം. അവർ ജീവിച്ചിരുന്നപ്പോഴുള്ള മഹത്വത്തെയും മരണാനന്തരം അവരുടെ മദ്ധ്യസ്ഥത മുഖാന്തരം ലഭിക്കുന്ന അത്ഭുതകരങ്ങളായ അനുഭവങ്ങളെയും കണക്കിലെടുക്കുന്നു.

## 3. പരിശുദ്ധന്മാരോടുള്ള മദ്ധ്യസ്ഥത

മൺമറഞ്ഞ പുണ്യചരിതരെ അനുസ്മരിക്കുകയും അവരുടെ ജീവിതമാതൃക പിന്തുടരുവാൻ വിശ്വാസികൾ പരിശ്രമിക്കുകയും ചെയ്യുന്നു. ഈ പതിവ് യിസ്രായേല്യസഭയിലുണ്ടായിരുന്നു. അതാണ് ക്രിസ്തീയ സഭയിലേക്കും കൈമാറിവന്നത്. എബ്രായലേഖനം പതിനൊന്നാം അദ്ധ്യായത്തിൽ ധീരമായി വിശ്വാസജീവിതം നയിച്ച വീരനായകരെ ഓർക്കുന്നു.

അവരെ ഓർക്കുന്നതോടൊപ്പം അവരുടെ മദ്ധ്യസ്ഥത അപേക്ഷിക്കുകയും ചെയ്യുന്ന പതിവിനെപ്പറ്റി ഓറിഗാൻ (എ.ഡി. 185-254) പരാമർശിക്കുന്നു. രക്തസാക്ഷികളുടെ കബറിടങ്ങളോടു ചേർന്ന് ദൈവാലയങ്ങൾ പണിയുന്ന രീതി ആദിമസഭയിലുണ്ടായിരുന്നു.

പരിശുദ്ധന്മാരുടെ ഗണത്തിൽ വിശുദ്ധ കന്യകമറിയാമിനു പ്രത്യേകമായ സ്ഥാനമുണ്ട്. എപ്പോഴും ആദ്യമായി മാതാവിനെയാണ് അനുസ്മരിക്കുന്നത്. "ഇതു മുതൽ സകല തലമുറകളും എന്നെ ഭാഗ്യവതി എന്നു വാഴ്ത്തും" എന്നുള്ള പ്രവചനത്തിന്റെ പൂർത്തീകരണമാണ്. മാതാവിന്റെ ഔന്നത്യത്തിനു കാരണം അവളുടെ സ്വഭാവമഹിമമാത്രമല്ല, ക്രിസ്തുവിന്റെ രക്ഷണീയ കർമ്മത്തിൽ മറ്റാരെയുംകാൾ സഹകരിച്ചത് പരിശുദ്ധ കന്യകമറിയാമാണ്. അതിനാൽത്തന്നെ അവൾ നമ്മുടെ പ്രത്യേക ആദ

രവിനർഹയാകുന്നു. അവളുടെ മദ്ധ്യസ്ഥതയ്ക്ക് നാം പ്രഥമപരിഗണന കല്പിക്കുന്നു.

പാശ്ചാത്യസഭകളിൽ പ്രചുര പ്രചാരമുള്ള അപ്പോസ്തോല വിശ്വാസ പ്രമാണത്തിൽ, "വിശുദ്ധന്മാരോടുള്ള സംസർഗ്ഗത്തിൽ ഞാൻ വിശ്വസിക്കുന്നു" (I believe in the communion of Saints) എന്ന് ഏറ്റു ചൊല്ലാറുണ്ട്. എങ്കിലും ജീവിതാനുഭവത്തിൽ അതു കൈവരുത്താറില്ല. ചിലർ അതിനെ "ജീവനുള്ള വിശ്വാസികളുമായി പുലർത്തുന്ന കൂട്ടായ്മയായി" വ്യാഖ്യാനിക്കാറുണ്ട്. ഓർത്തഡോക്സ് സഭകളിൽ, ആരാധന എന്നു പറയുന്നത് വാങ്ങിപ്പോയ വിശുദ്ധന്മാരോട് ഒരുമിച്ചു നടത്തുന്നതാണ്. വിശുദ്ധന്മാരുടെ സംസർഗ്ഗം പൂർത്തീകരിക്കുന്ന രണ്ടു ഘടകങ്ങളാണ് അവർക്കുവേണ്ടിയുള്ള പ്രാർത്ഥനയും, അവരുടെ മദ്ധ്യസ്ഥതയും.

ജീവിച്ചിരിക്കുന്നവർക്കുവേണ്ടി അന്യോന്യം മദ്ധ്യസ്ഥ പ്രാർത്ഥന നടത്തുന്നതിനെ ആരും ചോദ്യം ചെയ്യുന്നില്ല. അങ്ങനെ ചെയ്യേണ്ടത് ഒരു ക്രിസ്തീയ ധർമ്മമായി പഠിപ്പിക്കുകയും ചെയ്യുന്നു. വാങ്ങിപ്പോയവർ നമുക്കുവേണ്ടി അപേക്ഷിക്കുമെന്നുള്ള വസ്തുത നവീകരണ സഭക്കാർ വിസ്മരിക്കുന്നു. "ഞങ്ങൾക്കു വേണ്ടി പ്രാർത്ഥിക്കണമേ" എന്നപേക്ഷിക്കുന്നതുതന്നെ വേദവിപരീതമായി അവർ കരുതുന്നു. എന്നാൽ വാങ്ങിപ്പോയ പിതാക്കന്മാർ സജീവരാണെന്നും അവർ അഹോരാത്രം, അവിശ്രാന്തം ദൈവത്തെ ആരാധിച്ചുകൊണ്ടിരിക്കുന്നു എന്നും വെളിപാടു പുസ്തകം സാക്ഷിക്കുന്നു (7:14–15).

പരിശുദ്ധന്മാരോടുള്ള മദ്ധ്യസ്ഥ പ്രാർത്ഥനയ്ക്ക് എതിരായി ഉന്നയിക്കുന്ന പ്രധാന വാദം, പൗലോസിന്റെ ഒരു വാക്യമാണ്: "ദൈവം ഒരുവനല്ലോ; ദൈവത്തിനും മനുഷ്യർക്കും മദ്ധ്യസ്ഥനും ഒരുവൻ." (1 തീമോ. 2:5) യേശുക്രിസ്തുവാണ് ഏക മദ്ധ്യസ്ഥൻ എന്നു സ്പഷ്ടമായി പറഞ്ഞിരിക്കുമ്പോൾ മറ്റു മദ്ധ്യസ്ഥന്മാരുടെ (പരിശുദ്ധന്മാരുടെ) പ്രസക്തിയെന്താണ്? അവരുടെ ആവശ്യം എന്താണ്? എന്നിങ്ങനെ ചോദ്യമുന്നയിക്കുന്നു. പൗലോസിന്റെ ആശയത്തിനെതിരായിട്ടാണോ പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥത അപേക്ഷിക്കുന്നത്? ഒരിക്കലുമല്ല. അപ്പോസ്തോലൻ പറഞ്ഞത്, ദൈവത്തെയും മനുഷ്യരെയും തമ്മിൽ അനുരഞ്ജനപ്പെടുത്തുന്ന കർമ്മം ക്രിസ്തു നിർവഹിച്ചു. അതിനു താൻ മാത്രമാകുന്നു യോഗ്യതയുള്ളവൻ. കാരണം അവിടുന്നു ദൈവവും, മനുഷ്യനുമായിരിക്കുന്നതുകൊണ്ട് ദൈവത്തെയും മനുഷ്യരെയും തമ്മിൽ അനുരഞ്ജിപ്പിപ്പാൻ പ്രാപ്തനാണ്. അക്കാര്യത്തിൽ മറ്റാരുടെയും പങ്കില്ല. അതുകൊണ്ട് അവിടുന്ന് ഏകമദ്ധ്യസ്ഥനാണ്. ആ മദ്ധ്യസ്ഥതയിലാണ് എല്ലാവരും ശര




ണപ്പെടുന്നത്.

ജീവിച്ചിരുന്നപ്പോൾ പ്രാർത്ഥനയിലും ജാഗരണത്തിലും തീക്ഷ്ണതയുള്ളവരും, ജീവിതവിശുദ്ധിയിലും സുകൃതാനുഭവത്തിലും നിഷ്ഠയുണ്ടായിരുന്നവരും മരണാനന്തരം അധികമായ ദൈവികാനുഭവത്തിൽ തുടരുമെന്നുള്ളതിനു സംശയമില്ല. ലോകപരിമിതികൾ നീങ്ങിക്കിട്ടിയപ്പോൾ കൂടുതൽ പ്രാർത്ഥനാനിരതരായിരിക്കുമെന്നതിനു സംശയമില്ല. അങ്ങനെയുള്ള ധന്യാത്മാക്കളോട് "ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമേ" എന്നു പ്രാർത്ഥിക്കുന്നത് തികച്ചും അർത്ഥവത്താണ്. യാക്കോബു ശ്ലീഹാ സാക്ഷിക്കുന്നു: "നീതിമാന്റെ (ഭക്തന്റെ) ശ്രദ്ധയോടുകൂടിയ പ്രാർത്ഥന വളരെ ഫലിക്കുന്നു" (5:16) പരിശുദ്ധന്മാരുടെ പ്രാർത്ഥന ഫലപ്രാപ്തി വരുത്തുന്നു എന്നുള്ളത് കേവലം ഒരു യാഥാർത്ഥ്യമാണ്. മോശയും ഏലിയായും പ്രത്യേകം പ്രാർത്ഥിച്ച് മറ്റുള്ളവർക്ക് അനുഗ്രഹങ്ങൾ സംലഭ്യമാക്കുന്നതായി കാണാം. പരിശുദ്ധന്മാരെ ആശ്രയിക്കാതെ വിശ്വാസികൾക്ക് നേരിട്ട് യേശുക്രിസ്തുവിനോട് ബന്ധം പുലർത്തുകയും, ആവശ്യങ്ങൾ അറിയിക്കുകയും ചെയ്യാവുന്നതല്ലേ എന്നു ചോദിക്കാം. നിശ്ചയമായും കഴിയും. അപ്രകാരം ചെയ്യേണ്ടതുമാണ്. എന്നാൽ നാം ഒറ്റപ്പെട്ടവരല്ല എന്നും, ക്രിസ്തുവിന്റെ ശരീരത്തിന്റെ അവയവങ്ങൾ എന്ന നിലയിൽ പരസ്പരം ബന്ധിക്കപ്പെട്ടവരെന്നും ഓർക്കുമ്പോൾ പ്രാർത്ഥനയിൽ അന്യോന്യം സഹായിക്കേണ്ടതിന്റെ ആവശ്യകത ബോദ്ധ്യമാവും.

## ഉപസംഹാരം:

വിശ്വാസികളായ സഭാംഗങ്ങൾ എല്ലാവരും "വിശുദ്ധന്മാർ" എന്നു പുതിയ നിയമത്തിൽ വിശേഷിപ്പിക്കപ്പെട്ടിട്ടുണ്ടെങ്കിലും, വിശ്വാസതീക്ഷ്ണതയിലും വിശുദ്ധജീവിതത്തിന്റെ മികവിലും മുന്നിട്ടു നിന്ന് പല സ്ത്രീപുരുഷന്മാരുമുണ്ടായിരുന്നു. അവരെ ആദരപൂർവ്വം അനുസ്മരിക്കുകയും, അവരുടെ ഉത്തമദൃഷ്ടാന്തം പിൻപറ്റുവാൻ ശ്രമിക്കുകയും ചെയ്യുന്നതോടൊപ്പം അവരുടെ പ്രാർത്ഥനകളിൽ ശരണപ്പെടുകയും ചെയ്യുന്ന പതിവ് ആദിമകാലം മുതൽതന്നെ സഭയിൽ നിലവിൽ വന്നു. പുരാതനസഭകൾ ആ പാരമ്പര്യം ഇന്നും തുടർന്നു വരുന്നു.



# പരിശുദ്ധിയുടെ പരിമളം

## ഫാ. ഡോ. കെ. എം. ജോർജ്ജ്

*"സമസൃഷ്ടങ്ങളെ ആരു നല്ലവണ്ണം സ്നേഹിക്കുന്നുവോ, അവനത്രെ ഉത്തമനായ ദൈവഭക്തൻ എന്തെന്നാൽ ദൈവം സൃഷ്ടിക്കുന്നതെല്ലാം നമുക്ക് സ്നേഹിക്കാനാണ്" – പരുമല തിരുമേനി*

പ്രസിദ്ധ റഷ്യൻ സാഹിത്യകാരനായിരുന്ന ദസ്തയേവ്സ്ക്കിയുടെ 'കാരമസോവ് സഹോദരന്മാർ' അപൂർവ്വമായ ഉൾക്കാഴ്ചയും ആത്മീക ഭാവവുമുള്ള നോവലാണ്. അതിലെ ഫാദർ സോസിമ എന്ന സന്യാസിശ്രേഷ്ഠൻ ആഴമേറിയ ആത്മികതയുടെയും മനുഷ്യസ്നേഹത്തിന്റെയും പ്രതീകമാണ്. അദ്ദേഹം മരിച്ചപ്പോൾ ശവശരീരത്തിൽനിന്ന് സുഗന്ധം പുറപ്പെടുമെന്ന് ആളുകൾ പ്രതീക്ഷിച്ചിരുന്നു. കാരണം, വിശുദ്ധരായ മനുഷ്യർ മരിച്ചു കഴിഞ്ഞാൽ അവരുടെ മൃതശരീരങ്ങളിൽനിന്ന് ദിവ്യപരിമളം പുറപ്പെടുമെന്നും അത് അവരുടെ വിശുദ്ധിയുടെ ഉരകല്ലാണെന്നും റഷ്യയിൽ പരമ്പരാഗതമായ വിശ്വാസമുണ്ടത്രേ. ഫാദർ സോസിമയുടെ ആത്മീക തേജസ്സിൽ അസൂയ പൂണ്ടിരുന്ന ദുർമുഖനായ മറ്റൊരു സന്യാസി അദ്ദേഹത്തെ തേജോവധം ചെയ്യാൻ തക്കം പാർത്തിരിക്കുകയായിരുന്നു. സോസിമയുടെ മൃതദേഹം വച്ചിരുന്ന മുറിയിൽനിന്ന് മൂക്കു പൊത്തിക്കൊണ്ട്, ''ദുർഗന്ധ''മെന്ന് വിളിച്ചുപറഞ്ഞ് എടുത്തു ചാടി, ആളിളക്കി ബഹളമുണ്ടാക്കുന്ന ഈ സന്യാസിയെ ദസ്തയേവ്സ്കി ഭംഗിയായി ചിത്രീകരിച്ചിട്ടുണ്ട്. വിശുദ്ധിക്ക് വ്യക്തവും പ്രകടവുമായ അടയാളം തേടാനുള്ള ശ്രമം ക്രിസ്തീയ സഭയിൽ പലപ്പോഴും നടന്നിട്ടുണ്ട്. ബാഹ്യമായ ചില അത്ഭുത ലക്ഷണങ്ങൾ വച്ച് അളക്കുന്നതിലാണ് ജനങ്ങൾക്ക് താല്പര്യം.

ആരാണ് വിശുദ്ധർ? നിർവ്വചിക്കുക അത്ര എളുപ്പമല്ല. വ്യക്തികളെ



വിശുദ്ധന്മാരും ശുദ്ധിമതികളുമായി പ്രഖ്യാപിക്കാൻ പൗരസ്ത്യ സഭകൾ പൊതുവെ വിമുഖത കാട്ടുന്നു. കാരണങ്ങൾ പലതുണ്ട്. ഒന്നാമതായി, നമ്മുടെ ലോകത്തിൽ മറ്റെല്ലാം പോലെതന്നെ വിശുദ്ധിയും ആപേക്ഷികമാണ്. ഒരാളെ വിശുദ്ധനെന്ന് പ്രഖ്യാപിക്കണമെങ്കിൽ മറ്റൊരാളുമായോ മറ്റു പലരുമായോ താരതമ്യം ചെയ്യേണ്ടി വരുന്നു. ഈ താരതമ്യ ചിന്തയുടെ അടിസ്ഥാനം സുദൃഢമല്ല. കാലദേശങ്ങൾക്കനുസരിച്ചും വ്യക്തികളെ അപേക്ഷിച്ചും താരതമ്യത്തിന്റെ അടിസ്ഥാനം മാറിക്കൊണ്ടിരിക്കും. കേവല വിശുദ്ധി ദൈവത്തിനു മാത്രമുള്ളതാണ്. പക്ഷേ, അത് അപരിമിതമാണ്. ആപേക്ഷികതയ്ക്കും താരതമ്യത്തിനും അതീതവുമാണ്. അതുകൊണ്ട് ദൈവത്തിന്റെ വിശുദ്ധിയുടെ അടിസ്ഥാനത്തിൽ ഒരു വ്യക്തിയെ വിശുദ്ധനെന്ന് നിർണ്ണയിക്കുക എളുപ്പമല്ല. മാത്രവുമല്ല ദൈവത്തിന്റെ വിശുദ്ധി പൂർണ്ണമായി അറിഞ്ഞവർ ആരാണ്? ഒന്നിനെ മറ്റൊന്നുമായി താരതമ്യം ചെയ്യണമെങ്കിൽ രണ്ടും പൂർണ്ണമായി അറിഞ്ഞിരിക്കേണ്ടതല്ലേ?

രണ്ടാമതായി, ഒരു മനുഷ്യന്റെ വിശുദ്ധി നിർണ്ണയിക്കുക മറ്റു മനുഷ്യർക്ക് എളുപ്പമല്ല. എത്ര ഉൾക്കാഴ്ചയുള്ള വ്യക്തിക്കും മറ്റൊരു മനുഷ്യ വ്യക്തിയുടെ ആന്തരിക വ്യാപാരങ്ങളെ പൂർണ്ണമായി വിവേചിക്കാനും നിർണ്ണയിക്കാനും സാധിക്കുകയില്ല. എത്ര വലിയ മനഃശാസ്ത്രജ്ഞനും മനുഷ്യമനസ്സിന്റെ കുറെ ഭാവങ്ങളെയും ചില വശങ്ങളെയും മാത്രമേ ഗ്രഹിക്കാനാവൂ. അത്ര ആഴമേറിയതും സങ്കീർണ്ണവുമാണ് മനസ്സ് എന്ന പ്രതിഭാസം. ഇതിലും അഗമ്യമാണ് ആത്മാവിന്റെ ചലനങ്ങൾ. ഒരു വ്യക്തിയെക്കുറിച്ചുള്ള മറ്റുള്ളവരുടെ നിർണ്ണയം ശരിയായിരിക്കാനുള്ള സാദ്ധ്യത പോലെതന്നെ തെറ്റായിരിക്കാനും സാദ്ധ്യതയുണ്ട്.

മൂന്നാമതായി, വിശുദ്ധിയെന്നത് നിരന്തരമായ വളർച്ചയും ആത്മീയ പുരോഗതിയുമാണ്. അത് ദൈവത്തിന്റെ അതുല്യമായ ഒരു ദാനവുമാണ്. ഒരു വ്യക്തി ഈ ലോകത്തിൽ ജീവിച്ചിരിക്കുന്ന കുറെ വർഷങ്ങളിലെ അനുഭവത്തിന്റെ അടിസ്ഥാനത്തിൽ മാത്രം ആ വ്യക്തിയുടെ വിശുദ്ധി നിർണ്ണയിക്കുന്നതിൽ ചിലപ്പോൾ പാകപ്പിഴകളുണ്ടാകാം. ക്രിസ്തുവാകുന്ന തലയോളം വളർന്ന് ദൈവസദൃശന്മാരാകാൻ വിളിക്കപ്പെട്ടിരിക്കുന്നവർക്ക് അപരിമിതമായ വളർച്ചയുടെ സാദ്ധ്യതയാണുള്ളത്. വിശുദ്ധന്മാരെന്ന് നാം കരുതുന്ന വ്യക്തികൾ ഈ നിരന്തരമായ ആത്മീയ വളർച്ചയെക്കുറിച്ച് പൂർണ്ണബോധമുള്ളവരാണ്. അതുകൊണ്ട് തങ്ങളെ സ്വയം കുറവുള്ളവരായി അവർ കാണുന്നു. മറ്റുള്ളവർ നല്കുന്ന 'വിശുദ്ധർ' എന്ന വിശേഷണം അവർ ഒരിക്കലും സ്വീകരിക്കയുമില്ല.

താത്വികമായി ഇങ്ങനെയൊക്കെപ്പറഞ്ഞാലും ചില പ്രത്യേക വ്യക്തികളുടെ ജീവിത വിശുദ്ധി നമ്മുടെ ശ്രദ്ധയാകർഷിക്കുന്നു. അവരുമായി ഇടപഴകിയവരുടെയും ആത്മീക സംസർഗ്ഗം ചെയ്യുന്നവരുടെയും അനുഭവത്തിന്റെ വെളിച്ചത്തിൽ അവരെ വിശുദ്ധരായി നാം അംഗീകരിച്ച് ആദരിക്കുന്നു. ക്രിസ്തീയസഭയിൽ വിശുദ്ധന്മാരും ശുദ്ധിമതികളുമെന്നറിയപ്പെടുന്നവർ ഇങ്ങനെ ദീർഘനാളുകൾകൊണ്ട് പൊതുവെ ജനങ്ങളുടെ ഇടയിൽ സ്വീകാരവും സമ്മതവും നേടിയവരാണ്. ഔപചാരികമായ പ്രഖ്യാപനം കൊണ്ടല്ല അവർ വിശുദ്ധരാകുന്നത്. നേരേ മറിച്ച് വിശുദ്ധരായി ജനങ്ങൾ അംഗീകരിക്കയും സ്വീകരിക്കുകയും ചെയ്യുന്ന ചിലരെ പിന്നീടു ചിലപ്പോൾ വിശുദ്ധരായി പ്രഖ്യാപിച്ചേക്കാം.

എല്ലാ വിശ്വാസികളെയും പൗലോസ് ശ്ലീഹാ വിശുദ്ധരെന്ന് വിശേഷിപ്പിക്കുന്നുണ്ട്. ദൈവത്തിന്റെ വിശുദ്ധിയിൽ പങ്കുചേരുവാൻ വിളിക്കപ്പെട്ടവർ, ക്രിസ്തുവിന്റെ രക്തത്താൽ വിശുദ്ധീകരണം പ്രാപിച്ചവർ എന്നൊക്കെയുള്ള അർത്ഥത്തിലാണ് അദ്ദേഹം ഈ പദം ഉപയോഗിക്കുന്നത്. തേജസ്സിന്മേൽ തേജസ് പ്രാപിച്ച് ക്രിസ്ത്വനുരൂപികളും അങ്ങനെ ദൈവസദൃശരുമാവുകയെന്നതാണ് വിശുദ്ധിയുടെ പാരമ്യതയായി സഭ പഠിപ്പിക്കുന്നത്. പക്ഷേ, ദൈവീകരണമെന്ന ഈ പരമാനുഭവം ഒരു നിശ്ചലമായ ബിന്ദുവിൽ അവസാനിക്കുന്നില്ല. മറിച്ച് അനുനിമിഷം ചലനാത്മകമായ, വികസ്വരമായ ഒരനുഭവമണ്ഡലത്തിലേക്കുള്ള പ്രവേശനമാണത്. നിസ്സായിലെ വി. ഗ്രീഗോറിയോസും മറ്റും പറയുന്നതുപോലെ 'അവസാനമില്ലാത്ത ആരോഹണ'മാണത്. അപ്പോൾ ഈയർത്ഥത്തിൽ, ഒരുവൻ 'വിശുദ്ധീകരിക്കപ്പെട്ടു' എന്നു ഭൂതകാലത്തിൽ പറയുവാൻ നമുക്ക് പ്രയാസമാണ്. 'വിശുദ്ധീകരിക്കപ്പെട്ടുകൊണ്ടിരിക്കുന്നു' എന്ന് തുടർച്ചയായ വർത്തമാന കാലത്തിലേ പറയാനാവൂ (ഈ ജീവിതത്തിനപ്പുറത്ത് ഭൂതകാലത്തിനും വർത്തമാന കാലത്തിനും പ്രസക്തിയൊന്നുമില്ലെങ്കിലും ഇവിടെ നമുക്ക് അങ്ങിനെ മാത്രമേ പറയാനാവൂ).

വിശുദ്ധിയെന്നത് ഒരേസമയം ദൈവത്തിന്റെ പരിശുദ്ധാത്മാവിന്റെ ദാനവും നമ്മുടെ ആത്മീക സാധനയുടെ ഫലവും ആത്യന്തികമായ ആത്മിക സാക്ഷാത്കാരവുമാണ്. വിശുദ്ധരായി പരിഗണിക്കപ്പെടുന്നവരുടെ വിശുദ്ധി മനുഷ്യരാശിയുടെ പൊതുസമ്പത്താണ്. വിശുദ്ധന്മാർ തങ്ങൾക്കുവേണ്ടി കരുതാതെ, കർത്താവിനെപ്പോലെ ലോകത്തിനുവേണ്ടി സ്വയം നല്കിയവരാണ്. അവരുടെ വിശുദ്ധി മറ്റുള്ളവർക്ക് ആത്മീക ഭക്ഷണവും പ്രചോദന സ്രോതസ്സുമാണ്. ഒറ്റപ്പെട്ട വ്യക്തിയായിട്ടല്ല വിശുദ്ധനെയോ ശുദ്ധിമതിയെയോ നാം കരുതുന്നത്. അവർ കർത്താവിന്റെ സമൂഹ ശരീരത്തിലെ അവിഭാജ്യമായ അവയവങ്ങളാണ്.




അതുകൊണ്ട് സ്വാർത്ഥപരമായ ലക്ഷ്യങ്ങൾക്കുവേണ്ടി അവരെ ഉപയോഗിക്കാൻ ശ്രമിക്കുന്നത് ശരിയല്ല. സ്നേഹമാണ് അവരുടെ വിശുദ്ധിയുടെ അടിസ്ഥാനവും ഉരകല്ലും. മനുഷ്യസ്നേഹമില്ലാതെ, നന്മ ചെയ്യാൻ ആഗ്രഹമില്ലാതെ വിശുദ്ധന്മാരെ വിളിച്ച് പ്രാർത്ഥിക്കുന്നത് അങ്ങേയറ്റം അപലപനീയമാണ്. കള്ളപ്പണത്തിന്റെയും വഞ്ചനയുടെ വെള്ളിക്കാശിന്റെയും പങ്ക് വിശുദ്ധന്മാർക്ക് നല്കി സ്വന്തം മനഃസാക്ഷിയെ തൃപ്തിപ്പെടുത്തുന്നത് മ്ലേച്ഛതയാണ്.

പ്രകാശത്തെയാണ് വിശുദ്ധിയുടെ പ്രതീകമായി സാധാരണ വ്യവഹരിക്കുന്നത്. ദൈവം അഗമ്യ തേജോമയമായ പ്രകാശമാണ്. സൃഷ്ടി മുഴുവനും പ്രകാശംകൊണ്ട് നിറയുവാൻ സൃഷ്ടിയുടെ തുടക്കം തന്നെ പ്രകാശത്തിലാണ്. ഇങ്ങനെ പ്രഭാപൂരിതമായ ഒരു ചിത്രമാണ് മനുഷ്യന്റെ ആത്യന്തിക വിശുദ്ധീകരണത്തെക്കുറിച്ച് സഭാപിതാക്കന്മാർ നല്കുന്നത്. മനുഷ്യന്റെ ആദിശോഭ ശരിയായി പ്രതിഫലിപ്പിക്കുവാൻ നമുക്കിന്ന് കഴിയുന്നില്ല. കാരണം, മനുഷ്യന് സംഭവിച്ച വീഴ്ചതന്നെ. വീഴ്ചയ്ക്കു മുമ്പ് ആദാമിനും ദൈവത്തിനും പ്രകൃതിക്കുമിടയിൽ ആവരണമില്ലായിരുന്നു. ദിവ്യശോഭ പൂർണ്ണമായി സ്വീകരിക്കുവാനും പ്രതിഫലിപ്പിക്കുവാനും ആദിമനുഷ്യനും പ്രപഞ്ചത്തിനും കഴിയുമായിരുന്നു.

അപ്പോൾ വിശുദ്ധീകരണമെന്നത് ഈ ഇരുട്ടിന്റെ തിരശ്ശീലകൾ മാറ്റി മനുഷ്യനും മനുഷ്യനും തമ്മിലും മനുഷ്യനും ദൈവവും തമ്മിലും മനുഷ്യനും പ്രകൃതിയും തമ്മിലും മുഖാമുഖം കണ്ട് ദൈവിക പ്രകാശത്തിൽ ഉല്ലസിക്കുകയെന്നതാണ്. സൃഷ്ടിക്കു മുമ്പേയുള്ള ദിവ്യശോഭയിൽ മനുഷ്യരും പ്രകൃതിയും പൂർണ്ണമായും പങ്കാളികളാവുന്നു. താബോർ മലയിലെ അപൂർവ്വ പ്രകാശത്തിൽ യേശുവും മോശയും ഏലിയാവും ഒരേസമയം സന്നിഹിതരായതുപോലെ, സകല സൃഷ്ടിയും ദൈവസന്നിധിയിൽ പരസ്പരം മറയില്ലാതെ സത്യപ്രകാശത്തിൽ ശോഭിതമായി ആനന്ദനൃത്തം ചെയ്യുന്നതായി വിശുദ്ധന്മാർ ദർശിക്കുന്നു. ലജ്ജാരഹിതമായ മുഖങ്ങളും വഞ്ചനയില്ലാത്ത ഹൃദയങ്ങളുമാണിവിടെ നാം കാണുന്നത്. ഈ ലോകത്തിൽ വിശുദ്ധന്മാരെ സ്നേഹിക്കയും ആദരിക്കയും ചെയ്യുന്നവർ ഇതുതന്നെയാണ് ആഗ്രഹിക്കേണ്ടത്—മറച്ചുവയ്ക്കാനൊന്നുമില്ലാത്ത ഹൃദയങ്ങളും ലജ്ജാരഹിതമായ പ്രസന്നമുഖങ്ങളും. കാപട്യവും വഞ്ചനയുമുള്ള ഈ ലോകത്തിൽ അവർ നീതിയുടെ നിത്യസൂര്യന്മാരായിരിക്കും.

## പരുമല തിരുമേനി

പരുമല മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായെ വിശുദ്ധനായി പ്രഖ്യാപിച്ചതു മലങ്കര ഓർത്തഡോക്സ് സഭയുടെ ചരിത്രത്തിൽ ഒറ്റ

പ്പെട്ട സംഭവമാണ്. ജീവിച്ചിരിക്കെതന്നെ, സമകാലീനർ അദ്ദേഹത്തെ ഒരു പുണ്യപുരുഷനായി കണ്ടുതുടങ്ങിയിരുന്നു. ക്രൈസ്തവരും ഇതര മതസ്ഥരുമായ അനേകായിരങ്ങളുടെ വ്യക്തിപരമായ അനുഭവസാക്ഷ്യങ്ങൾക്കു മകുടം ചാർത്തിക്കൊണ്ടാണ് 1947-ൽ മലങ്കര ഓർത്തഡോക്സ് സഭാ സുന്നഹദോസ് പരുമല തിരുമേനിയുടെ വിശുദ്ധ ജീവിതത്തിനു സഭാസാക്ഷ്യം നല്കിയത്.

ഓർത്തഡോക്സ് ക്രൈസ്തവ ചിന്തയനുസരിച്ച്, ക്രിസ്തുവിലുള്ള വിശ്വാസംമൂലം, സംശുദ്ധവും സ്നേഹാർദ്രവുമായ മനുഷ്യജീവിതം നയിച്ചു ക്രിസ്ത്വനുരൂപികളായിത്തീർന്ന വ്യക്തികളെയാണു മരണശേഷം വിശുദ്ധർ എന്നു നാമകരണം ചെയ്യുന്നത്. തേജസികമായ ജീവിതത്തിലൂടെ ഈശ്വരഭാവങ്ങളായ കരുണയും സ്നേഹവും ക്ഷമയും വിവിധ ആത്മീയ വരങ്ങളും അവർ പ്രകടിപ്പിക്കുന്നു. ജീവിച്ചിരുന്നാലും ഭൗതികമായി മരിച്ചാലും അവർ ക്രിസ്തുവിൽ സജീവരായി നിലകൊണ്ടു നിരന്തരം ലോകത്തിനുവേണ്ടി പ്രാർത്ഥിക്കുന്നു. വിശ്വാസികൾ അവർക്കുവേണ്ടി പ്രാർത്ഥിക്കുന്നു. അവരുടെ മധ്യസ്ഥപ്രാർത്ഥനയെ വിലപ്പെട്ടതായി കരുതുന്നു. ഇവിടെ പരസ്പരമുള്ള പ്രാർത്ഥന ക്രിസ്തുവിലുള്ള അനന്തമായ സ്നേഹത്തിന്റെ പ്രകടനമാണ്. പ്രാർത്ഥനയിലൂടെ വിശുദ്ധരുമായുള്ള സംസർഗ്ഗം മൂലം ഈ ലോകത്തിൽ ജീവിക്കുന്നവർ ക്രിസ്തീയ ജീവിതത്തിൽ പരിപോഷിപ്പിക്കപ്പെട്ടു ക്രിസ്തുസ്വഭാവമുള്ളവരായിത്തീരുന്നു. ഇതാണു ചുരുക്കത്തിൽ വിശുദ്ധന്മാരെക്കുറിച്ചുള്ള ക്രിസ്തീയ പ്രബോധനം. എന്നാൽ 'ഉദ്ദിഷ്ടകാര്യസാധ്യ'ത്തിനുവേണ്ടി മാത്രം വിശുദ്ധന്മാരുടെ നാമം മാന്ത്രികമായി ഉപയോഗിക്കുന്ന ജനങ്ങളും 'ഉപകാരസ്മരണ'യെ വാണിജ്യവത്കരിക്കുന്ന മതസ്ഥാപനങ്ങളും മാധ്യമങ്ങളും ധാരാളമുണ്ടെന്നു മറക്കാതിരിക്കുക.

## പരുമല തിരുമേനിയുടെ ദൈവശാസ്ത്ര ദർശനം

പരുമല തിരുമേനി സവിശേഷമായ ഒരു പാരമ്പര്യത്തിന്റെ പ്രതിനിധിയാണ്. പൗരസ്ത്യ ക്രിസ്തീയ പാരമ്പര്യം എന്ന് പൊതുവായി വിളിക്കാവുന്ന ഒരു ആദ്ധ്യാത്മിക സംസ്കൃതിയുടെ തെളിവാർന്ന രൂപരേഖകൾ അദ്ദേഹത്തിൽ കാണാം. തിരുമേനിയുടെ ദർശനവും ജീവിതശൈലിയും രചനകളും പ്രബോധനങ്ങളും ഈ പുരാതന ക്രൈസ്തവ സമ്പ്രദായത്തിന്റെ നിദർശനങ്ങളാണ്.

അതുകൊണ്ട് 'പരുമല തിരുമേനിയുടെ ദൈവശാസ്ത്രം' എന്നൊന്ന് വേറിട്ട് വ്യക്തിഗതമായി ഇഴതിരിച്ചെടുക്കുക സാധ്യമല്ല. സുവിശേഷവും സന്യാസവും ആരാധനയും ആർദ്രസ്നേഹവും അനുഷ്ഠാനവും അനു




ഭവതീവ്രതയും എല്ലാം ചേർന്ന് ഊടും പാവുമിട്ട ഒരു സമഗ്ര സാമ്പ്രദായിക ദർശനമാണത്.

അക്ഷരവിദ്യയിലും തർക്കശാസ്ത്രത്തിലും മാത്രം ഊന്നിയ ഒരു ബൗദ്ധിക വ്യവഹാരമായി ദൈവവിജ്ഞാനീയത്തെ കാണാൻ പൗരസ്ത്യ ക്രിസ്തീയ പാരമ്പര്യം വിസമ്മതിക്കുന്നു. വേദത്തിന്റെ വ്യാഖ്യാനം നമ്മുടെ ജീവിതത്തിലൂടെയാണ് നല്കേണ്ടത്. വചോയുക്തിയും സിദ്ധാന്തഭദ്രതയും നമ്മുടെ സാധാരണ വ്യാഖ്യാനപ്രക്രിയയിൽ അവശ്യമായിരിക്കാം. പക്ഷേ, ജീവിതഭാഷ്യത്തിന്റെ ആകെത്തുകയിലാണ് ദൈവശാസ്ത്രത്തിന്റെ വേരുകളും വിശ്വാസ്യതയും കണ്ടെത്തേണ്ടത്.

ഇങ്ങനെയൊരു സവിശേഷമായ ഭാഷ്യം പരുമല മാർ ഗ്രിഗോറിയോസ് തന്റെ ജീവിതംകൊണ്ട് നമുക്ക് നല്കി എന്നുള്ളതുകൊണ്ടാണ് ഓർത്തഡോക്സ് സഭ ആ ജീവിതഭാഷ്യകാരന് 'വിശുദ്ധ' വിശേഷണം നല്കി ആദരിച്ചത്. ഓർത്തഡോക്സ് ക്രൈസ്തവ ചിന്തയനുസരിച്ച്, ക്രിസ്തുവിലുള്ള വിശ്വാസംമൂലം സംശുദ്ധവും സ്നേഹാർദ്രവുമായ മനുഷ്യജീവിതം നയിച്ച്, ക്രിസ്ത്വനുരൂപികളായിത്തീർന്ന വ്യക്തികളെയാണ് അവരുടെ മരണശേഷം വിശുദ്ധർ എന്ന് നാമകരണം ചെയ്യുന്നത്. തൈജസികമായ ജീവിതത്തിലൂടെ, ഈശ്വരഭാവങ്ങളായ കരുണയും സ്നേഹവും ക്ഷമയും മറ്റ് ആത്മീയ നല്വരങ്ങളും മനുഷ്യനന്മയ്ക്കായി അവർ പ്രകടിപ്പിക്കുന്നു. ജീവിച്ചിരുന്നാലും ഭൗതികമായി മരിച്ചാലും അവർ ക്രിസ്തുവിൽ സജീവരായി നിലകൊണ്ട് നിരന്തരം ലോകത്തിനുവേണ്ടി പ്രാർത്ഥിക്കുന്നു. വിശ്വാസികൾ അവർക്കുവേണ്ടി പ്രാർത്ഥിക്കുന്നു. അവരുടെ മധ്യസ്ഥപ്രാർത്ഥനയെ വിലയേറിയതായി കരുതുന്നു. ഇവിടെ പരസ്പരമുള്ള പ്രാർത്ഥന ക്രിസ്തുവിലുള്ള അനന്തമായ സ്നേഹത്തിന്റെ പ്രകടനമാണ്. പ്രാർത്ഥനയുടെ പാരസ്പര്യത്തിലൂടെ, വിശുദ്ധരുമായുള്ള സത്സംഗം മൂലം ഈ ലോകത്തിൽ ജീവിക്കുന്നവർ ക്രിസ്തീയ ജീവിതത്തിൽ പരിപോഷിപ്പിക്കപ്പെട്ട് ക്രിസ്തുവിന്റെ സ്വഭാവമുള്ളവരായിത്തീരുന്നു.

ജീവിതവിശുദ്ധി, പ്രാർത്ഥന, മനുഷ്യസ്നേഹം എന്നീ വേരുകളിൽ ഉറച്ചുനില്ക്കുന്ന ഓർത്തഡോക്സ് ആദ്ധ്യാത്മിക പാരമ്പര്യമാണ് പരുമല തിരുമേനിയുടെ ദൈവശാസ്ത്രവീക്ഷണത്തെ രൂപപ്പെടുത്തിയത്. ഈ മൂന്നു കാര്യങ്ങളിലും പാരമ്പര്യത്തിന്റെ പ്രസ്ഫുരണം സവിശേഷമായ സൗകുമാര്യത്തോടെ പരുമല തിരുമേനിയിൽ തെളിയുന്നുണ്ട്. ഇത് ഒരിക്കലും അന്ധമായ പാരമ്പര്യവാദമോ ഗതാനുഗതികത്വമോ അനുഷ്ഠാനജഡിലതയോ ആകുന്നില്ല. നറുമണം പരത്തി വിരിഞ്ഞുകൊണ്ടിരിക്കുന്ന

പൂവിനെപ്പോലെ, അനുക്ഷണ വികസ്വരമായ ദിവ്യജ്ഞാനത്തിന്റെ സുഗന്ധമാണ് തിരുമേനിയുടെ ജീവിതത്തിലൂടെ നമുക്ക് അനുഭവവേദ്യമാകുന്നത്.

## വിശുദ്ധി

ക്രിസ്തുവിന്റെ അനുഗാമികൾ എല്ലാവരും വിശുദ്ധരാകാൻ വിളിക്കപ്പെട്ടിരിക്കുന്നു എന്നാണ് വേദപുസ്തകം പഠിപ്പിക്കുന്നത്. എങ്കിലും ജനഹൃദയങ്ങളിൽ ആത്മീയമുദ്ര പതിപ്പിക്കുന്ന ചില വിശിഷ്ടവ്യക്തികൾ ഉണ്ടാകാറുണ്ട്. അവർ ഔദ്യോഗിക അംഗീകാരം കൂടാതെതന്നെ പുരുഷാന്തരങ്ങൾക്ക് ആത്മജ്യോതിസ്സായി ശോഭിക്കുന്നു. പരുമല തിരുമേനിക്ക് സഭ ഔദ്യോഗികാംഗീകാരം നല്കുന്നതിന് എത്രയോ മുമ്പുതന്നെ ജനങ്ങൾ അദ്ദേഹത്തിന്റെ ജീവിതത്തെ വിശുദ്ധിയുടെ മാതൃകാരൂപമായി സ്വീകരിച്ചു കഴിഞ്ഞിരുന്നു.

വ്യക്തികളെ വിശുദ്ധരായി ഔദ്യോഗിക പ്രഖ്യാപനം നടത്തുന്ന രീതി ആദിമ സഭയിൽ ഇല്ലായിരുന്നു. പത്താം നൂറ്റാണ്ടിനുശേഷം പാശ്ചാത്യ സഭയിലുണ്ടായ ഈ രീതി ക്രമേണ ചില പൗരസ്ത്യസഭകളിലേക്ക് വ്യാപിച്ചു. പുരാതനമായ ആരാധനാക്രമങ്ങളിലും പ്രമാണഗ്രന്ഥങ്ങളിലും 'വിശുദ്ധർ' എന്ന വിശേഷണം പൊതുവെ അഞ്ചുകൂട്ടം ആളുകൾക്ക് നല്കുന്നതായി കാണാം:

1. ക്രിസ്തുവിന്റെ അമ്മയായ വി. കന്യകമറിയം, അപ്പോസ്തോലന്മാർ, വേദപുസ്തക രചയിതാക്കൾ തുടങ്ങിയവർ.

2. ക്രിസ്തുവിലുള്ള വിശ്വാസത്തെപ്രതി രക്തസാക്ഷിമരണം പ്രാപിച്ച സ്ത്രീപുരുഷന്മാർ (സഹദേന്മാർ)

3. ക്രിസ്തുവിലുള്ള സത്യവിശ്വാസം പഠിപ്പിക്കുകയും വേദഗ്രന്ഥം പ്രഗല്ഭമായി വ്യാഖ്യാനിക്കുകയും വിശുദ്ധജീവിതം നയിക്കയും ചെയ്ത ഗുരുക്കന്മാരും സഭാപിതാക്കന്മാരും.

4. ക്രിസ്തുവിലുള്ള വിശ്വാസം ഏറ്റു പറഞ്ഞ് സത്യം, നീതി എന്നിവയ്ക്കുവേണ്ടി പരസ്യമായി നിലകൊണ്ടതുമൂലം കഠിനമായി പീഡിപ്പിക്കപ്പെട്ട സ്ത്രീപുരുഷന്മാർ (മൗദ്യോനന്മാർ).

5. ക്രിസ്തുവിന്റെ മാതൃകയിൽ, പ്രാർത്ഥനാപൂരിതവും തപോനിഷ്ഠവും മനുഷ്യസ്നേഹനിർഭരവുമായ ജീവിതംമൂലം ജനങ്ങൾക്ക് പ്രതിസന്ധിഘട്ടങ്ങളിൽ ആശ്വാസവും സൗഖ്യവും ആത്മീയ മാർഗ്ഗദർശനവും നല്കിയ സ്ത്രീപുരുഷന്മാർ.




പരുമല തിരുമേനി ഇവയിൽ മൂന്ന്, അഞ്ച് വിഭാഗങ്ങളിൽപ്പെടുന്നു. അദ്ദേഹം സഭയുടെ മല്പാനും (ഗുരു), ജനങ്ങൾക്ക് സൗഖ്യദായകനും മാർഗ്ഗദർശിയുമായിരുന്നു. അദ്ദേഹത്തിന്റെ ആസ്ഥാനമായിരുന്ന പരുമല സെമിനാരി ഒരേസമയം വേദവിദ്യാപീഠവും സന്യാസാശ്രമവുമായിരുന്നു. ഓർത്തഡോക്സ് സഭ അനുശാസിക്കുന്ന വിധം അദ്ദേഹം തപോനിഷ്ഠ മായ അനുതാപജീവിതം നയിച്ചു.

പാശ്ചാത്യമിഷണറിമാരുടെ വികലമായ വിശ്വാസപ്രബോധനങ്ങളെ തിരുത്തി ജനങ്ങൾക്ക് സത്യവിശ്വാസം ചൂണ്ടിക്കാണിച്ചുകൊടുത്തു. താണജാതിക്കാരുടെ ഉന്നമനം ലാക്കാക്കി അവർക്ക് വിദ്യാഭ്യാസം നല്കു ന്നതിന് തിരുമേനി ഉത്സാഹിച്ചു. ധന്യമായ ജീവിതംമൂലം തനിക്കു ലഭിച്ച ദിവ്യദാനങ്ങൾ രോഗികളുടെ സൗഖ്യത്തിനും കലഹിച്ചിരിക്കുന്നവരുടെ അനുരഞ്ജനത്തിനും പാവങ്ങളുടെയും നിന്ദിതരുടെയും സമാശ്വാസത്തി നുമായി വിനയപൂർവ്വം ഉപയോഗിച്ചു. ക്രിസ്തുവിന്റെ ആർദ്രതയ്ക്കും മനുഷ്യസ്നേഹത്തിനും അദ്ദേഹം വിശിഷ്ടസാക്ഷിയായി.

## പ്രാർത്ഥന

സാഹിത്യാചാര്യനായ സുകുമാർ അഴീക്കോട് ഒരിക്കൽ പറഞ്ഞു: "പരുമല തിരുമേനി പരിമള തിരുമേനിയാണെ"ന്ന്. ഓർത്തഡോക്സ് ആധ്യാത്മികതയുടെ ഉൾക്കാമ്പിലേക്കാണ് ഈ വാഗ്മിത പ്രസ്താവന വിരൽചൂണ്ടിയത്. പരിമള ധൂപം പൗരസ്ത്യ ആരാധനയുടെ അവിഭാ ജ്യഘടകമാണ്. കുന്തിരിക്കം തുടങ്ങിയ സുഗന്ധവർഗ്ഗങ്ങളുടെ പരിമള വാസന ബൈബിളിൽ പ്രാർത്ഥന, ഈശ്വരപ്രസാദം, മനുഷ്യനന്മ, ഉയിർപ്പ്, പുതിയ ജീവൻ എന്നിവയുടെ അടിസ്ഥാന പ്രതീകമാണ്. "സുഗ ന്ധധൂപം വിശുദ്ധന്മാരുടെ പ്രാർത്ഥനയോടൊപ്പം ദൈവസന്നിധിയിലേക്ക് ഉയരുന്നു" (വെളിപാട് 8:4) എന്നാണ് ക്രിസ്തീയ വേദസങ്കല്പം. പൗരസ്ത്യ പാരമ്പര്യത്തിൽ, നിശ്ശബ്ദമായി വ്യാപിക്കുന്ന വിശുദ്ധിയെ സൂചിപ്പിക്കാൻ 'പരിമള' പദം ഉപയോഗിക്കുന്നു. ക്രിസ്തുവിന്റെ ശരീര ത്തിൽ പൂശിയ പരിമള തൈലം മരണത്തിന്റെ ദുർഗന്ധത്തെ വിപാടനം ചെയ്ത പുതിയ ജീവന്റെ സുഗന്ധത്തെ സൂചിപ്പിക്കുന്നു. പരിമളം സൃഷ്ടിക്കാനുപയോഗിക്കുന്ന സുഗന്ധ വ്യഞ്ജനങ്ങളെല്ലാം സവിശേ ഷമായ ഔഷധഗുണമുള്ളവയാണ്. വിശുദ്ധ വ്യക്തികളുടെ ജീവിതം, പ്രാർത്ഥന എന്നിവ മധുരപരിമളംപോലെ നിശ്ശബ്ദവും സൗമ്യവും സൗഖ്യദായകവുമാണ്. സുവിശേഷഘോഷണം പനിനീർപ്പൂവിന്റെ പരി മളംപോലെ അക്രമരഹിതവും സന്തോഷജന്യവുമായിരിക്കണം എന്ന് ഗാന്ധിജി പാശ്ചാത്യ മിഷനറിമാരെ ഉപദേശിച്ചത് നാം ഓർക്കുക. 'നാം

ദൈവത്തിന് ക്രിസ്തുവിന്റെ പരിമളവാസനയാകുന്നു' (2 കൊരി. 2:15) എന്ന് പൗലോസ് അപ്പോസ്തോലൻ പഠിപ്പിക്കുന്നു. പരുമല തിരുമേനി യുടെ പ്രാർത്ഥനയും ജീവിതവും മലങ്കരസഭയുടെ പരിമളധൂപമായി ദൈവസന്നിധിയിൽ എത്തുന്നു എന്ന് ജനങ്ങൾ വിശ്വസിക്കുന്നു.

## സൃഷ്ടിയോടുള്ള സ്നേഹം

'ദൈവം സൃഷ്ടിക്കുന്നതെല്ലാം നമുക്ക് സ്നേഹിക്കാനാണ്' എന്ന് പ്രസ്താവിക്കുന്ന പരുമല തിരുമേനി സൃഷ്ടിയെക്കുറിച്ചുള്ള പൗരസ്ത്യ ക്രിസ്തീയ ദർശനത്തിന്റെ കേന്ദ്രബിന്ദു നമുക്ക് വെളിപ്പെടുത്തുന്നു. ദൈവം കേവലമായ നന്മയും പ്രകാശവുമാണെന്നും തന്നിൽ ഇരുട്ട് ഒട്ടു മില്ലെന്നും വി. യോഹന്നാൻ രേഖപ്പെടുത്തുന്നു (1 യോഹ. 1:5). എല്ലാ നല്ല ദാനങ്ങളും പ്രകാശങ്ങളുടെ പിതാവായ ദൈവത്തിൽനിന്നു വരുന്നു എന്നു വേദപുസ്തകം (യാക്കോ. 1:17) സാക്ഷിപ്പെടുത്തുന്നു. ഈയടി സ്ഥാനത്തിൽ പ്രഗല്ഭ ദൈവശാസ്ത്രജ്ഞന്മാരായിരുന്ന കൈസര്യയിലെ വി. ബസേലിയോസ്, നാസിയാൻസിലെ വി. ഗ്രിഗോറിയോസ്, നിസ്സാ യിലെ വി. ഗ്രിഗോറിയോസ് എന്നിവർ ദൈവനന്മയെക്കുറിച്ചും സ്വാത ന്ത്ര്യത്തെക്കുറിച്ചും ദൈവത്തിന്റെ സകല സൃഷ്ടിക്കും അതിലുള്ള പങ്കാ ളിത്തത്തെക്കുറിച്ചും പഠിപ്പിച്ചു. ആ മഹത്തായ ദൈവശാസ്ത്രദർശ നത്തെ പരുമല തിരുമേനി സ്വാംശീകരിച്ചു. അതുകൊണ്ട് വാചംയമിത്വ ത്തോടെ, നാലു വാക്കുകളിൽ തിരുമേനി ഒതുക്കുന്ന പ്രസ്താവനയ്ക്കു പുറകിൽ സ്ഥലകാലാതിശായിയായ ഒരു മഹൽ ദൈവദർശനമുണ്ട്. ദൈവം താൻ സൃഷ്ടിച്ചതെല്ലാം 'നല്ലതെന്ന് കണ്ടു.' അതുകൊണ്ട് നന്മയും സൗന്ദര്യവും സത്യവും ദൈവത്തിന്റെ സർവ്വസൃഷ്ടിയിലും സന്നിഹിതമായിരിക്കുന്നു. സൃഷ്ടിയിൽ അന്തർലീനമായ ദിവ്യനന്മയെ ക്കുറിച്ചുള്ള അവബോധമാണ് മനുഷ്യത്വത്തിലേക്ക് വളരാൻ നമ്മെ സഹായിക്കുന്നത്. സത്യവും സൗന്ദര്യവും നന്മയിൽനിന്ന് വ്യതിരിക്തമ ല്ല. നമ്മുടെ സൗന്ദര്യബോധത്തെയും സത്യഗ്രഹണശേഷിയെയും പ്രകാ ശമയമാക്കുന്ന ഇതേ ബോധത്തിൽനിന്നാണ് സൃഷ്ടിയോടുള്ള ആർദ്ര സ്നേഹവും കാരുണ്യവും ഉറവെടുക്കുന്നത്. തിന്മയൊട്ടുമില്ലാത്ത, നന്മ യുടെ പൂർണ്ണതയായ ദൈവത്തിൽനിന്ന് ഉളവായതെല്ലാം നമ്മുടെ സ്നേഹത്തെയും കാരുണ്യത്തെയും അർഹിക്കുന്നു. സമസൃഷ്ടങ്ങളോ ടുള്ള ആഴമായ അനുകമ്പയും സ്നേഹവും നിമിത്തം നിരന്തരമായി കണ്ണീരൊഴുക്കുന്ന നിനവേയിലെ വിശുദ്ധ ഇസഹാക്കിനെ (7-ാം നൂറ്റാ ണ്ട്)പ്പോലെ പരുമല തിരുമേനിയും ദൈവസൃഷ്ടിയെ മുഴുവനും തന്റെ കാരുണ്യക്കണ്ണീരാൽ പ്രക്ഷാളനം ചെയ്യുന്നു. സ്വന്തം പാപങ്ങളെക്കുറിച്ച്




മാത്രമല്ല വിശുദ്ധന്മാർ അനുതപിക്കുന്നത്; ലോകത്തിന്റെ മുഴുവൻ ബല ഹീനതകളെയും ദുഃഖങ്ങളെയും ക്രിസ്തുവിനെപ്പോലെ, ക്രിസ്തുവിനോ ടുകൂടി, അവരും വഹിക്കുന്നു. ഒരേ കണ്ണീർക്കണങ്ങൾതന്നെ ഒരു വശത്ത് സമസൃഷ്ടങ്ങൾക്കുവേണ്ടിയുള്ള അനുതാപക്കണ്ണീരായും മറുവശത്ത് സൃഷ്ടിയിൽ ദൈവത്തിന്റെ പരിശുദ്ധാത്മാവ് ആവാഹിച്ചിരിക്കുന്ന നന്മയും സൗന്ദര്യവും സത്യവും ദർശിച്ചുകൊണ്ടുള്ള ആനന്ദബാഷ്പ ങ്ങളായും മാറുന്നു. ഇതിനെയാണ് നിനവേയിലെ വി. ഇസഹാക്ക് "കണ്ണീ രിന്റെ വരദാനം" എന്നു വിശേഷിപ്പിക്കുന്നത്. നമ്മുടെ കാലത്ത്, പരു മല തിരുമേനിക്കുശേഷം പാമ്പാടി തിരുമേനിയും മറ്റും കണ്ണീർവരത്തിന്റെ ആർദ്രമായ പാത പിൻതുടർന്നവരാണ്.

ദൈവം സൃഷ്ടിച്ച സകലത്തെയും സ്നേഹിക്കാനാണ് നാം നിയോ ഗിക്കപ്പെട്ടിരിക്കുന്നതെന്നുള്ള തിരിച്ചറിവ്, നമ്മെ നിരവധി ബന്ധനങ്ങ ളിൽനിന്നും സ്വകാര്യദുഃഖങ്ങളിൽനിന്നും വിമോചിപ്പിക്കുന്നു. ഭയമില്ലാതെ, സങ്കുചിതമായ അതിരുകളില്ലാതെ നമ്മിൽനിന്നും സമസൃഷ്ടങ്ങളിലേക്ക് ആർദ്ര കരുണയുടെ നീർച്ചാലുകൾ ഒഴുകുമ്പോൾ അത് നമുക്കും സക ലസൃഷ്ടിക്കും സൗഖ്യദായകമാണ്. സ്നേഹവും സൗഖ്യവും തമ്മിൽ അഭേദ്യമായ ഒരു ബന്ധമുണ്ട്. പരുമല തിരുമേനിയുടെ ജീവിതത്തിൽ ആ ബന്ധം സജീവമായിരുന്നതുകൊണ്ടാണ് അദ്ദേഹം സൗഖ്യദായക നായി അറിയപ്പെടുന്നത്.

പരുമല തിരുമേനിയുടെ ദൈവശാസ്ത്രദർശനത്തിന് മൗലി കത(originality)യുണ്ട്. മൂലത്തോട്-വേരിനോട്-ബന്ധപ്പെട്ടതാണല്ലോ മൗലികം. ക്രിസ്തീയ ദർശനത്തിന്റെ നാരായവേരായ ക്രിസ്തുവിൽനിന്ന് ഉയിർകൊള്ളുന്നതാണ് അദ്ദേഹത്തിന്റെ വീക്ഷണം. ആധുനികാർത്ഥ ത്തിൽ, തികച്ചും വ്യക്തിപരവും അപൂർവ്വസിദ്ധവുമായ ആശയത്തെ (പേ റ്റന്റ് എടുക്കാവുന്നത്) വിശേഷിപ്പിക്കുന്ന രീതിയിൽ അല്ല ഇവിടെ 'മൗലികം' എന്നു പറയുന്നത്. അത് ആധുനിക ശാസ്ത്രീയ-വ്യാവസാ യിക സംസ്കാരത്തിൽനിന്നുണ്ടായ ഒരു വികലധാരണയാണ്. അതിന്റെ ലക്ഷ്യം വ്യക്തിയുടെ സ്വന്തം ചില അവകാശങ്ങൾ സംരക്ഷിക്കുകയെ ന്നതാണ്.

എന്നാൽ, അവികലമായ ആദ്ധ്യാത്മിക പാരമ്പര്യ പ്രവാഹത്തിന്റെ ഉറവകളിലേക്ക് നമ്മെ നയിക്കുന്നതുകൊണ്ടാണ് പരുമല തിരുമേനിയുടെ ജീവിതത്തെയും ദർശനത്തെയും നാം 'മൗലികം' എന്ന് വിശേഷിപ്പിക്കു ന്നത്.

വിശുദ്ധനായ ഇവാഗ്രിയോസ് (ആറാം നൂറ്റാണ്ട്) എഴുതി: "പ്രാർത്ഥി

ക്കുന്നവൻ ആരോ അവനാകുന്നു ദൈവശാസ്ത്രജ്ഞൻ. ദൈവശാസ്ത്രജ്ഞൻ ആരോ അവൻ പ്രാർത്ഥിക്കുന്നവനാകുന്നു." പൗരസ്ത്യ പാരമ്പര്യം സ്വീകരിച്ച ഈ ലളിത നിർവ്വചനം പരുമല തിരുമേനി അക്ഷരംപ്രതി തന്റെ ജീവിതത്തിൽ അന്വർത്ഥമാക്കി.

## ആദ്ധ്യാത്മികതയുടെ പൊരുളറിഞ്ഞ പുണ്യപുരുഷൻ

അസ്തമിച്ചുകഴിഞ്ഞ ഇരുപതാം നൂറ്റാണ്ടിന്റെ ചുരുൾ നിവർത്തിയാൽ ഇരുട്ടോ വെളിച്ചമോ ഏതാണ് പരക്കുക എന്ന് സംശയിക്കുന്നവർ നിരവധി.

ഒരുവശത്ത് ലോകമഹായുദ്ധങ്ങളുടെയും ദാരുണമായ വംശഹത്യകളുടെയും അനീതിയുടെയും ദാരിദ്ര്യത്തിന്റെയും ഇരുണ്ട ഭയാനകമായ നിഴലുകൾ. മറുവശത്ത് ശാസ്ത്ര സാങ്കേതികവിദ്യയുടെയും സാമ്പത്തിക നേട്ടങ്ങളുടെയും വിഭ്രമാത്മകമായ തിളക്കം.

ഈ വിരുദ്ധ ധ്രുവങ്ങൾക്കിടയിൽപ്പെട്ട് നട്ടംതിരിയുന്ന മനുഷ്യരാണ് ഭൂരിപക്ഷവും. അവരിൽ മിക്കവരും തേടുന്നത് മറ്റൊരു പ്രകാശമാണ്. കണ്ണഞ്ചിപ്പിക്കാത്ത, വിനയാന്വിതമായ, വിശുദ്ധിയുടെയും പ്രത്യാശയുടെയും കാരുണ്യം പൊഴിക്കുന്ന തേജോരൂപികളായി നിലകൊള്ളുന്ന മനുഷ്യർ. അവരെയാണ് ലോകത്തിനാവശ്യം.

പരുമല തിരുമേനി അങ്ങനെയൊരു പ്രകാശ സ്രോതസ്സാണ്. ഈ നൂറ്റാണ്ടിന്റെ ചൈതന്യധാരകളിലൊന്നായി ആ വിശുദ്ധൻ നമുക്ക് സന്തോഷവും സൗഖ്യവും നല്കുന്നു.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിൽ ജീവിച്ച് ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യവർഷങ്ങളിലൊന്നിൽ (1902) കാലംചെയ്ത പരുമല ഗ്രിഗോറിയോസ് തിരുമേനി എങ്ങനെ ജനഹൃദയങ്ങളിൽ നിറഞ്ഞ പ്രകാശ സ്തംഭമായി മാറി എന്ന് വാക്കുകളിൽ വ്യക്തമാക്കുക എളുപ്പമല്ല. ജനലക്ഷങ്ങളുടെ അനുഭവസാക്ഷ്യങ്ങൾ വാക്കുകൾക്കതീതമാണ്.

മുളന്തുരുത്തിയിൽ ചാത്തുരുത്തി തറവാട്ടിൽ 1848-ൽ ജനിച്ച ഒരു സാധാരണ ശിശു. ആത്മീയ സംസ്കാരത്തിന്റെ വേരുകൾ കണ്ടെത്തിയത് തന്റെ നാഥനായ ക്രിസ്തുവിനെ പിന്തുടർന്നാണ്. സന്യാസത്തിന്റെ തപശ്ചര്യകളിൽ ആകൃഷ്ടനായ ബാലൻ പ്രാർത്ഥനയുടെയും തപോനിഷ്ഠകളുടെയും മുള്ളുനിറഞ്ഞ പാതകളിൽ അഭിരമിച്ചു. ഒരപൂർവ്വസംഭവം കണക്കെ, ഇരുപത്തിയൊമ്പതാം വയസ്സിൽ മലങ്കര ഓർത്തഡോക്സ് സഭ അദ്ദേഹത്തെ മെത്രാപ്പോലീത്തയായി അഭിഷേകം



ചെയ്തു. ജീവിച്ചിരിക്കെത്തന്നെ വിശുദ്ധനായി കരുതപ്പെട്ട ആ പുണ്യ പുരുഷൻ അമ്പത്തിനാലം വയസ്സിൽ തിരോധാനം ചെയ്തു.

പൗരസ്ത്യ ഓർത്തഡോക്സ് പാരമ്പര്യത്തിൽ, ഒരു വ്യക്തിയെ വിശുദ്ധനോ, വിശുദ്ധയോ ആയി പ്രഖ്യാപിക്കുക പതിവുള്ളതല്ല. റോമൻ (canonization)കത്തോലിക്കാ സഭയിൽ ഇങ്ങനെ ചെയ്യാറുണ്ട്. അതിന് വിപുലവും ദീർഘവുമായ നടപടിക്രമങ്ങളുമുണ്ട്.

രണ്ടു പാരമ്പര്യങ്ങളിലും ജനങ്ങളുടെ അംഗീകാരവും സമ്മതവുമാണ് അടിസ്ഥാന ഘടകം. പൗരസ്ത്യ പാരമ്പര്യത്തിൽനിന്ന് വ്യതിചലിച്ചാണെങ്കിലും പരുമല തിരുമേനിയെ മലങ്കരസഭ വിശുദ്ധനായി പ്രഖ്യാപിച്ചത്, അദ്ദേഹത്തിന്റെ പാവനമായ വ്യക്തിത്വത്തിന് സാധാരണ ജനങ്ങൾ നല്കിയിരുന്ന ആഴമായ ആദരവിനെ പരിഗണിച്ചായിരുന്നു.

യഥാർത്ഥ വിശുദ്ധി സുഗന്ധവാഹിയായ ഒരു പുഷ്പത്തെപ്പോലെയാണ്. പൂവ് സ്വാഭാവികമായ അതിന്റെ പരിമളം പരത്തുന്നു. അത് അനുഭവിക്കുന്നവർ അതിനെ അംഗീകരിക്കുന്നു. ഔദ്യോഗികമായ പ്രഖ്യാപനം ജനങ്ങളുടെ സ്വാഭാവികമായ അംഗീകാരത്തിന്മേൽ ചാർത്തുന്ന ഒരു മുദ്ര മാത്രം. പൊതുവായി അംഗീകരിക്കപ്പെട്ട വിശുദ്ധ വ്യക്തികളുടെ നാമത്തിലേ പള്ളികൾ പണിയാനും പരസ്യാരാധനയിൽ മധ്യസ്ഥ പ്രാർത്ഥന നടത്താനും അനുവാദമുള്ളൂ. അതേസമയം, അറിയപ്പെടാത്ത നിരവധി വിശുദ്ധർ വൈദികരുടെയും അവൈദികരുടെയും ഇടയിലുണ്ടായിട്ടുണ്ട് എന്ന സത്യവും സഭ വിസ്മരിക്കുന്നില്ല. എന്തായിരുന്നു പരുമല തിരുമേനിയുടെ ആദ്ധ്യാത്മിക സാധനയുടെ അടിസ്ഥാനം? ഒരർത്ഥത്തിൽ വളരെ ലളിതമാണത്: നിരന്തരമായ പ്രാർത്ഥന, നോമ്പ്, ഉപവാസം, മനുഷ്യസ്നേഹം. തപസാണിത്. ആത്മശരീര മനസ്സുകളുടെ കർശനമായ ശിക്ഷണത്തിൽ ഊന്നിയ തപസ്സ്.

ഭാരതീയ ഹൈന്ദവ-ബൗദ്ധ-ജൈന മതങ്ങളുടെ ആദ്ധ്യാത്മിക സംസ്കാരം സവിശേഷ പ്രാധാന്യം നല്കുന്ന ആത്മസംയമനവും ആത്മ ശിക്ഷണവും പൗരസ്ത്യ ഓർത്തഡോക്സ് ആദ്ധ്യാത്മികതയിലും സുപ്രധാനമാണ്. പരുമല തിരുമേനിയും അദ്ദേഹത്തെപ്പോലുള്ള നിരവധി പൗരസ്ത്യ ക്രിസ്തീയ യോഗികളും ആത്മിക സമരത്തിൽ ഉപയോഗിച്ച ആയുധങ്ങൾ മറ്റൊന്നുമല്ല.

ആചാര്യൻ, ഗുരു, ഇടയൻ, യോഗി, സാമൂഹിക പരിഷ്കർത്താവ് എന്നീ നിലകളിലെല്ലാം ജ്വലിച്ചുനിന്ന പരുമല തിരുമേനിയുടെ ആദ്ധ്യാത്മിക പ്രതിഭയ്ക്ക് അടിവരയിട്ടത് ത്യാഗപൂർണ്ണമായ ആത്മശിക്ഷണവും

സമസൃഷ്ടങ്ങളെക്കുറിച്ചുള്ള കരുണാപൂർവ്വമായ കരുതലുമാണ്.

ക്രിസ്തീയ പാരമ്പര്യത്തിൽ തപസനുഷ്ഠാനം ശരീര നിഷേധിയോ ലോകവിരോധിയോ അല്ല. ഈശ്വരൻ സൃഷ്ടിച്ചതെല്ലാം തന്റെ അപ്രമേയമായ സ്നേഹത്തിൽനിന്നും ഇച്ഛയിൽനിന്നും ഉളവായതിനാൽ, സകലസൃഷ്ടിയും ദൈവതേജസിനെ സംവഹിക്കുന്നുവെന്ന് ഓർത്തഡോക്സ് ചിന്ത പഠിപ്പിക്കുന്നു. മനുഷ്യൻ സവിശേഷമായ അർത്ഥത്തിൽ ഈശ്വരസ്വരൂപം, അതായത് സ്വാതന്ത്ര്യം, സർഗാത്മകത, സ്നേഹക്ഷമത തുടങ്ങിയവ വഹിക്കുന്നു. പൂർണ്ണമനുഷ്യനായിത്തീർന്ന ദൈവപുത്രന്റെ അവതാരത്തിലൂടെ മനുഷ്യരെയും അവരിലൂടെ സകല സൃഷ്ടിയെയും ഈശ്വരൻ തന്റെ സ്വഭാവത്തിൽ പങ്കാളികളാകാൻ ക്ഷണിക്കുന്നു.

ഈ അടിസ്ഥാന തത്വങ്ങളാണ് ക്രിസ്തീയാദ്ധ്യാത്മികതയ്ക്കും ആത്മശിക്ഷണത്തിനും നിയാമകമായിത്തീർന്നത്. ശരീരത്തെയും മറ്റു സൃഷ്ടിയെയും നശിപ്പിക്കാതെ, അവയെ നിരന്തരമായ ഈശ്വരാഭിമുഖ്യം മൂലം ഈശ്വരമയമാക്കി, തേജോപൂർണ്ണമാക്കി, സ്നേഹാർദ്രമാക്കി മാറ്റുക എന്നതാണിവിടെ ലക്ഷ്യം.

ഈയർത്ഥത്തിൽ പരുമല തിരുമേനി ത്യാഗിയും യോഗിയുമാണ്. സന്യാസത്തിന്റെയും തപസിന്റെയും അന്തിമലക്ഷ്യം അതിരുകളില്ലാത്ത മനുഷ്യസ്നേഹവും ആർദ്രമായ കരുണയുമാണെന്ന് അദ്ദേഹം മനസ്സിലാക്കുകയും സ്വന്ത ജീവിതത്തിൽ ദൈവീകരണത്തിന്റെ നിരവധി പടികൾ ചവിട്ടിക്കയറുകയും ചെയ്തു.

വിശുദ്ധിയുടെ വരം ലഭിച്ചവർ ക്രിസ്തുവിനെപ്പോലെ മറ്റുള്ളവരുടെ വേദനകൾ ഏറ്റുവാങ്ങുന്നു. സകല മനുഷ്യർക്കുംവേണ്ടി നിരന്തരമായി പ്രാർത്ഥിക്കുന്നു. സ്വന്തം കുറവുകളെക്കുറിച്ച് നിത്യം അനുതപിച്ച് കണ്ണീരൊഴുക്കുന്നു. ഈശ്വരോന്മുഖമായ അവരുടെ ജീവിതം ക്രിസ്തുവിനെപ്പോലെ ത്യാഗപൂർണമാകുന്നു. പരുമല തിരുമേനി വിശുദ്ധിയുടെ വരം പ്രാപിച്ചയാളാണ്. അദ്ദേഹത്തിന്റെ ശക്തമായ പ്രാർത്ഥനയും സർവംസഹമായ നന്മയുമാണ് ഇന്നും 'ലക്ഷോപലക്ഷങ്ങളെ' ആകർഷിക്കുന്നത്.

പരുമല തിരുമേനി അനുഷ്ഠിച്ച ആത്മിക സാധനയും കൈവരിച്ച സിദ്ധിയും ഉപിപ്ലവങ്ങളല്ല. കുറേ മന്ത്രവും ഏറെ തന്ത്രവും ഉപയോഗിച്ച് സാധാരണ ജനങ്ങളെ വശീകരിക്കുന്ന ആധുനിക ഗുരുക്കന്മാരെ നാം കാണാറുണ്ട്. ഭാരതത്തിൽ നമുക്കെല്ലാം സമാരാധ്യമായ 'ഗുരു'




എന്ന വാക്ക് ഇന്ന് പാശ്ചാത്യ രാജ്യങ്ങളിൽ പരിഹാസ്യമോ സന്ദിഗ്ദ്ധമോ ആണ്. കാരണം, അടുത്തകാലത്ത് മുളച്ചുവന്ന, മാദ്ധ്യമങ്ങളിൽ പുളകംസൃഷ്ടിക്കുന്ന മഹർഷിമാരും യോഗികളും ഗുരുക്കന്മാരും തന്നെ. അവരുടെ ശ്രദ്ധ പരസ്യത്തിലും പണത്തിലും പ്രശസ്തിയിലുമാണ്. അവർ മിക്കവരും ത്യാഗികളല്ല, ഭോഗികളാണ്. ഇന്ദ്രിയസംയമനമല്ല ഇന്ദ്രിയ സുഖമാണവർ ഉപദേശിക്കുന്ന മാർഗം. മൂല്യബോധം നഷ്ടപ്പെട്ട പല സമ്പന്നരാജ്യങ്ങളിലും മാറിമാറി വീശുന്ന കാറ്റുകൾക്കനുസരിച്ച് അവർ ആദ്ധ്യാത്മിക നൗകയെ തിരിച്ചുവിടുന്നു. അതിശ്രേഷ്ഠമായ ഭാരതീയ യൗഗിക പാരമ്പര്യങ്ങൾക്ക് കളങ്കം ചേർക്കുന്നവരാണ് അവരിൽ പലരും.

ഇവിടെയാണ് പരുമല തിരുമേനിയുടേതുപോലെ നിശബ്ദവും ലളിതവും എന്നാൽ ആഴമേറിയതുമായ ആദ്ധ്യാത്മികതയിലേക്ക് നാം തിരിയേണ്ടത്. മണ്ണിൽ മറഞ്ഞുകിടക്കുന്ന വിത്തുപോലെയാണത്. എല്ലാവർക്കും കാണാൻവിധത്തിൽ ഉപരിതലത്തിൽ കിടക്കുന്ന വിത്തുകൾ പക്ഷികൾ കൊത്തിയെടുത്തേക്കാം, വെയിലേറ്റ് വാടിയേക്കാം. വേരു മുളച്ചാൽത്തന്നെ മണ്ണിലേക്ക് ആഴ്ന്നിറങ്ങാനായില്ലെന്നുവരും. മണ്ണിനുള്ളിൽ മറയുമ്പോൾ മാത്രമേ ഈർപ്പവും ചൂടുമേറ്റ് അതിന് മുളയ്ക്കാനാകൂ.

യഥാർത്ഥ വിശുദ്ധന്മാർ തങ്ങളുടെ സിദ്ധികളെ ചെണ്ടകൊട്ടി ഉദ്ഘോഷിക്കാറില്ല. ക്രിസ്തീയ പാരമ്പര്യമനുസരിച്ച് സ്വയം വിളംബരം ചെയ്യുന്ന എല്ലാ നന്മകളും സംശയാസ്പദമാണ്. പരസ്യത്തിന്റെയും പ്രസ്താവനകളുടെയും മായികവെളിച്ചത്തിൽനിന്ന് യഥാർത്ഥ വിശുദ്ധർ ഓടിയൊളിക്കുന്നു. സ്വാർത്ഥതയെ നിഷേധിച്ച് ആത്മത്യാഗത്തിന്റെ മണ്ണിൽ അവർ സ്വയം സംസ്കരിക്കുന്നു, ഇല്ലാതാകുന്നു. അവിടെ പിന്നീട് മുളച്ച് വളരുന്ന ശ്രേഷ്ഠമായ വൃക്ഷങ്ങളാണ് മനുഷ്യരാശിക്ക് കാരുണ്യത്തിന്റെ ഫലങ്ങൾ വർഷിച്ച് സ്ഥലകാലങ്ങളെ അതിശയിച്ച്, ആദ്ധ്യാത്മിക സംസ്കാരത്തിന്റെ തണൽവിരിക്കുന്നത്. ഗോതമ്പുമണി നിലത്തുവീണ് ചാകുന്നില്ല എങ്കിൽ അതിന് ജീവനെ ഉത്പാദിപ്പിക്കാൻ കഴിയുകയില്ല എന്ന ക്രിസ്തുവചനം ഇവിടെ അർത്ഥവത്താകുന്നു. 'തന്റെ ജീവനെ നേടുന്നവൻ അതിനെ നഷ്ടപ്പെടുത്തും; ജീവനെ നഷ്ടപ്പെടുത്തുന്നവൻ അതിനെ നേടും' എന്ന വിരുദ്ധോക്തി ക്രിസ്തീയ സുവിശേഷത്തിന്റെ കാതലാണ്. പരുമലതിരുമേനിയെപ്പോലെ, ക്രിസ്തുവിന്റെ സ്നേഹിതരായിത്തീർന്ന ശിഷ്യന്മാർ പിൻപറ്റുന്ന മാർഗമിതാണ്.

അത്ഭുതങ്ങളുടെ പരിവേഷത്തിലാണ് പരുമല തിരുമേനിയെയും ആ വിശുദ്ധന്റെ സിദ്ധികളെയും ജനങ്ങൾ പലപ്പോഴും കാണുന്നത്. ഇത് പൂർണമായും തെറ്റാണെന്ന് പറഞ്ഞുകൂടാ. എങ്കിലും പൗരസ്ത്യ ഓർത്ത

ഡോക്സ് പാരമ്പര്യത്തിൽ, അത്ഭുത സിദ്ധികളല്ല വിശുദ്ധിയുടെ അടിസ്ഥാനം എന്ന് എടുത്തുപറയേണ്ടിയിരിക്കുന്നു.

പരിശുദ്ധാത്മാവിന്റെ ഫലങ്ങൾ 'സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത, ഇന്ദ്രിയജയം' എന്നിവയാണെന്ന് വിശുദ്ധ പൗലോസ് അപ്പോസ്തോലൻ പറയുന്നു. ശ്രേഷ്ഠവരങ്ങളായി അദ്ദേഹം കാണിച്ചുതരുന്നത് വിശ്വാസം, പ്രത്യാശ, സ്നേഹം എന്നിവയാണ്. അതിൽത്തന്നെ സ്നേഹത്തെ അതിശ്രേഷ്ഠമായ വരമെന്ന് അദ്ദേഹം വിശേഷിപ്പിക്കുന്നു.

ഇപ്പറഞ്ഞതൊക്കെയാണ് യഥാർത്ഥ വിശുദ്ധിയുടെ അളവുകോലായി ഓർത്തഡോക്സ് പാരമ്പര്യം കാണുന്നത്.

തീർച്ചയായും ക്രിസ്താനുരൂപികളായ വിശുദ്ധന്മാർക്ക് രോഗശാന്തിക്കും മറ്റുമുള്ള വരങ്ങൾ ലഭിക്കാം. ജനങ്ങളുടെ നന്മയ്ക്കുവേണ്ടിയും സഭയുടെ കെട്ടുപണിക്കുവേണ്ടിയും മാത്രം അങ്ങനെയുള്ള വരങ്ങളെ അവർ ഉപയോഗിക്കും. ഒരിക്കലും സ്വന്ത കാര്യലാഭത്തിനോ ജനങ്ങളെ വശീകരിക്കുന്നതിനോ അത്തരം വരങ്ങളെ പരിശുദ്ധ വ്യക്തികൾ ഉപയോഗിക്കുകയില്ല. മാത്രവുമല്ല, ഇത്തരം സിദ്ധികളിലല്ല, വിനയത്തിലും ആത്മത്യാഗത്തിലും കഠിനമായ ആത്മശിക്ഷണത്തിലുമാണ് അവർ ആത്മാവിന്റെ ഫലങ്ങളെ തേടുന്നത്.

ക്രിസ്തുവിന്റെ ജീവനുള്ള ശരീരത്തിൽ അംഗമായിരുന്ന പരുമലതിരുമേനിയെപ്പോലുള്ള വിശുദ്ധർ നിരന്തരം ലോകത്തിനുവേണ്ടി പ്രാർത്ഥിക്കുന്നു. ക്രിസ്തുവാകുന്ന ഏക മഹാ പുരോഹിതന്റെ പൗരോഹിത്യധർമ്മത്തിൽ പങ്കുചേർന്ന് വിശുദ്ധരായ വ്യക്തികൾ സർവസൃഷ്ടിയെയും ദൈവസന്നിധിയിലേക്ക് ഉയർത്തുന്നു. ഇവിടെ ആയുസും മരണവും പ്രശ്നമല്ല. ക്രിസ്തുവിൽ നിത്യമായി ജ0ീവിക്കുന്നവർ പരസ്പരം പ്രാർത്ഥിക്കുകയും എല്ലാ മനുഷ്യരോടും ജീവജാലങ്ങളോടും കാരുണ്യം കാട്ടുകയും ചെയ്യുന്നു. ദൈവസന്നിധിയിൽ പ്രിയങ്കരരായ ഇവരുടെ നിത്യമായ പ്രാർത്ഥന ഇവിടെ ജീവിക്കുന്ന മനുഷ്യർക്ക് ശരണവും ആശ്വാസത്തിന് ഉറവിടവുമാകുന്നു. 'ലോകാ സമസ്താ സുഖിനോ ഭവന്തു'-സർവലോകത്തിനും സന്തോഷം കൈവരട്ടെയെന്നാണ് പരുമലതിരുമേനിയും വിശുദ്ധന്മാരുടെ സർവസംഘവും പ്രാർത്ഥിക്കുന്നത്.

## സന്യാസവും പൗരോഹിത്യവും

പരുമല തിരുമേനി ഒരു വലിയ പാരമ്പര്യത്തിനുടമയാണ്. ആ പാരമ്പര്യം, സന്യാസവും മേല്പട്ടസ്ഥാനവും ഒരുമിച്ച് കൊണ്ടുപോയി




എന്നതാണ്. ഇന്നും നമ്മുടെ സഭയിൽ അത് നിലനില്ക്കുന്നുണ്ടെന്ന് നിങ്ങൾക്കറിയാം. മേല്പട്ടക്കാരെ തിരഞ്ഞെടുക്കുന്നത് സന്യാസിമാരിൽനിന്നാണ്. അല്ലെങ്കിൽ മേല്പട്ടക്കാർ സന്യാസിമാരായിരിക്കണമെന്നാണ് നമ്മുടെ സഭാപാരമ്പര്യം നിഷ്കർഷിക്കുന്നത്. അതുകൊണ്ട് സന്യാസിയല്ലാത്ത അവിവാഹിത പട്ടക്കാരനെ മേല്പട്ടസ്ഥാനത്തേക്ക് തെരഞ്ഞെടുത്താൽ അദ്ദേഹത്തെ റമ്പാനാക്കിയിട്ടാണ് എപ്പിസ്കോപ്പാപട്ടം നല്കുന്നത്. എപ്പിസ്കോപ്പാ ധരിക്കുന്ന ശിരോവസ്ത്രം (മസനപ്സാ) സന്യാസിയുടെ വേഷത്തിന്റെ ഭാഗമാണ്, മെത്രാപ്പോലീത്തായുടേതല്ല.

പാശ്ചാത്യസഭയിൽ, മേല്പട്ടക്കാരെ തെരഞ്ഞെടുക്കുന്നത് സന്യാസിമാരിൽനിന്നായിരിക്കണം എന്ന് നിർബന്ധമില്ല. കത്തോലിക്കാ സഭയിൽ എല്ലാ വൈദികരും അവിവാഹിതരാണല്ലോ. എന്നാൽ എല്ലാവരും സന്യാസമൂഹത്തിൽ അംഗങ്ങളല്ല. ഗ്രീക്ക് ഓർത്തഡോക്സ് (ബിസന്റയിൻ) പാരമ്പര്യത്തിലും മേല്പട്ടക്കാരെ സന്യാസിമാരിൽനിന്നും തെരഞ്ഞെടുക്കുകയോ, മേല്പട്ടക്കാരാകാൻ വിളിക്കുന്നവർക്ക് സന്യാസസ്ഥാനം (ആർച്ചമാൻ ഡ്രൈറ്റ്) നല്കുകയോ ചെയ്യുന്നു. റഷ്യൻ ഓർത്തഡോക്സ് സഭയിലും മറ്റും വിഭാര്യരായിത്തീർന്നവരും മറ്റുതരത്തിൽ യോഗ്യരും സർവസമ്മതരായവരുമായ വൈദികരെ സന്യാസജീവിതത്തിൽ പ്രവേശിപ്പിച്ച് മേല്പട്ടസ്ഥാനം നല്കുന്ന രീതി ഇപ്പോഴും നിലവിലുണ്ട്.

ഏതാണ്ട് 5-ാം നൂറ്റാണ്ടോടുകൂടി സന്യാസിമാരിൽനിന്ന് മേല്പട്ടക്കാരെ തെരഞ്ഞെടുക്കുവാൻ തുടങ്ങിയ കാലഘട്ടം മുതൽ ഇന്നയോളം പൗരസ്ത്യസഭയിൽ അത് അഭംഗുരം പാലിക്കപ്പെട്ടിട്ടുണ്ട്. പാശ്ചാത്യസഭയിൽ അത് നിർബന്ധമില്ല എന്ന് പറഞ്ഞല്ലോ. അതു പുരാതനസഭയുടെ പാരമ്പര്യമാണ്. കാനോനികമായിട്ടും വേദശാസ്ത്രപരമായിട്ടും നമ്മുടെ പാരമ്പര്യത്തിൽ ഇപ്പോഴും സന്യാസവും വൈദികവൃത്തിയും രണ്ടാണ്. അത് ഒരുമിച്ച് ചേർക്കണമെന്ന് നിർബന്ധമില്ല. വൈദികർ സന്യാസികൾ ആയിരിക്കണമെന്നോ, സന്യാസികൾ വൈദികർ ആയിരിക്കണമെന്നോ നമ്മുടെ കാനോനാകൾ നിഷ്കർഷിക്കുന്നില്ല. ഇപ്പോഴും പാശ്ചാത്യസഭയിൽ ചില സന്യാസസമൂഹങ്ങളിൽ അംഗങ്ങളായവർക്ക് വൈദികരാകാനോ മേല്പട്ടക്കാരനാകാനോ അനുവാദം കൊടുത്തിട്ടില്ല. അവർ 'സഹോദരന്മാരാ'യിട്ട് (Lay brothers) അവരുടെ സന്യാസജീവിതം നയിക്കുന്നു. പൗരസ്ത്യപാരമ്പര്യത്തിലും അങ്ങനെയായിരുന്നു. അന്തോണിയോസ് എന്ന വലിയ വിശുദ്ധനെയാണ് സന്യാസപ്രസ്ഥാനത്തിന്റെ തലതൊട്ടപ്പനായിട്ട് നാം കാണുന്നത്. അദ്ദേഹമൊരു അവൈദികനായിരുന്നു. അന്ന് അലക്സാന്ത്രിയായിലെ വൈദികശ്രേണിയിൽ അദ്ദേ

ഹത്തിന് ചേരാമായിരുന്നു. പക്ഷേ, അദ്ദേഹം അതിന് പോയില്ല. അന്തോണിയോസിന്റെ ശിഷ്യന്മാരായി, വൈദികപദവി ആഗ്രഹിക്കാതെ, സാധാരണ ക്രിസ്ത്യാനികളായിരുന്നുകൊണ്ട് പ്രാർത്ഥനാജീവിതത്തിലൂടെ, സ്നേഹനിർഭരമായ ദൈവാരാധനയിലൂടെ, തങ്ങളുടെ ജീവിതത്തെ സാക്ഷാത്കരിക്കുന്നതിനും, ആ സ്നേഹം മറ്റുള്ളവർക്ക് പകർന്നുകൊടുക്കുന്നതിനും ആയിരക്കണക്കിന് ആളുകൾ ശ്രമിച്ചിട്ടുണ്ട്; ഇപ്പോഴും പലരും ശ്രമിച്ചുകൊണ്ടിരിക്കുന്നു. അതുകൊണ്ടാണ് ഞാൻ പറഞ്ഞത്, നമ്മുടെ പാരമ്പര്യത്തിലും പാശ്ചാത്യപാരമ്പര്യത്തിലും വൈദികവൃത്തിയും സന്യാസവൃത്തിയും രണ്ടും രണ്ടായിട്ടാണ് കാണുന്നത് എന്ന്.

എന്നാൽ സ്വാഗതാർഹമെന്ന് കരുതാവുന്ന ഒരു മാറ്റം പാശ്ചാത്യപാരമ്പര്യത്തിൽ വന്നു. അത് സന്യാസിമാരിൽനിന്ന് മേല്പട്ടക്കാരെ തെരഞ്ഞെടുക്കുക എന്നുള്ളതാണ്. അതാണ് ഇപ്പോഴും നമ്മൾ തുടരുന്നത്. അതുകൊണ്ടുണ്ടായിരുന്ന ഒരു വലിയ പ്രയോജനം, മേല്പട്ടക്കാരൻ ഭരണകർത്താവായി, അതായത് ലൗകിക ഭരണാധികാരികളെപ്പോലെ കിരീടവും ചെങ്കോലും വഹിക്കുന്ന ഭരണാധികാരിയായി മാത്രം ഇരിക്കാതെ, ജനങ്ങളുടെ ശ്രേഷ്ഠനായ ഇടയനും ഋഷിയും ഗുരുവും ആചാര്യനുമായി മാറി എന്നുള്ളതാണ്. പരുമല തിരുമേനിയോട് ബന്ധപ്പെടുത്തി ഇത് പറയുന്നതിന്റെ പ്രധാനപ്പെട്ട കാരണം, പരുമല തിരുമേനി ആ മാതൃക അഭംഗുരം, ആക്ഷരികമായി പാലിച്ച ആളായിരുന്നു എന്നതുകൊണ്ടാണ്. അദ്ദേഹത്തിന്റെ ശിഷ്യന്മാരും അത് പഠിപ്പിക്കുകയുണ്ടായി. കാലം ചെയ്ത ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമേനി അദ്ദേഹത്തിന്റെ ശിഷ്യനായിരുന്നുവെന്ന് നിങ്ങൾക്കറിയാം. ആ തിരുമേനി പഠിപ്പിച്ചവരിലും, ആ തിരുമേനിയെ മാതൃകയാക്കിയവരിലും എല്ലാം ആ വലിയ പാരമ്പര്യത്തിന്റെ അംശങ്ങൾ സജീവമായിട്ട് നിലനില്ക്കുന്നു. അതുകൊണ്ടാണ് ഞാൻ പറഞ്ഞത് അത് സ്വാഗതാർഹമായ ഒരു മാറ്റമായിട്ട് പൗരസ്ത്യസഭ സ്വീകരിക്കുന്നു എന്ന്.

എന്നാൽ മറുവശംകൂടി നാം ചിന്തിക്കേണ്ടതാണ്. വൈദികസ്ഥാനം ലഭിക്കാൻവേണ്ടി പണിപ്പെടുന്ന ആളുകളും നമ്മുടെ സഭയിലുണ്ട്. യാതൊരുതരത്തിലുള്ള യോഗ്യതകളുമില്ലെങ്കിലും വൈദികസ്ഥാനത്തിനുവേണ്ടിയും, മേല്പട്ടസ്ഥാനത്തിനുവേണ്ടിയും ആഗ്രഹിക്കുന്ന ആളുകളും സഭയിലുണ്ട്. അതുകൊണ്ട് ആ പുരാതനമായ ആദർശം, അതായത് വൈദികസ്ഥാനവും സന്യാസവും വെവ്വേറെയാക്കുന്ന രീതികൂടി നാം ഓർത്തിരിക്കേണ്ടതാണ്. വൈദികസ്ഥാനവും സന്യാസജീവിതവും രണ്ടാണ്. സന്യാസജീവിതം തുടക്കത്തിൽ വ്യക്തിപരമായ തീരുമാനവും വിളിയുമാണ്. അത് മറ്റാരുടെയും നിർബന്ധംകൊണ്ട് ഒരാൾ സ്വീകരി




ക്കുന്നതല്ല. നേരേ മറിച്ച് ഒരു വ്യക്തിയുടെ ഉള്ളിൽ പരിശുദ്ധാത്മാവ് പ്രവർത്തിച്ച് സന്യാസജീവിതത്തെക്കുറിച്ച് വിളി നല്കുന്നു. അത് എല്ലാവർക്കും-സ്ത്രീകൾക്കും പുരുഷന്മാർക്കും-ലഭ്യമായ ദൈവവിളിയാണ്. സഭ അത് പ്രോത്സാഹിപ്പിക്കുകയും പരിപോഷിപ്പിക്കുകയും ചെയ്യുന്നു. എന്നാൽ ഒരാൾ വൈദികസ്ഥാനവും മേല്പട്ടസ്ഥാനവും ഏല്ക്കണമെങ്കിൽ അയാൾക്ക് മാത്രം തോന്നിയാൽ പോരാ. എനിക്ക് മേല്പട്ടക്കാരനാകണമെന്ന് തോന്നിയാൽ ഞാൻ മേല്പട്ടക്കാരനാകുകയില്ല. നേരേ മറിച്ച് സഭ എന്നെ തിരഞ്ഞെടുത്ത് വിളിക്കണം. എനിക്ക് ആഗ്രഹം ഇല്ലെങ്കിൽകൂടിയും ഞാൻ മറ്റുതരത്തിൽ യോഗ്യനാണെങ്കിൽ എന്നെ നിർബന്ധിച്ച് പട്ടക്കാരനോ മേല്പട്ടക്കാരനോ ആക്കാനുള്ള അവകാശം സഭയ്ക്കുണ്ട്; സഭാചരിത്രത്തിൽ, അങ്ങനെ സർവസമ്മതരായ വ്യക്തികളെ നിർബന്ധപൂർവം വൈദികസ്ഥാനങ്ങളിലേക്ക് വിളിച്ച സംഭവങ്ങളുണ്ട്. സ്വയം നാമനിർദ്ദേശം നല്കിയും സ്വാധീനം ഉപയോഗിച്ചും ഉന്നത വൈദികസ്ഥാനങ്ങളിലേക്ക് വരുന്നവരെക്കാൾ ശ്രേഷ്ഠമായ ശുശ്രൂഷ അങ്ങനെയുള്ളവർ നിർവഹിച്ചിട്ടുണ്ട്.

## തീർത്ഥവും തീർത്ഥാടനവും

പരുമലപ്പള്ളി ഇരിക്കുന്ന സ്ഥലം ഒരു തരത്തിൽ പറഞ്ഞാൽ ഒരു ദ്വീപാണ്. ആക്ഷരികമായിട്ടല്ല. എന്നാൽ ഇവിടെ നേരത്തേ വന്നുകൊണ്ടിരിക്കുന്ന ആളുകൾക്കെല്ലാമറിയാം, പരുമല കടവിൽ ഇറങ്ങി തോണിയിൽ കയറി നദി കടന്നു വേണം പരുമലപള്ളിയിലേക്ക് വരാൻ. ഇപ്പോൾ നല്ലൊരു പാലമുണ്ട്. പക്ഷേ, പാലമുണ്ടെങ്കിലും, പ്രായമുള്ളവരുടെ മനസ്സിൽ പരുമല കടവ് നിലനില്ക്കുന്നു. ഞാൻതന്നെ വൈദിക സെമിനാരിയിൽ വിദ്യാർത്ഥിയായിരുന്നപ്പോൾ ഇവിടെ പെരുന്നാളിനു വരുന്നത് ഈ കടവ് കടന്നാണ്. ഇപ്പോഴും എന്റെ ആദ്യത്തെ ഓർമ്മ പരുമല കടവെന്നുള്ളതാണ്.

'തീർത്ഥം' എന്ന സംസ്കൃതപദത്തിന്റെ മുഖ്യമായ അർത്ഥം കടവ് എന്നതാണ്. വെള്ളമുള്ള കടവിലേക്കുള്ള തീർത്ഥാടനമാകണമെങ്കിൽ ഈ കടവ് നമ്മൾ കടക്കണം, കടവ് കടന്ന് അക്കരെ ചെല്ലണം. ഭാരതീയ മതങ്ങളുടെ ആദ്ധ്യാത്മികതയിൽ നദികടന്ന് അക്കരെയെത്തുന്ന 'തീത്ഥാടനം' രൂഢമൂലമാണ്. ലോകജീവിതമാകുന്ന ജലപ്രവാഹത്തെയാണ് നാം മുറിച്ചു കടക്കുന്നത്. ക്രിസ്തീയ പാരമ്പര്യത്തിലും, 'സമാധാന തുറമുഖത്ത്' നാം എത്തുന്നതിനെക്കുറിച്ച് ധാരാളം പറയുന്നുണ്ട്. ഓളങ്ങളും തിരമാലകളുമുള്ള സമുദ്രത്തെ കടന്നാണ് ഈ തുറമുഖത്ത് നാം എത്തുന്നത്. ഇപ്പോൾ പരുമല പാലമുണ്ടെങ്കിലും ആത്മീയമായി

കടവു കടക്കുന്ന 'തീർത്ഥാടനം' നാം നിലനിർത്തണം.

പരുമല തിരുമേനി എന്തുകൊണ്ടാണീ സ്ഥലം തിരഞ്ഞെടുത്തതെന്ന് നമ്മൾ വല്ലപ്പോഴും ചിന്തിക്കേണ്ടതാണ്. ഇതിനേക്കാൾ പരിഷ്കൃതമായ സ്ഥലങ്ങൾ വേറെയുണ്ടായിരുന്നു. പട്ടണങ്ങളോട് അടുത്ത സ്ഥലങ്ങളുണ്ട്. അത് തിരഞ്ഞെടുത്തില്ല. കരിമ്പനക്കൂട്ടങ്ങൾ നിന്നിരുന്ന, വിജനമായ, ഏകാന്തമായ സ്ഥലമാണ് തിരുമേനി തിരഞ്ഞെടുത്തത്. പാമ്പാടി തിരുമേനി എന്തുകൊണ്ടാണ് പൊത്തമ്പുറം കുന്ന് തിരഞ്ഞെടുത്തതെന്ന് നമ്മൾ ചിന്തിക്കേണ്ടതാണ്. വിജനമായ ഒരു കാടാണ് തിരുമേനി തെരഞ്ഞെടുത്തത്. കാരണം, പാമ്പാടി തിരുമേനിയും പരുമല തിരുമേനിയുമെല്ലാം തന്നെ ആ പുരാതന സന്യാസജീവിതത്തിന്റെ, മഹർഷിമാരുടെ ജീവിതത്തിന്റെ പിൻതുടർച്ചക്കാരാണ് എന്നുള്ളതുകൊണ്ടാണ്, അവർ മെത്രാപ്പോലീത്തന്മാരായിരുന്നുവെങ്കിലും, അവർക്ക് കൂടുതൽ ആകർഷകമായി തോന്നിയത് സന്യാസജീവിതത്തിന്റെ ലാളിത്യവും പ്രാർത്ഥനാനിർഭരമായ അന്തരീക്ഷവുമായിരുന്നു. ഇന്ന് സഭ അവരെ ഭക്ത്യാദരപൂർവം ഓർക്കുന്നത് അവർ സഭയുടെ മേല്പട്ടക്കാരായിരുന്നു എന്നതുകൊണ്ട് മാത്രമല്ല, അതിലുപരി അവർ ആത്മനിറവുള്ള സന്യാസിശ്രേഷ്ഠന്മാരും സൗഖ്യദായകരും ആയിരുന്നു എന്നതുകൊണ്ടുകൂടിയാണ്.

അവർ ഒറ്റയ്ക്കു താമസിക്കുവാൻ വേണ്ടിയല്ല, ഏകാന്തത തേടിയത്; അവരുടെ ഏകാന്തതയിലൂടെ, നിശ്ശബ്ദതയിലൂടെ, സ്നേഹാർദ്രമായ പ്രാർത്ഥനയിലൂടെ ജീവന്റെ ഉറവകൾ ഒഴുകുന്നതിനുവേണ്ടിയായിരുന്നു. ഊഷരമായ ഭൂമിയെ ആർദ്രമാക്കുന്ന സ്നേഹവും സഹാനുഭൂതിയും അവരിൽനിന്ന് പ്രവഹിച്ചു. വൈദികർക്കും അവൈദികർക്കുമുള്ളത് ഈ ഒരേ ആത്മീയലക്ഷ്യം തന്നെയാണ്. പരുമല തിരുമേനി തന്റെ ജീവിതത്തിലൂടെ പൗരസ്ത്യ ഓർത്തഡോക്സ് സഭയുടെ ഈ ആത്മീയ ദർശനത്തെ സജീവമായി നിലനിർത്തി.



# പരുമല ഭക്തി: സാദ്ധ്യതകളും വെല്ലുവിളികളും

## ഫാ. ഡോ. എം. ജോൺ പണിക്കർ

പരുമല ഒരു അതുല്യ തീർത്ഥാടന കേന്ദ്രമാണ്. അതിന്റെ കാരണം പരിശുദ്ധനായ പരുമല കൊച്ചുതിരുമേനിയുടെ കബറിടം അവിടെ സ്ഥിതി ചെയ്യുന്നു എന്നുള്ളതു മാത്രമാണ്. വിശുദ്ധനും മഹാമഹർഷിയുമായിരുന്ന പരിശുദ്ധ പിതാവിന്റെ കബറിങ്കലേക്ക് വരുന്ന ഭക്തരുടെ എണ്ണം ദിനംപ്രതി വർദ്ധിക്കുന്നു എന്നതു ഭാരതീയരുടെ മനസിൽ അദ്ദേഹത്തിന്റെ സ്ഥാനം എന്താണെന്ന് സാക്ഷ്യപ്പെടുത്തുന്നു. ലോകത്തിന്റെ നാനാ ഭാഗങ്ങളിൽ നിന്നും ജാതിമതഭേദമെന്യേ ധാരാളം ആളുകൾ അദ്ദേഹത്തിന്റെ കബറിനു മുമ്പിൽ വന്ന് നിറകണ്ണുകളോടെ പ്രാർത്ഥിച്ച് അനുഗ്രഹം പ്രാപിച്ചു തിരികെ പോകുന്നതു വർത്തമാനകാലത്തിലെ ഒരു യാഥാർത്ഥ്യമാണ്. അദ്ദേഹത്തിന്റെ ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ചുള്ള ദിവസങ്ങളിൽ കാൽനടയായി വളരെ ദുരങ്ങളിൽനിന്ന് കബറിങ്കലേക്കു വരുന്ന തീർത്ഥാടകരുടെ എണ്ണം വർഷംതോറും വർദ്ധിച്ചു വരുന്നു എന്നതും ആർക്കും മറച്ചുവയ്ക്കാവുന്നതല്ല.

പരുമല ഭക്തി എന്നതു പരുമല തിരുമേനിയോടുള്ള ഭക്തിയും ആദരവും അദ്ദേഹത്തിന്റെ മദ്ധ്യസ്ഥതയിലൂടെ ത്രിയേക ദൈവത്തിനു സമർപ്പിക്കുന്ന വന്ദനവും ആരാധനയുമാണ്. പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയാൽ വിശ്വാസിയുടെ പ്രാർത്ഥന സ്വർഗ്ഗത്തിലേക്ക് ഉയരുകയും സ്വർഗ്ഗീയാനുഗ്രഹങ്ങൾ വിശ്വാസിക്കു ലഭിക്കുകയും ചെയ്യുന്നു. "യഹോവയുടെ കണ്ണ് നീതിമാന്മാരുടെമേലും അവന്റെ ചെവി അവരുടെ നിലവിളിക്കായും തുറന്നിരിക്കുന്നു" (സങ്കീ. 34:15). ദൈവാനുഗ്രഹങ്ങളെ സ്വർഗ്ഗത്തിൽ നിന്നു പിടിച്ചുവാങ്ങുന്ന പ്രാർത്ഥനാജീവിതം ഉണ്ടായിരുന്ന പരിശുദ്ധ പരുമല തിരുമേനിയെ ഭക്തിപൂർവ്വം സ്മരിക്കുമ്പോൾ വിശ്വാ

സിയുടെ മനസ്സിൽ ഉയർന്നു വരുന്ന പ്രത്യാശയുടെ ചിന്ത തനിക്കുവേണ്ടി യഹോവയാം ദൈവത്തിന്റെ കണ്ണുകളും ചെവികളും എല്ലായ്പ്പോഴും അദ്ദേഹത്തിന്റെ മേൽ തുറന്നിരിക്കുന്നു എന്നതാണ്. "ഞങ്ങളുടെ പരിചയായ ദൈവമേ നോക്കണമേ, നിന്റെ അഭിഷിക്തന്റെ മുഖത്തെ കടാക്ഷിക്കേണമേ, നിന്റെ പ്രാകാരങ്ങളിൽ കഴിക്കുന്ന ഒരു ദിവസം വേറെ ആയിരം ദിവസത്തേക്കാൾ ഉത്തമമല്ലോ" എന്ന സങ്കീർത്തനക്കാരന്റെ വാക്കുകൾ (സങ്കീ. 84:10-11) ജീവിതത്തിൽ അന്വർത്ഥമാക്കിയ പരിശുദ്ധ പിതാവ് ദൈവത്തോടൊപ്പം നിരന്തരമായി വസിച്ചുകൊണ്ടു മഹത്വീകരണത്തിലേക്കു പ്രവേശിച്ച ആളാണ്. ദൈവകൃപയിൽ വളർന്നു മഹത്വീകരണത്തിൽ പ്രവേശിച്ചിരുന്ന പരിശുദ്ധ പിതാവ് നമുക്കുവേണ്ടി ദൈവസന്നിധിയിൽ മദ്ധ്യസ്ഥത അണയ്ക്കുന്നു എന്ന ഉറച്ച വിശ്വാസം നമ്മുടെ സഭാജീവിതത്തിൽ ഉണ്ടാകാവുന്ന ചില സാദ്ധ്യതകളും വെല്ലുവിളികളും മനസ്സിലാക്കുവാൻ നമ്മെ പ്രാപ്തരാക്കണം. ചില പ്രധാന ചിന്തകൾ ഇവിടെ കുറിക്കുന്നു.

## 1. വിശ്വാസപരമായ കാര്യം

ദൈവം ഒരുവനല്ലാതെ പരിശുദ്ധനില്ല എന്നും ദൈവത്തിനും മനുഷ്യർക്കും ഇടയിൽ ഏക മദ്ധ്യസ്ഥനായി യേശുക്രിസ്തു നിലകൊള്ളുന്നു എന്നും (1 തിമോത്തി 2:5) സഭ ഉറച്ചു വിശ്വസിക്കുന്നു. എന്നാൽ വിശുദ്ധന്മാരുടെയും ശുദ്ധിമതികളുടെയും മദ്ധ്യസ്ഥത സഭയുടെ അടിസ്ഥാന പ്രമാണവുമാണ്. യേശുവിനു തുല്യമായ സ്ഥാനമല്ല സഭ വിശുദ്ധർക്കു കൊടുത്തിരിക്കുന്നത്. പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥതാ ദൗത്യം ഏക മദ്ധ്യസ്ഥനായ യേശുക്രിസ്തുവിന്റെ (1 തിമോത്തി 2:5) സ്ഥാനത്തെ നിഷേധിക്കുന്നതോ ചോദ്യം ചെയ്യുന്നതോ അല്ലതാനും. ദൈവവും ലോകവും തമ്മിലുള്ള ബന്ധത്തിലെ ഏക മദ്ധ്യസ്ഥൻ യേശുക്രിസ്തുവാണ്. ക്രിസ്തുവിന്റെ മദ്ധ്യസ്ഥത കാൽവറി ക്രൂശിൽ സർവ്വലോകത്തിനും വേണ്ടി യാഗമായതും എല്ലാവരെയും പിതാവാം ദൈവത്തിങ്കൽ ഒന്നാക്കുന്നതുമായ മദ്ധ്യസ്ഥതയാണ്. അത് അതുല്യമായതും മറ്റാർക്കും ചെയ്യാൻ കഴിയാത്തതുമാണ്.

പരുമല തിരുമേനിയെപ്പോലുള്ള വിശുദ്ധന്മാർ യേശുക്രിസ്തുവിനോടുള്ള ബന്ധത്തിലും മനുഷ്യസ്നേഹത്തിലും ഉത്തമ മാതൃക നല്കിയിട്ടുള്ള വിശ്വസ്ത ഭടന്മാരാണ്. അവർ ദൈവത്തിന്റെ പരമവിശുദ്ധിയോടു ചേർന്നു ജീവിക്കുവാൻ കാംക്ഷിച്ചു വളർന്നു മഹത്വത്തിൽ പ്രവേശിച്ചവരാണ്. അവരെയാണ് നീതിമാന്മാർ, പുണ്യവാന്മാർ, ഭക്തന്മാർ എന്നൊക്കെ വേദപുസ്തകവും സഭയും സംബോധന ചെയ്യുന്നത്. "നീതി



മാന്റെ ശ്രദ്ധയോടു കൂടിയ പ്രാർത്ഥന വളരെ ഫലിക്കുന്നു" (യാക്കോ. 5:10). വിശുദ്ധരുടെ മദ്ധ്യസ്ഥത പ്രാർത്ഥനാ മദ്ധ്യസ്ഥതയാണ്. ദൈവ തിരുമുമ്പാകെ നമുക്കുവേണ്ടി പ്രാർത്ഥിക്കുക എന്നതു യേശു ക്രിസ്തുവിന്റെ കല്പനയുമാണ് (യോഹ. 15:16). ശരീരത്തോടിരുന്നാലും ശരീരം വിട്ടാലും ക്രിസ്തുവിനെ പ്രസാദിപ്പിച്ചുകൊണ്ട് (2 കൊരി. 5:8) സജീവരായി കഴിയുന്ന വിശുദ്ധർക്ക് പ്രാർത്ഥിക്കുക എന്ന ദൗത്യം മാത്രമാണുള്ളത്.

വിശുദ്ധരുടെ മദ്ധ്യസ്ഥതയോടൊപ്പംതന്നെ ഓരോ വിശ്വാസിയും വ്യക്തിപരമായി ദൈവസംസർഗ്ഗത്തിൽ ഏർപ്പെടുകയും ആവശ്യങ്ങളെ ദൈവസന്നിധിയിൽ സമർപ്പിക്കുകയും ചെയ്യണം. പരസ്പരം കൂട്ടായ്മ ആചരിച്ചുകൊണ്ടു പ്രാർത്ഥിക്കുന്നതാണ് ആരാധനാസമൂഹം. അതു തന്നെയാണ് പരിശുദ്ധരുടെ ഐക്യവും. എന്നാൽ അതിനോടൊപ്പംതന്നെ ആരാധനയിലുള്ള വ്യക്തിപരമായ തങ്ങളുടെ ദൗത്യം നിറവേറ്റുവാൻ ഓരോ വിശ്വാസിക്കും കഴിയണം.

പരുമല തിരുമേനിയോടുള്ള ഭക്തി അദ്ദേഹത്തെ പലപ്പോഴും ദൈവത്തിന്റെ സ്ഥാനത്തു നിർത്തുന്നില്ലേ എന്ന ചോദ്യം ചിലരെങ്കിലും ഉന്നയിക്കാറുണ്ട്. കബറിങ്കൽ ദിനംപ്രതി കൂടിവരുന്ന വിശ്വാസികളുടെ ചിന്തകളും വീക്ഷണങ്ങളും പലപ്പോഴും ആ വഴിക്കു തിരിയുന്നു എന്നതു ചിലരെങ്കിലും സംശയദൃഷ്ടിയോടെ വീക്ഷിക്കാറുണ്ട്. പരുമല തിരുമേനിക്ക് സഭ വിശുദ്ധർക്കു കൊടുക്കുന്ന പ്രാധാന്യത്തിനും സ്ഥാനത്തനും അപ്പുറമായി ഒരു ആദരവും ഔദ്യോഗികമായി നല്കുന്നില്ല എന്നതു ശരിയാണെങ്കിലും ഭക്തരുടെ പ്രകടനങ്ങളിൽ സംശയങ്ങൾക്കു വക നല്കുന്ന തരത്തിലുള്ള ഭക്തി പലപ്പോഴും ദൃശ്യമാകാറുണ്ട്. തികഞ്ഞ സംയമനത്തോടെ അതു മനസ്സിലാക്കി ശരിയായ ബോധവത്കരണത്തിലൂടെ ഭക്തരെ നേരായ പാതയിലേക്കു നയിക്കുവാൻ സഭാനേതൃത്വത്തിനു കഴിയണം. പൗരസ്ത്യ ആദ്ധ്യാത്മികതയും വേദശാസ്ത്രവും സ്വന്തജീവിതത്തിൽ സ്വാംശീകരിച്ച വിശുദ്ധന്റെ ജീവിതമാതൃക പിൻപറ്റി ദൈവത്തിങ്കലേക്കു ചേരുവാൻ വിശ്വാസികളായ ഭക്തരെ സഭാനേതൃത്വം പ്രാപ്തരാക്കണം. നിരന്തര പ്രാർത്ഥനയുടെ ശക്തി അറിഞ്ഞ് ആ പ്രാർത്ഥനയുടെ ശക്തി വിതരണം ചെയ്തുകൊണ്ട് അദ്ദേഹത്തിന്റെയും വിശുദ്ധരുടെയും പ്രാർത്ഥനകൾ ഒരുമിച്ചു സ്വർഗ്ഗത്തിലേക്ക് ഉയരണം. കബറിടത്തിനു മുന്നിലായി ധ്യാനിക്കുവാനും പ്രാർത്ഥിക്കുവാനുമായി വരുന്ന ആളുകൾക്കു യഥാർത്ഥ സഭാവിശ്വാസം ഉൾക്കൊണ്ട് അവ നടത്തി അനുഗ്രഹം പ്രാപിക്കുവാനുള്ള സൗകര്യങ്ങൾ ചെയ്തുകൊടുക്കുവാൻ ഉത്തരവാദിത്വമുള്ളവർ ശ്രദ്ധിക്കണം.

## 2. പരുമല ഭക്തി വിശ്വാസിയുടെ ജീവിതാനുഭവം ആകണം

ഇന്നു പലർക്കും പരുമല തിരുമേനി എന്ന വിശുദ്ധൻ ഓർക്കപ്പെടുവാനും ആചരിക്കപ്പെടുവാനുമുള്ള ഒരാൾ മാത്രമായിരിക്കുന്നു എന്നത് ഒരു യാഥാർത്ഥ്യമാണ്. ഇന്നലെ ജീവിച്ച തിരുമേനിയുടെ ഓർമ്മ ആചരിക്കുക എന്നതിലുപരി അദ്ദേഹത്തിന്റെ ജീവിതത്തിലും പ്രാർത്ഥനയിലും പങ്കാളികളാകുവാൻ മുന്നോട്ടു വരുന്നവർ വളരെ ചുരുക്കമാകുന്നു. ഇവിടെയാണ് പരുമല ഭക്തിയിലെ പുതിയ സാദ്ധ്യതയും വെല്ലുവിളിയും വിശ്വാസിക്കു ദൃശ്യമാകുന്നത്. കർത്താവിന്റെ മഹിമയോടു ചേർന്നു വസിക്കുവാനും അവന്റെ മഹിമയോടു ചേർന്നു വസിക്കുന്നവർക്ക് ഒരു പതർച്ചയും ഉണ്ടാകുകയില്ല എന്നനുശാസിക്കുവാനും കഴിഞ്ഞ പരുമല തിരുമേനിയുടെ ജീവിതം നമുക്കിന്നൊരു വെല്ലുവിളിയാണ്. മലങ്കര സഭയുടെ അഭിമാനമായി തിളങ്ങുന്ന തിരുമേനിയുടെ ജീവിതാനുഭവങ്ങൾ സഭാഗാത്രത്തിന്റെ അഭിമാനവും അനുഭവവുമായി മാറണം.

യഥാർത്ഥ ഭക്തിയും വേദശാസ്ത്രവും എന്നതു ശരീരവും മനസ്സും ആത്മാവും ഹൃദയവുമൊക്കെ ഒരുപോലെ ദൈവവുമായി ഐക്യപ്പെടുത്തുന്ന അനുഭവമാണ്. പരുമല തിരുമേനി ബൗദ്ധികതലങ്ങളിൽ നിന്നു ആത്മീയതലങ്ങളിലേക്ക് ഉയർന്നുപൊങ്ങിയ യഥാർത്ഥ ദൈവശാസ്ത്രജ്ഞൻ ആയിരുന്നു. അദ്ദേഹം പരിശുദ്ധനാകുന്നു എന്ന സഭാമക്കളുടെ ബോദ്ധ്യമാണ് അവരെ കബറിങ്കലേക്കു നയിക്കുന്നത്. ഇതു വിശ്വാസികൾക്കും അവരുടെ ഇടയന്മാർക്കും ഒരു വെല്ലുവിളിയാണ്. ഓരോ മനുഷ്യനും ബൗദ്ധികതലങ്ങളിൽനിന്ന് സ്വർഗ്ഗീയ തലങ്ങളിലേക്ക് ഉയരുന്ന ദൈവവാഹിയായി മാറുകയും ഉത്തമ ക്രൈസ്തവ ജീവിതം നയിച്ച് മഹത്വത്തിലേക്കു പ്രവേശിക്കുവാൻ ഒരുങ്ങുകയും ചെയ്യണമെന്ന് തിരുമേനി ആവശ്യപ്പെടുന്നു. ഇത് ഏവർക്കും സാദ്ധ്യമാകുന്നതാണ്. ഈ സാദ്ധ്യതയെ ഒരു വെല്ലുവിളിയായി സ്വീകരിക്കുവാൻ ഇന്നത്തെ ഭക്തനു സാധിക്കുമോ?

പരുമല തിരുമേനി തന്റെ ജീവിതത്തിൽ അനുതാപത്തിനു പ്രത്യേക സ്ഥാനം നല്കിയിരുന്നു. അനുതാപമില്ലാതെ പുതുജീവനോ, രക്ഷയോ, സ്വർഗ്ഗരാജ്യത്തിലേക്കുള്ള പ്രവേശനമോ സാദ്ധ്യമാകുകയില്ല എന്നദ്ദേഹം വിശ്വസിച്ചിരുന്നു. പൗരസ്ത്യസഭയുടെ ചിന്തയിൽ മനുഷ്യജീവിതത്തിന്റെ ഓരോ നിമിഷവും അനുതാപത്തിനു പ്രാധാന്യം കൊടുക്കുകയും ജീവിതത്തിന്റെ അന്ത്യസമയംവരെ അതു തുടരുകയും ചെയ്യേണ്ടതാണ്. ഇന്ന് അനുതാപവും മാനസാന്തരവുമൊക്കെ പ്രസംഗങ്ങളിൽ മാത്രം ഒതുങ്ങി നില്ക്കുന്നു. വിശുദ്ധ കുർബ്ബാനയിൽ ആത്മാർത്ഥമായി പങ്കുകൊള്ളു




വാൻ വിമുഖത കാണിക്കുകയും ജീവിതപൊലിമയ്ക്കു വേണ്ടി എളുപ്പ മാർഗ്ഗങ്ങൾ സ്വീകരിക്കുകയും ചെയ്യുന്ന പ്രവണതയാണ് ഇന്ന് അനേകരിലും കാണുന്നത്. ഹർഷോന്മാദത്തിലും ബഹളം വച്ചുള്ള പ്രാർത്ഥന/പ്രസംഗയോഗങ്ങളിലും സംബന്ധിച്ചു നിർവൃതി അടയുക എന്ന ലക്ഷ്യത്തിൽ മാത്രമാണ് ഇന്നു പല ആളുകളും ജീവിക്കുന്നത്. ഇതുമൂലം നിരപ്പിന്റെയും സമാധാനത്തിന്റെയും യഥാർത്ഥ അനുഭവം മനുഷ്യജീവിതത്തിൽനിന്നു കാലക്രമേണ അന്യമായി പോകുകയും പാപബോധമോ ജീവിതവിശുദ്ധിയോ ഇല്ലാത്ത അവസ്ഥയിലേക്ക് മനുഷ്യൻ എത്തിച്ചേരുകയും ചെയ്യും.

ആത്മീയ അഹങ്കാരം മദ്യപാനത്തേക്കാൾ ആപൽക്കരമാണ്. അങ്ങനെയുള്ളവർക്കു പാപത്തെക്കുറിച്ചും നീതിയെക്കുറിച്ചും ന്യായവിധിയെക്കുറിച്ചും ശരിയായ ബോധമുണ്ടാകുകയില്ല. ഇതുമൂലം സ്വയം ദൈവമാകാനുള്ള മനുഷ്യന്റെ വാഞ്ഛ വർദ്ധിക്കുകയും സമൂഹത്തെ അപകടത്തിലേക്കു നയിക്കുകയും ചെയ്യും. അനുതാപത്തിലൂടെ നിരപ്പിന്റെയും സമാധാനത്തിന്റെയും ശുശ്രൂഷയായ വി. കുർബ്ബാനയിൽ പങ്കുകൊണ്ട് അവിടെനിന്നു ലഭിക്കുന്ന ദൈവിക കൃപമൂലം ജീവിതത്തിലുണ്ടാകുന്ന പ്രശ്നങ്ങളോടും പ്രതിബന്ധങ്ങളോടും ക്രിയാത്മകമായി പ്രതികരിക്കാൻ പരുമല തിരുമേനി ആഹ്വാനം ചെയ്യുന്നു. ഇന്നത്തെ ഭക്തർ ഈ വെല്ലുവിളിയെ ആത്മാർത്ഥമായി സ്വീകരിക്കുവാൻ തയ്യാറാണോ? ലോകത്തിൽ ജീവിക്കുകയും ലൗകിക ജീവിതത്തിൽനിന്നു തെന്നിമാറി വിശുദ്ധീകരണം പ്രാപിക്കുകയും ചെയ്ത തിരുമേനിയുടെ സ്വഭാവം അനുകരിക്കുവാൻ പരുമല ഭക്തർക്ക് സാദ്ധ്യമാകുമോ?

## 3. പരുമല ഭക്തിയും പ്രായോഗിക ജീവിതവും

“ഭക്തരുടെ” എണ്ണം വർദ്ധിക്കുകയും ഭക്തി നഷ്ടമായിക്കൊണ്ടിരിക്കുകയും ചെയ്യുന്ന സമയത്താണ് നാം ജീവിക്കുന്നത്. മദ്യപിക്കുന്നത് വ്യഭിചരിക്കുന്നതും മാത്രം പാപമാണെന്നും ബാക്കിയെല്ലാം വിശുദ്ധമാണെന്നും പഠിപ്പിക്കുന്ന ജീവിതമാതൃകകൾ ഇന്നു ധാരാളമുണ്ട്. “ഭക്തി” വർദ്ധിക്കുകയും അതിനു പ്രായോഗിക ജീവിതത്തോടു ബന്ധമില്ലാതാകുകയും ചെയ്യുമ്പോൾ അതു വലിയ വിരോധാഭാസമായി മാറുന്നു. അധികാരമോഹവും അതിനോടു ചേർന്നുള്ള വടംവലികളും ഇന്നു സഭാജീവിതത്തിന്റെ ഭാഗമായി മാറിയിരിക്കുന്നു. മെത്രാപ്പോലീത്തന്മാർക്കു ഭരണാധികാരം അനിവാര്യമാണെന്നും അത് തപോനിഷ്ഠയുടെയും സത്യാരാധനയുടെയും വലയത്തിനുള്ളിൽ സമന്വയിപ്പിച്ച പരുമല തിരുമേനിയുടെ പാവനസ്മരണക്കു മുന്നിൽ അധികാര വടംവലി സ്വഭാവ

മായി മാറ്റിയിരിക്കുന്ന സഭാനേതാക്കന്മാർക്കും "ഭക്തരായ" വിശ്വാസികൾക്കും എങ്ങനെ നേരേ നില്ക്കുവാൻ കഴിയും എന്നതും പ്രത്യേകം ചിന്തിക്കണം. ആരാധനയിൽ പ്രഘോഷിക്കപ്പെടുന്ന ക്രിസ്തുവിനോട് ആത്മീയ ജീവിതത്തിൽ ബന്ധമില്ലാതെ മുന്നോട്ടുപോകുന്ന സഭാ "നേതൃ -വിശ്വാസികളുടെ" കൂട്ടം "നൂറ്റിഒന്നിന്മേലും അതിലുപരിയും" കുർബ്ബാന നടത്തിയാൽ എന്താണ് അർത്ഥമുള്ളത്?

സഭയുടെ അധികാര മാതൃക ക്രിസ്തുവാണ്. യേശുക്രിസ്തു തന്റെ അധികാരം സ്ഥാപിച്ചത് സൗഖ്യദാനത്തിലൂടെയും മരിച്ചവരെ ഉയർപ്പിക്കുന്നതിലൂടെയും വിശക്കുന്നവർക്ക് ഭക്ഷണം നല്കിയും അനീതിയോടു പോരാടിയും സർവ്വോപരി ലോകത്തിനുവേണ്ടി ജീവൻവരെ അർപ്പിക്കുന്ന യാഗമായിട്ടും ഒക്കെ ആയിരുന്നു. ഇന്നു "സൗഖ്യദാനവും" മറ്റും പ്രഘോഷിക്കപ്പെടുന്നുണ്ടെങ്കിലും യേശുക്രിസ്തുവിൽനിന്ന് അന്യമായി നില്ക്കുന്ന സാക്ഷ്യമാണ് സാധാരണ ദൃശ്യമാകുന്നത്. പരുമല തിരുമേനിയും മറ്റു പിതാക്കന്മാരും ജീവിതത്തിലൂടെയും തങ്ങളുടെ മദ്ധ്യസ്ഥതയിലൂടെയും ഉയർത്തികാട്ടിയ യേശുക്രിസ്തുവിന്റെ സ്വഭാവം ഇന്നത്തെ സഭയ്ക്ക് അന്യമായിരിക്കുന്നു. ചരിത്രപുരുഷനായ യേശുക്രിസ്തുവിനെയും അവന്റെ ആളത്വത്തെയും നിഷേധിക്കുന്ന മനോഭാവം ഇന്ന് വിശ്വാസികളുടെ ഇടയിൽ പോലും വളർന്നു വരുന്നു. താത്വികമായി യേശുക്രിസ്തുവിന്റെ ആളത്വത്തെ നിഷേധിക്കുന്നില്ലെങ്കിലും പ്രായോഗിക ജീവിതത്തിൽ യേശുവിന്റെ മനുഷ്യത്വത്തെ നിഷേധിക്കുന്ന രീതിയാണ് ഇന്ന് കാണുന്നതെന്നു പരുമല തിരുമേനിയെപ്പോലുള്ള വിശുദ്ധരെ ആദരിക്കുന്ന അക്രൈസ്തവർ പോലും മനസ്സിലാക്കുന്ന ഒരു സത്യമാണ്. ഇതു മലങ്കരസഭ ഒരു വെല്ലുവിളിയായി സ്വീകരിക്കുമോ?

## 4. യഥാർത്ഥ ക്രൈസ്തവ സാക്ഷ്യം

യേശുക്രിസ്തുവിൽ വിശുദ്ധരാകുന്ന ജീവനുള്ള കല്ലുകളാൽ പണിയപ്പെട്ടതും പണിയപ്പെടുന്നതുമാണ് സഭ. ആ കല്ലുകളിൽ ഉള്ളത് സ്നേഹത്തിന്റെയും സേവനത്തിന്റെയും ത്യാഗത്തിന്റെയും മാർഗ്ഗങ്ങളാണ്. പരുമല തിരുമേനി ജീവിച്ചിരുന്നപ്പോൾത്തന്നെ വിശുദ്ധിയുടെയും പരിത്യാഗത്തിന്റെയും ശൈലികൾ സമൂഹത്തിനു കാട്ടിക്കൊടുത്തു. സ്നേഹം, സേവനം, പരിത്യാഗം, സാമുഹിക-വ്യക്തി ബന്ധങ്ങൾ സാമൂഹ്യ പരിഷ്കരണം, കലാ സാഹിത്യ സേവനങ്ങൾ എന്നീ വിവിധ മേഖലകളിൽ വിപ്ലവകരമായ പരിവർത്തനത്തിനു വേദിയൊരുക്കിയ മഹാത്മാവായി പരുമല തിരുമേനി അറിയപ്പെടുന്നു. ദളിത വിഭാഗങ്ങളുടെ




വിമോചന ചരിത്രത്തിലെ ആദ്യനായകന്മാരിൽ ഒരാളാണദ്ദേഹം. പീഡനം, ചൂഷണം, അടിച്ചമർത്തൽ തുടങ്ങി നിരവധി പ്രശ്നങ്ങളോട് അദ്ദേഹം ദൈവികമായി പ്രതികരിച്ചു. വിദ്യാഭ്യാസ മേഖലയിലുള്ള അദ്ദേഹത്തിന്റെ സംഭാവനയും വളരെ വിലപ്പെട്ടതാണ്. മലയാള സാഹിത്യത്തിൽ തിരുമേനിയുടെ ഊർശ്ലേം യാത്രാവിവരണം അതുല്യനിധിയായി ഇന്നും ശോഭിക്കുന്നു.

"ഒരുവൻ എന്നെ അനുഗമിപ്പാൻ ഇച്ഛിച്ചാൽ അവൻ തന്നത്താൻ ത്യജിച്ച് തന്റെ ക്രൂശെടുത്ത് എന്നെ അനുഗമിക്കട്ടെ" എന്ന യേശുനാഥന്റെ വചനങ്ങളെ അക്ഷരംപ്രതി പാലിച്ച പരുമല തിരുമേനിയോട് ഭക്തി പുലർത്തുന്ന സഭയിൽ, ഇന്നു സ്നേഹവും, ത്യാഗവും, സേവനവുമൊക്കെ പഠനവിഷയങ്ങളും പ്രസംഗവിഷയങ്ങളുമായി പരിണമിച്ചിരിക്കുന്നു എന്നത് ഒരളവു വരെയെങ്കിലും ശരിയാണ്. ഇതു പരുമല ഭക്തരായ നമുക്ക് ഒരു വെല്ലുവിളിയല്ലേ?

ക്രൈസ്തവ സാക്ഷ്യം ജീവിതസാക്ഷ്യമാണ്. പരുമല തിരുമേനിയുടെ സാക്ഷ്യം നോമ്പും ഉപവാസവും പ്രാർത്ഥനയും സ്നേഹവും സേവനവും ഒക്കെ ഇടകലർന്ന ആത്മീയതയിൽ വേരൂന്നിയതായിരുന്നു. അങ്ങനെയുള്ള ജീവിതരീതി ഇന്നത്തെ തലമുറയിൽ രൂപപ്പെട്ടു വന്നിരിക്കുന്ന വ്യക്തിപൂജയ്ക്കും സ്വയം കേന്ദ്രീകൃത സാക്ഷ്യംപറച്ചിലുകൾക്കും ഒക്കെ വെല്ലുവിളിയാണ്. തിരുമേനിയുടെ ജീവിതം വിശ്വാസികൾക്കു സന്ദേശവും പ്രസംഗവുമൊക്കെ ആയിരുന്നുവെങ്കിൽ ഇന്നു ജീവിതവും ജീവനുമില്ലാത്ത പ്രസംഗങ്ങൾക്കു മാത്രം പ്രാധാന്യമേറുന്നത് ഒരു വെല്ലുവിളിയായി സഭ മനസ്സിലാക്കണം. ഇഷ്ടമുള്ളതുപോലെ ജീവിച്ച് അതനുസരിച്ചു വേദശാസ്ത്രം രൂപപ്പെടുത്തി വിശ്വാസികളെ തെറ്റിക്കുന്ന ഈ കാലഘട്ടത്തിൽ വിശുദ്ധ വേദപുസ്തകാടിസ്ഥാനത്തിൽ സഭ രൂപപ്പെടുത്തിയ ആദ്ധ്യാത്മികതയും വേദശാസ്ത്രവും ജീവിതത്തിൽ പകർത്തിയ പരുമല തിരുമേനിയോടുള്ള ഭക്തി ഇന്നു സഭാമക്കൾക്ക് ഒരു വെല്ലുവിളി തന്നെയാണ്.

## ഉപസംഹാരം

പരുമല ഭക്തി നമ്മുടെ മുമ്പാകെ ഉയർത്തുന്ന സാദ്ധ്യതകളും വെല്ലുവിളികളും നിരവധിയാണ്. പരുമല, മലയാളത്തിന്റെ ആദ്ധ്യാത്മിക കേന്ദ്രമാണ്. അതിന്റെ പ്രശസ്തി ഉയർത്തേണ്ടത് മലങ്കരസഭയുടെ ഉത്തരവാദിത്വമാണ്. പൗരസ്ത്യ വേദശാസ്ത്ര ആദ്ധ്യാത്മിക ചിന്താരീതികളിൽനിന്നു വഴുതിമാറാത്ത ഒരു പ്രാർത്ഥനാവലയത്തിന്റെ പുനരാവിഷ്കരണം അവിടെനിന്ന് ആരംഭിക്കേണ്ടിയിരിക്കുന്നു. സഭ, സമൂഹത്തിനും സർവ്വ പ്രപ

ഞത്തിനും വേണ്ടി ദൈവത്താൽ തെരഞ്ഞെടുക്കപ്പെട്ടിരിക്കുന്ന മണവാട്ടിയാണെന്ന ബോദ്ധ്യം സഭക്കുണ്ടാവുകയും ക്രൈസ്തവജീവിതം സംബന്ധിച്ചു യഥാർത്ഥ കാഴ്ചപ്പാട് എന്തെന്നു വിശ്വാസികൾക്കു ബോദ്ധ്യമാകത്തക്ക സംവിധാനങ്ങൾ ഈ തീർത്ഥാടന കേന്ദ്രത്തിൽ നിന്നു രൂപപ്പെടുത്തുകയും ചെയ്യേണ്ടത് കാലഘട്ടത്തിന്റെ ആവശ്യമാണ്. നിശബ്ദമായ അന്തരീക്ഷത്തിൽ വിശുദ്ധന്റെ കബറിങ്കൽ വിശ്വാസികൾക്കു ഇരുന്നു ധ്യാനിക്കുവാനും പ്രാർത്ഥിക്കുവാനും ഇപ്പോൾ ഉള്ള സംവിധാനം കുറെക്കൂടി വിപുലപ്പെടുത്തണം. സഭയുടെ ആരാധനാജീവിതത്തിൽനിന്നുള്ള അകൽച്ചയില്ലാതെ സ്നേഹത്തിന്റെ അടിസ്ഥാനത്തിലുള്ള ഒരു സാമൂഹിക സേവനശൃംഖല പരുമലയിൽ ആരംഭിക്കണം. പരുമലഭക്തി ഒരു പ്രത്യേക ആരാധനാ സമ്പ്രദായം (cult) ആയി രൂപപ്പെടാതെ ഓർത്തഡോക്സ് ക്രൈസ്തവ ആരാധനയിലും വിശ്വാസത്തിലും ഭക്തരെ ഉറപ്പിക്കുവാൻ തക്ക സംവിധാനങ്ങളും ബോധവത്കരണവും അവിടെനിന്നുതന്നെ ഉണ്ടാകണം. ജീവിതത്തോടു ക്രിയാത്മകമായി പ്രതികരിക്കുവാൻ കഴിവില്ലാതെ പ്രയാസം അനുഭവിച്ച് കബറിങ്കലേക്ക് വരുന്ന ഭക്തർ പ്രത്യാശയോടെ ജീവിതം നയിക്കുവാൻ തക്ക മാർഗ്ഗങ്ങളും നിർദ്ദേശങ്ങളും ഈ കേന്ദ്രത്തിൽ നിന്നുണ്ടാകണം. പരുമല വിശുദ്ധൻ ജീവിച്ചിരുന്നപ്പോൾ നടപ്പിലാക്കിയതും ആഗ്രഹിച്ചതുമായ ജീവിത ദർശനങ്ങൾ ഉൾക്കൊണ്ട് സമൂഹത്തിനു പ്രയോജനം ഉണ്ടാകുന്ന പുതിയ പദ്ധതികൾ സുതാര്യമായിത്തന്നെ പ്രാവർത്തികമാക്കണം. അതുകണ്ട് അദ്ദേഹം സന്തോഷിക്കുകയും തന്റെ പ്രാർത്ഥനകൾകൊണ്ടും അനുഗ്രഹങ്ങൾകൊണ്ടും നമ്മെ സമ്പന്നരാക്കുകയും ചെയ്യട്ടെ!



# പരുമല തിരുമേനിയെക്കുറിച്ചുള്ള ഗ്രന്ഥങ്ങൾ – ഒരു വിലയിരുത്തൽ

ഫാ. റ്റി. എ. ഇടയാടി

നൂറു വർഷം ഒരു വലിയ കാലയളവായി ഗണിക്കാനാവില്ല. മലയാളഭാഷയിലും സാഹിത്യത്തിലും ഈ നൂറുവർഷത്തിനിടയിലുണ്ടായ വളർച്ച വർണ്ണനാതീതമാണ്. വാർത്താവിനിമയ സംവിധാനങ്ങളിൽ വന്ന പുരോഗതി അച്ചടിമാധ്യമത്തെയും സ്വാധീനിച്ചു. ജീവിതത്തിന്റെ എല്ലാ തുറകളിലും വന്ന മാറ്റം സാഹിത്യരംഗത്തും സംഭവിച്ചു.

സാമൂഹിക പരിഷ്ക്കർത്താവിന്റെയോ രാഷ്ട്രീയ നേതാവിന്റെയോ, ജീവചരിത്രങ്ങൾ ഒരു സെക്കുലർ സമൂഹത്തിന്റെ കണ്ണാടിയാണ്. പരുമലതിരുമേനി ജീവിച്ചകാലത്തും അതിനുശേഷവും അദ്ദേഹത്തെ സംബന്ധിച്ചുള്ള രചനകൾ ഒട്ടേറെ പരിമിതികൾക്കുള്ളിലാണ് വെളിച്ചം കണ്ടിട്ടുള്ളത്.

വിശുദ്ധരുടെ ജീവിതത്തിന്റെ വഴികൾ സമാന്യജനത്തിന്റെ കഥകളിലും അനുഭവങ്ങളിലും നിറഞ്ഞുനിൽക്കും. വാമൊഴി പിന്നെ വരമൊഴിയാകുമ്പോഴും രചയിതാക്കൾ ഒരലൗകീക മേഖലകളിൽ നിന്നു വേണം തങ്ങളുടെ കർമ്മം നിർവ്വഹിക്കുവാൻ. ഈ പരിമിതിതന്നെയാണ് പരുമല തിരുമേനിയെ സംബന്ധിച്ച് ഇതുവരെ ഉണ്ടായിട്ടുള്ള രചനകളുടെ കുറവും. ജനസാമാന്യത്തിന്റെ ഭക്തിവിശ്വാസങ്ങളെ വർദ്ധിപ്പിക്കുവാനുതകുന്ന കഥകളും സംഭവങ്ങളും അവതരിപ്പിക്കുന്നതാണ് ഈ അടുത്തകാലം വരെ എഴുതപ്പെട്ട ഗ്രന്ഥങ്ങളുടെ മുഖ്യലക്ഷ്യം. അതിൽ നിന്നുള്ള വ്യതിയാനം, ഗവേഷകനായ സാമുവേൽ ചന്ദനപ്പള്ളിയിൽ ആരം

ഭിച്ച് പരുമല സ്മൃതിയുടെ താളുകളിൽ എത്തിനിൽക്കുന്നു. ഒരു കൂട്ടം യുവ ഗവേഷകരുടെ ഒത്തൊരുമ പരുമല സ്മൃതിയ്ക്ക് ഒരനുഗ്രഹമായി. അത്തരം ഗവേഷണങ്ങളാണ് ഇനിയും ആവശ്യം. പൗരസ്ത്യ ആത്മീയത, സന്യാസജീവിതം, വിശുദ്ധി തുടങ്ങിയ പദങ്ങളുടെ അർത്ഥവ്യാപ്തി ഈ വിശുദ്ധന്റെ ജീവിതവഴികളുടെ വെളിപ്പെടുത്തലുകളിലൂടെ നടക്കേണ്ടതാവശ്യമാണ്.

ഒരു നൂറ്റാണ്ടിനിടയിൽ പരുമലതിരുമേനിയെ സംബന്ധിച്ച് പ്രസിദ്ധീകരിച്ച ഗ്രന്ഥങ്ങളുടെ ഒരു ലഘുവിവരണം മാത്രമാണ് ഇവിടെ നല്കുന്നത്. ഗ്രന്ഥങ്ങളുടെ സംഖ്യ പൂർണമെന്ന് അവകാശപ്പെടുന്നില്ല.

## മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ

തൃപ്പൂണിത്തുറ മൂക്കഞ്ചേരി പൈലി വർക്കി, മനോരമ പബ്ലിക്കേഷൻസ്, 2002 ജൂലൈ.

1903-ൽ പ്രസിദ്ധീകരിച്ച പരുമല തിരുമേനിയുടെ ആദ്യ ജീവചരിത്രത്തിന്റെ പുനഃപ്രസിദ്ധീകരണം. തിരുമേനി കാലം ചെയ്ത് മാസങ്ങൾക്കുള്ളിൽ എഴുതപ്പെട്ട ഗ്രന്ഥമാണിത്. തുടക്കത്തിൽ കൊടുത്തിരിക്കുന്ന ശ്ലോകങ്ങൾ കെ. ഐ. വർഗീസ് മാപ്പിള മനോരമ പത്രത്തിൽ നിന്നെടുത്ത ചരമ ശ്ലോകങ്ങളാണ്. അദ്ദേഹം തന്നെ എഴുതിയ "മാർ ഗ്രീഗോറിയോസ് സ്മരണ" എന്ന ഒരു ചെറിയ ഗാനവും ഗ്രന്ഥത്തിൽ ചേർത്തിരിക്കുന്നു.

പരുമല തിരുമേനിയുടെ ജീവചരിത്രവുമായ് ബന്ധപ്പെട്ട് ആദ്യം ലഭിക്കുന്ന ലിഖിത രേഖ എന്ന നിലയിൽ ഈ ഗ്രന്ഥത്തിന് പ്രാധാന്യമുണ്ട്. പരുമലത്തിരുമേനിയെ സംബന്ധിച്ച് എല്ലാ ജീവചരിത്ര രചയിതാക്കൾക്കും ഒരളവു വരെ മാർഗ്ഗദർശി ഈ ഗ്രന്ഥമാണ്.

## മാർ ഗ്രീഗോറിയോസ് പാന

1903 -ൽ ചിങ്ങവനംകാരനായ ഒരു അന്ധനാൽ വിരചിതമായതാണ് മാർ ഗ്രീഗോറിയോസ് പാന. കോട്ടയം പഴയ സെമിനാരിയിൽ പ്രവർത്തിച്ചിരുന്ന മാർത്തോമസ് അച്ചുകൂടത്തിൽ നിന്ന് ഈ ഗ്രന്ഥം പ്രസിദ്ധീകരിച്ചു. ഈ ഗ്രന്ഥത്തിലെ ഒരു ഭാഗമാണ് ഇപ്പോഴും പരുമലത്തിരുമേനിയുടെ ഓർമ്മ ദിവസവും അതിനു തലേ ദിവസവും പരുമലയിൽ നടക്കുന്ന റാസയിൽ വിശ്വാസികൾ ആലപിക്കുന്നത്.

1903 -ൽ തന്നെയാണ് സി. എസ്സ്. സുബ്രഹ്മണ്യൻ പോറ്റിയുടെ ഒരു




വിലാപവും എം. രാജവർമ്മയുടെ പ്രിയ വിലാപവും പ്രസിദ്ധീകരിക്കപ്പെടുന്നത്. ലക്ഷണമൊത്ത വിലാപ കാവ്യം എന്ന് മാർ ഗ്രീഗോറിയോസ് പാനയെ വിലയിരുത്തുവാൻ സാധിക്കില്ലായെങ്കിലും, വിലാപകാവ്യ ശാഖയിൽ ഉൾപ്പെടുത്താവുന്ന ഒരു കൃതിയാണ് മാർ ഗ്രീഗോറിയോസ് പാന.

## പരുമല പെരുന്നാൾ (കാവ്യം)

പരുമല സെമിനാരി മല്പാൻ തോമസ് കത്തനാർ, മലയാള മനോരമ പ്രസ്സ്, കോട്ടയം 1918.

രാമായണം ഇരുപത്തിനാല് വൃത്തത്തിൽ രണ്ടാം വൃത്തത്തിന്റെ മട്ടിൽ രചിക്കപ്പെട്ട ഒരു കാവ്യമാണ് പരുമലപ്പെരുന്നാൾ. പരുമല പെരുന്നാളിന്റെ വിശദാംശങ്ങൽ വേണ്ടത്ര ഉണ്ട്. അതിലുപരി പെരുനാളിനു കാരണഭൂതനായ വിശുദ്ധന്റെ ജീവചരിത്ര വർണ്ണനയും കൃതിയിലുണ്ട്. കാവ്യത്തിന് അവതാരിക എഴുതിയിരിക്കുന്നത് കൊട്ടാരത്തിൽ ശങ്കുണ്ണിയാണ്.

മലയാള കാവ്യ സരണിയിൽ കിളിപ്പാട്ടു വൃത്തങ്ങളിൽ ധാരാളം കൃതികൾ ഉണ്ടായിട്ടുണ്ട്. കേരള സാഹിത്യ ചരിത്ര രചയിതാക്കൾ ആനുഷംഗികമായിപ്പോലും പരമാർശിച്ചിട്ടില്ലാത്ത ഈ കൃതി ഗവേഷണത്തിനും പഠനത്തിനും ഉപയുക്തമാകണം.

## പരുമല കൊച്ചു തിരുമേനി

ഫാ. ഇ. ജെ. ഏബ്രഹാം, മലങ്കര ഓർത്തഡോക്സ് ഹെറാൾഡ്, 1988.

1938 –ൽ ആദ്യമായി പ്രസിദ്ധീകരിച്ച പരുമല തിരുമേനി എന്ന ഗ്രന്ഥത്തിന്റെ പരിഷ്ക്കരിച്ച പതിപ്പാണ് ഇത്. മൂന്നു ഭാഗങ്ങളായി വേർതിരിച്ചിരിക്കുന്ന ഗ്രന്ഥത്തിന്റെ ഒന്നാം ഭാഗം പരുമലത്തിരുമേനിയുടെ ജീവചരിത്രമാണ്. രണ്ടാം ഭാഗം പരുമലയിൽ നടക്കുന്ന ആചാരാനുഷ്ഠാനങ്ങളെക്കുറിച്ചും പരിശുദ്ധ തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ ലഭിച്ച അതിശയങ്ങളുടെ അനുഭവ സാക്ഷ്യങ്ങളുമാണ്. മൂന്നാം ഭാഗത്ത് പരുമലത്തിരുമേനിയോടുള്ള മദ്ധ്യസ്ഥ പ്രാർത്ഥന ചേർത്തിരിക്കുന്നു.

1938 –നു ശേഷം പ്രസിദ്ധീകരിക്കപ്പെട്ടിരിക്കുന്ന പരുമലത്തിരുമേനിയെപ്പറ്റിയുള്ള ജീവചരിത്ര ഗ്രന്ഥങ്ങൾക്ക് ആധാരമായിരിക്കുന്നത് എബ്രഹാം അച്ചന്റെ ഈ പുസ്തകമാണ്. സാധാരണ ജനങ്ങളെ വായനക്കാരായി കണ്ട് ഒരു പുണ്യപുരുഷന്റെ ജീവിതത്തിന്റെ അലൗകീക മേഖലകളെ എടുത്തുകാട്ടാനാണ് ഗ്രന്ഥകർത്താവ് ശ്രമിച്ചിരിക്കുന്നത്.

ഋജുവും, ലളിതവുമായ പ്രതിപാദന ശൈലി ഈ പുസ്തകത്തിന്റെ പ്രധാന ആകർഷണങ്ങളിലൊന്നാണ്. സാധാരണക്കാരെ ജിജ്ഞാസാ ഭരിതരാക്കുന്ന അത്ഭുത സംഭവങ്ങളെ വളരെ നാടകീയമായി പ്രതിപാദിക്കുവാൻ ഗ്രന്ഥകർത്താവ് ശ്രമിച്ചിട്ടുണ്ട്.

അനുബന്ധത്തിൽ കൊടുത്തിരിക്കുന്ന മരണാനന്തര അവസ്ഥയും പരിശുദ്ധന്മാരും എന്ന അദ്ധ്യായത്തിൽ മരണാനന്തരമുള്ള ജീവിതാവസ്ഥകളിലേക്കുള്ള ദൈവശാസ്ത്രപരമായ ഒരു സമീപനമാണ്. ക്രിസ്തുവിനു മുമ്പുള്ള പ്രധാന മതങ്ങളിലെ ചില ചിന്തകളും പഠനവിധേയമാക്കിയിരിക്കുന്നു.

## വിശുദ്ധ ഇടയൻ

പ്രൊഫ. പി. എൻ. ചാക്കോ, മണർകാട്, 1991, കോട്ടയം-10

പ. പരുമലത്തിരുമേനിയുടെ ജീവചരിത്രം. ഡോ. ഡി. ബാബു പോളിന്റെ അവതാരിക. ബാല്യവും വിദ്യാഭ്യാസവും തുടങ്ങി ജീവചരിത്രത്തിന്റെ ഘടനകൾ അതേപടി നിർവഹിച്ചിരിക്കുന്നു. ഒടുക്കം പ. പരുമലത്തിരുമേനിയുടെ കല്പനകളുടെ ചില ഭാഗങ്ങൾ പ്രത്യേകമായി കൊടുത്തിരിക്കുന്നു. അത് പുണ്യപുരുഷന്റെ ജീവിതത്തിലേക്കു വെളിച്ചം വീശുന്ന ചില രേഖകളാണ്. കണ്ടത്തിൽ വർഗീസ് മാപ്പിള, എ. എം. വർക്കി, കെ. സി. മാമ്മൻ മാപ്പിള, റാവുസാഹിബ് ഒ. എം. ചെറിയാൻ, എം. പി. വർക്കി തുടങ്ങിയ മഹാരഥന്മാരുടെ രചനകളിലെ ചില ഭാഗങ്ങൾ പ്രത്യേകമായി എടുത്തു കാണിച്ചിരിക്കുന്നു.

പുണ്യചരിത്രങ്ങളുടെ പ്രത്യേകത ജീവിച്ചിരുന്നപ്പോഴും അതിനുശേഷവും അവരുടെ നാമത്തിൽ നടക്കുന്ന അത്ഭുത പ്രവൃത്തികളാണ്. പരുമലത്തിരുമേനിയുടെ കാര്യത്തിലും ഇത് പ്രസ്താവ്യമാണ്. പുസ്തകത്തിന്റെ ഒരദ്ധ്യായം അത്ഭുത സംഭവങ്ങൾ കൊണ്ട് തീർത്തിരിക്കുന്നു. പതിനൊന്നാം അദ്ധ്യായത്തിൽ തിരുമേനിയുടെ വിദ്യാഭ്യാസ പ്രവർത്തനങ്ങളെപ്പറ്റി വിവരിച്ചിരിക്കുന്നു. സന്യാസത്തിന്റെയും തപോജീവിതത്തിന്റെയും വെളിച്ചം ജനങ്ങളിലേക്ക് പകർന്ന ഒരു ഋഷിവര്യന്റെ വിശുദ്ധിയാണ് സ്കൂൾ സ്ഥാപനത്തിലൂടെ നാം കാണുന്നത്.

## പരുമല പുണ്യവാളൻ

ഇസ്സഡ്. എം. പാറേട്ട്, 1965, പി. സി. പ്രസ്സ്, കോട്ടയം, വിതരണം: മനോരമ പബ്ലീഷിങ്ങ് ഹൗസ്, കോട്ടയം.




'മഹാസിദ്ധന്റെ ചൈതന്യം കലർപ്പു കൂടാതെ എടുത്തു കാണിക്കുക എന്ന ഉദ്ദേശ്യത്തിലാണ്' താൻ പരുമല പുണ്യവാളൻ എന്ന ചരിത്രാഖ്യായിക എഴുതിയതെന്ന് ആമുഖത്തിൽ ഇസ്സഡ്. എം. പാറേട്ട് പ്രസ്താവിക്കുന്നു. ധാരാളം നോവലുകളും ചരിത്ര ഗ്രന്ഥങ്ങളും ചരിത്രാഖ്യായികകളും എഴുതി നല്ല കൈത്തഴക്കമുള്ള ആളാണ് അദ്ദേഹം. സ്വതസിദ്ധമായ ഒരു ഭാഷാശൈലിക്കുടമയുമാണ്. വളരെ നാടകീയമായി ആരംഭിക്കുന്ന ഒരു തുടക്കമാണ് പരുമല പുണ്യവാളനുള്ളത്. സംഭാഷണങ്ങളിലൂടെ കഥാതന്തുവിന്റെ വളർച്ചയെ പ്രകടിപ്പിക്കുന്നു. സംഭാഷണങ്ങളിൽ തെളിയുന്ന വസ്തുതകളും, ചിത്രങ്ങളും, വ്യക്തികളും ചരിത്രബന്ധിയാണ്. മുളന്തുരുത്തി, പരുമല, കോട്ടയം തുടങ്ങിയ ദേശങ്ങളുടെ ആചാരങ്ങളും നാട്ടുനടപ്പുകളും ഭംഗിയായി അവതരിപ്പിച്ചിരിക്കുന്നു. പരുമലത്തിരുമേനിയെ സംബന്ധിച്ചുള്ള ജീവചരിത്ര ഗ്രന്ഥങ്ങളിൽ വേറിട്ടു നിൽക്കുന്ന കൃതിയാണ് പരുമല പുണ്യവാളൻ. പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിന്റെ നവീകരണ ശ്രമവും, പത്രോസ് പാത്രിയർക്കീസിന്റെ മലങ്കര സഭയോടുള്ള താല്പര്യവും പല പ്രകാരേണ വിവരിച്ചിരിക്കുന്നു.

ഒരു കൃതിയെ ഈടുറ്റതാക്കുന്നത് അനുവാചകരാണല്ലോ. വായനക്ഷമമായ ഭാഷയും വിശുദ്ധമെങ്കിലും ഉദ്വേഗം നിലനിർത്തുന്ന രചനാശൈലിയും പരുമല പുണ്യവാളന്റെ പ്രത്യേകതയാണ്.

## പരുമലത്തിരുമേനിയുടെ വചനസുധ

ഡോ. സാമുവേൽ ചന്ദനപ്പള്ളി, അനശ്വരാ പബ്ലീഷേഴ്സ്, ചന്ദനപ്പള്ളി.

പ. പരുമലത്തിരുമേനിയുടെ രചനകളെ മലയാള ഭാഷയ്ക്കു പരിചയപ്പെടുത്തിയ ഡോ. സാമുവേൽ ചന്ദനപ്പള്ളിയുടെ ഒരു ചെറു ഗ്രന്ഥമാണ് വചനസുധ. പോക്കറ്റ് വലിപ്പമുള്ള ഗ്രന്ഥത്തിൽ കേവലം മുപ്പതു പേജുകൾ മാത്രമാണുള്ളത്. പരുമലത്തിരുമേനിയുടെ ഗ്രന്ഥങ്ങൾ, കല്പനകൾ, കത്തുകൾ, ഡയറിക്കുറിപ്പുകൾ എന്നിവ സമാഹരിക്കുന്നതിനിടയിൽ ഡോ. ചന്ദനപ്പള്ളി കണ്ടെത്തിയ അമൃത സൂക്തങ്ങളാണ് വചനസുധ എന്ന് പേരിട്ടിരിക്കുന്ന ചെറുഗ്രന്ഥം.

## Honey Verses

Translated & Published in English by Jose Kurian Puliyeril M.A., 1991.

വചനസുധയുടെ ഇംഗ്ലീഷ് പരിഭാഷയാണ് ഈ ഗ്രന്ഥം. പരിഭാഷ നിർവ്വഹിച്ചിരിക്കുന്നത് നിരവധി ഗ്രന്ഥങ്ങളുടെ കർത്താവായ ശ്രീ. ജോസ്

കുര്യൻ പുളിയേരിൽ. പുതിയ തലമുറയ്ക്ക് ഉപയുക്തമാകത്തക്കവിധ മാണ് ഗ്രന്ഥ നിർമ്മിതി.

## പ. പരുമലക്കൊച്ചുതിരുമേനിയുടെ ജീവചരിത്രവും തോട്ടയ്ക്കാട് കുരിശടിയും

സി. പാപ്പച്ചൻ തോട്ടയ്ക്കാട്, പ്രസാധകർ: വിശ്വമാതാ പ്രിന്റേഴ്സ്, ചങ്ങനാശ്ശേരി, 1986.

ജീവചരിത്ര ഗ്രന്ഥമെന്ന ശീർഷകം പുസ്തകത്തിനു നൽകിയിട്ടുണ്ടെ ങ്കിലും ആ വിഭാഗത്തിലുൾപ്പെടുത്തുവാൻ സാധിക്കുമോ എന്നു സംശയം. വളരെ ലഘുവായ ജീവചരിത്ര വിവരണം. പരുമലത്തിരുമേ നിയുടെ നാമത്തിൽ തോട്ടയ്ക്കാട് കവലയിൽ സ്ഥാപിക്കപ്പെട്ട കുരിശടി യുടെ ചരിത്രവും ഗ്രന്ഥത്തിലുണ്ട്. പല വ്യക്തികളുടെയും അനുഭവക്കു റിപ്പുകളും ഗ്രന്ഥത്തിൽ ചേർത്തിരിക്കുന്നു. മദ്ധ്യസ്ഥ പ്രാർത്ഥന, അപ്രേം പള്ളിയുടെ ചരിത്രം എന്നിവ ഗ്രന്ഥത്തിൽ കാണാം. തോട്ടയ്ക്കാട് അധി വസിക്കുന്ന വിശ്വാസികളുടെ വായനയ്ക്കും പഠനത്തിനുമായി എഴുത പ്പെട്ട ഒരു ഗ്രന്ഥമെന്നേ ഇതിനെ പരിഗണിയ്ക്കാൻ സാധിക്കൂ.

## പരുമലത്തിരുമേനിയുടെ കഥ

ജോയൻ കുമരകം, 1992, സെ. ബേസിൽ പബ്ലിക്കേഷൻ, ന്യൂയോർക്ക്.

കഥകൾ പറഞ്ഞും കഥകൾ എഴുതിയും കുട്ടികളുടെയും മുതിർന്ന വരുടെയും മനം കവർന്ന ശ്രീ. ജോയൻ കുമരകത്തിന്റെ പരുമലത്തിരു മേനിയുടെ കഥ ഏറെ ശ്രദ്ധേയമാണ്. കുട്ടികളുടെ ലോകത്തിലേക്കുള്ള പ്രവേശനം കഥാകാരന്റെ കൃതഹസ്തതയെ വെളിവാക്കുന്നു.

പമ്പാനദിയുടെ മടിത്തട്ടിൽ ഉറങ്ങുന്ന ഒരു കൊച്ചു ഗ്രാമത്തിലെ നിഷ്ക്കളങ്കരായ കുഞ്ഞുങ്ങളോട് അവരുടെ പ്രിയങ്കരനായ 'കൊച്ചച്ചൻ' പറയുന്ന കഥകളിലൂടെയാണ് തിരുമേനിയുടെ കഥ ഇതൾ വിരിയുന്നത്. വിശുദ്ധമായ ഒരു ജീവിതത്തെ ചിത്രീകരിക്കുവാൻ ശുദ്ധവും ലളിതവു മായ ഭാഷ വേണം. ഈ കഥയിലെ സരളമായ ഭാഷയും ലളിതമായ പ്രതിപാദന ശൈലിയും ശ്രദ്ധേയമാണ്.

ജീവചരിത്ര ഗ്രന്ഥമെന്ന നിലയിൽ പരുമലത്തിരുമേനിയെ സംബന്ധി ച്ചുള്ള ആദ്യ അറിവിന് ഈ ഗ്രന്ഥം വളരെ ഉപകാരപ്രദമാണ്. പഠന ങ്ങളോ ഗഹനമായ ചിന്തകളോ വായനയെ മുടക്കുന്നില്ല. വിശുദ്ധിയുടെ പരിമളം അനുവാചകന്റെ ഹൃദയത്തിൽ ശേഷിപ്പിക്കുവാൻ ശ്രീ. ജോയന്




സാധിക്കുന്നു. ഫാ. ഡോ. കെ. എം. ജോർജിന്റെ അവതാരിക.

## The Parumala Kochu Thirumeni

P. S. Iype, Bombay, 1981, St. Pauls Mission Press, Mavelikkara

വളർന്നുവരുന്ന പുതിയ തലമുറയെ ഉദ്ദേശിച്ച് ഇംഗ്ലീഷിൽ എഴുതപ്പെട്ട ഗ്രന്ഥമാണ് പരുമല കൊച്ചുതിരുമേനി. പതിനൊന്നദ്ധ്യായമായി എഴുതപ്പെട്ട ഗ്രന്ഥം. സരളവും ഋജുവുമായ പ്രതിപാദന ശൈലി. പുനഃപ്രസിദ്ധീകരണം നടന്നിട്ടില്ല.

## പരിശുദ്ധ പരുമല കൊച്ചുതിരുമേനിയുടെ ജീവചരിത്രം

1983, സെന്റ് ജോർജ്ജ് ബുക്കു സ്റ്റാൾ, പരുമല.

ആര് എഴുതി എന്ന് വ്യക്തമല്ല 'Teeyem' എന്ന് ചുരുക്കത്തിൽ കൊടുത്തിരിക്കുന്നു. ആമുഖമോ, അവതാരികയോ ഒന്നുമില്ല. ജീവചരിത്രത്തോടൊപ്പം ഊർശ്ലേം യാത്രാവിവരണത്തിന്റെ കുറെ ഭാഗങ്ങൾ ചേർത്തിട്ടുണ്ട്. ധ്യാനവും അതോടൊപ്പം. പരിശുദ്ധ പരുമല തിരുമേനിയുടെ കബറിങ്കലെ ഗീതങ്ങൾ (ലുത്തിനിയായോടു കൂടിയത്) പുസ്തകത്തിന്റെ അവസാന അധ്യായമായി ചേർത്തിട്ടുണ്ട്.

## പരുമല തിരുമേനി മലയാള സാഹിത്യത്തിൽ

ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ, എം. ഒ. സി. പബ്ലിക്കേഷൻസ്, ദേവലോകം, കോട്ടയം, 2000.

ഒൻപത് അധ്യായങ്ങളിലായി ക്രോഡീകരിച്ചിരിക്കുന്ന ഗ്രന്ഥത്തിന്റെ ഓരോ അധ്യായവും ഓരോ വിഷയത്തെപ്പറ്റിയുള്ള പഠനമാണ്. ഡോ. കെ. എം. തരകന്റെ പ്രൗഢമായ അവതാരിക.

മറ്റാരും സ്പർശിച്ചിട്ടില്ലാത്ത ചില മേഖലകളെ കരിങ്ങാട്ടിൽ കൈകാര്യം ചെയ്യുന്നുണ്ട്. പരുമല തിരുമേനി ചിത്രകലയിൽ എന്ന അദ്ധ്യായം അതിനുദാഹരണമാണ്. വിശുദ്ധിയുടെ വഴികളെ സ്പർശിച്ചു തന്നെ സാമൂഹിക നവോത്ഥാനത്തിന്റെ പുത്തൻ ഉണർവുകളെ ഗ്രന്ഥം പരിചയപ്പെടുത്തുന്നു.

## വിശുദ്ധിയുടെ ദർശനം

റെജി പാറപ്പുറത്ത് (എഡിറ്റർ), പ്രസാധനം: മാർ ഗ്രീഗോറിയോസ് സ്റ്റഡി ഫോറം, വിതരണം: ക്രൈസ്തവ സാഹിത്യ സമിതി, 2000.

പരുമലത്തിരുമേനിയെ സംബന്ധിച്ച് പലരാൽ എഴുതപ്പെട്ട ലേഖനങ്ങളുടെ സമാഹാരമാണ് വിശുദ്ധിയുടെ ദർശനം. മണ്മറഞ്ഞുപോയ വ്യക്തികളുടെ ലേഖനങ്ങൾക്കൊപ്പം ജീവിച്ചിരിക്കുന്ന പ്രഗത്ഭരുടെ ലേഖനങ്ങളും ഉള്ളടക്കത്തിലുണ്ട്. വിഷയങ്ങളുടെ ആഴവും പരപ്പും പല ലേഖകരും വേണ്ടത്ര ഗൗനിച്ചിട്ടുണ്ടോ എന്നു സംശയിക്കണം. ഉപരിപ്ലവമായ ചില പ്രസ്താവനകളും വിഷയാവതരണവും ഗ്രന്ഥത്തിന്റെ മിഴിവിനെ കാര്യമായി ബാധിച്ചിട്ടുണ്ട്. ഒന്നു രണ്ടു ലേഖനങ്ങളെങ്കിലും തിരുമേനിയുടെ ദർശനങ്ങളെ ആഴത്തിൽ വിലയിരുത്തുവാൻ ശ്രമിച്ചിട്ടുണ്ട് എന്നത് പ്രശംസാർഹമാണ്. ചർവിതചർവ്വണം ധാരാളമുണ്ടെങ്കിലും പുസ്തകത്തിന്റെ കെട്ടും മട്ടുംകൊണ്ട് അത് ക്ഷന്തവ്യമായിത്തീരും.

## പരുമല തിരുമേനിയുടെ കല്പനകൾ

ഡോ. സാമുവേൽ ചന്ദനപ്പള്ളി, സീഡീസ് ബുക്സ്, ചന്ദനപ്പള്ളി.

പരുമല തിരുമേനിയുടെ ഇടയലേഖനങ്ങൾ, കല്പനകൾ, സ്വകാര്യ കത്തുകൾ എന്നിവയുടെ സമാഹാരമാണീ കൃതി. ചന്ദനപ്പള്ളി സാറിന്റെ മരണശേഷം അദ്ദേഹത്തിന്റെ ഓർമ്മയ്ക്കായിട്ടാണ് ഈ ഗ്രന്ഥം സമർപ്പിച്ചിരിക്കുന്നത്. പോൾ മണലിൽ എഴുതിയ അവതാരിക. പരുമല തിരുമേനിയുടെ കല്പനകൾ എന്നാണ് ശീർഷകം എങ്കിലും ഒന്നാം അധ്യായം വിശുദ്ധന്റെ കഥയാണ്. ഇടയ ലേഖനങ്ങളെ വി. പൗലോസിന്റെ ലേഖനങ്ങളോടാണ് ചന്ദനപ്പള്ളി ഉപമിച്ചിരിക്കുന്നത്. പരുമല തിരുമേനിയുടെ കല്പനകളുടെ ഒരു നമ്പർ ബുക്ക് ജോയ്സ് തോട്ടയ്ക്കാട് കണ്ടെത്തിയത് ഈ കൃതിയിൽ ചേർത്തിട്ടുണ്ട്.

## പരിശുദ്ധ കൊച്ചുതിരുമേനി

കണിയാംപറമ്പിൽ ഡോ. കുര്യൻ കോറെപ്പിസ്ക്കോപ്പാ, 2001.

പരുമലത്തിരുമേനിയുടെ ജീവിത രേഖകളെ ഒട്ടളവുവരെ പരിശോധിക്കുന്ന കൃതി. പരുമലത്തിരുമേനിയുടെ ജീവചരിത്രം രചിച്ചിട്ടുള്ള മറ്റു ലേഖകരിൽ നിന്നും വ്യത്യസ്ഥമായി ചില മുൻവിധികളോടും കാഴ്ചപ്പാടുകളോടുമാണ് ഈ കൃതി രചിച്ചതെന്ന് ഒറ്റ നോട്ടത്തിൽ കാണാം. പരുമലത്തിരുമേനി ജീവിച്ച കാലത്തെ സാഹചര്യങ്ങളോ ചരിത്ര വശങ്ങളോ ലേഖകൻ വേണ്ടത്ര ഗൗനിച്ചിട്ടില്ല. തദ്ദേശീയനായ ഏക പരിശുദ്ധനെന്ന് ചരിത്രം സാക്ഷിക്കുന്ന മാർ ഗ്രീഗോറിയോസിനെ അന്ത്യോഖ്യാ ബന്ധത്തിന്റെ സന്തതിയെന്ന് കാണുന്നതിൽ യുക്തിഭംഗമുണ്ട്.

മറ്റു ജീവചരിത്ര പുസ്തകങ്ങളിൽ കാണാത്ത ചില നല്ല വശങ്ങൾ



ഈ ഗ്രന്ഥത്തിനുണ്ട്. പരുമലത്തിരുമേനിയുടെ ഊർശ്ലേം യാത്രാ വിവരണം ഇതിൽ ചേർത്തിരിക്കുന്നു. നൂറ് വർഷത്തിനിടയിൽ ആദ്യമായിട്ടാണ് സുസ്താത്തിക്കോൻ മുദ്രണം ചെയ്ത് വരുന്നത്. മുളന്തുരുത്തിപ്പള്ളിയുടെയും പരുമലത്തിരുമേനിയുമായി ബന്ധപ്പെട്ട പള്ളികളുടെയും ചരിത്രങ്ങൾ ഇതിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

ഒരു ജീവചരിത്ര ഗ്രന്ഥത്തിൽ ആവശ്യമില്ലാത്ത ചില വസ്തുതകളും ഈ ഗ്രന്ഥത്തിലുണ്ട്. വെട്ടിക്കൽ ദയറായുടെയും പരുമലപ്പള്ളിയുടെയും തീറാധാരമൊക്കെ തിരുമേനിയുടെ ജീവിതവുമായി എങ്ങനെയാണ് ബന്ധിപ്പിക്കുന്നത്.

വിഘടിച്ചു നിൽക്കുന്ന ഒരു വിഭാഗത്തിന്റെ മാത്രം തിരുമേനിയായി മാർ ഗ്രീഗോറിയോസിനെ കാണുവാനുള്ള ശ്രമം ചരിത്രത്തോടു കാട്ടുന്ന വഞ്ചനയാണ്. സമൂഹത്തിൽ സ്ഥാനവും മാനവുമുള്ള വ്യക്തികളിൽ നിന്ന് ജനം പ്രതീക്ഷിക്കുന്ന ഒരു ചരിത്ര നിലപാട് ഈ കൃതിയിൽ പാലിക്കുവാൻ കണിയാമ്പറമ്പിൽ അച്ചന് സാധിച്ചിട്ടില്ല.

## സുവനീറുകൾ

### മാർ ഗ്രീഗോറിയോസ് വിയോഗം പൊൻജൂബിലി സുവനീർ 1952

പരുമലസെമിനാരിയിൽ നിന്നും പ്രസിദ്ധപ്പെടുത്തിയ പൊൻജൂബിലി സുവനീർ അമൂല്യമെന്നു വിശേഷിപ്പിക്കാം. കെ. സി. മാമ്മൻ മാപ്പിള, എം. സി. കുറിയാക്കോസ് റമ്പാൻ, ചിത്രമെഴുത്ത് കെ. എം. വർഗീസ്, സി. പി. ചാണ്ടി, റാവുസാഹിബ് ഒ. എം. ചെറിയാൻ തുടങ്ങിയവർ എഴുതിയ ലേഖനങ്ങൾ സുവനീറിൽ വായിക്കാം. കെ. സി. മാമ്മൻ മാപ്പിളയുടെ ചില സ്മരണകൾ വായനാ ക്ഷമവും പരുമലത്തിരുമേനിയെ സംബന്ധിച്ച ചില വെളിപ്പെടുത്തലുമാണ്. ജീവിത വിശുദ്ധിയുടെ പ്രതിസ്പന്ദനം ഓരോ ലേഖനത്തിലും കാണാം.

മാർ ഗ്രീഗോറിയോസ് എന്ന അദ്ധ്യായത്തിൽ എം. സി. കുറിയാക്കോസ് റമ്പാൻ പരുമലത്തിരുമേനിയെക്കുറിച്ച് സംക്ഷിപ്തമായി പ്രതിപാദിച്ചിരിക്കുന്നു. ഒരു ലഘു ജീവചരിത്രം കൂടിയാണിത്. വസ്തുനിഷ്ഠവും ചരിത്രബന്ധിയുമായി കാര്യങ്ങൾ അവതരിപ്പിക്കുവാൻ ലേഖകൻ ശ്രമിച്ചിട്ടുണ്ട്. ചിത്രമെഴുത്ത് കെ. എം. വർഗീസ് പരുമലത്തിരുമേനിയുടെ ജീവിതവുമായി ബന്ധപ്പെട്ട അത്ഭുതങ്ങളെ വളരെ ഭംഗിയായി അവതരിപ്പിക്കുന്നു. വാക്കുകളെ വാങ്മയ ചിത്രങ്ങളാക്കാനുള്ള ചിത്രമെഴുത്തിന്റെ കരവിരുത് ഈ ലേഖനത്തിൽ അനുഭവിക്കാം.

ജേക്കബ് കുര്യൻ, ഒ. എം ചെറിയാൻ, എ. എം. വർക്കി മുതലായവരുടെ കുറിമാനങ്ങൾ സ്മരണികയിലുണ്ട്. അത് സ്മരണികയ്ക്കു വേണ്ടി എഴുതിയതാണോ അല്ലയോ എന്ന് രേഖപ്പെടുത്തിയിട്ടില്ല. എങ്കിലും തിരുമേനിയെ പരിശുദ്ധനായി പ്രഖ്യാപിക്കുന്നതിന് വളരെ മുമ്പ് (ഏകദേശം 1939) എഴുതപ്പെട്ടതാണിതെന്ന് കരുതാം. വളരെ അപൂർവ്വമായ ചില ചിത്രങ്ങളും പൊൻ ജൂബിലി സുവനീറിൽ ഉണ്ട്.

### മാർ ഗ്രീഗോറിയോസ് സുവനീർ

മലങ്കരസഭ, 1977, നവംബർ.

പരുമലതിരുമേനിയുടെ ദേഹവിയോഗത്തിന്റെ എഴുപത്തിയഞ്ചാം വാർഷികം പ്രമാണിച്ച് പ്രസിദ്ധീകരിച്ച സുവനീർ. ധാരാളം എഴുത്തുകാരെ അണിനിരത്തി പ്രസിദ്ധീകരിച്ച സുവനീറിൽ ധാരാളം ഫോട്ടോകൾ ഉണ്ട്. 206 പേജുകൾ ഉള്ള സുവനീർ 1977 -ലെ സാഹചര്യത്തിൽ ഒന്നാമത് എന്ന് പറയുവാൻ സാധിക്കും. ഇതേ കാലയളവിൽ പരുമലയിൽ നിന്നും ഒരു സുവനീർ ഇറക്കിയതായി പറയുന്നുണ്ടെങ്കിലും കോപ്പി ലഭ്യമായിട്ടില്ല.

### സെന്റ് ഗ്രീഗോറിയോസ് പ്ലാറ്റിനം ജൂബിലി സുവനീർ

സെന്റ് മേരീസ് കത്തീഡ്രൽ തുമ്പമൺ, നവംബർ, 1977.

പരുമലത്തിരുമേനിയുമായി ഏറെ ബന്ധപ്പെട്ടു നിൽക്കുന്ന തുമ്പമൺ കത്തീഡ്രൽ പ്രസിദ്ധീകരിച്ച സുവനീർ പള്ളിയുടെ തിരുമേനിയോടുള്ള ഭക്തിയുടെ പ്രകാശനമാണ്. വിലപ്പെട്ട ലേഖനങ്ങളും പ്രഗത്ഭരായ എഴുത്തുകാരെയും ഉൾപ്പെടുത്തി ഉള്ളടക്കം ക്രമീകരിക്കുവാൻ സംഘാടകർ ശ്രമിച്ചിട്ടുണ്ട്. പരുമലത്തിരുമേനിയുമായ് ബന്ധപ്പെട്ട ലേഖനങ്ങളും ഈ വിഷയവുമായി അൽപ്പം പോലും ബന്ധമില്ലാത്ത ലേഖനങ്ങളും ഈ സുവനീറിലുണ്ട്.

### മലങ്കരസഭ വാർഷികപ്പതിപ്പ്, 1992

പരുമലത്തിരുമേനിയുടെ ദേഹവിയോഗ നവതിയോടനുബന്ധിച്ചു പ്രസിദ്ധീകരിച്ചത്.

പരുമലത്തിരുമേനിയുടെ ബഹുമുഖ പ്രതിഭയിലേക്കുള്ള ഒരു എത്തിനോട്ടം. പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ, തോമസ് മാർ തീമോത്തിയോസ് (നിയുക്ത കാതോലിക്കാ), പുത്തൻകാവ് മാത്തൻ തരകൻ, ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ്, ഡോ.




എൻ. ജെ. തോമസ് റമ്പാൻ, ഡോ. സാമുവൽ ചന്ദനപ്പള്ളി, ഡോ. കെ. എം. തരകൻ തുടങ്ങിയവർ സ്മരണികയിൽ തൂലിക ചലിപ്പിച്ചിട്ടുണ്ട്.

## പുണ്യസ്മൃതി 2000

പരുമലയിലെ പുതുക്കിപ്പണിത ദേവാലയത്തിന്റെ കൂദാശയോടനുബന്ധിച്ച് പ്രസിദ്ധീകരിച്ച സുവനീർ. പ്രഗത്ഭരായ എഴുത്തുകാരെ അണിനിരത്തി പ്രസിദ്ധീകരിച്ച സ്മരണികയാണിത്. ഏറ്റവും വലിയ പ്രത്യേകത പരസ്യമില്ലാതെ പ്രസിദ്ധീകരിച്ചു എന്നതാണ്. നല്ല മേനിക്കടലാസിൽ അച്ചടി, ധാരാളം വർണ്ണചിത്രങ്ങൾ.

## ഊർശ്ലേം യാത്രാ വിവരണം

മലയാളത്തിലെ ലക്ഷണമൊത്ത ആദ്യ യാത്രാവിവരണമായ ഊർശ്ലേം യാത്രാ വിവരണം പരുമല തിരുമേനി രചിച്ചതാണ്. ഈ ഗ്രന്ഥം 1895 കർക്കടകത്തിൽ (ജൂലൈ - ഓഗസ്റ്റ്) കോട്ടയം പഴയസെമിനാരിയിലെ മാർത്തോമസ് പ്രസ്സിൽ നിന്ന് പ്രസിദ്ധീകൃതമായി. രണ്ടാം പതിപ്പ് ആ വർഷം നവംബറിൽത്തന്നെ പ്രസിദ്ധീകരിച്ചു. 1902 –നു ശേഷം വിവിധ പ്രസാധകർ നിരവധി തവണ ഈ കൃതി പ്രസിദ്ധീകരിച്ചു. 1952–ൽ മാരേട്ട് തോമസ് റമ്പാൻ പ്രസിദ്ധീകരിച്ച പതിപ്പിന്റെ പുനഃപ്രസിദ്ധീകരണമായി ഡോ. സാമുവൽ ചന്ദനപ്പള്ളി 1980 –ൽ ഈ കൃതി സാഹിത്യലോകത്തിന് പരിചയപ്പെടുത്തി (*പവിത്രരചനകൾ* എന്ന ഗ്രന്ഥത്തിൽ). ഊർശ്ലേം യാത്രാവിവരണത്തിന് സഞ്ചാര സാഹിത്യത്തിലുള്ള മഹനീയ സ്ഥാനം ഉയർത്തിക്കാട്ടുവാൻ ഡോ. ചന്ദനപ്പള്ളിക്ക് കഴിഞ്ഞു. 1996 –ൽ 'മലയാളത്തിൽ അച്ചടിച്ച ആദ്യത്തെ യാത്രാവിവരണം' എന്ന വിശേഷണത്തോടെ പോൾ മണലിൽ ഈ കൃതി കറന്റ് ബുക്സ് വഴി പ്രസിദ്ധീകരിച്ചു. ആ ശതാബ്ദി പതിപ്പ് സംവാദങ്ങൾക്കും നിരൂപണങ്ങൾക്കും വേദിയൊരുക്കി.

1895 –നു ശേഷം വിവിധ പ്രസാധകർ പ്രസിദ്ധീകരിച്ച പതിപ്പുകളിലെ ഭാഷയിൽ, പ്രസാധകരും പ്രസുകാരും നിരവധി മാറ്റങ്ങൾ അറിഞ്ഞും അറിയാതെയും വരുത്തി. ഇത്തരത്തിൽ ഭാഷാദോഷം സംഭവിച്ച പതിപ്പുകളാണ് നിലവിലുണ്ടായിരുന്നത്.

മലയാള സഞ്ചാര സാഹിത്യത്തിൽ ഊർശ്ലേം യാത്രാ വിവരണത്തിന്റെ ഭാഷയും സാഹിത്യ മൂല്യവും വിശകലനം ചെയ്യുന്നതിന് മൂലകൃതി അനിവാര്യമാണെന്ന യാഥാർത്ഥ്യം മനസ്സിലാക്കി കോട്ടയം സോഫിയാ ബുക്സ് 2002 ഏപ്രിലിൽ ഒന്നാം പതിപ്പിന്റെ പുനഃപ്രസിദ്ധീകരണം നിർവ്വ

ഹിച്ചിട്ടുണ്ട്. ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ, എം. കുര്യൻ തോമസ്, ജോയ്സ് തോട്ടയ്ക്കാട് എന്നിവരുടെ നേതൃത്വത്തിലാണ് ഈ പതിപ്പ് തയ്യാറാക്കപ്പെട്ടിട്ടുള്ളത്.

### ഉപസംഹാരം

ഈ ലിസ്റ്റിൽപെട്ട പല പഴയ പതിപ്പുകളും ലഭ്യമായത് ജോയ്സ് തോട്ടയ്ക്കാടിന്റെ ഗ്രന്ഥശേഖരത്തിൽ നിന്നാണ്. ഒരു നൂറ്റാണ്ടിനിടയിൽ പരുമല തിരുമേനിയെ സംബന്ധിച്ച് പ്രസിദ്ധീകരിച്ചിട്ടുള്ള ഗ്രന്ഥങ്ങളും സുവനീറുകളുമാണ് ഇവിടെ പ്രതിപാദിച്ചിട്ടുള്ളത്. ഇത് കൂടാതെ ഇംഗ്ലീഷിൽ സണ്ണി തോമസിന്റെ 'Behold a Saint' (NewDelhi, 1977) എന്നൊരു ഗ്രന്ഥം പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ടെങ്കിലും കോപ്പി ലഭിക്കാഞ്ഞതിനാൽ ഈ പഠനത്തിൽ ഉൾപ്പെടുത്തിയിട്ടില്ല.



# പരുമല കൊച്ചുതിരുമേനിയുടെ നാമത്തിലുള്ള ആദ്യ ദേവാലയം.

**അഡ്വ. പി.സി. മാത്യു, പുലിക്കോട്ടിൽ**

നവീകരണക്കാരുമായുള്ള വ്യവഹാരകാലത്ത് കോടതി നിരോധനംമൂലം പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് തിരുമേനിക്ക് ആർത്താറ്റ്-കുന്നംകുളം പള്ളികളിൽ വിശുദ്ധ കുർബ്ബാന അർപ്പിക്കാൻ പറ്റാത്ത നില വന്നിരുന്നു. പുലിക്കോട്ടിൽ തിരുമേനി പരുമല കൊച്ചുതിരുമേനിയും ഒന്നിച്ച് കുന്നംകുളത്തേക്ക് എഴുന്നെള്ളാറാണ് പതിവ്. പനക്കൽ വീട്ടുകാരുടെ വക കുന്നംകുളം-ഗുരുവായൂർ റോഡിലുള്ള വിശാലമായ സ്ഥലത്ത് തിരുമേനിമാർക്ക് വിശ്രമിക്കാൻ 'സെഹിയോൻ ബങ്കളാവ്' എന്ന പേരിൽ ഒരു കെട്ടിടം നിർമ്മിച്ചിരുന്നു. ഇടവകക്കാർക്ക് വിശുദ്ധ കുർബ്ബാനയിൽ പങ്കെടുക്കാൻ അടിയന്തിരമായി എന്തെങ്കിലും ചെയ്തേ പറ്റൂ എന്നുള്ള നിലവന്നപ്പോൾ സെഹിയോൻ ബങ്കളാവിന്റെ സമീപത്തായി, മെയിൻ റോഡിനോടു ചേർന്നുള്ള സ്ഥലത്ത് പനമ്പ്, മുള, ഓല എന്നിവ ഉപയോഗിച്ച് ഒരു താൽക്കാലിക ചാപ്പൽ നിർമ്മിച്ചു. പുലിക്കോട്ടിൽ തിരുമേനിയുടെ നിർദ്ദേശപ്രകാരം അദ്ദേഹത്തിന്റെ സാന്നിദ്ധ്യത്തിൽ പരുമല മാർ ഗ്രിഗോറിയോസ് കൊച്ചുതിരുമേനി ആദ്യമായി ആ ചാപ്പലിൽ വി. കുർബ്ബാന അർപ്പിച്ചു. പുതുതായി പണിയിച്ച ഒരു മേശ ത്രോണോസ്സായി ഉപയോഗിച്ചാണ് കൊച്ചുതിരുമേനി കുർബ്ബാന അർപ്പിച്ചത്.

പരുമല തിരുമേനി ദിവ്യബലി അർപ്പിച്ച ആ സ്ഥലം പിന്നീട് ഭക്തജനങ്ങൾക്ക് പ്രിയപ്പെട്ട അഭയസ്ഥാനമായിത്തീർന്നു. പരുമല തിരു

മേനിയുടെ ദേഹവിയോഗശേഷം പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് തിരുമേനി പരുമല തിരുമേനിയുടെ സ്മാരകമായി ഒരു കുരിശുപള്ളി തൽസ്ഥാനത്ത് പണിയിച്ചു. പരുമല തിരുമേനിയെ ദൈവതുല്യം കരുതി ആരാധിച്ചുവന്ന ഒരു വിഭാഗം ജനങ്ങൾ അന്ന് കുന്നംകുളത്ത് ഉണ്ടായിരുന്നു. അവർക്ക് പരുമല തിരുമേനിയുടെ സ്മാരകകുരിശുപള്ളിയ എത്രമാത്രം അനുഗ്രഹപ്രദമായിത്തീർന്നു എന്നു പറഞ്ഞറിയിക്കാൻ പ്രയാസം.

താൽക്കാലിക ചാപ്പലിൽ പരുമല തിരുമേനി നാട്ടിയ ഒരു കരിങ്കൽ കുരിശ് പുലിക്കോട്ടിൽ തിരുമേനി പുതിയ ചാപ്പൽ പണിതപ്പോൾ കിഴക്കുവശത്തായി ഭിത്തിയോട് ചേർത്ത് ഉറപ്പിച്ചു നിർത്തി. പരുമല തിരുമേനിയുടെ ഒരു പല്ല് കുന്നംകുളത്ത് വെച്ച് പറിഞ്ഞപ്പോൾ കിടങ്ങൂർ തറവാട്ടിലെ ഒരു ഭക്തൻ ആ ദന്തം തിരുമേനിയോട് ചോദിച്ചുവാങ്ങി നിധിപോലെ സൂക്ഷിച്ചുവെച്ചിരുന്നു. ആ പല്ല് ഒരു പേടകത്തിലാക്കി കുരിശുപള്ളിയിൽ സ്ഥാപിച്ചു. ഈ പള്ളിയാണ് കുന്നംകുളം സെന്റ് ഗ്രീഗോറിയോസ് കുരിശുപള്ളി.

ഈ ചാപ്പൽ ഇരിക്കുന്നതിന് കിഴക്കുവശത്തുള്ള പറമ്പിലായിരുന്നു പരുമല തിരുമേനിയുടെയും പുലിക്കോട്ടിൽ തിരുമേനിയുടെയും ഉത്സാഹത്താൽ സെയ്ന്റ് ഇഗ്നേഷ്യസ് ഹൈസ്കൂൾ പള്ളിവകയായി സ്ഥാപിച്ചു നടത്തിവരുന്നത്. പഴയ കൊച്ചി രാജ്യത്തെ മൂന്നാമത്തെ ഹൈസ്കൂളായിരുന്നു അത്. പുലിക്കോട്ടിൽ തിരുമേനിയുടെ കാലശേഷം സഭയിൽ വഴക്കും, വട്ടിപ്പണക്കേസും തുടങ്ങിയപ്പോൾ ഹൈസ്കൂൾ നടത്തിക്കോണ്ടുപോകാൻ പ്രയാസം അനുഭവപ്പെട്ടു. കൊച്ചി സർക്കാർ സ്കൂൾ ഏറ്റെടുത്ത് നടത്താൻ തയ്യാറായപ്പോൾ സ്കൂൾ വിട്ടുകൊടുത്തു. പെൺകുട്ടികൾക്കുള്ള ഹൈസ്കൂളായി സർക്കാർ അത് നടത്തിവരുന്നു.

പരുമല തിരുമേനിയെ പരിശുദ്ധനായി മലങ്കര സുന്നഹദോസ് പ്രഖ്യാപിക്കുന്നതിനു മുമ്പ്തന്നെ അദ്ദേഹത്തെ വിശുദ്ധനായി കുന്നംകുളം ജനത അംഗീകരിക്കുകയും, പരിശുദ്ധന്മാരുടെ പേരിൽ മാത്രം പണിയപ്പെടാവുന്ന ദേവാലയം മുൻകൂട്ടിത്തന്നെ നിർമ്മിച്ച് ആരാധന നടത്തിപ്പോരികയും ചെയ്തു എന്നുള്ളതാണ് ഈ ചാപ്പലിനുള്ള പ്രാധാന്യം. ജനങ്ങളുടെ അംഗീകാരമാണല്ലോ പരമപ്രധാനം. ജീവിച്ചിരിക്കുമ്പോൾ തന്നെ പരിശുദ്ധനായിട്ടാണ് ജനങ്ങൾ ചാത്തുരുത്തി തിരുമേനിയെ കണക്കാക്കി വന്നിരുന്നത്.

കാലക്രമത്തിൽ *മെത്രാച്ചന്റെ കുരിശുപള്ളി* എന്നു കുന്നംകുളത്തുകാർ ആദരപൂർവ്വം വിളിച്ചുവന്നിരുന്ന പ്രസ്തുത ചാപ്പലിൽ ആരാധകർ




ക്രമാതീതമായി വർദ്ധിക്കുകയും ഭക്തജനങ്ങൾക്ക് നിൽക്കാൻ ചാപ്പലി ൽ ഇടം മതിയാകാതെ വരികയും ചെയ്തപ്പോൾ വലിയ ഒരു പള്ളി പണിയാനുള്ള ആലോചനയായി. ചാപ്പലിനു തൊട്ടുപുറകിൽ ഒഴിഞ്ഞു കിടന്നിരുന്ന പള്ളിവകസ്ഥലത്ത് ആധുനികരീതിയിലുള്ള ഒരു വലിയ ദേവാലയം പണിയാൻ 1959 നവംബർ 22-ാം തീയതി കൂടിയ ആർത്താറ്റ് - കുന്നംകുളം മഹാഇടവക പൊതുയോഗം തീരുമാനിക്കുകയും 1959 നവംബർ 25-ാം തീയതി പള്ളിയുടെ ശിലാസ്ഥാപനം. ഗീവർഗ്ഗീസ് ദ്വി തീയൻ കാതോലിക്കാ ബാവ, കൊച്ചി ഇടവകയുടെ പൌലൂസ് മാർ സേവേറിയോസ് തിരുമനസ്സിലെ സഹകരണത്തോടുകൂടി നിർവ്വഹിച്ചു. പണി പൂർത്തിയായ ദേവാലയത്തിന്റെ കൂദാശ 1968 ഡിസംബർ 31-ാം തീയതി പ. ഔഗേൻ കാതോലിക്കാ ബാവാ മറ്റു തിരുമേനിമാരുടെ സഹ കരണത്തോടെ നിർവ്വഹിച്ചു.

പരുമല തിരുമേനി താൽക്കാലിക ചാപ്പലിൽ മേശ ഇട്ടാണ് വി. കുർ ബ്ബാന ചൊല്ലിയിരുന്നതെന്ന് സൂചിപ്പിച്ചുവല്ലോ. പ്രസ്തുത മേശ പുത്തൻ കാവിൽ മാർ പീലക്സിനോസ് തിരുമേനി കുന്നംകുളത്തിനടുത്ത മരത്തം കോട് ചാപ്പൽ നിർമ്മിച്ചപ്പോൾ അങ്ങോട്ടുകൊണ്ടുപോയി, അത് ത്രോ ണോസായി ഉപയോഗിച്ച് ചാപ്പലിൽ ആദ്യ കുർബ്ബാന ചൊല്ലി. തിരുമേനി യുടെ കരസ്പർശത്താൽ പവിത്രീകരിക്കപ്പെട്ട പ്രസ്തുത മേശ ഇപ്പോ ഴും മരത്തംകോട് പള്ളിയിൽ ഭക്തിപൂർവ്വം സൂക്ഷിച്ചുവെച്ചിട്ടുണ്ട്.



# ഭാഗം 5

# സ്മൃതി സായൂജ്യം

(അന്നും ഇന്നും പരുമല തിരുമേനിയുമായി ബന്ധപ്പെടുന്നത്)

# പരിശുദ്ധ പരുമല തിരുമേനിയും സമകാലിന നേതാക്കളും

പ്രൊഫ. വറുഗീസ് പടിയറ

മലങ്കരസഭയ്ക്ക് പരിശുദ്ധ പരുമല തിരുമേനി മൺമറഞ്ഞ ഒരു ചരിത്രപുരുഷനല്ല. തന്റെ ഭക്തരുമായി ഉറ്റ സമ്പർക്കത്തിലിരിക്കുന്ന, ജീവിക്കുന്ന ഒരു ദിവ്യബന്ധുവാണ്. പരിശുദ്ധനായ തിരുമേനി ഒരു പ്രകാശഗോപുരംപോലെ ദിവ്യാനുഭൂതിയായി അനേകായിരങ്ങളുടെ മനസ്സിൽ നിത്യത നേടുന്നു. അടിയുറച്ച ദൈവാശ്രയവും പതറാത്ത പ്രാർത്ഥനാജീവിതവും സത്യനിഷ്ഠയുമാണ് തിരുമേനിക്ക് ബലവും ശക്തിയുമായിരുന്നത്. നോമ്പും പ്രാർത്ഥനയുമാകുന്ന ആദ്ധ്യാത്മീക ആയുധങ്ങളാണ് ഒരു ക്രിസ്ത്യാനിയെ വിജയത്തിലേക്ക് നയിക്കുന്നതെന്ന് സ്വന്തം അനുഭവങ്ങളിലൂടെ തിരുമേനി ഉദ്ബോധിപ്പിച്ചിരുന്നു. മനുഷ്യത്വത്തിന്റെ ഇരുളടഞ്ഞ കോണുകളിൽ പ്രകാശം പരത്തുന്ന നീതിസൂര്യനാണ് തിരുമേനി.

സത്യത്തിന്റെ വഴിത്താരയിൽ വിശുദ്ധിയുടെ സുന്ദര സുരഭിലസൂനങ്ങൾ അദ്ദേഹം വിരിയിച്ചു. ജീവിതത്തിന്റെ ഇരുളടഞ്ഞ ഇടനാഴികളിലൂടെ അനുയായികളെ പതറാതെ നയിച്ച കർമ്മയോഗിയായിരുന്നു തിരുമേനിയെന്നു അദ്ദേഹത്തിന്റെ സമകാലിക നേതാക്കൾ സാക്ഷിച്ചിട്ടുണ്ട്. സത്യവിശ്വാസ സംരക്ഷണത്തിനുവേണ്ടി അക്ഷീണം യത്നിച്ച തിരുമേനിയുടെ പ്രാർത്ഥനാ നിർഭരമായ ജീവിതവും പ്രൗഢമായ പ്രഭാഷണങ്ങളും ആരെയും ആകർഷിച്ചിരുന്നുവെന്ന് അവർ പറഞ്ഞിട്ടുണ്ട്. തിരുമേനിയിൽ നിറഞ്ഞുനിന്നിരുന്ന ദൈവസ്നേഹം സമകാലികരെ ദൈവത്തിലേക്ക് നയിക്കാൻ ശക്തമായിരുന്നു.

കേരളീയ ജീവിതത്തിൽ പാദമുദ്രകൾ വീഴ്ത്തിയ നിരവധി മഹാരഥന്മാർ പരിശുദ്ധ തിരുമേനിയുടെ ജീവിതകാലത്ത് രാജ്യത്തെ പുരോ

ഗതിയിലേക്ക് നയിച്ചിരുന്നു. ചരിത്രത്തിന്റെ പഞ്ചാംഗത്തിൽ സ്ഥാനംപിടിച്ചിട്ടുള്ളവരാണ് ഇവർ. കേരളീയ ജീവിതത്തിന്റെ വിഭിന്ന മേഖലകളിൽ സ്മരണീയമായ സംഭാവനകൾ നൽകിയിട്ടുള്ള ഇവരിൽ പലരും തിരുമേനിയുമായി ഒരു വിധത്തിൽ അല്ലെങ്കിൽ മറ്റൊരുവിധത്തിൽ ബന്ധം പുലർത്തിയിട്ടുള്ളവരാണ്.

"കഴിഞ്ഞ ശതാബ്ദത്തിന്റെ പൂർവ്വാർദ്ധത്തിൽ മലങ്കരസഭയാകുന്ന നഭോമണ്ഡലത്തിൽ ശോഭിച്ച ധ്രുവനക്ഷത്രം" എന്നാണ് മലയാള മനോരമയുടെ പത്രാധിപരായിരുന്ന കെ.സി. മാമ്മൻമാപ്പിള പരിശുദ്ധ പരുമല തിരുമേനിയെ വിശേഷിപ്പിച്ചിരിക്കുന്നത്. മലങ്കര സഭ, നവീകരണ കക്ഷി മത്സരത്തിന്റെ കാറ്റും കോളും നിമിത്തം ഒരു പ്രക്ഷുബ്ധ സമുദ്രമായി മാറിക്കൊണ്ടിരുന്ന കാലഘട്ടത്തിലായിരുന്നല്ലോ പരിശുദ്ധ തിരുമേനി സഭയ്ക്ക് നേതൃത്വം നൽകിക്കൊണ്ടിരുന്നത്. അക്കാലത്ത് കെ.സി. മാമ്മൻമാപ്പിള ഒരു ബാലനായിരുന്നു. തിരുമേനിയെ അടുത്തുകാണുന്നതിനും അദ്ദേഹത്തിന്റെ വാത്സല്യമസൃണമായ സൗഹാർദ്ദസൽക്കാരങ്ങൾക്ക് പാത്രീഭവിക്കുന്നതിനും ശ്രീ. മാമ്മൻ മാപ്പിളയ്ക്ക് ഇടയായിട്ടുണ്ട്. അദ്ദേഹത്തിന്റെ പിതാവും പരുമല തിരുമേനിയും തമ്മിൽ വളരെ ഉറ്റബന്ധം പുലർത്തിയിരുന്നു.

അക്കാലത്ത് നിരണത്തു നിന്നും തയ്യിൽ കുടുംബാംഗങ്ങളായ പലരും പരുമലയിൽ പോയി തിരുമേനിയെ സന്ദർശിക്കുമായിരുന്നു. അക്കൂട്ടത്തിൽ മാമ്മൻ മാപ്പിളയും ഉൾപ്പെട്ടിരുന്നു. അദ്ദേഹത്തെ തിരുമേനി വാത്സല്യപൂർവ്വം അടുത്തുവിളിച്ച് കുശലപ്രശ്നങ്ങൾ നടത്തുമായിരുന്നു.

അന്ന് തിരുവിതാംകൂർ ദിവാൻജിയായിരുന്ന രാമയ്യങ്കാർ പരുമലയിലെത്തി തിരുമേനിയെ സന്ദർശിക്കുമായിരുന്നു. രാജ്യഭരണം സംബന്ധിച്ചുള്ള ദിവാൻജിയുടെ നയത്തെയും നേട്ടങ്ങളെയും തിരുമേനി പ്രശംസിച്ചിരുന്നതായും ഭരണകാര്യങ്ങളിൽ തിരുമേനിയുടെ അനുഗ്രഹം ദിവാൻജി ആർജിച്ചിരുന്നതായും, മാമ്മൻ മാപ്പിള രേഖപ്പെടുത്തിയിട്ടുണ്ട്. തിരുമേനിയുടെ ജീവിതസായാഹ്നത്തിൽ ശ്രീ. മാമ്മൻമാപ്പിള കോട്ടയത്തു എം.ഡി. സെമിനാരി ഹൈസ്കൂൾ ഹെഡ് മാസ്റ്ററായിരുന്നു.

സാമൂഹിക രാഷ്ട്രീയ സാമ്പത്തിക ചിന്തകനും വ്യവസായ പ്രമുഖനും കർമ്മയോഗിയുമായിരുന്ന കെ.സി. മാമ്മൻ മാപ്പിളയ്ക്ക് കേരളത്തിന്റെ വികാസപരിണാമങ്ങളിൽ നിർണ്ണായക സ്വാധീനം ചെലുത്താൻ കഴിഞ്ഞു. മലയാള മനോരമ സ്ഥാപകൻ വർഗീസ് മാപ്പിളയുടെ ജ്യേഷ്ഠ സഹോദരനായ കെ.ഐ. ചെറിയാന്റെ പ്രഥമപുത്രനായി 1873 മെയ് നാലിനാണ് കെ.സി. മാമ്മൻ മാപ്പിള ഭൂജാതനായത്. മനോരമയുടെ പ്രവർ




ത്തനശൈലിയിൽ ചില മാറ്റങ്ങൾ വരുത്തിയ അദ്ദേഹം നിയമസഭാ രംഗത്തും വ്യക്തിമുദ്ര പതിപ്പിച്ചു.

വിദ്യാഭ്യാസത്തിന്റെ പ്രാധാന്യം മനസ്സിലാക്കിയ ക്രാന്തദർശിയായിരുന്നു പരുമല തിരുമേനി. ഭാരതീയർക്കു ബാഹ്യലോകത്തേക്കുള്ള ജാലകം തുറക്കുന്നതിന് ഇംഗ്ലീഷ് വിദ്യാഭ്യാസം അനിവാര്യമാണെന്ന് അദ്ദേഹം മനസ്സിലാക്കി. സ്കൂളുകൾ സ്ഥാപിക്കാൻ രണ്ടു സ്ഥലങ്ങളാണ് ആദ്യമായി തിരുമേനി കണ്ടെത്തിയത്. സുറിയാനി ക്രിസ്ത്യാനികളുടെ കേന്ദ്രങ്ങളായ തുമ്പമണ്ണും, തിരുവല്ലയും.

തുമ്പമണ്ണിൽ സ്കൂൾ സ്ഥാപിക്കുന്നതിന് തിരുമേനിയെ സഹായിച്ചവരിൽ പ്രമുഖൻ അന്നത്തെ പള്ളിവികാരി കരിങ്ങാട്ടിൽ സ്കറിയാ കോർ എപ്പിസ്കോപ്പായായിരുന്നു. തിരുവല്ല പാലിയേക്കര സ്കൂൾ സ്ഥാപനത്തിന് തിരുമേനിയെ സഹായിച്ചവരുടെ പട്ടികയിൽ കോടിയാട്ട് യാക്കോബ് കത്തനാർ, ചാലക്കുഴി മാമ്മൻ പൗലൂസ്, കണ്ടത്തിൽ കെ.എം. മാമ്മൻ മാപ്പിള, ഇലഞ്ഞിമൂട്ടിൽ കണ്ടത്തിൽ ഈപ്പൻ വക്കീൽ, കണ്ടത്തിൽ വറുഗീസ് മാപ്പിള തുടങ്ങിയവർ ഉൾപ്പെടുന്നു.

താൻ ജീവിച്ച കാലഘട്ടത്തിന്റെ സകലവിധമായ പുരോഗതിയുടെയും സ്രോതസ്സായി വളർന്നു തിളങ്ങുന്ന ഒരു വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു കണ്ടത്തിൽ വറുഗീസ് മാപ്പിള. ദീർഘവീക്ഷണത്തോടെയാണ് അദ്ദേഹം മലയാള മനോരമ പത്രം ആരംഭിച്ചത്. ജാതിഭേദവും, സ്ഥാനവ്യത്യാസവും കൂടാതെ കവികളും സാഹിത്യനായകന്മാരും ഈ സംരംഭത്തിൽ വർഗീസ് മാപ്പിളയോടൊപ്പം ചേർന്നു. കേരളവർമ്മ വലിയകോയിത്തമ്പുരാൻ എ.ആർ. രാജരാജവർമ്മ, കെ.സി. കേശവപിള്ള, മൂലൂർ പത്മനാഭപ്പണിക്കർ, വള്ളത്തോൾ, കട്ടക്കയം, സി.വി. കുഞ്ഞുരാമൻ തുടങ്ങിയവരെല്ലാം ആ കൂട്ടത്തിൽപ്പെടുന്നു.

1866-ൽ സ്ഥാപിതമായ തിരുവനന്തപുരം യൂണിവേഴ്സിററി കോളജിന്റെ പ്രവർത്തനവും, സംസ്കൃത കോളജ് പ്രിൻസിപ്പലായിരുന്ന (1889-99) എ.ആർ. രാജ രാജവർമ്മയുമായുണ്ടായിരുന്ന വ്യക്തിബന്ധവും മലങ്കര സഭയിൽ കൂടുതൽ വിദ്യാഭ്യാസ സ്ഥാപനങ്ങൾ സ്ഥാപിക്കുന്നതിന് തിരുമേനിക്ക് ഉൾപ്രേരണ നൽകിയിരുന്നു. കേരളവർമ്മ വലിയകോയിത്തമ്പുരാൻ രക്ഷാധികാരിയായിരുന്ന സാഹിത്യസദസ്സിനോടും തിരുമേനി താല്പര്യം പുലർത്തിയിരുന്നു. ഇരുവരും ദീർഘ ചർച്ചകളിൽ പങ്കെടുത്തിരുന്നു.

സംസ്കൃതത്തിലും മലയാളത്തിലും അമൂല്യമായ ഗദ്യപദ്യ സംഭാ




24. വട്ടിപ്പണം.

25. കൊല്ലവർഷം 1064-ൽ മാർ ദീവന്നാസ്യോസ് അഞ്ചാമനെ നിയമാനുസൃത മലങ്കര മെത്രാപ്പോലീത്തയായി അംഗീകരിച്ചുകൊണ്ടുള്ള തിരുവിതാംകൂർ റോയൽ കോർട്ടുവിധി വന്നു എങ്കിലും വട്ടിപ്പണപലിശ നല്കാതെ മദ്രാസിലെ ബ്രിട്ടീഷ് ഗവൺമെന്റ് പല ഒഴികഴിവുകളും പറഞ്ഞുവന്നിരുന്നു. വിവിധ നിവേദനങ്ങളുടെ ഫലമായി വട്ടിപ്പണപ്പലിശ കോടതിയിൽ കെട്ടിവെച്ച് തിരുവിതാംകൂറിലെ ബ്രിട്ടീഷ് റസിഡന്റ് വാദിയായി കൊ.വ. 1075ൽ ഒരു ഇന്റർപ്ലീഡർ സ്യൂട്ട് ആരംഭിച്ചു. ഈ വസ്തുത സൂചിതം. ഈ കേസ് കൊ.വ. 1077 മകരം 21ന് മലങ്കരസഭയ്ക്കനുകൂലമായി വിധിച്ചു.

26. തൃശൂർ ആസ്ഥാനമാക്കിയുള്ള പൗരസ്ത്യ കൽദായ സുറിയാനി സഭ.

27. തൊണ്ടനാട്ട് അന്തോണി കത്തനാർ 1862ൽ നെസ്തോറിയൻ പാത്രിയർക്കീസായിരുന്ന മാർ ശീമോൻ റൂവിലിൽനിന്നും മാർ ഔദീശോ എന്ന പേരിൽ മേല്പട്ടസ്ഥാനമേറ്റു 1900 നവംബർ 16ന് കാലം ചെയ്തു തൃശൂർ മർത്തമറിയം കൽദായ സുറിയാനിപ്പള്ളിയിൽ കബറടക്കി.

28. മാർ ശീമോൻ റൂബൻ XVIII (1861-1903).

29. അന്റോണിയോ ഫ്രാൻസിസ് സേവ്യർ അൽവാറീസ് മാർ യൂലിയോസ്. ലത്തീൻ കത്തോലിക്കാ പട്ടക്കാരനായിരുന്നു. അദ്ദേഹവും കാർവാർ തീരത്ത് അനേകായിരം റോമാ വിശ്വാസികളും 1887ൽ ഓർത്തഡോക്സ് വിശ്വാസം സ്വീകരിച്ചു. 1889-ൽ കോട്ടയം പഴയ സെമിനാരിയിൽ വെച്ച് അദ്ദേഹത്തെ ഇന്ത്യ, ഗോവ, സിലോൺ ഇടവകകളുടെ മെത്രാപ്പോലീത്തയായി വാഴിച്ചു. ഗോവയുടെ സ്വാതന്ത്ര്യസമര നേതാവായിരുന്നു 1923 സെപ്റ്റംബർ 23-ന് കാലം ചെയ്തു ഗോവയിൽ കബറടക്കി.

30. ശ്രീലങ്കയുടെ വടക്കെ തീരത്തുള്ള മാന്നാർ.

31. ജോസഫ് റെനിവിലാത്തി മാർ തീമോത്തിയോസ്, ഫ്രഞ്ചുകാരനായ ഇദ്ദേഹത്തിന് 1892 മെയ് 29-ന് അമേരിക്കയിലെ ഓൾഡ് കത്തോലിക്കരുടെ മെത്രാപ്പോലീത്തയായി പരിശുദ്ധ പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ കല്പനപ്രകാരം കടവിൽ മാർ അത്താനാസ്യോസ്, പരിശുദ്ധ പരുമല തിരുമേനി, മാർ അൽവാറീസ് യൂലിയോസ് മെത്രാപ്പോലീത്താമാർ ചേർന്ന് കൊളംബോയിൽ വെച്ച് മേല്പട്ടസ്ഥാനം നല്കി. മലങ്കരസഭയുമായി കത്തിടപാടുകൾ നടത്തിയിരുന്നു. ഇദ്ദേഹത്തെ മലങ്കര സഭയുടെ ഭാഗമായി കാണാനാവില്ലെന്നു സമീപകാല പഠനങ്ങൾ (ചെറിയാൻ, ഫാ. എ.കെ., *ജോസഫ് റെനി വിലാത്തി മാർ തിമോത്തിയോസ്*, മാവേലിക്കര, 1990).

32. മാർ അൽവാറീസ് യൂലിയോസ്, റെനി വിലാത്തി തിമോത്തിയോസ് എന്നിവർ പരിശുദ്ധ പരുമല തിരുമേനിക്കയച്ച രണ്ടു കത്തുകൾ 1894 മീനം ലക്കം മലങ്കര ഇടവക പത്രികയിൽ പ്രസിദ്ധീകരിച്ചിരുന്നു.

33. പരിശുദ്ധ പരുമല തിരുമേനിക്ക് നിരണം ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തയായാണ് പരിശുദ്ധ പത്രോസ് പാത്രിയർക്കീസ് സ്ഥാത്തിക്കോൻ കൊടുത്തത്. പിന്നീട് കൊല്ലം തുമ്പമൺ ഇടവകകളും അദ്ദേഹത്തിന്റെ ഭരണത്തിൻകീഴിലായി.

34. പരിശുദ്ധ പരുമല തിരുമേനിയുടെ കാലത്ത് ആരംഭമിട്ട 100ൽ അധികം പള്ളികൾ തെക്കൻ ഭദ്രാസനത്തിലുണ്ട്.

35. മലങ്കരസഭയിലോ അതിന്റെ സ്വത്തുക്കളിലോ അധികാരമില്ലെന്നു റോയൽക്കോടതി വിധിയുണ്ടായെങ്കിലും ഒരു വിഭാഗം ആംഗ്ലിക്കൻ മിഷനറിമാരുടെയും ബ്രിട്ടീഷ്-തിരുവിതാംകൂർ ഉദ്യോഗസ്ഥരുടെയും സഹായത്തോടെ മലങ്കര സഭയുടെ പ്രവർത്തനത്തിനു നവീകരണ (പിന്നീട് മാർത്തോമ്മാ) സഭക്കാർ അന്ന് പ്രതിബന്ധം സൃഷ്ടിച്ചു വന്നിരുന്നു.

36. ബസ്ഹനനിയ

37. കൊട്ടാരക്കര-കോട്ടപ്പുറമാണ് സൂചിതം. കൊട്ടാരക്കര പഴയ സുറിയാനിപ്പള്ളി മലങ്കരസഭയ്ക്ക് വിധിച്ചുകിട്ടിയെങ്കിലും തങ്ങളോട് അനുഭാവമുള്ള ചില ഉദ്യോഗസ്ഥരുടെ സഹായത്തോടെ നവീകരണക്കാർ പള്ളി കൈയ്യടക്കി. തുടർന്നാണ് കോട്ടപ്പുറത്ത് സമുദായത്തിനു പൊതുവകയിലേക്ക് ഒരു സ്ഥലം വാങ്ങിയത്. കോട്ടപ്പുറത്ത് സെമിനാരിയെന്ന് പിൽക്കാലത്ത് അറിയപ്പെട്ടു. ഇത് ഇന്ന് മാർ ഇഗ്നാത്തിയോസ് പള്ളിയാണ്.

38. പത്തു നൂറ്റാണ്ടുകാലം അന്ത്യോഖ്യാ പാത്രിയർക്കീസുമാരുടെ ആസ്ഥാനമായിരുന്ന ടർക്കിയിലെ കുർക്കുമ ദയറ മാർ ഹനനിയായുടെ നാമത്തിലാണ്. ഈ കത്ത് ലഭിച്ച മാർ അബ്ദൽ മ്ശിഹായ്ക്കുശേഷം ഒരു പാത്രിയർക്കീസും അവിടെ ആസ്ഥാനമാക്കി ഭരിക്കുകയും കബറടക്കപ്പെടുകയും ചെയ്തിട്ടില്ല.

39. ഈ കത്തിന്റെ പരിഭാഷയിൽ ബ്രായ്ക്കറ്റിൽ ഉള്ള ഭാഗം സുറിയാനിയിൽ ഇല്ലാത്തതും എന്നാൽ അർത്ഥപൂർത്തിക്കു ചേർക്കേണ്ടതുമാണ് (Fr. J.A.K).

40. മലങ്കരസഭ അന്ന് ഉപയോഗിച്ചിരുന്ന സുറിയാനി കലണ്ടർപ്രകാരം 1899 ഏപ്രിൽ 23 (ഓശാന) മുതൽ 30 (ഉയിർപ്പ്) വരെ ആയിരുന്നു കഷ്ടാനുഭവആഴ്ച.

41. "കർത്താവേ ക്ഷമിക്കേണമേ/മോചനം നല്കേണമേ" സുറിയാനി പാരമ്പര്യത്തിൽ കത്തുകൾ അവസാനിപ്പിക്കുന്ന സാധാരണ രീതി(Fr. J.A.K).

42. ടർക്കിയിലെ ഡയർബക്കർ സ്വദേശി. 1881ൽ അന്ത്യോഖ്യൻ മെത്രാനായിരുന്ന മാർ ശീമോൻ അത്താനാസ്യോസിനോടൊപ്പം മലങ്കരയിലെത്തി. 1895ൽ പരിശുദ്ധ പരുമല തിരുമേനിയോടൊപ്പം യെറുശലേം യാത്ര നടത്തി. 1908ൽ മൂസലിൽവെച്ച് മാർ ഒസ്താത്തിയോസ് എന്ന പേരിൽ മെത്രാപ്പോലീത്തായായി മലങ്കരയിൽ തിരിച്ചെത്തി. മലങ്കരയിലെ അന്ത്യോഖ്യാ പ്രതിനിധി (തഹലൂപ്പ) എന്ന് അവകാശപ്പെട്ടിരുന്നു. 1930 മാർച്ച് 19ന് കാലംചെയ്ത്. ആർത്താറ്റ് പുത്തൻപള്ളിയിൽ കബറടക്കി.




43. അന്ത്യോഖ്യൻ മെത്രാൻ യൂയാക്കിം കൂറിലോസിന്റെ സഹോദരൻ. അദ്ദേഹത്തോടൊപ്പം മലങ്കരയിലെത്തി. തിരുവല്ല ചാലക്കുഴിയിൽനിന്നും വിവാഹം ചെയ്തു. ഇവിടെ സ്ഥിരതാമസമാക്കി.

## 2. മാർ ദീവന്യാസ്യോസ് അബ്ദേദ് നുഹറോയുടെ വിലാപ കാവ്യം.

**പരിഭാഷ: കണിയാമ്പറമ്പിൽ കുര്യൻ കോറെപ്പിസ്ക്കോപ്പാ**

നിദ്ര പ്രാപിച്ച
പ. ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ
മരണത്തെക്കുറിച്ചെഴുതിയ മെമ്രകളുടെയും
അവയുടെ വ്യാഖ്യാനങ്ങളുടെയും പുസ്തകം
മിലിത്തീനിലെയും കസ്ബാർസിന്റെയും
അതിന്റെ സമീപപ്രദേശങ്ങളുടെയും
അബ്ദേദ് നുഹറോ മാർ ദീവന്യാസ്യോസ് മെത്രാപ്പോലീത്തയാൽ
1903-ൽ രചിക്കപ്പെട്ടത്
ഇത് ഇംഗ്ലീഷിലും മലയാളത്തിലും അച്ചടിക്കുന്നതിനുവേണ്ടി
കോനാട്ടു മൽപ്പാൻ മത്തായി കശീശയുടെ പേരിൽ
മലബാറിലേക്ക് അയയ്ക്കപ്പെട്ടു.
അവന്റെ പ്രാർത്ഥന നമ്മോടുകൂടെയായിരിക്കട്ടെ
മെമ്രകളുടെ അവസാനം അവയുടെ വ്യാഖ്യാനങ്ങളും എഴുതിയിട്ടുണ്ട്
മെമ്രകളുടെ എണ്ണവും വ്യാഖ്യാനങ്ങളുടെ എണ്ണവും
താരതമ്യപ്പെടുത്തുക അല്ലയോ വായനക്കാരാ
അപ്പോൾ നിനക്ക് പ്രകാശിതനാകുവാനും
മനസിലാക്കുവാനും സാധിക്കും
കാരുണ്യവാനായ കർത്താവിനു സ്തുതി.

*(ഈ ഗദ്യഭാഗം മെമ്രയുടെ ആദ്യഭാഗത്തുള്ളതാണ്. പരിഭാഷ: ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്).*

മൗലി നമിച്ച് വിലപിതയായ സഭയെ നാഥാ
ഉത്തമനായോരിടയശ്രേഷ്ഠാ! തൃക്കൺ പാർക്ക!

വേദനയേറും കദനം മൂലം ക്ഷീണിതർ ഞങ്ങൾ
ഖേദം തിങ്ങും; ദീർഘശ്വാസം, മിഴിനീർ വൃഷ്ടി!

ഇന്ത്യാരാജ്യത്തുളവായൊരാ, സങ്കടവാർത്ത
സങ്കടഗാനം പാടാനനിശം ക്ഷണമേകുന്നു.

നമ്മെവിട്ടു പിരിഞ്ഞാ ശ്രേഷ്ഠൻ ഗ്രീഗോറിയോസ്
താതൻ തന്നുടെ വത്സലനിവനോ, വിലപിതനേറ്റം

ഇക്കാലത്തിന്നർക്കൻ, സഭയുടെ തൂണും നയനപ്രഭയും!
കേഴുന്നജഗണ-മാരാശ്വാസം, നൽകുമവർക്ക്

വൈരാഗ്യത്തിൽ, ഏലിയ തുല്യൻ നമുക്കീതാതൻ
വിശ്വാസത്തിൽ സിറിയൻ സഭയിൽ ശ്രേഷ്ഠാചാര്യൻ

ഇപ്പരിശുദ്ധൻ, രമ്യദളങ്ങൾ നിറയും, തരുതാൻ
വിഹഗഗണം തൻ ശിഖരങ്ങളിലായ് കൂടുചമച്ചു.

വന്ദ്യൻ താതാ, സ്നേഹിത സഖിയേ! നയനപ്രഭയേ
താവക സ്നേഹം, ദാഹിപ്പോന്, നീരിന്നുറവ!

ചുംബനമതുപോൽ ആശ്ലേഷണവും- അങ്ങേഘ്രാണം
മനമതിലെരിയും ജ്വാലയണച്ച്, തൃപ്തിയെ നൽകും

മുമ്പുമുതൽക്കേയുള്ളൊരു സ്നേഹ അഗ്നിക്കനലാൽ
താവക ഔഷധ-ആംഗ്യങ്ങളാൽ സുഖമേൽക്കുന്നു.

പൂർവ്വ പിതാക്കന്മാർ തൻദീപം കണ്ട ഇന്ത്യയിലേക്ക്
ഇദ്ദേശത്തീന്നെന്നെ റൂഹാ ആവാഹിച്ചു.

മധുരം തിങ്ങും അവരുടെ സ്മരണ തോഷം നൽകി
അവരുടെ ദീപം കതിരോനപ്പോൾ, ജനതതിയെ ശോഭിപ്പിച്ചു

തോമ്മാശ്ലീഹാ തീർത്ഥാ നൃപഗൃഹവാസം ചെയ്തു
ഈശോ ശോഭാ ദീപസ്തംഭാൽ ശോഭിതരായി

മഹനീയതകളാൽ, സൗഭാഗ്യത്താൽ ക്ഷണിതർ നമ്മൾ
സെഹിയോൻ വീഞ്ഞാൽ ലഹരി പിടിച്ചു മൃത്യുമറന്നു!

ജീവൻ തിങ്ങും-കാസാ-ഞങ്ങൾ പാനം ചെയ്തു
ആത്മാനന്ദുനി മീട്ടി ഞങ്ങൾ ഗാനം പാടി

അവരോടൊപ്പം, ഏറെക്കാലം, ആത്മൈക്യത്തിൻ
നിർമ്മല ഹൃത്തോടനിശം, ഞങ്ങൾ സംഭാഷിച്ചു!

വിശ്വാസത്തിനായ് പണിചെയ്തതിനെ മോഹനമാക്കിയ
ശൂരന്മാരാം സിദ്ധർ ചരിത്രം ധ്യാനിച്ചെങ്ങൾ

കർത്തൻ തോപ്പിലെ-യുത്തമകർഷകരാണവർ, നൂനം




അവരുടെ ധാന്യം, വീഞ്ഞും, തൈലം, നമ്മിൽ ലീനം

ആജ്ഞാനുസരണം, നിഷ്പാദുകരായ് ക്ലേശിച്ചേറ്റം
കർത്ത്യസുവിശേഷഘോഷണമതിനായിന്ത്യയിലെത്തി

അവരിലനേകർ പീഡിതർ വധിതർ രക്തം മൂലം
ആട്ടിൻ മേച്ചിൽ പുറമവർ നന്നായി നനച്ചു.

അസൂയാലുക്കൾ അവരിൽ ചിലരെ പീഡിപ്പിച്ചു
വിനയംമൂലം അവരെയുമവർ, സൽ നുകകീഴാക്കി

നല്ലജപാലൻ നമ്മെ കൂലിപരിഷകളല്ലാതാക്കി
അങ്ങനെ തിരുസഭ നമ്മുടെ മാതാവെന്നറിവേകി.

സത്യം, സത്യം, അവകാശികളായ് നമ്മൾ മാത്രം!
നമ്മുടെ നെറ്റിയിൽ ജീവചിഹ്നം-സത്യസുവിശ്വാസം അങ്കിതമത്രെ

രഹസ്യ, പരസ്യ ചെയ്തികളിലെന്നെ, നിങ്ങൾ
മാതൃകയാക്കി, ധരിപ്പിനെന്ന്, ഉടയോനരുളി

ലോകത്തിന്, അർക്കൻ, ലവണം, ആരെന്നോർപ്പിൻ
നമ്മുടെ സഭയല്ലാതേത്? ഗിരിമേൽ നഗരം

മൽപ്പാൻമാരായ് ശ്രേഷ്ഠ ധനത്തെ നൽകിയതാര്?
ഭൂതലമാകെ, പ്രളയംപോലെ-കൃതികൾകൊണ്ടു നിറച്ചതുമാര്?

അരമനതന്നുടെയന്തർഭാഗെ, ഗ്രന്ഥവരികൾ ഞങ്ങൾ കണ്ടു
ഞങ്ങൾ തുറന്ന്, ശ്രദ്ധാപൂർവ്വം, ശോധന ചെയ്തു

നമ്മുടെ വൃന്ദം, ക്രമമെന്നിവയുടെ നിരകൾ കണ്ടു
ലോകധനത്തെ നിരസിച്ചവരുടെ കൃതികൾ കണ്ടു

തോമ്മാശിഷ്യർ സൗധനിവാസികൾ, ഇന്നുവരെയും സഭയിൻകോട്ട
ശ്രദ്ധാപൂർവ്വം കാക്കുന്നവരെ വീക്ഷിച്ചെങ്ങൾ

ശില്പകലയിൻ ചാരുതയുള്ള ഗേഹം തീർത്താർ
കരനിർമ്മിതമല്ലാ, സൗധപ്പണിയിൽ തുഷ്ടർ!

നമ്മുടെ സോദരരഖിലം നല്ല കല്പണിവിജ്ഞർ
യേശുവിന്നജഗണമെല്ലാറ്റേയും വാനതിലേറ്റി

ഭൗമികവാസം, അവർക്കണുവോളം യോജിച്ചില്ല
ഭൗമികതയെ, കാണാത്തക്ഷി, ശ്രോത്രമവർക്കായ് നല്കപ്പെട്ടു

തോമ്മാശ്ലീഹാ, ശിഷ്യത്വത്തിൻ പണിയെ, സൂക്ഷിച്ചെങ്ങൾ
അന്യരസൂയാപാത്രമതാകും സുറിയാനി സഭയിൽ

നിലനിൽക്കുന്ന ഇക്കാലത്തും പ്രസ്തുത സൗധമേധാവിത്വം
അജഗണനേതാ, മോർ ദീവന്നാസ്യോസ് യൗസേഫ് ആബൂൻ

വൈരികളോട് പടപൊരുതിയൊരു യുദ്ധവിദഗ്ധൻ
രണഭൂവിൽ സൽവിജയം കണ്ടോൻ: അടിമവിടർത്തി

ഞങ്ങടെ മദ്ധ്യേ തൻ സൽനാമം, നിലനിൽക്കുന്നു
പ്രസിദ്ധ പിതാക്കന്മാർ കൃതികളെല്ലാം, സ്മരണീയൻ താൻ

ആയുധ ധാരികൾ, രണശൂരന്മാർ ഉണർവ്വേറുന്നോർ!
വിജ്ഞന്മാരാ-യിത്തലമുറയിലെ വിരചരിത്രം

തൽഗണമദ്ധ്യേ, ഗീഹോൻ തുല്യൻ അത്ഭുത ചരിതൻ
കൊഹനോ മത്തായ്-ജ്ഞാനായുധമായ് വിസ്മയമേകി

ആത്മികമാമീ മണിയറയുള്ളിൽ ശ്രേഷ്ഠർ ഞങ്ങൾ
ദുഷ്ക്കാലത്താൽ ഞങ്ങളിലേറ്റം വ്യഥവർഷിച്ചു

പൈശൂന്യത്താൽ മദ്യം ഞങ്ങടെ മകുടം വീഴ്ത്തി
ഉത്തമനെ, തൻവലയിൽ വീഴ്ത്തി! നമ്മുടെ സമ്പത്തപഹൃതമായി

ആമോദത്തെ ആതങ്കത്തിൻ നെടുവീർപ്പാക്കി
തൊണ്ടവരണ്ടൂ! ഞങ്ങൾകൊള്ള ഭവിച്ചു! കഷ്ടം!

അപഹാരത്താൽ മൗനം പൂണ്ട് വിറയാർന്നേൻ ഞാൻ
കാലുകൾ പതറി-നാവിനുമൗനക്കടിഞ്ഞാണേകി

എൻവ്യഥമാറ്റാൻ, മുറിവുകൾ കെട്ടാൻ ആരുണ്ടിവിടെ?
തുണയാശ്വാസം, പകരാനാരുണ്ടേൻ മനതാരിൽ?

വിശുദ്ധപിതാക്കൾ, ആശ്ലേഷിച്ചു പറഞ്ഞെന്നോട്
ഉത്ഥിതനാകുക, നിന്നോടൊത്ത്, ഞങ്ങളുമുണ്ട്!

നെടുവീർപ്പുകളും, വിറയൽകദനം, എന്നെ വിഴുങ്ങി
ഈശായ് സുതനോടൊപ്പം ഞാനും കാഹളമൂതി

ഗിരിയുയരത്തിൽ രണശൂരന്മാർ പതിതന്മാരായ്!
സ്നേഹിതതുല്യം യോനാഥാനോടൊപ്പം നിന്നേൻ-

വത്സലനേ! നീ കരയുന്നെന്നെ, ആരെഴുന്നേൽപ്പിക്കും
അസ്ഥിവരേക്കും വാളുകടന്നു, സംഘമുടഞ്ഞു




യിസ്രായേലിൻ മുഖ്യൻ വീണു, തുണയാരിനിമേൽ
ഗോലിയാത്തുവധത്താൽ രക്ഷവരുത്താൻ ദാവീദെവിടെ

നിങ്ങളിലാരും പഥികരെ! ഞങ്ങൾക്കെതിർ വന്നില്ല
ദാവീദുജനതയെ-റാഹേൽ സുതരെയോർത്ത് കരഞ്ഞതുപോലായെങ്ങൾ

സ്നേഹം മൂലം ആതുരനെന്റെ വ്യഥയെൻ ജീവൻ പോക്കി
നൈരാശ്യത്തിൻ കൂരമ്പുകളാൽ ഹൃത്തുതുളച്ചു

ഇസ്രായേലിൽ വ്യഥയാലുള്ളം നീറുന്നനിശം
നമ്മുടെ സുതരും ജനതയുമാകെ തകർന്നാരനിശം

അടങ്ങീടാ ഞാൻ ആണ്ടുകളോളം എൻ വ്യഥ തീർച്ച
ഇസ്രായേലിൽ നിന്നു കടന്ന മക്കളെയോർത്ത്

വിശുദ്ധന്മാരുടെ കുടീരങ്ങൾ ദർശിപ്പാനായ്
തൻ തിരുമേനി കലർന്നൊരു പൂഴി സന്ദർശിച്ചേൻ

ഉയരം വരെയും ഞങ്ങടെ രോദന ശബ്ദം ഉയർന്നു
ഭൂതലമാകെ ഇന്ത്യവരേയും, വിറ കൊണ്ടേറ്റം

ഞങ്ങടെ ബന്ധത്തലവൻ തന്റെ ദർശനമതിനായ്
സംഖ്യാതീത ജനതതി അത്ര തിങ്ങി നിറഞ്ഞു

കാലം ചെയ്തൊരു ഗ്രീഗോറിയോസ് ദർശനമതിനായ്
നിരനിരയായി ജനതതിയന്ന് തിങ്ങി നിറഞ്ഞു

ഈറേന്മാരുടെ ഗണവും വിശുദ്ധർ നിരയായാഗതരായി
അവരുടെ മുമ്പിൽ മാർതോമ്മായും-തലമുറയെല്ലാം.

ഗീതംപാടി-ആഘോഷത്തോടെതിരേറ്റപ്പോൾ!
ഹൃദയകവാടം അങ്ങേയ്ക്കുൽഘാടിതമെന്നാലാപിച്ചു

രാജാധീശൻ-മുടിമുടയുന്നോനങ്ങേ മാടിവിളിച്ചു
സൗധേവാസം-പേർ ഗ്രന്ഥത്തിൽ, ശിരസ്സിൻ മകുടം

വിജ്ഞാനികളേ! നന്തുനിമീട്ടി, കീർത്തിച്ചിടുവീൻ
ഞങ്ങടെ വീണ, കദനം മൂലം, വിറകൊള്ളുന്നു.

അംശവസ്ത്രാധാരികളായി നിന്നാർ ഞങ്ങൾ
സങ്കടഗാനം പാടി ഞങ്ങൾ മെമ്റാ പാടി

ഞങ്ങടെ നിരയിൽ ശോഭിതനായ പണ്ഡിതമുഖ്യൻ
സ്ലീബാ ശെമ്മാശ് നിലകൊണ്ടതിൽ ഞാനേറ്റം തുഷ്ടൻ

അന്തോനിയോസ് അബ്ദേദ് നുഹ്റോ ഞങ്ങളുമൊത്ത്
ഇടമുറിയാതെ ജ്ഞാനത്തികവായ് ഭാഷണമേകി

നിനച്ചിരിയാത്ത ദിനമതിക്ലേശ, കഠോരം!
ഞങ്ങളുടെ മകുടം ഭൂവിൽ വീഴ്ത്തിയ ക്ലേശ ദിനംതാൻ

മാതാവാകും തിരുസഭതന്നുടെ ഉന്നതശൈലം
നിപതിച്ചെങ്ങൾ, വേദനയോടെ നിലകൊള്ളുന്നു.

ഇത്തിരുഗിരിയുടെ ദൃശ്യം രമ്യം, പാതകൾ സജ്ജം
പൂർവ്വ പിതാവാം യാക്കോബ് കണ്ട, ഗോവണിതുല്യം!

'ഹാരനി' ലെത്തി, ലാബാൻ ദർശന സാദ്ധ്യത്തിന്നായ്
യാക്കോബന്നാഗിരിമുകളേറി യാത്ര നടത്തി.

തരുമിദ്ദേശം, നിനക്കും സന്തതി പരമ്പരകൾക്കും
സത്യം യാക്കോബ് കേട്ടെൻ ദൈവം എന്നെ കാക്കും.

'ബേത് ഈൽ' എന്നീ ഇടമതിലുണ്ട്, ഈശൻ ന്യൂനം
എന്നവനവിടെ നിലകൊണ്ടപ്പോളോതി

സിംഹക്കുട്ടി, ഉലകിൻ ജഡമേറ്റവന്റെ ജനത്തെ വാഴ്ത്തി
വിശുദ്ധീകൃതമായ് തീർക്കുമെന്നങ്ങാരോടോതി

ആർക്കാ, ജീവപ്രദനാ ദാനം, വിശുദ്ധിയുമേകി?
തിരുനിശ്വാസാൽ പരിപൂർണ്ണതയെ നൽകിയതാര്?

തിരുസഭമാതാവോടുണ്ടായ വാഗ്ദാനത്തെ
'സുത' സ്വീകാരം- സ്വീകരണത്തെ ഓർക്കും ഞങ്ങൾ

ഗിരിമേൽ നിർമ്മിത നഗരം സതതം ദൃശ്യം തന്നെ
മറവുമുപേക്ഷണമില്ലാ മുദ്ര പതിച്ചെങ്ങൾ മേൽ

ഗിരിയിൽ നിന്നും ജീവജലനദിയുടെ ഉൽഭവമായി
മോഹനലില്ലി കുസുമംമൂലം ചാരുതയേകി

ഇന്ത്യയിലേക്കും ഞങ്ങടെ വൃന്ദസങ്കടഗാനം
ശബ്ദവീചികൾ പ്രതിധ്വനി ചെയ്തു.

സോദരചിന്ത, എൻ കർത്തവ്യം കുറഞ്ഞൊരു തോതിൽ
പ്രകടിപ്പിപ്പാൻ വലുതായെന്നെ പ്രേരിപ്പിച്ചു.

കനിവേകണമേ, നൽകാശ്വാസം, തുടയ്ക്കുക ബാഷ്പം
ശ്രേഷ്ഠാചാര്യർ, കഹനേന്മാർക്കും നൽകുക ധൈര്യം




ആശ നശിച്ചോരെന്നോടു താതാ മിണ്ടുകയില്ലേ
അങ്ങേ സ്ഥാനം പാലിച്ചെങ്ങടെ ദുഃഖമകറ്റാൻ മറ്റാരുണ്ട്

അങ്ങേവിയോഗ വാർത്ത് ശ്രവിച്ച് ദുഃഖിതനായ് ഞാൻ
തിരുമുഖമൊന്നു കാണാഞ്ഞതിനാൽ വിലപിച്ചേറ്റം

കാനോനികമായ് ഭദ്രാസനമെങ്ങും അങ്ങേ
ആത്മത്തിന്നായ് പ്രാർത്ഥന ഞങ്ങൾ അർപ്പിക്കുന്നു

താത്കാലികമാമീയായുസ് യൗവന ദശയിൽ
വിട്ടിട്ടീശന് സൽയാഗം പോൽ, അർപ്പിച്ചങ്ങ്,

തോമ്മാസൗധ സ്പർഹായെയതിൽ എന്നതുപോലെ
കർത്തൻ മുമ്പിലുമെഴുതപ്പെട്ടോൻ-അങ്ങതി ധന്യൻ,

തിരുസഭമാതാവിനേകട്ടെ-നാഥൻ ധൈര്യം
മൗലിയുയർത്താൻ-ഇടയനേകി തുണ നൽകട്ടെ

ദുഃഖിതരായി ബലഹീനന്മാർ സിറിയൻ ജനത!
എളിയവനാകും ദീവന്നാസ്യോസ് അബ്ദെദ് നുഹ്റോ



# മാർ ഗ്രീഗോറിയാസ് പാന-അന്ധഗായകന്റെ ജ്ഞാനപ്പാന

## പ്രീത് ചന്ദനപ്പള്ളി

എഴുത്തച്ഛനും പൂന്താനവും മലയാളത്തിൽ പരിപോഷിപ്പിച്ച ഭക്തിയും തത്വചിന്തയും നിറഞ്ഞ കവിതാസരണി പിൽക്കാലകവികളെ ഏറെ സ്വാധീനിച്ചിട്ടുണ്ട്. മതാനുഭൂതിയും ദൈവചിന്തയും ഛന്ദസ്സിലൂടെ അനായാസമായി പരഹൃദയങ്ങളിലേക്ക് അഭിസംക്രമിപ്പിക്കുന്നതിന് പലരും ശ്രമിച്ചു. എഴുത്തച്ഛനുശേഷം വന്ന ഭക്തകവികളിൽ ഏറെപേരും ഭക്തിരസത്തിനു മാത്രമാണ് പ്രാധാന്യം നൽകിയത്. ഭാഷക്കും കാവ്യഭംഗിക്കും വേണ്ടത്ര ശ്രദ്ധ നൽകിയില്ല. ശുദ്ധസാഹിത്യമെന്ന നിലയിൽഅക്കാഡമിക് നിരൂപകർക്ക് ഈ കവിതകൾ പഠനാർഹമല്ലെങ്കിലും കവികളുടെ ആന്തരികമായ അനുഭൂതിരസം, സൗന്ദര്യദർശനം തത്വചിന്ത ഇവമൂലം ഈ കൃതികൾ കവിതയുടെ ഉയർന്നതലങ്ങളിൽ ചെന്നെത്തുന്നു. വരേണ്യ ഭാഷാശൈലിയുടെ ക്ലിഷ്ടതയിൽപെട്ട് ഭക്ത്യാനുഭൂതി സാധാരണക്കാരന് ലഭിക്കാതെ പോകരുത് എന്ന ചിന്തയാകാം ഇത്തരം കാവ്യങ്ങളുടെ ഉത്ഭവത്തിന് നിദാനം. പൂന്താനത്തിന്റെ ഭാഷാകർണ്ണാമൃതത്തേക്കാൾ കൂടുതൽ ആളുകൾ നെഞ്ചോടു ചേർത്തത് നാടൻ വൃത്തത്തിലുള്ള ഭക്തിഗാനങ്ങളായ ജ്ഞാനപ്പാനയും, കുമാരഹരണംപാനയുമാണ്. പൂന്താനത്തിന്റെ പാനകളെക്കുറിച്ച് ശ്രീ പി.കെ. പരമേശ്വരൻ ഇങ്ങനെ പറയുന്നു:

'ഭക്തിയും തത്ത്വചിന്തയും ഇടകലർന്ന ലളിതകോമളമായി പ്രവഹിക്കുന്ന പൂന്താനം കവിത മനോഹരംതന്നെ. അദ്ദേഹത്തിന് സ്വായത്തമായ ഒരു പ്രത്യേക മനോഭാവത്തിന്റെ പ്രതിഫലനമാണ് ഇത്. കവിപണ്ഡിതനായിരുന്നില്ല. അതുകൊണ്ടുള്ള വൈകല്യങ്ങൾ കവിതക്കു ധാരാളം ഉണ്ടായിരുന്നുതാനും. എങ്കിലും ആ കവിതയിൽ തിരതല്ലിയ ഭക്തിരസം അസുലഭയാണ് കവിത്വത്തിന്റെ ഉന്നതശൃംഗങ്ങളെ സ്പർശിക്കുന്നുണ്ട്.




ഈ വിശേഷണങ്ങൾ അതേപടി പകർത്താവുന്ന മറ്റൊരു പാനയാണ് 20-ാം നൂറ്റാണ്ടിന്റെ ആദ്യം പ്രസിദ്ധീകരിച്ച 'മാർ ഗ്രീഗോറിയോസ് പാന' ചിങ്ങവനത്തു പുലുത്തുരുത്തിൽ ചാക്കോ ചാക്കോ എന്ന അന്ധനായ കവിയാണ് ഇത് രചിച്ചത്. പരുമല മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ചരിത്രവും അദ്ദേഹത്തിന്റെ വേർപാടിനെക്കുറിച്ചുള്ള വിലാപവുമാണ് ഇതിന്റെ പ്രമേയം. അർണ്ണോസു പാതിരിയുടെ 'മിശിഹാ ചരിതം പുത്തൻ പാന' 'ഉമാപർവ്വം' തുടങ്ങിയ കൃതികളുടെ ചുവടുപിടിച്ചാണ് മാർ ഗ്രീഗോറിയോസ് പാനയുടെ നിർമ്മിതി.

ഇത്തരം ഒരു കൃതിയുടെ സാന്നിദ്ധ്യത്തെപ്പറ്റി ഗവേഷകനായ ജോയ്സ് തോട്ടയ്ക്കാട് ഏതാനും വർഷങ്ങളായി അന്വേഷിച്ചു വരുകയായിരുന്നു. 2002-ൽ എം കുര്യൻ തോമസ് 1903-ൽ പ്രസിദ്ധീകരിച്ച *മാർ ഗ്രീഗോറിയോസ് പാനയുടെ* ഒന്നാം പതിപ്പ് കണ്ടെടുത്തു. ഗ്രന്ഥകാരനെപ്പറ്റിയുള്ള സാമാന്യ വിവരങ്ങളും സമ്പാദിച്ചു.

## കവി

ചിങ്ങവനത്തു പുലുത്തുരുത്തിൽ ചാക്കോ എന്ന കുരുടനാണ് ഗ്രീഗോറിയോസ് പാനയുടെ കർത്താവ്. ജന്മനാ അന്ധനായ ചാക്കോ *സ്തോത്രകീർത്തനം, പ്രാർത്ഥനാഗീതം, മാർ ദിവന്നാസ്യോസ് ചരിത്രഗാനം* എന്നീ പുസ്തകങ്ങളും രചിച്ചിട്ടുണ്ട്. മലയാള സാഹിത്യലോകത്ത് ഇന്നുവരെയുണ്ടായ എല്ലാ കവികളെക്കാളും കൂടുതൽ ആദരവർഹിക്കുന്നു അദ്ദേഹം. ഈശ്വരൻ കാഴ്ചയുടെ ലോകം ചാക്കോയ്ക്ക് നിഷേധിച്ചെങ്കിലും, അന്തർദൃഷ്ടിയുടെ വെളിച്ചം ഇദ്ദേഹം അനുഭവിച്ചറിഞ്ഞു. എന്ന് കൃതികളിൽനിന്നു മനസ്സിലാക്കാം. ഗ്രിഗോറിയോസ് പാനയ്ക്ക് അദ്ദേഹം എഴുതിയ ആമുഖത്തിൽ തന്റെ ജീവിതദർശനത്തെക്കുറിച്ചും പറയുന്നുണ്ട്. അത് ഇങ്ങനെയാണ്.

"തന്റെ സഭയുടെ ഉപദേശങ്ങളെ പ്രസംഗിക്കയും നമ്മുടെ കർത്താവിന്റെ മരണംമൂലം നമുക്കുണ്ടായ വീണ്ടെടുപ്പിനെ മനുഷ്യരുടെ മനസ്സിൽ പതിപ്പിക്കയും ചെയ്യുന്നതിന് ഈ വന്ദ്യപിതാവ് തന്റെ ആയുഷ്ക്കാലം മുഴുവൻ ചിലവുചെയ്തു എന്ന് നമുക്ക് അറിയാം. അദ്ദേഹത്തിന്റെ വേലയുടെ സ്മാരകമായി അതെ ഉദ്ദേശത്തുന്മേൽ എന്റെ ഇടവകയിൽ ഒരു സണ്ടെസ്കൂൾ നടത്തി വരുന്നുണ്ട്. ഞാൻ കുരുടനാകകൊണ്ട് ഉപദേശിപ്പാനും, പഠിപ്പിപ്പാനും പ്രാപ്തരായ മറ്റാളുകളുടെ സഹായം കൂടാതെ ഈ വേല നടത്തുവാൻ പാടില്ലാഴികയാലും ആ ദിവ്യവേല നടത്തുന്നതിന് ഈ ചെറിയ പുസ്തകം സഹായകമായിത്തീരണമെന്നുകൂടെ എനിക്ക ഉദ്ദേശമുണ്ട്."

## ഇതിവൃത്തം

മൂന്ന് ഭാഗങ്ങളായി, ഭക്തിരസപ്രധാനമായ ഈ കൃതിയെ നമുക്ക് വിഭജിക്കാം. ആദ്യഭാഗം കവിയുടെ തത്വചിന്തയും പരുമല തിരുമേനിയുടെ ജീവചരിത്രവുമാണ്. രണ്ടാം ഭാഗം തിരുമേനിയുടെ അന്ത്യകാലവും, മരണവും, കബറടക്കവും, വിലാപങ്ങളുമാണ്. മൂന്നാം ഭാഗം പരുമല പള്ളിയുടെ പ്രലാപം എന്ന പേരിൽ തിരുമേനിയുടെ വിയോഗത്തിൽ വിലപിക്കുന്ന പരുമല പള്ളിയെക്കുറിക്കുന്ന ദുഃഖസാന്ദ്രമായ ഗാനമാണ്.

ദൈവഭക്തിയുടെ മഹത്വവർണ്ണനയോടെയാണ് കാവ്യമാരംഭിക്കുന്നത് . ഭക്തിയെക്കുറിച്ചുള്ള കാഴ്ചപ്പാടിൽ പൂന്താനത്തിനോട് ചേർന്നു നിൽക്കുകയാണ് കവി.

‘ശക്തിയും ബഹുമാനവും കീർത്തിയും
ഭക്തി വിട്ടുള്ള ഭാഗ്യങ്ങളൊക്കെയും
മായ തന്നെയെന്നുള്ള വിചാരങ്ങൾ
മാനസത്തിലിരിക്കണമെപ്പോഴും’

മനുഷ്യജീവൻ പുകക്കു തുല്യമാണെന്നും സത്യവേദം കൽപ്പിക്കുന്നത് ഓർത്ത് നാം ഏകനാഥനായി മാത്രം ജീവിക്കണമെന്നും കവി ഓർമ്മിപ്പിക്കുന്നു. ദൈവനന്മയിൽ പൂർണ്ണരായി ജീവിക്കുക. മൃത്യുവിന്റെ കാലൊച്ച ശ്രവിക്കുക, സാത്താനോട് യുദ്ധം ചെയ്യുക തുടങ്ങിയ ഉപദേശങ്ങളും ആദ്യഭാഗത്ത് കവി നൽകുന്നുണ്ട്. ഈ ഗുണഗണങ്ങളുള്ള സംസാരത്തിലെ മർത്യർക്ക് മാതൃകയായുള്ള തിരുമേനിയുടെ ജീവചരിത്രം തുടർന്ന് വിവരിക്കുന്നു. ഇത് മധുരതരമാണ്. പരുമലതിരുമേനിയുടെ ജീവിത വിശുദ്ധി, ശക്തിയും ഓജസ്സും നിറഞ്ഞ കാവ്യഭാഷയിലാണ് ആസ്വാദകമനസ്സുകളിലേക്ക് പകരുന്നത്. തിരുമേനിയുടെ ബാല്യകാലം വിവരിക്കുന്നത് ശ്രദ്ധിക്കുക.

മുക്തിനേടുവാൻ ബാല്യകാലം മുതൽ
ഭക്തിപാലകനായി വളർന്നുതാൻ
കൂട്ടുബാലകന്മാരിൽ സഹവാസം
വിട്ടുതാനെ തിരിഞ്ഞു ദൈവധ്യാനം.
ഉത്ഭവം മുതൽ വേർതിരിഞ്ഞുള്ളൊരു
തല്പരന്റെ തിരുമകനിദ്ദേഹം.

ജനനത്തിലേ വിളിച്ച് വേർതിരിച്ച തിരുമേനിയുടെ തിരഞ്ഞെടുപ്പ് അന്ധനായ കവി ദൈവികമായ അകക്കണ്ണുകൊണ്ട് ദർശിക്കുന്നു.




ബാല്യം, കൗമാരം, വൈദികവൃത്തി, സന്ന്യാസം, ഭരണനൈപുണ്യം, വിശുദ്ധനാട് സന്ദർശനം, ഭക്തി തുടങ്ങി തിരുമേനിയുടെ ജീവിതത്തിലെ പ്രധാന സമയങ്ങളെല്ലാം മനോഹരമായ വാങ്മയ ചിത്രത്തിലൂടെയാണ് കവി വരച്ചിടുന്നത്. കൃതിയുടെ രണ്ടുംമൂന്നും ഭാഗം വിലാപമാണ്. വിശുദ്ധന്റെ സായാഹ്നകാലവും വേർപാടും സൂക്ഷ്മമായി വിവരിക്കുന്നതാണ് രണ്ടാം ഭാഗം. മലയാളത്തിലെ വിലാപകാവ്യങ്ങളോട് ചേർത്തു വെയ്ക്കത്തക്കതു തന്നെയാണിത്. കാവ്യത്തിൽ വിലപിക്കുന്നത് സാധാരണക്കാരായ മൂഢബുദ്ധികളല്ല, ഋഷിതുല്യരായ കവികളാണ്. ഹൃദയത്തിന്റെ ആഴത്തിൽനിന്നാണ് ഈ ശ്ലോകം ഉടലെടുക്കുന്നത്. ഈ ആഴത്തിൽത്തന്നെയത്രേ ജ്ഞാനത്തിന്റെ കുടിപാർപ്പ്. അതിനാൽ വിലാപകാവ്യത്തിലെ ശോകഭാവം ആദ്ധ്യാത്മികജ്ഞാനമിളിതമായിരിക്കാനേ തരമുള്ളു. പൂന്താനത്തിന്റെ ജ്ഞാനപ്പാന ഒരു പരിധി വരെ വിലാപകാവ്യമാണ്. ആറ്റുനോറ്റുണ്ടായ ഒരു കുട്ടി ഈറൻ മുണ്ട് മുഖത്തുവീണു ശ്വാസംമുട്ടി മരിച്ചപ്പോൾ ശോകത്തിന്റെ പാർശത്തിലിരിക്കുന്ന ജ്ഞാനം പാടിയതാണ് ജ്ഞാനപ്പാന. ഇവിടെ പുലത്തുരുത്തിൽ ചാക്കോ പരുമലതിരുമേനിയുടെ വേർപാട് മൂലമുണ്ടാകുന്ന ലോകവിലാപങ്ങൾ വിവരിക്കയാണ്. ഈ വിവരണം പരുമല തിരുമേനിയുടെ ലൗകിക പ്രസക്തിയും മനുഷ്യരും പ്രകൃതിയും അദ്ദേഹത്തോടു കാട്ടിയ സ്നേഹവും നമുക്ക് പറഞ്ഞു തരുന്നു. അതിലുപരി ആദ്ധ്യാത്മിക ജ്ഞാനത്തിന്റെ അത്യുന്നതിയിലേക്ക് നമ്മെ നയിക്കുന്നു. പ്രാർത്ഥന, ഉപവാസം, ഇവയിലൂടെ നയിച്ച ജീവിതം സ്വർഗ്ഗ സൗഭാഗ്യങ്ങളിലേക്കാണ് യാത്രയായതെന്ന് കവി തിരിച്ചറിയുന്നു. കവിയുടെ വിലാപങ്ങൾ പരുമലപ്പള്ളിയുടെ വിലാപങ്ങളായാണ് ഇവിടെ പാടുന്നത്.

'പാർത്തലത്തിൽ കീർത്തിമാനേ ഞാനി
ങ്ങോർത്തോർത്തു നേത്രനീർ വാർത്തിടുന്നു.
പരമതാതൻ വാങ്ങിപ്പോയേ ഞാനും
പരിതാപമോടെ വസിച്ചിടുന്നു.'

## ഭാഷാപരമായ പ്രത്യേകതകൾ

പാനരീതിയിലാണ് ഇത് എഴുതിയിരിക്കുന്നത്. ലളിത പദപ്രയോഗമെങ്കിലും കാവ്യസൗന്ദര്യം ഒട്ടും ചോർന്നു പോകുന്നില്ല. ഇടവകപത്രികയിൽ വന്ന പുസ്തകാഭിപ്രായത്തിൽ ഇങ്ങനെ രേഖപ്പെടുത്തുന്നുണ്ട്. 'ഈ കൃതിയിലെ ഗാനങ്ങൾ സംഗീതജ്ഞർക്കു മാത്രമല്ല സ്ത്രീകൾക്കും കുട്ടികൾക്കും കൂടി സുഗ്രാഹ്യമായിരിക്കത്തക്കവണ്ണം ലളിതമായും നമ്മുടെ ഇടയിൽ പൂർവ്വികമായി നടപ്പുള്ള ദുഃഖവായന, പാന മുതലായ രീ

തിയിലും ഉണ്ടാക്കപ്പെട്ടതത്രെ.' അർത്ഥാലങ്കാരങ്ങളെക്കാൾ ശബ്ദാലങ്കാരങ്ങൾക്കാണ് കവി പ്രാധാന്യം നൽകുന്നത്. ദ്വിതീയാക്ഷരപ്രാസം ആദിയോടന്ത്യം ദീക്ഷിച്ചിരിക്കുന്നതു കാണാം. ആദിപ്രാസവും അന്ത്യപ്രാസവും യമകം തുടങ്ങിയ അലങ്കാരങ്ങളും പ്രയോഗിച്ചിട്ടുണ്ട്. അർണ്ണോസു പാതിരി, ചേകോട്ടാശാൻ തുടങ്ങിയവരുടെ പദ്യകൃതികളിലെ ഭാഷയോടാണ് ഇതിലെ ഭാഷ ചേർന്നു നിൽക്കുന്നത്.

ചാക്കോയുടെ ഭക്തി ഇവിടെ പൂന്താനത്തിനു സമമാണ്. പരിശുദ്ധന്റെ വിശുദ്ധചരിതം പാടിയ ഈ പുംസ്കോകിലം സ്വർഗ്ഗീയമഹത്വത്തിന് അവകാശിയായിത്തീർന്നിട്ടുണ്ട് എന്നത് നിസംശയമാണ്.

1903 ലാണ് മലയാളത്തിലെ ആദ്യ വിലാപകാവ്യങ്ങളായ സി.എസ്. സുബ്രഹ്മണ്യൻ പോറ്റിയടെ *ഒരു വിലാപം*, എം. രാജവർമ്മയുടെ *പ്രിയ വിലാപം* എന്നീ കൃതികൾ പ്രസിദ്ധീകരിച്ചത്. അതേ വർഷം തന്നെയാണ് *മാർ ഗ്രീഗോറിയോസ് പാന*യും പ്രസിദ്ധീകരിച്ചത്. 1903 മിഥുനം ലക്കം *മലങ്കര ഇടവക പത്രിക*യിൽ ഈ കൃതിയെപ്പറ്റി പുസ്തകാഭിപ്രായം പ്രസിദ്ധീകരിച്ചിട്ടുണ്ട്. അതിനാൽ 1903 മെയ് മാസത്തിലെങ്കിലും *മാർ ഗ്രീഗോറിയോസ് പാന* പ്രസിദ്ധീകരിച്ചിരിക്കണം. ഒരുപക്ഷെ മലയാളത്തിലെ ആദ്യ വിലാപകാവ്യത്തിന്റെ കർത്താവ് എന്ന സ്ഥാനം ഈ അന്ധകവിക്കായിരിക്കാം. ഒന്നുറപ്പാണ്, മലയാള ഭാഷയിലെ ആദ്യ മൂന്നു വിലാപകാവ്യങ്ങളിലൊന്ന് *മാർ ഗ്രീഗോറിയോസ് പാന*യാണ്.

വളരെ പ്രശസ്തിയാർജ്ജിച്ച ഒരു കൃതിയാണ് *മാർ ഗ്രീഗോറിയോസ് പാന.* ഒരു നൂറ്റാണ്ടായി പരുമല പെരുന്നാളിനോടനുബന്ധിച്ച് നടക്കുന്ന പ്രദക്ഷിണത്തിന് ഈ പാനയുടെ “സന്താപമേ സന്താപമേ” എന്ന ഭാഗം ജനം മുഴുവനും കൂടി ആലപിച്ചു വരുന്നു. 1952-ൽ പ്രസിദ്ധീകരിച്ച പ. പരുമലത്തിരുമേനിയുടെ ദേഹവിയോഗ പൊൻ ജൂബിലി സ്മരണികയിൽ ഇതിന്റെ കർത്താവ് ഒരു അന്ധകവിയെന്നു രേഖപ്പെടുത്തിയിരുന്നതൊഴിച്ചാൽ അദ്ദേഹത്തെപ്പറ്റി യാതൊന്നും ഇന്നത്തെ തലമുറയ്ക്കറിവില്ലായിരുന്നു.



# പരുമല തിരുമേനിയുടെ അന്ത്യ ചിത്രം

## പ്രൊഫ. ജേക്കബ് കുര്യൻ ഓണാട്ട്

**പ**രിശുദ്ധ പരുമല തിരുമേനിയുടെ മൃതദേഹത്തിന്റെ ചിത്രം മനോഹരമായ ഒരു ധ്യാനവിഷയമാണെന്നും, ദേവലോകം അരമനയിൽ മാത്രമാണ് താൻ ആ ചിത്രം കണ്ടിട്ടുള്ളതെന്നും ഡോ. ഡി. ബാബുപോൾ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ചിത്രകാരന്റെ കരവിരുത് മിഴിവ് നൽകിയ, നാം കണ്ടുപരിചയപ്പെട്ടിട്ടുള്ള തിരുമേനിയുടെ പ്രൗഢയൗവ്വനത്തിലെ ചിത്രത്തെക്കാൾ ആ ഭൗതികദേഹചിത്രത്തിന്റെ മുഖത്തെ ശാന്തതയാണ് തന്റെ മനസ്സിനെ കുളിർപ്പിക്കുന്നതെന്ന് അദ്ദേഹം ചൂണ്ടിക്കാട്ടുന്നു. സ്വർഗ്ഗീയാനുഭവത്തോട് താൻ ഏറ്റവും അടുത്തുനിന്നത് ആ ചിത്രത്തിന്റെ ചുവട്ടിൽ വച്ചാണെന്നും, പരിശുദ്ധ കാതോലിക്കാ ബാവയോട് തനിക്ക് അസൂയ തോന്നുന്നത് ആ ചിത്രത്തിന്റെ പേരിലാണെന്നും അദ്ദേഹം എഴുതുകയുണ്ടായി.

“തൊട്ടു തൊഴുവാനും ആരതി ഉഴിയാനും മെഴുകുതിരി കത്തിക്കാനും രവിവർമ്മയുടെയും ബേബിയുടെയും ചിത്രങ്ങൾ വേണം. എന്നാൽ മിസ്റ്റിസിസത്തിന്റെ അഗ്നിസാക്ഷികൾക്ക് ധ്യാനിക്കാൻ ആ ദേവലോക ചിത്രത്തിന്റെ പകർപ്പുകൾ ലഭ്യമാക്കുമെങ്കിൽ, ആ പുറംകുപ്പായത്തിന്റെ തണൽ ഒഴികെ, ആ അംശവടിയുടെ പരിരക്ഷ ഒഴികെ, ആ സ്ലീബായുടെ മാർഗ്ഗദർശനം ഒഴികെ മറ്റൊന്നും തേടാൻ തോന്നാത്തവർക്ക് സ്വർഗ്ഗീയാനുഭവത്തിന്റെ വഴി തുറന്നു കിട്ടും” എന്നു തുടർന്ന് ഡോ. ബാബുപോൾ സാക്ഷ്യം നൽകുന്നു.

ദേവലോകം അരമനയിൽ ഒരു മീറ്റിംഗിൽ സംബന്ധിക്കുമ്പോഴാണ് ഞാൻ പരാമർശന വിധേയമായ കബറടക്കചിത്രം ആദ്യമായി കാണു

ന്നത്. അന്ന് അവിടെ സന്നിഹിതനായിരുന്ന പി.സി. യോഹന്നാൻ റമ്പാച്ചൻ (മാനേജർ, മാർ കുറിയാക്കോസ് ദയറാ, പാമ്പാടി) ആ ചിത്രം അവിടെ വന്നതിന്റെ ചരിത്രം എന്നോട് പറയുകയുണ്ടായി. ഡോ. ബാബു പോളിന്റെ ലേഖനം "മനോരമ"യിൽ കാണാൻ ഇടയായപ്പോൾ വീണ്ടും അദ്ദേഹത്തോട് ഈ ചിത്രത്തെപ്പറ്റി ആരായുകയുണ്ടായി. അദ്ദേഹം പറഞ്ഞ ആ ഹ്രസ്വചരിത്രം ഇവിടെ കുറിയ്ക്കുകയാണ്.

പരുമല തിരുമേനിയുടെ കുടുംബമായ ചാത്തുരുത്തി തറവാട്ടിലെ ചില അംഗങ്ങൾ 1982-ൽ ബഹു ചെമ്മല അച്ചന്റെ നേതൃത്വത്തിൽ കോട്ടയം മരിയൻ ആർട്ട്സിലെ വി.എ. വർക്കിയെ, ജീർണ്ണിച്ചു തുടങ്ങിയിരുന്ന ഒരു ഗ്രൂപ്പ് ഫോട്ടോയുമായി സമീപിച്ചു. അംശവസ്ത്രങ്ങളും, സ്ഥാനചിഹ്നങ്ങളും അണിയിച്ച പുണ്യവാന്റെ ഭൗതികദേഹത്തിനു പിന്നിൽ വട്ടശ്ശേരിൽ ഗീവർഗീസ് മല്പാൻ, കല്ലാച്ചേരിൽ പുന്നൂസ് റമ്പാൻ, കുറ്റിക്കാട്ടിൽ പൗലോസ് റമ്പാൻ, കൊച്ചുപറമ്പിൽ പൗലൂസ് റമ്പാൻ എന്നിവർ നിരന്നു നില്ക്കുന്ന ഗ്രൂപ്പ് ഫോട്ടോയിൽ നിന്ന് തിരുമേനിയുടെ ഭൗതികശരീരത്തിന്റെ ചിത്രം പകർത്തിയെടുക്കുക എന്ന ദൗത്യം ആർട്ടിസ്റ്റിനെ ഏല്പിക്കാനാണ് ഇവർ വന്നത്. പ്രസ്തുത ചിത്രം അങ്കമാലി ഭദ്രാസനത്തിലെ ഒരു ദേവാലയത്തിൽ പ്രതിഷ്ഠിക്കാനായിരുന്നു അവരുടെ ആഗ്രഹം.

ആയിടയ്ക്ക് മരിയൻ ആർട്ട്സ് സന്ദർശിക്കാനിടയായ യോഹന്നാൻ റമ്പാച്ചൻ ഈ അമൂല്യചിത്രം കാണാൻ ഇടയായി. ആർട്ടിസ്റ്റിന്റെ അനുമതിയോടെ ആ ഫോട്ടോ അദ്ദേഹം പരിശുദ്ധ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായെ ദേവലോകം അരമനയിൽ കൊണ്ടുപോയി കാണിച്ചു. അരികുകൾ ജീർണ്ണിച്ചു തുടങ്ങിയ ആ ഫോട്ടോ ബാവാ ലെൻസും മറ്റും ഉപയോഗിച്ച് സൂക്ഷ്മമായി പരിശോധിക്കുകയും, ദേവലോകം അരമനയിലെപ്പേർക്കും പരുമല തിരുമേനിയുടെ ഭൗതികദേഹത്തിന്റെ ഒരു ചിത്രം ആർട്ടിസ്റ്റ് വർക്കിയെകൊണ്ട് പകർത്തിക്കുവാൻ യോഹന്നാൻ റമ്പാച്ചനെ ചുമതലപ്പെടുത്തുകയും ചെയ്തു. ഈ ചിത്രമാണ് ഡോ. ബാബു പോളിന്റെ ലേഖനത്തിൽ പരാമർശിക്കപ്പെട്ടിരിക്കുന്നത്.

പത്തുകൊല്ലം മുമ്പ് പാമ്പാടി ദയറാ ചാപ്പൽ പുതുക്കിപണിത അവസരത്തിൽ പ. പരുമല തിരുമേനിയുടെ നാമത്തിൽ പ്രതിഷ്ഠിച്ചിരിക്കുന്ന തെക്കുവശത്തെ ത്രോണോസിനു മീതെ ഇതേ ചിത്രംതന്നെ ആർട്ടിസ്റ്റ് വർക്കിയെകൊണ്ട് പുനർലേഖനം ചെയ്യിച്ച് സ്ഥാപിക്കുകയുണ്ടായി. ആ ചിത്രത്തിൽനിന്നെടുത്ത ഡിജിറ്റൽ ഇമേജിംഗ് പതിപ്പാണ് ഈ ഗ്രന്ഥത്തിൽ ചേർത്തിരിക്കുന്നത്.




ഈ നശ്വര ലോകത്തിൽനിന്ന് ഈശ്വര സന്നിധിയിലേക്ക് പുണ്യവാൻ കടന്നുപോയപ്പോൾ ബാക്കിവച്ച ആ അസ്ഥിപഞ്ജരത്തിന്റെ മുഖത്തെ ശാന്തതയിൽ അഭയം പ്രാപിക്കുന്നത് അനിർവാച്യമായ ഒരു mystic experience ആണെന്ന് ഡോ. ബാബു പോൾ ഈ ലേഖകനോട് പറഞ്ഞത് അനുസ്മരിക്കുന്നു. ആ അനുഭവത്തിൽ പങ്കുചേരാൻ ആർക്കെങ്കിലും കഴിയുന്നെങ്കിൽ ഈ കുറിപ്പും കബറടക്ക ചിത്രവും അതിനു മുഖാന്തിരമാകട്ടെ എന്ന് സവിനയം പ്രാർത്ഥിക്കുന്നു.

പ. പരുമലത്തിരുമേനിയുടെ അന്ത്യ ചിത്രം, അദ്ദേഹത്തിന്റെ വടിയും മുടിയും സ്ഥാനനാമവും നൽകി *ആത്മീകപിൻഗാമിയായി* വാഴിച്ച പരിശുദ്ധ പാമ്പാടിത്തിരുമേനിയുടെ കബറിടക്കം സ്ഥിതി ചെയ്യുന്ന ദേവാലയത്തിൽ സ്ഥാപിച്ചിരിക്കുന്നത് തികച്ചും അന്വർത്ഥമാണ്.



# ചാത്തുരുത്തിൽ കോറെപ്പിസ്ക്കോപ്പായ്ക്കു റമ്പാൻ സ്ഥാനം

“മിശീഹാകാലം 1872 മീനമാസം 26-ാം തീയതിക്ക കൊല്ലവരുഷം 1047 മാണ്ട മീനമാസം 27നു ഞായറാഴ്ച മുളന്തുരുത്തി പള്ളിയിൽ വച്ച പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസു മെത്രാപ്പൗലീത്താ -കണ്ടനാട്ടു പള്ളിപുറത്തുകാരൻ കല്ലറക്കൽ എന്നും മുളംന്തുരുത്തിൽ കരവുള്ളിൽ എന്നും പള്ളതട്ടെൽ എന്നും തറവാട്ടുപെരും സാധാരണ ആയി ചാത്തുരുത്തിൽ എന്നു വിളിച്ചുവരുന്ന -കൊറി- ഗീവറുഗ്ഗീസു കത്തനാർക്കു റമ്പത്വം കൊടുത്തു. ഈ സ്ഥാനം കൊടുത്തത് അദ്ദെഹത്തിന്റെ പൂർണ്ണമനസ്സാലുള്ള ആഗ്രഹത്തിൻ പെരിൽ മെത്രപൌ-ചെയ്തതാകുന്നു. ഇക്കാര്യത്തെക്കുറിച്ച കണ്ടനാട-കരിങ്ങാശ്രെ-നടമെൽ-പറവൂര-കുറിഞ്ഞി മുതലായ സമീപെ ഉള്ള എട്ടുപത്തു പള്ളികൾക്കു എഴുതി അയച്ചു.

കല്പനയിലെ സാരം

നിങ്ങൾക്കു വാഴ്‌വ - നമ്മുടെ ചാത്തുരുത്തി കൊറി - ഗീവറുഗീസ്സു കത്തനാർക്കു നാളെ റമ്പത്വം കൊടുക്കുന്നതിന്നു നിശ്ചയിച്ചിട്ടുള്ളതിനാൽ നിങ്ങളും ഒരുങ്ങപ്പെട്ടു വന്നു കാണ്മാൻ ആഗ്രഹിക്കുന്നു.

എന്ന് മീനം 25-നു ശനിയാഴ്ച മുളന്തുരുത്തി പള്ളിയിൽനിന്നും”

*(പരുമല തിരുമേനി റമ്പാൻ സ്ഥാനം സ്വീകരിച്ചതിനെപ്പറ്റി മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമം.)*



# STATICON OF MAR GREGORIOS

**No 260**

**EXHIBIT 13.**

[Staticon (Syriac) of Mar Gregorius. Dated 23rd Medom 1877]

(First heading partly destroyed)

From him that sits upon the Throne of the Chief Priesthood and having authority over the Priesthood ad in whom was vested the Keys of the Kingdom of Heaven by Divine and Holy Word.

All the good and perfect gifts come from on High and descend from the Father of Lights.

Not by him that desireth: nor by him that runneth: but by the Almighty God.

The God of gods, emanating from the Divinity which converteth everything into the divinely, is the True God who hath converted into the divinely and who would convert into the divinely. He is the High Priest, who ordained the Priesthood and ordaineth it.

In the sacred name of the living and self-existent God, who is without beginning and end, who enliveneth everything, who is the Creator of all things, who is all in all, and the salvation of all, from whom is the beginning of all things, and in whom is the end of all things: Praise unto Him from everything: By all and in all, thanksgiving unto Him: Now, at all times, for ever and eternally: Amen.

Seal Seal Seal

In the name of the Eternal Being who is Almighty, full of Essence and without beginning and end: Praise be unto Him. Peter III Ignatius Patriarch reigning upon the Apostolic Throne of Antioch, having jurisdiction over the Syrian people in Syria and in all the countries of the East.

May divine grace and heavenly blessings come and dwell upon the heads of Our dear, beloved, blessed and favoured spiritual children, the well-behaved priests, deacons, chieftains, trustees, and of all Our blessed people; of the holy Edavagay comprised of the church of the Mother of God of the exalted city of Niranom and the churches surrounding the same, namely, the Cherukole church, Vijayapuram church, Thalavady church, Venga church, Edathuva church, Thiruvella church, Kadapurath church, Thiruvalla Kavil church, Kallurparai church, Mallappalli church, Thuruthikkat church, Karthikappalli church, Chennithalai church, Parumalai church, *Mannenthotevali* church, Thalavadykuli church, Mepral church, Karakkel church, Vennikulam church, Kaviyur church and Karuvatta church. And may the blessing of the Lord God come and dwell upon them their habitations, their children and their all, by the prayers of the Mother of God, and of all holy men and women. Amen.

'May the Lord God therefore make you understand with all distinction what We announce unto you. Be it known that the reason of Our addressing unto you this Epistle of benediction is simply that, because you are the dearly beloved children of the Edavagay favoured by our Lord Jesus Christ, our Praiseworthy High Priest and the True principal Shepherd, and are the guileless lambs of the Messiah, We are anxious and desirous of seeing you. But We are praying for, and entreating of His mercy before His dread and exalted throne to obtain favour unto Us and you. You, Our dear spiritual children! What We do further announces unto you is that when We, having arrived in Malabar in India, examined with Our understanding the quarrels and dissensions existing among you, much has been Our sorrow. For We sojourned in the churches for a year and eleven months, and exam-




ined the spiritual matters. What We found therein were quarrels, differences and faithlessness. But We distinctly understood that such a thing, repugnant to God and to our faith alike, has befallen Our people by reason of the indolence of your Pastors and Priests. For they have no concern about spiritual matters. They are neither spirited in preaching nor interested in instructing. They have not also school-houses wherein to receive instruction so that the understanding of children may shine spiritually and comprehend the foundation of the True faith, as all races of oeople do. Whereas, your thoughts are centered in eating and drinking, in avarice and pride, and conceit which threw down Satan from his high position. (You) do not know the Canons and rules relative to spiritual matters, whereby to sift and comprehend spiritual things. Then, there not only arise mutual squabbles, difference, enmities and competitions, but also mutual complaints are preferred in law Courts from envy. Neither do you comprehend the words spoken by St. Paul the Apostle that, should you have quarrels, you should assemble the whole Church and mutually investigate and determine the same, and going to strangers for investigation is a shame unto you. Wherefore, We have conceived in our mind that if the four lacs of the people of Malayalam have but one or two Metrans, they would become spiritually blind, proud, pretentious and conceited. The former Patriarchs who have gone to the other world have not, from distance, realized the wants of the Indian people. When a man came from Malabar to receive consecration, according to the practice of the See, it considered him as a man of truth. For, no one would venture there to obtain consecration to prelatial dignity by stratagem Without looking into such a fact so deeply and without being satisfied whether he was an impostor or who had no connection with the flock of Messiah, they used to be credited as represented by themselves to them. When by the will of God We reached Malayalam, and when We well examined and considered the affairs of the Metrans, there is nothing but conceit and avarice in them. Neither have they drawn a line of demarcation between dioceses. Each Metran enters within the diocese of his friend, stirs up the understanding of the people and gets possession of money; and bestows ordination for the sake of bribe. When he goes away, another steps in and perpetrates greater

iniquity. This is very wonderful and contrary to our Faith. This despicable conduct is not extant at the Throne. But, all Metroploitans look after the management of the diocese of each of them and carry on the spiritual matters. One Metran does not enter the diocese of his friend and ordain, or bless churches or tablets. Whereas according to the Canons and Rules given us by the Holy apostles and the three Holy Councils, the dioceses are separated, and should a Metran, beyond his own diocese, enter into another of his friend and there ordain anyone, both the ordainor and the ordained would, it is enjoined, be accursed and excommunicated. Both of them will be divested of their offices. If they are truthful and honest men, let them point out one such instance in the book called *Hudaya* and in the Canons of the Apostles and the Council of Nice. If they are ignorant of this let them look at the Sircar practice. Our dear children, in Our places, there are twenty dioceses. Every Metran would rule but over his own diocese. They would listen to and obey the voice of the Patriarch their Head. They would not do anything without his command. And would always collect and remit Rasisa to the throne. If one of them be disobedient or heretic and defy the command of the Patriarch, he would be removed by one letter. Should anyone, taking shelter under the *aegis* of kings, ruler of countries, judges or the nobility among the people, mislead the Patriarch, he would according to the ordinances of the Fathers be accursed and divested of dignity. We saw no such practice in the churches in Malayalam. Because the primitive practices and rules have departed from them, and because they have joined with other religionists, they are not at all stable. But should We abandon them to their old state, it has occurred to Us in Our understanding that they would soon perish, their Faith would be extinguished and the churches would undergo variations and fall into heresy. But now some have sprung up who ostensibly assume the names of Metrans and Kathanars, and becoming influential, have sought refuge under the Sircar; some have joined the false Messiah; some have remarried; some have married widows; some have married after having received Holy orders; some say that they have no need for Metrans; some flagrantly perform religious ceremonies without being accompanied with prayers; some act in defiance of the commandments of




God and ot the mandates of the Patriarch; and heresy has increased among them: according to which also you have yourselves converted spiritual matters into temporal litigation: and these are facts well-known to all. Owing to this, We have divided the churches of our people into seven dioceses. Our Lord sent twelve Apostles into the four parts saying that the harvest is great and the labourers few an that they should ask unto the owner of the harvest to send labourers unto his harvest and Se, likewise, should have divided the same into twelve; but Our understanding has been enlightened that, committing Our powerlessness unto the owner of the harvest, We should divide the same into seven dioceses. The first diocese is that of the church of St. Thomas the Apostle at Quilon and the surrounding churches: the second diocese, the church at Thumpone and the surrounding churches;the third diocese, the church at Niranam and the surrounding churches; the fourth diocese, the church at Cottayom and the surrounding churches; the fifth diocese, the church at Arthat and the surrounding churches up to Cochin: the sixth diocese the church at Kantanad and the surrounding churches: and the seventh diocese, the church at Ankamaly and surrounding churches. But their division has been accomplished in the divine presence, and rules and regulations have been passed that the same do continue down to the day of Resurrection. No one has authority from God to vary this division in the church of the Messiah. No Metran has the right to go out of his own diocese and stepping into another diocese, to cause breach in the church of Messiah and to violate the canons of the Fathers. Such an one is a miscreant and one who by God's word is divested of his dignity. After We had reduced all this to a system, We had a divine inspiration that We should inspect the dioceses and that We should consecrate, as Metran unto you, a person fit to manage the property of the Church, and one who possesses knowledge, is compent, having the divine spirit in him, and is a preacher and would instruct in the faith of the true worship. "But all the good and perfect gifts being formed from on high, would descend from the Father of Lights." "Not by him that disireth: nor by him that runneth: but by the gracious God who is Almighty."

Therefore having seen, with Ghostl eyes, our spiritual son Geverghese Dayaraya of Chatturuthil in Mulanthuruthu who possesses the divine spirit, who is an instructor and who can appreciate spiritual matters; he has been chosen, and We have consecrated him as Metran on Sunday the 28th Vrichigom and the name Gregorius has been given him. At the juncture of the consecration and imposition of hands, the Divine spirit manifestly dwelt upon Our divine son. Ourself, all the clergy and all people shouted forth "Axios! Axios! Axios!" and said, "Mar Gregorius Bava who is Geveghese Metropolitan is fit and competent to be Pastor over the Diocese of the holy churches of Malayalam; and the chief priest and Spiritual Father. Further as, because he is the Metropolitan of the Diocese of Your Holy churches and a true Pastor, he would remain such into you and render you interested in obeying the commandments of God and the ordinances of the Fathers; would preach to you and instruct you sow among you love and union; and be unto you like a father who constantly desires the weal of his children and is desirous of never occasioning any grief to them: We have chosen him that he may pray for you incessantly to God and that He may make you walk in the right path without opposition. Have you not heard that it is said in the Holy Gospels that "When a son asketh his father for bread, would he give him a stone; if be asketh for fish, would we give him a serpent; if he asketh for an egg would he give him a scorpion?" - such, you know would never happen. In like manner, this person would always be unto you a Father who would pray for you that you be rendered children of the heavenly Father always to rejoice alike in the Kingdom of Heaven. For that reason, having regarded with Our spiritual eyes Our Ghostly son Gregorius Metropolitan who is an instructor possessing divine spirit and who has a knowledge of spiritual matters, We have chosen him as the true shepherd over your holy dioceses, and invested him with authority to bind and loose, to decide lawfully, to appoint spiritual rules and Canons, to bless churches, sanctuaries and tablets, to ordain priests, deacons, monks and Kori Episcopas impartially and without receiving bribes for ordaining and for imposition of hands. But he shall not ordain in haste nor ordain persons who are not married, as Kathanars, to rule over the laity. Neither shall he, as prohibited in the Canons, ordain persons below the age of 30 years as




Kathanars. Again, We have given him authority over the churches, over their gardens and fields, over the income of the churches, over their tibes and over everything belonging to the churches. By his command they should be collected and expended. He shall appoint honest Trustees to the churches to collect the income arising from the gardens, fields and topes and so forth, and offerings, tithes and everything else and to gather the same in the coffers of the churches. At the close of the year they should render accounts unto him. To remove those who misbehave and contumeliously withhold rendering of trust accounts: and to appoint another man in his place so that the church funds may not he misapplied: be shall have power. Should he dismiss any one that pesson becomes so dismissed; should he curse any one, he becomes accursed accordingly. Be he Kori, priest, deacon, trustee, chieftain, layman, man, woman, youth, child, virgin or married person - be they who they may be - all would become so. For We have placed Our tongue in his mouth. Neither has he jurisdiction from God over any diocese other than that which he has been given charge over by the Holy Ghost, to exercise any of these powers in. Should he show defiance, and infringe the Canons of the Fathers and the True faith, he would not only render himself, in terms of the written deed of consent passed by him at his consecration, excommunicated and accursed; but he would also be tried in terms of the temporal registered document he has passed, and declared to have forfeited his dignity. Nevertheless, We hope in God that he would not violate his covenant. Again, We have also given him sanction to receive from you all the dues and emoluments due to the Church according to the canons of the three holy councils. They are those for vow-offerings, Masses, Marriages, betrothals, burials, and visiting and blessing dwellings. Neither have the priests power to propose or celebrate, without his commands, marriages that are not free from all doubts. We have enjoined upon him to take interest in the education of young children and to educate them, and to instruct in, and preach upon, spiritual matters. We have commanded him that he should be obedient unto the commands of the Patriarch that he shall not create burden and liability on the churches that according to the Canons and rules of our church he should collect the Rasisa annually due to the Patriarch, that for a remembrance of the

throne of the Patriarch, a plate should be placed in every church for all people to drop therein contributions according to their means, appointing trustees for the same, and all that is thus raised being annually remitted to the throne for a commemoration of yourselves and your dead, together with the Rasisa. When *Hassya* Gregorius, Our spiritual son and your spiritual Father reaches you, it is incumbent upon you to set out to meet and receive him, bearing in your hands tender palm leaves of praise, and to welcome him with pleasure and satisfaction. But he is one planted by Our feeble self. His ghostly mandates you should obey. He that receiveth him receiveth Us. He that rejecteth him rejecteth Us. He that angereth him angereth Us. And he that angereth Us angereth the Head of our glory, Our Lord Jesus the Messiah. Let not this befall you. For We have heard it of your that you are a people who hearkeneth unto, and obeyeth, the ordinances of the Fathers, and are such as would not deviate to the right or to the left from the true and holy faith. You should not any further listen ot the words of those who talk deception, and the envious. Yo do know of course that the Father loveth his children and that he would never contemplate afflicting them. And you are Our spiritual children and like unto Our eyes. Would, perhaps, any one suffer his own eyes to contract malady. Have you not heard of what Nibya said that 'Thou, Jerusalem, should I forget thee, let my right hand forget me; and let my tongue cleave to the roof of my mouth" This would suffice for your understanding. We beseech, pray and supplicate unto God in his mercy that He, the Almighty and merciful God may still turn His eyes of pity and compassion upon you and vouchsafe to show mercy unto you and your children, to accept your prayers, supplications, fastings, gifts, alms-deeds, Masses, offerings, tithes, and Rassisas, and to grant you expiation of your guilt and remission of your sins, and that holding you by your right arms, He may bear you up and help you unto the salvation of your souls. May He sow in your hearts and among you divine love, frustrate the strength of your enemey, and opening before you His portals of grace, shower down upon you His mercies and blessings, and prosper you, your habitations, your children, your handicrafts, your agriculture, your crops and your gardens and compounds and all your acquisitions. May He grant you favourable ages, gladsome months, and lonely (?) years, and avert from you all punishments and the rods of wrath. May He according to




His faithful promise, be present with you and among you, and with His sublime arms uphold the aged, guard the young, rear up children and shield the women with the veil of compassion; and favouring the souls of your departed, make them sit on the laps of our Fathers, Abraham, Isaac and Jacob, in the company of all those just men and Saints who have loved Our Lord and kept His commandments. And may He cause you to hear the gladdening voice "Come in, ye blessed of my Father, and possess as of inheritance the kingdom of heaven prepared for ye from before the beginning of the world," which he would address to those on His right-hand-side. And that by the prayers of Mary, the mother of God, of all the Saints and holy women, and of St. Thomas the Apostle, the Patron and Preacher of India. And, may the love of God the Father, the mercy of the only Son, and the fellowship and communion of the Holy Ghost, remain with all of you for ever. Amen.

Our Father which art in heaven &c. Dated 23rd Medom 1877.

Seal Seal Seal

(Signature)
Ignatius Patriarch of Antioch.

(Signature of witness)

I, the infirm Athanasius Paulos Metropolitan was also present at the consecration of our Bava Mar Gregorius Geverghese Metropolitan & have exclaimed thrice with all the Bavas that our Bava, Mar Gregorius is a fit and worthy person.

Seal

Seal of the Cochin Taluk Magistrate Malabar Zilla

Signed and sealed in my presence this 7th day of May 1877. (Signed) M.A. Platel, Ist Class Magistrate, Cochin.

(Signatue of winess)

I, the infirm Julius Geevarghese Metropolitan have exclaimed thrice with all the Bavas that our Bava Mar Gregorius is a fit and worthy person.

(*This staticon was presented in Seminary case on 1055 ME Kanni 22 at Allappuzha Zilla Court. Collected by Verghis John, Thottapuzha.)*



# 1892 – ലെ ക്ലീറിക്കു സംഘത്തിന്റെ നിശ്ചയങ്ങൾ

**1892**–നു കൊല്ലം 1067 മാണ്ടു മിഥുനമാസം 30–ാംനു പരുമലെ സിമ്മ നാരിയിൽ കൂടിയ ക്ലീറിക്കു സംഘത്തിനു നിശ്ചയിച്ച നിയമങ്ങൾ.

നിരണം, തുമ്പമൺ, കൊല്ലം, എന്നീ മൂന്നിടവകകളിൽ ചേർന്നപള്ളികളിൽ ഉൾപ്പെട്ട പട്ടക്കാർ തങ്ങളുടെ ഭാരമേറിയും വലിപ്പമുള്ളതുമായ പട്ടത്വത്തിന്റെ സാക്ഷാലും സത്യമായും ഉള്ള അവസ്ഥയും അതിന്നടുത്ത പ്രത്യേക ചുമതലയും വാസ്തവത്തിൽ ധരിച്ചും ധരിക്കാതെയും നടക്കയും നടത്തിക്കയും ചെയ്യുന്നതിൽ വെച്ചു തല്ക്കാലം നേരിട്ടിട്ടുള്ളതും ഈ സ്ഥിതിക്കു മേലുണ്ടാകാവുന്നതും ആയപരിതപിക്കത്തക്ക എല്ലാ സ്ഥിതികളെയും നിതാന്ത വന്ദ്യ ദിവ്യശ്രീ നിരണം മുതലായ പള്ളികളുടെ മാർ ഗ്രീഗൊറിയൊസ്സു മെത്രാപ്പോലീത്താ അവറുകൾ റൂഹായ്ക്കടുത്ത കണ്ണുകൊണ്ടു നോക്കികണ്ടു അവിടുത്തെ ചുമതലപ്രകാരം പലപ്പോഴും ഗുണദോഷിച്ചിട്ടും സംഘത്തെ ഉദ്ദേശിച്ചു അയച്ചിട്ടുള്ള സർക്കുലർ കൽപ്പനയിലെ താല്പര്യപ്രകാരം സത്യമായ ഐക്യതയും ആത്മീക സ്നേഹവും ഇല്ലാത്തവരായിത്തീർന്നിരിക്കക്കൊണ്ടു കാലപ്പഴക്കം തന്നേ സഭ മുഴുവനും കെട്ടു നശിച്ചുപോകും എന്നുള്ള അത്യന്ത ദുഃഖത്തോടും മനോവ്യസനത്തോടും ആരും പരിതപിക്കത്തക്ക സ്ഥിതിയിൽ അയച്ചിട്ടുള്ള ഒന്നാമത്തെ കല്പന പട്ടക്കാർ എല്ലാവരും ഈ വക തെറ്റുകളിൽ നിന്നു ഒഴിഞ്ഞ താന്താങ്ങളുടെ ചുമതലയിൽ ഏല്പിക്കപ്പെട്ടിരിക്കുന്ന ആട്ടിൻ കൂട്ടത്തെ ഏവൻഗേലിയോന്നടുത്ത പുൽമാലികളിൽ യോഗ്യമാകും വണ്ണം മേയിക്കയും അവരവരുടെ ചുമതലയ്ക്കടുത്ത എല്ലാവക മുറകളിലും കൃത്യമായും സത്യമായും നടന്നു കൊള്ളുകയും ചെയ്‌വാൻ തക്കവണ്ണം എല്ലാവരെയും ഇതിലെക്കു ആകർഷിച്ചു. ഉണർത്തുകയും രണ്ടാമതു അയച്ച കല്പന പ്രകാരം പട്ടക്കാരുടെ ഒരു സംഘം ഇന്നേ ദിവസം വന്നു കൂടുകയും ചെയ്തിരിക്കുന്ന സ്ഥിതിക്കു




താഴെ വിവരിക്കുന്ന സംഗതികളെ നടത്തുവാൻ തക്കവണ്ണം ആലൊചിച്ചു എല്ലാവരുടെയും സമ്മതത്തൊടുകൂടി സ്ഥിരപ്പെടുത്തിയിരിക്കുന്നു.

1) മലയാളത്തുള്ള സകല പള്ളിക്കാരും ഉൾപ്പെടുന്നതായി മലങ്കരരെ യാക്കൊബായ സുറിയാനി അസൊസ്യെഷ്യൻ കമ്മട്ടിയെന്നു ഒരു സംഘം നടത്തിവരുന്നു. എങ്കിലും അതിന്റെ ഭാരം നിമിത്തം ആയ്തു ആവശ്യം പോലെ കൂടുന്നതിനു പ്രയാസം ഉള്ളതായി കാണുന്നതു കൊണ്ടു ഇടവകസംഘം കൂടെ ഉണ്ടായിരിക്കണമെന്നു ആ കമ്മട്ടിയിൽ നിശ്ചയിച്ചിരിക്കുന്നതിനാലും നിരണം, തുമ്പമൺ, കൊല്ലം, എന്നീ മൂന്നി ടവകകൾ ഒരു ഇടവകപൊലെ തന്നെ ഭരിക്കപ്പെട്ടുവരുന്നതിനാലും ഈ മൂന്നിടവകകളിലുള്ള പള്ളിക്കാരിൽ നിന്നു പട്ടക്കാരം അത്മേനികളും ഉൾപ്പെട്ട പ്രതിപുരുഷന്മാരുടെ പൊതുവായ ഒരുഇടവകസംഘം സ്ഥാപി ക്കേണ്ടതു ആവശ്യമെങ്കിലും പള്ളി സംബന്ധമായ ക്ഷേമാഭിവൃദ്ധികൾ പ്രത്യേകം പട്ടക്കാരുടെ ആലോചന, ഗുണദോഷം, നടത്തിപ്പു മുതലായ വയിൽ ആശ്രയിച്ചിരിക്കുന്നതിനാൽ ആദ്യമെതന്നെ പട്ടക്കാരുടെ ഒരു സംഘം സ്ഥാപിക്കേണ്ടതു ആവശ്യവും ആയ്തു ഇപ്പൊൾ എന്നു മാത്ര മല്ലാ പൊതുവായ ഇടവക സംഘസ്ഥാപനയ്ക്കു കശീശന്മാരും ശെമ്മാ ശന്മാരും ഉൾപ്പെട്ട ഒരു സംഘം ഇപ്പൊൾതന്നെ സ്ഥിരപ്പെടുത്തിയിരി ക്കുന്നതാകുന്നു.

2) ഈ സംഘത്തിന്നു അസൊസ്യെഷ്യൻ കമ്മട്ടി പ്രസിഡെണ്ടായ മാർ ദിവന്നാസ്യൊസ്സു മെത്രാപ്പോലീത്താ അവർകൾ രക്ഷാധികാരിയും നിരണം മുതലായ പള്ളികളുടെ മാർ ഗ്രീഗോറിയോസ്സു മെത്രാപ്പോ ലീത്താ അവർകൾ അഗ്രാസ്സുനാധിപതിയും ആയിരിക്കെണ്ടതും നിര ണം, തുമ്പമൺ, കൊല്ലം, എന്നീ മൂന്നിടവകകളിൽ ചേർന്നിട്ടുള്ള എല്ലാ പട്ടക്കാർക്കും ഈ സംഘത്തിൽ അംഗങ്ങളായി ചേരാവുന്നതും ഇതിലെ അംഗങ്ങൾ നമ്മുടെ വിശുദ്ധ സഭയുടെ വിശ്വാസ രീതികൾക്കും മതത്ത ലവനായ അന്ത്യോഖ്യയുടെ മോറാൻ മാർ ഇഗ്നാത്യൊസ്സു പാത്രി യർക്കീസു ബാവാ തിരുമനസ്സിലെ അജ്ഞർക്കും മലങ്കരെ യാക്കോബായ സുറിയാനി അസൊസ്യെഷ്യൻ കമ്മറ്റിയുടെ നിശ്ചയങ്ങൾക്കും അനുസ രണമുള്ളവരായിരിക്കേണ്ടതും ആകുന്നു.

3) പട്ടക്കാരുടെ പൊതു സംഘത്തിനു മലങ്കരെ സുറിയാനി ക്ലീറിക്കു സംഘമെന്നു പേർ വിളിക്കപ്പെടെണ്ടതും ആയ്തു ആണ്ടിൽ ഒരിക്കൽ ഭദ്രാസനമാകുന്ന പരുമല സിമ്മനാരിയിലൊ അഗ്രാസനാധിപതിയാൽ നിശ്ചയിക്കപ്പെടുന്ന പള്ളികളിലൊ കൂടി ആലോചിക്കെണ്ടതു ക്ലീറിക്കു

സംഘത്തിൽ നിന്നു നിശ്ചയിക്കപ്പെടുന്ന സംഗതികളെ പള്ളികൾ തോറും സഞ്ചരിച്ചു നടത്തിക്കുന്നതിനും ക്ലീറിക്കുസംഘത്തിൽ ആലോചിക്കെ കൊണ്ടുന്ന സംഗതികളെക്കുറിച്ചു മുൻകൂട്ടി ആലോചിച്ച സംഘം കൂടു മ്പോൾ സംഘത്തിനു അറിവു കൊടുക്കെണ്ടതിന്നും സംഘത്തിനു മുൻപായി തല്ക്കാലം ആവശ്യമെന്നു കാണപ്പെടുന്ന സംഗതികളെ ആലോചിച്ച നടത്തിക്കുന്നതിനും മറ്റുമായി അഗ്രാസനാധിപതിയൊടു കൂടെ ഈ സംഘത്തിൽ നിന്നും പേരെതിരിഞ്ഞെടുക്കേണ്ടതും ആയ്തു ആണ്ടിൽ രണ്ടു പ്രാവശ്യത്തിൽ കുറയാതെ അഗ്രാസനാധിപതിയാൽ നിശ്ചയിക്കപ്പെടുന്ന സ്ഥലത്തു ഒന്നിച്ചുകൂടി ആലോചന നടത്തേണ്ടതും സോറൈ സംഘത്തിൽ ആവശ്യപോലെ ആണ്ടുതോറും അംഗങ്ങളെ മാറി നിയമിക്കാവുന്നതും ആകുന്നു.

4) ഈ സംഘത്തിനു ഒരു എപ്പിത്രൊപ്പായും (സിക്രട്ടറി) ഗീസബ റായും (ഖജാൻജി), വേണ്ടിയിരിക്കുന്നു.

5) സംഘത്തിൽ ഏതെങ്കിലും സംഗതികളെക്കുറിച്ചു അഭിപ്രായ ഭേദം ഉണ്ടായാൽ ഭൂരിപക്ഷത്തെ എടുക്കേണ്ടതും അഭിപ്രായം ശരിയിട്ടു വന്നാൽ അഗ്രാസനാധിപതി ചേരുന്നതിനെ സ്ഥിരപ്പെടുത്തെണ്ടതും ആകുന്നു.

6) ക്ലീറിക്കു സംഘത്തിൽ 25 അംഗങ്ങളിൽ കുറയാതെയും സോറൈ സംഘത്തിനു 7 അംഗങ്ങളിൽ കുറയാതെയും ഹാജരായാൽ സംഘം നടത്താവുന്നതും ആകുന്നു.

7) പട്ടക്കാർ തമ്മിലും യോഗജനങ്ങൾ തമ്മിലും അതാതു പള്ളിക ളിൽ ഓരോ നടത്തിപ്പിനെക്കുറിച്ചും മറ്റും തർക്കങ്ങളും കലഹങ്ങളും അവ നിമിത്തം മുതൽനാശങ്ങളും കക്ഷിഭേദങ്ങളും ഉണ്ടാകുന്നതു സാധാരണയായിരിക്കുന്നതും ആയ്ത് പള്ളിക്കാർയ്യാദികളുടെ നടത്തി പ്പിനു ഒരു ശരിയായ ഏർപ്പാടു ഇല്ലാഴികയാൽ ആണെന്ന കാണപ്പെടു ന്നതും ആകകൊണ്ടു ഇടവകയോഗം എന്ന നാമധേയത്തിൽ അതാതു പള്ളികളുടെ യോഗ്യതയ്ക്കുതക്കവണ്ണമുള്ള ആളുകളെ തെരഞ്ഞെടുത്തു എല്ലാ പള്ളികളിലും പ്രത്യേകം പ്രത്യേകം ഓരോ ഇടവക സംഘം നട ത്തെണ്ടതാകുന്നു.

8) ജനങ്ങൾ വേദ അറിവിലും ദൈവഭക്തിയിലും വളർത്തപ്പെടാഴിക യാൽ മിക്കവാറും ആളുകൾ വഷളത്തിൽ മുന്തി നില്ക്കുന്നതുകൊണ്ടും സത്യവിശ്വാസത്തിനു എതിരായി വന്നേ ഉപദേശങ്ങളൊടു എതൃത്തു നിൽപ്പാൻ അപ്രാപ്തന്മാരായി ഏതുദിക്കിനും ചായത്തക്ക സ്ഥിതിയിൽ




ഇരിക്കുന്നതുകൊണ്ടും പള്ളികളിൽ ആഴ്ചതോറും പൈതങ്ങളെ വേദ ഭാഗം പഠിപ്പിക്കുകയും എല്ലാ സന്ധ്യകളിലും കൂടി വായനയും നമസ്ക്കാരവും നടത്തിക്കയും ചെയ്യുന്നതിനു പട്ടക്കാർ പ്രത്യേകം ഉത്സാഹിക്കേണ്ടതാകുന്നു.

9) എല്ലാ പള്ളികളിലും അവിടവിടെയുള്ള പട്ടക്കാരിൽ ആത്മീക വേലകൾ നടത്തപ്പെട്ടു വരുന്നു എങ്കിലും ഈ വക ശുശ്രൂഷകളും പ്രസംഗങ്ങളും പട്ടക്കാർ ഉണർച്ചയ്ക്കും വിശ്വാസ സ്ഥിരതയ്ക്കും ഏറ്റവും പ്രയോജനമുള്ളതാകയാൽ ഏതാനും പട്ടക്കാരെ സഞ്ചാര പ്രസംഗത്തിനു അയ്ക്കേണ്ടതു ആവശ്യമെങ്കിലും അവർക്കു തല്ക്കാലം ശമ്പളം കൊടുക്കുന്നതിനു ഒരു മുതൽ ശേഖരം ഇല്ലാത്തതിനാൽ ഇതിലേക്കു ഒരു മുതൽ ഉണ്ടാകുന്നതുവരെയും ഈ ദൈവീക വേലയ്ക്കു മനസ്സുള്ളവരെ തെരഞ്ഞെടുത്ത അയ്ക്കേണ്ടതും ആകുന്നു.

10) സത്യവിശ്വാസത്തിൽ ഇരിക്കുന്ന ക്രിസ്ത്യാനികൾ ദൈവത്തെ അറിയാത്ത പുറജാതികളെ മിശിഹായിലെക്കു മനസ്സു തിരിക്കേണ്ടതു ക്രിസ്ത്യാനിത്വത്തിന്റെ ഒരു പ്രധാന അംശം ആയിരിക്കെ അതിലേക്കു അന്യമതക്കാർ അത്യുത്സാഹം ചെയ്തുണ്ടായിട്ടുള്ള അഭിവൃദ്ധിയെ കണ്ടിട്ടും ഈ വക കാർയ്യങ്ങളിൽ നമ്മുടെ സമൂഹം ഉദാസീനതയിൽ ഇരിക്കുന്നതു എത്രയും പരിതപിക്കത്തക്ക സംഗതി ആകയാൽ ഇടവക തോറും പട്ടക്കാർ എല്ലാവരും താന്താങ്ങളുടെ സമീപനങ്ങളിൽ അധിവസിക്കുന്ന അജ്ഞാനികളുടെ ഇടയിൽ സുവിശേഷ വേല നടത്തുകയും അതാതു ഇടവക യോഗത്തിന്റെ സഹായത്തിലും അലൊചനയാലും മനസ്സു തിരിയുന്നവരുടെ ആത്മീക ദിഷ്ടകൾ നടത്തി കൊടുക്കേണ്ടതും ആകുന്നു.

11) നമ്മുടെ സഭയിലെ അധികമായ കുഴപ്പത്തിനു കാരണം പട്ടക്കാരുടെ അറിവില്ലയ്മ എന്നുള്ളതു മനസ്താപത്തോടുകൂടെ സമ്മതിക്കേണ്ടതും ഇപ്പോൾ ഉള്ള പട്ടക്കാരുടെ പിന്തുടർച്ചക്കാരും ഈ സ്ഥിതിയെ തന്നെ പ്രാപിക്കുന്ന പക്ഷം സഭ നശിക്കുമെന്നുള്ള വാദമറ്റ സംഗതിയായിരിക്കുന്നതും കോട്ടയത്തു സിമ്മനാരിയും മറ്റു നമുക്കു പൊതുവിൽ ഉണ്ടായിരുന്നാലും വിപരീത ഉപദേശങ്ങളും അതിനടുത്ത നടപടികളും പോരാട്ടങ്ങളും അധികരിച്ചിരിക്കുന്നത് പ്രത്യേകം തെക്കിന്നടുത്തു ഈ പ്രദേശങ്ങളിൽ ആയിരിക്കുന്നതും ആകയാൽ നമുക്കു ഒരു പഠിത്വ വീടും പഠിത്വവും ഇവിടെയും ഉണ്ടാകേണ്ടതു അത്യാവശ്യം എന്നു ഇപ്പോൾ മാത്രം നല്ല ബോദ്ധ്യം വരികയും ഇക്കാലങ്ങളിൽ ഇവിടെ നടത്തിയി

ട്ടുള്ള പഠിത്വം മൂലം ഒരുവിധം അനുഭവിക്കയും ചെയ്യുന്നു എങ്കിലും നമുക്കുള്ള ബാവാ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്ത തിരുമനസ്സിലേക്കു ഈ തെക്കെ ദിക്കുകളിൽ ഒരു സ്വാതന്ത്ര്യ സ്ഥലമായി ആദ്യമേ കൈവശപ്പെടുത്തുകയും അന്നു മുതൽ അക്കാലത്തിലെ ഏറിയ പ്രയാസങ്ങളുടെയും ബുദ്ധിമുട്ടുകളുടെയും ഇടയിൽ പൊതുവിലേക്കു ഏറ്റം പ്രയോജനമുള്ളതായ ഒരു പൊതു സ്ഥലമാക്കി ചമച്ച പഠിത്വം മുതലായ നന്മയ്ക്കടുത്ത സകല ഉറവകൾ തുറക്കപ്പെടുകയും പിന്നീടു രണ്ടു തിരുമേനികളുടെ അത്യുത്സാഹത്താലും പരിശ്രമത്താലും ഇന്നെയോളം ആ ഉറവകൾ അശേഷം പറ്റാതെ ഈ സ്ഥിതിയെ പ്രാപിച്ചിരിക്കുന്നതും ആയി പണിക്കുറവു തീരാതെ കിടക്കുന്ന ഈ പരുമലെ സിമ്മനാരിയുടെ പണിക്കുറ ഉടനെ തീർക്കുകയും ഇപ്പോൾ നടന്നുകൊണ്ടിരിക്കുന്ന പഠിത്വത്തെ വീഴ്ച കൂടാതെ നടത്തി അഭിവൃദ്ധി ആക്കുകയും സുറിയാനി ഇംഗ്ലീഷു മലയാളം, മുതലായ ഭാഷകൾ പഠിപ്പിക്കുകയും ചെയ്യേണ്ടതാകുന്നു.

12. പട്ടക്കാർ സഞ്ചരിച്ചു പ്രസംഗിക്കുക പുറജാതികളിൽ സുവിശേഷ വേല നടത്തുക. സിമ്മനാരിയുടെ പണിക്കുറവ് തീർക്കുക, പഠിത്വം നടത്തുക എന്നീ വിഷയങ്ങൾ ഒരു മുതൽ ശേഖരമില്ലാതെ നിവർത്തിക്കപ്പെടാവുന്നവ അല്ലാഴികയാൽ ഔദാർയ്യ തൽപ്പരന്മാരുടെ ദാനങ്ങൾ കൂടാതെ നല്ല മനസ്സുണ്ടെങ്കിൽ ആർക്കും ഭാരമില്ലാത്തതും മുതൽ വർദ്ധനയ്ക്കും എളുപ്പമുള്ളതുമായ പിടിയരി ധർമ്മശേഖരം അതാതു ഇടവക യോഗത്തിന്റെ ഉത്സാഹത്താലും താരതമ്യം പോലെ ആവശ്യമായ ചട്ടംകെട്ടുകളാലും വരുന്ന ചിങ്ങം മുതൽ പിരിപ്പിക്കപ്പെടുകയും അങ്ങനെ സ്വരൂപിച്ചുണ്ടാക്കുന്ന മുതലിൽ ഒന്നുപാതി അതാതു ഇടവകകളിലെ സുവിശേഷ വേലയ്ക്കും മറ്റുമായി ഇടവക യോഗത്താൽ നിശ്ചയിക്കപ്പെടുന്ന ധർമ്മ..... കമ്മറ്റിയിൽ സൂക്ഷിക്കേണ്ടതും ശിഷ്ടം ഒന്നു പാതി സിമ്മനാരിയുടെ പണിക്കും മറ്റുമായി..... മുതൽപിടിയിൽ അതാതു മാസാന്ത്യത്തിൽ എത്തിച്ചു കൊള്ളേണ്ടതും സിമ്മനാരിയുടെയും ധർമ്മശേഖരങ്ങളുടെയും വരവു ചിലവുകളുടെ കണക്കു ..... തീർത്തു ക്ലീറിക്കു സംഘത്തെ കേൾപ്പിക്കേണ്ടതും ആകുന്നു.

13. പട്ടക്കാരുടെ വരുമാനത്തിനു നിജമില്ലാഴിക സഭയിലെ അധികമായ കുഴപ്പങ്ങൾക്കും വിവരിച്ചുകൂടാതവണ്ണമുള്ള അയോഗ്യതകൾക്കും ഹേതുവായിരിക്കുന്നതു കൊണ്ടും ആയതിനു പ്രധാനമായ പള്ളികളെ നടപ്പു രീതി അറിഞ്ഞ ഏക രീതിയിൽ ഒരു ക്ലിപ്തം ഉണ്ടാകേണ്ടതു ആവശ്യമാകയാൽ അതിനെ സൊറൈ സംഘക്കാർ ആരാഞ്ഞറിഞ്ഞു




ഒരു ക്ലിപ്തം എഴുതിയുണ്ടാക്കി അടുത്ത ക്ലീറിക്കു സംഘത്തിൽ പ്രസ്താപിച്ച സ്ഥിരപ്പെടുത്തേണ്ടതും ആകുന്നു.

14. സൊറൈ യോഗത്തിൽ നിന്നും സഞ്ചാര പ്രസംഗത്തിനും മറ്റുമായി ഇന്നിന്ന പള്ളികൾക്കു ഇന്നാരിന്നാരെന്നു മെത്രാപ്പോലീത്ത അവറുകൾ കൽപ്പന കൊടുത്ത അയയ്ക്കുന്നവരെ എല്ലാ പള്ളിക്കാരും സന്തോഷത്തോടും കൈക്കൊണ്ടു അവരുടെ വെലകളിലും ചുമതലകളിലും സഹായികളായിരിക്കേണ്ടതുമാകുന്നു.

15. സഞ്ചാര പ്രസംഗത്തിനായി അയയ്ക്കപ്പെടുന്നവർക്കു തൽക്കാലം അവർക്കുള്ള വഴിച്ചിലവെങ്കിലും പൊതുമുതലിൽ നിന്നും കൊടുക്കേണ്ടതും ആകുന്നു.

*(മലങ്കര ഇടവക പത്രിക 1892 കർക്കിടകം ലക്കം. സമ്പാദകൻ: ഫാ. ഡോ. ജേക്കബ് കുര്യൻ).*



# പരുമല സിമ്മനാരി സ്കൂൾ സന്ദർശനം

## പരുമല സിമ്മനാരി സ്കൂൾ സന്ദർശക ഡയറിയിൽ, പരിശുദ്ധ പിതാവിന്റെ കുറിപ്പ്

ക്രിസ്താബ്ദം 1902-നു കൊല്ലം 1077 മകരം 10-നു ആകുന്ന ഇന്നു 3 മണിക്കു നാം ഈ പള്ളിക്കൂടുത്തിൽ വന്നു കുട്ടികളെ പരിശോധിക്കയും മറ്റും ചെയ്തു. - കുട്ടികൾ ഹാജർ 30 - വാദ്യാരു 4 താല്പര്യമായി പഠിപ്പിക്കുന്നു. - ഈ വൈദീക സ്ഥലത്തു ഈ പഠിത്വം ഉയർന്നും അഭിവൃദ്ധിയായും പൊന്നുതമ്പുരാൻ തിരുമേനിയുടെ കൃപലഭിച്ചും മെൽക്കുമേൽ ഉയർന്നു കാണ്മാൻ ദൈവത്തോടു പ്രാർത്ഥിക്കുന്നു. -

നിരണം മുതലായ ഇടവകകളുടെ

മാർ ഗ്രീഗോറിയോസ് മെത്രാ

പ്പൗലീത്താ.

(ഒപ്പ്)

*ചെന്നിത്തല , കല്ലുവിളയിൽ പരേതനായ ശ്രീ. കെ.ജെ. വറുഗീസിൽ (മുൻ ഹെഡ്മാസ്റ്റർ) നിന്നും മകൻ കെ.ജി. ജേക്കബ് (റിട്ടയാർഡ് ഹെഡ്മാസ്റ്റർ) മുഖാന്തിരം ലഭ്യമായത്.*



# മരണം

നി.വ.ദി.ശ്രീ. നിരണം ഇടവകയുടെ

മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ

അവർകൾ ഇക്കഴിഞ്ഞ ഞായറാഴ്ച (നവംബർ 2)

പരലോക പ്രാപ്തനായിരിക്കുന്നു

വെന്നറിയുന്നതിൽ ഖേദിക്കുന്നു.

*ദീപിക 1902 നവംബർ 19-ന് ബുധനാഴ്ച*



# പരിശുദ്ധ പരുമല തിരുമേനിയുടെ ചരമം

**കാലം ചെയ്ത നിരണം മുതലായ ഇടവകകളുടെ നി. വി. ദി. ശ്രീ. മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സു കൊണ്ടു.**

"കൊച്ചുമെത്രാച്ചൻ" എന്നുള്ള സാധാരണ പേരിൻ പ്രകാരം വിളിക്കപ്പെട്ടിരുന്ന ഈ വന്ദ്യപിതാവ് എല്ലാവരെക്കാൾ "വലിയമെത്രാച്ചൻ" എന്ന പദവിയ്ക്കു അർഹനായതുപോലെ ഈ മാസം 20-നു ഞായറാഴ്ച അസ്തമിച്ചു അർദ്ധരാത്രി കഴിഞ്ഞു ഇഹലോകവാസം വെടിഞ്ഞു കർത്താവിൽ നിദ്ര പ്രാപിച്ചിരിക്കുന്നു എന്നുള്ള ഏറ്റവും വ്യസനകരമായ വാർത്തയെ എഴുതുവാൻ ഞങ്ങൾക്കു മനശക്തിയും കൈക്കോട്ടവും ഇല്ലെന്ന് ആദ്യമെ പ്രസ്താവിച്ചു കൊള്ളുന്നു. മരണഹേതുവായ രോഗത്തെക്കുറിച്ചും പത്രമുഖേനെയും അല്ലാതെയും വായനക്കാർ അപ്പപ്പോൾ അറിഞ്ഞു കൊണ്ടിരുന്നതിനാൽ വിസ്താരമായി ഒന്നും പറയേണ്ട ആവശ്യകത നേരിടുന്നില്ല. മുമ്പെതന്നെ ഇദ്ദേഹം അർശ്ശസ് രോഗിയാണു. സഭയാൽ വ്യവസ്ഥപ്പെടുത്തിയിട്ടുള്ള എല്ലാ ഉപവാസങ്ങളുടെ ഓരോ സംഗതി പ്രമാണിച്ചു വിശേഷാൽ ഉപവാസങ്ങളും നിർവിഘ്നം അനുഷ്ഠിച്ചു കൊണ്ടിരുന്ന ആളായിരുന്നതിനാൽ കായബലം പണ്ടെതന്നെ ഇല്ലായിരുന്നു. ആ സ്ഥിതിയ്ക്കു അർശ്ശസിന്റെ ഉപദ്രവം നാൾക്കുനാൾ വർദ്ധിച്ചു കൊണ്ടിരുന്നു. പോയ കന്നിമാസാദ്യം ഉണ്ടായ സാമാന്യമല്ലാത്ത ഈ വക ഉപദ്രവത്തിന്റെ ശമനത്തിനു വേണ്ടി പ്രത്യേക ഔഷധം സേവിച്ചു വയറിളകിയതിന്റെ ശേഷം കഠിനമായ ചില സംഭ്രമങ്ങളും വേദനകളും ആരംഭിച്ചതു നിർത്താൻ വേണ്ടി ചില താല്ക്കാല ഔഷധങ്ങൾ സേവിച്ചത് യാതൊരു പ്രയോജനവും കാണാഴികയാൽ അപ്പാത്തിക്കരിയെ വരുത്തി മുറയ്ക്കു തന്നെ ചികിത്സ നടത്തിയിട്ടും രോഗം നാൾക്കുനാൾ വർദ്ധിച്ചു കൊണ്ടിരുന്നു. ഇടയ്ക്കു ചില സുഖ




ലക്ഷണങ്ങൾ കാണുകയും രോഗശമനത്തിനായി സർവഥാ ആഗ്രഹിച്ചും പ്രാർത്ഥിച്ചു കൊണ്ടിരുന്ന ആളുകൾ ഇവയെ ശുഭലക്ഷണങ്ങളായി എടുക്കുകയും ചെയ്തതിനാൽ സുഖം എന്നുള്ള ശബ്ദം അധികമായി പ്രസ്താവിച്ചു വന്നിരുന്നു. ഇംഗ്ലീഷ് വൈദ്യത്തിലും നാട്ടു വൈദ്യത്തിലും പ്രസിദ്ധന്മാരായ വൈദ്യന്മാരുടെ സകല പരിശ്രമങ്ങളും നിഷ്ഫലമായി എന്നു മാത്രം, പറഞ്ഞാൽ മതിയാകും. വാസ്തവത്തിൽ രോഗ ലക്ഷണങ്ങൾ എല്ലാം ഒന്നിനൊന്നിന് കുറകയായിരുന്നു എന്നായിരുന്നു വൈദ്യന്മാർക്കും ഉണ്ടായിരുന്ന അഭിപ്രായം. പരിഹരിപ്പാൻ പാടില്ലാതെ തീർന്നതു ക്ഷീണമായിരുന്നു. ഇതിനെ നീക്കുവാൻ ഏകമാർഗ്ഗമായ ഭക്ഷണത്തിനു രുചിയും അല്പമായി ചെല്ലുന്ന ഭോജന സാധനങ്ങളെ ദഹിപ്പിക്കാൻ ശക്തിയും ഇല്ലാതെ പോയി.

ലഘുവായ ഒരു രോഗം പിടിപെട്ടാൽ പോലും ഉടൻ തന്നെ ലോകസംബന്ധമായ സകല വിചാരങ്ങളും ഒഴിച്ചു മരണത്തിനായി ഒരുങ്ങുന്നതു ഇദ്ദേഹത്തിന്റെ ഒരു സഹജമായ സമ്പ്രദായമായിരുന്നു. ഈ പ്രാവശ്യമൊ രോഗം കഠിനവും മരണത്തിലേക്കുള്ളതുമാണന്നു ആദ്യമെ തന്നെ താൻ നിശ്ചയിക്കുകയും തന്നെപ്രതി ആരും ബുദ്ധിമുട്ടുകയും ചെയ്യണ്ട എന്നു വിരോധിക്കുകയും ചെയ്തു കൊണ്ടിരിന്നു. എങ്കിലും അദ്ദെഹത്തിന്റെ രോഗം സുഖപ്പെട്ടു കാണാൻ ആഗ്രഹിച്ചിരുന്ന ജനങ്ങൾ അതിൽ വഴിപ്പെടുകയില്ലെന്നു പറയണ്ടാല്ലൊ. രോഗാരംഭത്തിൽ തന്നെ അന്ത്യ കൂദാശ കഴിക്കപ്പെടുകയും മരണ ദിവസം കാലത്തു അദ്ദേഹത്തിന്റെ അപേക്ഷപ്രകാരം കന്തിലാ എന്ന പ്രധാന അന്ത്യ ശുശ്രൂഷ നടത്തപ്പെടുകയും ശുദ്ധമാന കുർബ്ബാന കൈക്കൊൾകയും ചെയ്തു. മരണത്തിനു അല്പം മുമ്പു വരെ നല്ല ബോധം ഉണ്ടായിരുന്നു. തന്റെ മരണത്തെക്കുറിച്ച് മുന്നറിവൊ വെളിപാടൊ ഉണ്ടായിരുന്നു എന്നു തോന്നുമാറു 18-ാം തീയതി അടുത്തു നിന്നവരോടു ഇന്നു എത്രാം തീയതിയാണെന്നു ചോദിക്കുകയും 18-ാം തീയതി എന്നു മറുപടി കേട്ടശേഷം "കർത്താവെ ഇനി രണ്ടു ദിവസം കൂടെ ഈ കഷ്ടത ഞാൻ സഹിക്കണമല്ലൊ എന്നു പറഞ്ഞു കൊണ്ട് തനിക്കു വേണ്ടിയും സഭയ്ക്കു വേണ്ടിയും തനിക്കു ശുശ്രൂഷിക്കുകയും മറ്റും ചെയ്തവർക്കു വേണ്ടിയും എരിവോടു കൂടി ഒരു പ്രാർത്ഥന കഴിക്കയുണ്ടായി. അതിനാൽ തന്റെ മരണം 20-നു സംഭവിക്കണമെന്നു എന്തൊ ഒരു മുൻ അറിവുണ്ടായിരുന്നതു പോലെ തോന്നുന്നു. നമ്മുടെ ദൃഷ്ടിയിൽ നിന്നു മറഞ്ഞിരിക്കുന്ന ഈ പിതാവിന്റെ ജീവചരിത്രം പ്രസ്താവിക്കുവാൻ പത്രസ്ഥലം മതിയാകുന്നില്ലങ്കിലും ചുരുക്കത്തിൽ പറയെണ്ടതു ആവശ്യമാണ്.

ഇദ്ദേഹം മുളന്തുരുത്തി കണ്ടനാടു ഈ രണ്ടു പള്ളികളിലും ഇടവക

അവകാശമുള്ള ചാത്തുരുത്തിൽ കുടുംബത്തിൽ ജനിച്ചു. ഈ കുടുംബം മുമ്പേ തന്നെ പട്ടക്കാർ ഉണ്ടായിട്ടുള്ളതും വളരെ സ്വത്തുള്ളതുമാണ്. ഇദ്ദേഹം ബാല്യത്തിൽ തന്നെ ദൈവഭക്തനായിരുന്നു. കഴിഞ്ഞുപോയ മാർ കൂറിലോസു ബാവായിൽ നിന്ന് ശാശാനൂസാ കശീശൂസാ ഈ സ്ഥാനങ്ങൾ പ്രഖ്യാപിച്ചു കുറച്ചുകാലം മുളന്തുരുത്തി കണ്ടനാടു ഈ രണ്ടു പള്ളികളിലും ജോലി നോക്കിയ ശേഷം പള്ളി ഭരണമൊ ദ്രവ്യ ലാഭമൊ ലോകബഹുമാനമൊ വേണ്ടെന്നു നിശ്ചയിച്ചു ലോകം ഉപേ ക്ഷിച്ചു ദൈവത്തിനായി മാത്രം ജീവിക്കണമെന്നു സ്വയമെവ നിശ്ചയിച്ചു മാർ ദിവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമേനിയെ ഈ ആഗ്രഹം ഗ്രഹിപ്പിക്കുകയും അദ്ദെഹത്തിൽ നിന്നു റെമ്പാൻ സ്ഥാനം വാങ്ങി വെട്ടി യ്ക്കൽ ദയറായിൽ പ്രവേശിച്ചു പ്രാർത്ഥനയിലും ധ്യാനത്തിലും വേദ വായനയിലും സമയം പോക്കി ഏകാകിയായി താമസിക്കുകയും ചെയ്തുരിക്കുമ്പോൾ ആയിരുന്നു കാലം ചെയ്ത പാത്രിയർക്കീസു ബാവായുടെ എഴുന്നെള്ളത്തുണ്ടായതു. ഇദ്ദെഹം സുറിയാനി ഭാഷയിലും വേദജ്ഞാനത്തിലും ഒരു നല്ല പണ്ഡിതൻ ആയിരുന്നതിനാൽ ബാവാ ഇദ്ദെഹത്തെ തന്റെ സിക്രട്ടെരിയാക്കി കൂടെ താമസിപ്പിച്ചിരുന്നു. ഇങ്ങനെ ഇരിക്കുമ്പോൾ പുതിയ മെത്രാന്മാരെ വാഴിക്കണമെന്നു നിശ്ചയിച്ചതി നൊടു കൂടി ബാവാ ഇദ്ദെഹത്തയും തിരഞ്ഞെടുത്തു. മാർ അത്താനി യോസിനെപ്പോലെ ഒരു ദയാറായകാരനായി ജീവിത കാലം മുഴുവനും കഴിച്ചു കൂട്ടണമെന്ന് ആഗ്രഹിച്ചിരുന്ന ഇദ്ദെഹത്തിനു ഈ തിരഞ്ഞെ ടുപ്പ് ഒട്ടും തൃപ്തികരമായിരുന്നില്ലെങ്കിലും ശൂരനായിരുന്ന ബാവായുടെ ശാസനയെ ഭയന്ന് സമ്മതിച്ചു. 1876-ാമാണ്ടു വൃശ്ചികം 21-ന് പറവൂർ പള്ളിയിൽ വെച്ചു മാർ ഗ്രിഗോറിയോസ് എന്ന പേരോടു കൂടി മെത്രാ പ്പോലീത്ത സ്ഥാനം കൈക്കൊൾകയും നിരണം മുതലായ പള്ളികൾ ഉൾപ്പെട്ട ഇടവയ്ക്ക് സ്ഥാത്തിക്കൊനും അധികാരവും പ്രാപിക്കയും ചെയ്തു. പിന്നീട് തുമ്പമൺ ഇടവകയുടെ മാർ യൂലിയോസു മെത്രാ പ്പോലീത്താ അവർകൾ കാലം ചെയ്തപ്പോൾ പാത്രിയർക്കീസു ബാവാ യുടെ കല്പന പ്രകാരം ആ ഇടവകയിൽ ഉൾപ്പെട്ട പള്ളികളും ഇദ്ദേഹ ത്തിന്റെ ഭരണത്തിൽ ഏല്പിച്ചു കൊടുത്തതിനു പുറമെ, മാർ ദിവന്നാ സ്യോസു മെത്രാപ്പൊലിത്താ തിരുമനസ്സിലെ പ്രത്യേക ഭരണത്തിൽ ഇരു ന്നിരുന്ന കൊല്ലം ഇടവകയും അദ്ദേഹത്തിന്റെ അപേക്ഷ പ്രകാരം മാർ ഗ്രിഗോറിയോസു മെത്രാപ്പോലീത്താ അവർകൾ നോക്കി കൊള്ളുന്നതിനു അനുവദിച്ചിരുന്നതിനാൽ കോട്ടയത്തിനു തെക്കുള്ള മൂന്നു മെത്രാസന ഇടവകകളും ഈ വന്ദ്യ പുരോഹിതന്റെ ഭരണത്തിൽ ആയിരുന്നു. ദൈവ ഭക്തി, കൃത്യനിഷ്ഠ, പ്രസംഗ ചാതുര്യം, പരമാർത്ഥത, മതാചാരങ്ങളിൽ പ്രതിപത്തി, ഇത്യാദി ഗുണങ്ങൾ തനിക്ക് നിഷ്കളങ്കം ശോഭിച്ചിരുന്ന




തിനാ മറ്റു ലൌകിക സാമർത്ഥ്യങ്ങൾ ഒന്നും കൂടാതെ അനേകം പള്ളികളേയും ജനങ്ങളെയും സമാധാനത്തിൽ ഭരിച്ചു കൊണ്ടു പോകുവാൻ ഇദ്ദേഹത്തിനു ഒരു പ്രയാസവും ഉണ്ടായിരുന്നില്ല. താൻ ദൈവത്തിന്റെ ഒരു സാക്ഷാൽ ദൂതനാണെന്നുള്ള ബാധ്യം മനുഷ്യരിൽ ഒന്നുപോലെ വ്യാപിച്ചിരുന്നതിനാൽ തന്റെ ആജ്ഞയെ അനുസരിപ്പിക്കുന്നതിനും സഭയെ ഭരിക്കുന്നതിനും സർക്കുലർ ഉത്തരവും വിളംബരവും ആവശ്യമില്ലെന്നുള്ളതിനു ഇദ്ദേഹം ഒരു നല്ല ദൃഷ്ടാന്തമായിരുന്നു.

ഇടക്കാലത്തു മലങ്കര ഒട്ടുക്കുള്ള റിശീസാ പിരിവിന്റെ ചുമതല പാത്രിയർക്കീസു ബാവായുടെ കല്പനായാൽ ഇദ്ദേഹത്തിനു ഏല്പിച്ചു കൊണ്ട് തന്റെ നേരെ അധികാരത്തിൽ ഇരുന്ന ഇടവകകൾക്കു പുറമെയുള്ള എല്ലാ പള്ളികളോടും ഏറെക്കുറെ ഒരു സംബന്ധത്തിനു അവകാശം ഉണ്ടായി. അതിനാൽ എല്ലാ പള്ളിക്കാരുടെയും സ്നേഹത്തിനും ബഹുമാനത്തിനും അദ്ദേഹം പാത്രമായിത്തീർന്നു. എന്നാൽ തന്റെ വേലയുടെ ഒരു ശ്വാശ്വത സ്മാരകമായിതീർന്നിരിക്കുന്നതു പരുമല സിമ്മനാരിയുടെയും പള്ളിയുടെയും പണിയാകുന്നു. മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായാൽ ആരംഭിക്കപ്പെട്ടിരുന്നതും അവിടുത്തെ അനവധി ജോലികളുടെ ഇടയിൽ സാധിക്കുന്നതിനു കഴിയാതിരുന്നതുമായ പരുമല സെമിനാരിയുടെയും അതോടു ചേർന്ന പള്ളിയുടെയും പണി മാർ ഗ്രിഗോറിയോസു മെത്രാപ്പോലീത്താ കയ്യേൽക്കയും അദ്ദേഹം വളരെക്കാലത്തെ പരിശ്രമം കൊണ്ട് പള്ളികളിൽ നിന്ന് പണം പിരിച്ച് 15000-ൽ പരം രൂപാ ചിലവ് ചെയ്തു ഒരു പള്ളിയും രണ്ടു നിലയിൽ വിശാലമായ ഒരു സിമ്മിനാരി കെട്ടിടവും പണി തീർക്കുകയും ചെയ്തു. ഇതു നിലനിൽക്കുന്ന കാലത്തോളം മാർ ഗ്രിഗോറിയോസു മെത്രാപ്പോലീത്ത തിരുമേനിയുടെ നാമം സുറിയാനി സഭയിൽ നിന്നു മാഞ്ഞുപോകുവാൻ പാടുള്ളതല്ല. ഇദ്ദേഹം 1895-ാമാണ്ടു ഊർശ്ലേമിലേക്കു യാത്ര ചെയ്തതും അവിടെയുള്ള നമ്മുടെ കർത്താവിന്റെ വിശുദ്ധ കബറിൻ ദേവാലയത്തിലും മറ്റും മലയാള സഭയ്ക്കു വേണ്ടി പ്രാർത്ഥന കുർബ്ബാന മുതലായ ശുശ്രൂഷകൾ കഴിച്ചതും നമ്മുടെ വായനക്കാർ മറന്നു പോയിട്ടില്ലാത്ത സംഗതിയാണല്ലൊ.

സഭാ സംബന്ധമായി ഈ തിരുമനസ്സിലേക്കുണ്ടായിരുന്ന പ്രധാന ആഗ്രഹങ്ങളിൽ ചിലതു ഇനിയും സാധിക്കാതെയുണ്ടു. അവയിൽ ഒന്ന് പരുമല സെമിനാരിയിൽ സുറിയാനി പഠിത്വത്തിനു ഒരു മുതൽ ഉണ്ടാക്കി പഠിത്വം നടത്തണമെന്നുള്ളതും രണ്ടാമതായി തിരുവല്ലായിൽ ഒരു ഇംഗ്ലീഷ് ഹൈസ്കൂൾ സ്ഥാപിക്കണമെന്നുള്ളതും മൂന്നാമതായി കൊട്ടാരക്കര സമീപം ഒരു കെട്ടിടം ഉണ്ടാക്കി സുറിയാനിയും ഇംഗ്ലീഷും പഠി

പ്പിക്കണമെന്നും ആയിരുന്നു. ഇതിൽ ഒന്നാമത്തേതിന്റെ ഒരു ആരംഭമായി കാറ്റണം സമീപം കുറെ നിലം സമ്പാദിച്ച് നേർ നിലമാക്കി താമസി യാതെ അനുഭവം കിട്ടത്തക്ക സ്ഥിതിയിൽ വരുത്തിയിരിക്കുന്നു. തിരുവ ല്ലായിൽ സ്കൂൾ കെട്ടിടം പണി ആരംഭിച്ചു. കൽകെട്ട് ഏതാനും തീർന്നു കിടക്കുന്നു. മൂന്നാമത്തെ സംഗതിക്ക് കുറെക്കൂടി കാലദീർഘത വേണ്ടി വരുമെന്ന് കരുതിയിരിക്കുമ്പോൾ കൊട്ടാരക്കരെ രണ്ടു നിലയിൽ ഒരു കെട്ടിടം മാർ ദിവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമേനിക്കു ദാന മായി കൊടുക്കാമെന്ന് ഒരു വെള്ളക്കാരൻ സമ്മതിച്ചിരിക്കുന്നു. എങ്കിലും ഈ ഉദ്ദേശങ്ങൾ ഒക്കെയും സാധിക്കുന്നതിനു അദ്ദേഹത്തിന്റെ മരണം ഒരു തടസ്സമായിട്ടാണ് തീർന്നിരിക്കുന്നത്. മാർ ഗ്രിഗോറിയോസ് മെത്രാ പ്പോലീത്താ തിരുമേനിയെക്കുറിച്ച് മലങ്കര ഒട്ടുക്കു സുറിയാനിക്കാർക്കുള്ള സ്നേഹ ബഹുമാനാദികളെ ആലോചിക്കുമ്പോൾ അദ്ദേഹത്തിന്റെ ഈ പരമ ഉദ്ദേശങ്ങൾ നിറവേറ്റുന്നതിനു വലിയ പ്രയാസം ഉണ്ടാകുമെന്ന് ഞങ്ങൾ വിചാരിക്കുന്നില്ല. അദ്ദേഹത്തിന്റെ സ്മാരകമായി ഈ ഉദ്ദേശ ങ്ങളെ സാധിക്കുവാൻ ഒരു ശ്രമം ചെയ്താൽ നിഷ്ഫലമാകയില്ലെന്നാണു ഞങ്ങളുടെ വിശ്വാസം. ഈ തിരുമേനിയുടെ ശേഷ ക്രിയയ്ക്കായി കൂടുന്ന പള്ളിക്കാരുടെ ആലോചനയ്ക്കു ഈ സംഗതി വിഷയീഭവിക്കുമെന്ന് വിശ്വസിച്ചു ഇത്രയും ഓർപ്പിക്കുന്നതാകുന്നു.

ഇനി ശവസംസ്കാര ശുശ്രൂഷയെ കുറിച്ചു കൂടെ അല്പം പ്രസ്താ വിച്ച് ഈ പ്രസംഗം അവസാനിപ്പിക്കാം. മരണവർത്തമാനം ദൂരെയുള്ള പള്ളികൾക്ക് കമ്പിമൂലവും സമീപമുള്ള പള്ളികൾക്ക് എഴുത്തുമൂലവും അറിവു കിട്ടിയ ഉടനെ കണക്കില്ലാത്ത പട്ടക്കാരും ജനങ്ങളും വന്നു കൂടാൻ തുടങ്ങി. രോഗാരംഭം മുതൽ തന്നെ മാർ ദിവന്നാസ്യോസ് മെത്രാ പ്പോലീത്ത തിരുമനസ്സുകൊണ്ടു പരുമല എഴുന്നള്ളി ചികിത്സിപ്പിക്കുന്ന തിലും മറ്റും വളരെ തീക്ഷ്ണതയോടു കൂടി ഉത്സാഹിച്ചു കൊണ്ടിരു ന്നു. ഇടക്കാലത്തു കണ്ടാനാടു ഇടവകയുടെ മാർ ഈവന്നിയോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് എഴുന്നെള്ളി പരുമല തന്നെ താമ സമായി. മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് സഞ്ചാരം ചെയ്യാൻ പാടില്ലാത്ത സ്ഥതിയിൽ സുഖക്കേടിൽ പറവൂർ പള്ളിയിൽ താമസിച്ചു വരികയാകയാൽ വരാൻ കഴിഞ്ഞില്ലെങ്കിലും രോഗിക്കു വേണ്ടി പ്രാർത്ഥിച്ചു കൊണ്ടിരിക്കുകയായിരുന്നു. കാലം ചെയ്ത തിരുമേനിയെ കാപ്പ മുതലായ സ്ഥാന ഭൂഷണങ്ങൾ ധരിപ്പിച്ചും വടി സ്ലീബാ മുതലായ സ്ഥാന ചിഹ്നങ്ങൾ പിടിപ്പിച്ചും സുറിയാനി സഭ യിലെ ആചാരമനുസരിച്ച് പള്ളിയകത്തു കസേരയിൽ ഇരുത്തിയിരുന്നു. ശവസംസ്കാര ശുശ്രൂഷ തിങ്കളാഴ്ച തന്നെ ആരംഭിച്ചു. ഏതാനും ഭാഗം



തീർത്തു. ചൊവ്വാഴ്ച രാവിലെ കുർബ്ബാന കഴിഞ്ഞയുടൻ മാർ ഈവാനിയോസു മെത്രാപ്പോലീത്താ തിരുമേനിയുടെ അദ്ധ്യക്ഷതയിൻ കീഴെ ശെമ്മാശന്മാർ ഉൾപ്പെടെ ഇരുനൂറിൽ കുറയാതെ പട്ടക്കാരും, നാലു റമ്പാന്മാരും ചേർന്ന് വീണ്ടും ശുശ്രൂഷ ആരംഭിച്ചു. മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകൾ ശുശ്രൂഷയിൽ സംബന്ധിപ്പാനായി രാവിലെ പള്ളിയിൽ ഇറങ്ങിയെങ്കിലും മൃതശരീരം കാണുമ്പോൾ ഉണ്ടായിക്കൊണ്ടിരുന്ന വ്യസനാധിക്യം സഹിപ്പാൻ അശക്തനായി തീരുകയാൽ വ്യസനിച്ചു കൊണ്ട് മുറിയിലേക്കു പോകേണ്ടി വന്നു. ഏകദേശം ഏഴായിരത്തിൽ കുറയാതെ ജനങ്ങൾ സ്ത്രീപുരുഷന്മാർ ഉൾപ്പെടെ കൂടിയിട്ടുണ്ടായിരുന്നു എന്നാണ് കാഴ്ചക്കാർ മതിച്ചിരിക്കുന്നത്. എവിടെ നോക്കിയാലും വാവിട്ടു നിലവിളിക്കുകയും ഏങ്ങൽ അടിക്കുകയും ചെയ്യുന്നവരെയല്ലാതെ കാണ്മാൻ ഇല്ലായിരുന്നു. ഏകദേശം രണ്ടു മണിയോടു കൂടെ ശുശ്രൂഷ അവസാനിച്ച ശേഷം പൊൻ വെള്ളിക്കുരിശുകൾ കൊട കൊടി ഇത്യാദികളോടു കൂടി പ്രദക്ഷണം കഴിഞ്ഞ് കൈമുത്താരംഭിച്ചപ്പോൾ ഈ പൊന്നു പിതാവിന്റെ കയ്യൊന്നു ചുംബിച്ചു അവിടുത്തെ വാഴ്‌വു സമ്പാദിക്കണമെന്നുള്ള ആഗ്രഹത്തോടു കൂടി ഓരോരുത്തർ തിക്കു തിരക്കും ചെയ്ത് വിങ്ങി വിയർത്ത് സഹിച്ച കഷ്ടതകൾ കണ്ടാൽ ഇവർക്കു ഈ പിതാവിനെക്കുറിച്ചുള്ള മതിപ്പും സ്നേഹവും എന്തുമാത്രമെന്ന് ആർക്കും ഊഹിക്കാമായിരുന്നു. രണ്ടു മണി മുതൽ നാലര മണി വരെയുള്ള സമയം മുഴുവൻ കൈമുത്തിനുവേണ്ടി വ്യയം ചെയ്യേണ്ടി വന്നു. അനന്തരം കബറടക്കമായി. പരുമല പള്ളിയുടെ മദുബഹായ്ക്കും ഹൈക്കലായുടെ കിഴക്കെ ഭിത്തിക്കും മദ്ധ്യെയുള്ള സ്ഥലത്താണ് കബർ പണിയപ്പെട്ടതു. ഈ സ്ഥലവും കാലം ചെയ്ത തിരുമേനി തന്നെ ഒരു ദൈവനിയോഗത്താൽ എന്ന പോലെ തിരഞ്ഞെടുത്തതാകുന്നു. എന്തെന്നാൽ രോഗാരംഭത്തിനു നാലാറു ദിവസം മുമ്പ് ഒരു സന്ധ്യയിൽ മഴയുടെ ഉപദ്രവം കൂടാതെ ഈ സ്ഥലത്തു നിന്ന് ഇദ്ദേഹം കുളിപ്പാൻ ഇടയായി. അപ്പോൾ അവിടെ ഒരു കബറിനു സൗകര്യമുണ്ടെന്നും താൻ മരിക്കുമ്പോൾ തന്നെ അവിടെ അടക്കണമെന്നും കൂടെ ഉണ്ടായിരുന്ന ശെമ്മാശനോടു കല്പിക്കുകയുണ്ടായി. ഈ ആഗ്രഹപ്രകാരമാണ് കബർ ഈ സ്ഥലത്ത് പണിയിപ്പിച്ചതു. അഞ്ചുമണിയോടു കൂടി ശരീരം ഈ കബറിൽ വയ്ക്കുകയും ജനങ്ങൾ വഴിപാടായി സമർപ്പിച്ച കുന്തുരുകം ഏകദേശം കഴുത്തോളം മൂടുവാൻ തക്കവണ്ണം ഇട്ടു കബർ മൂടി കല്ലു കെട്ടുകയും ചെയ്തു. സംസ്കാരം കഴിഞ്ഞശേഷം അവിടെ കൂടിയിരുന്ന നാനാജാതിക്കാരായ അഗതികൾക്ക് കോടി വസ്ത്രം ദാനവും ഉണ്ടായിരുന്നു.

ഒരു സംഗതി പറവാൻ മറന്നുപോയി. രോഗാരംഭംമുതൽ രോഗിയെ കാണ്മാൻ അനേകം ആളുകൾ ദൂരദേശങ്ങളിൽ നിന്നു ദിവസേന വന്നു കൊണ്ടിരിക്കുകയും എല്ലാവരെയും അവസ്ഥാനുസരണം സല്ക്കരിച്ചു വിടുകയും ചെയ്തിരുന്നു. ചികിത്സ ചിലവുകൂടാതെ ഈ സല്ക്കാര ത്തിനു തന്നെ ദിവസേന ശരാശരിക്കു പത്തു പറ അരിയിൽ കുറയാതെ വച്ചു രണ്ടു നേരവും സദ്യ കൊടുത്തുകൊണ്ടിരുന്നു. ഈ വക ചിലവു കൾക്കു ആവശ്യപ്പെട്ട അരിയും കോപ്പുകളും മെത്രാപ്പോലീത്തായുടെ കല്പനയൊ ചോദ്യമോ കൂടാതെ പള്ളിക്കാർ ധാരാളം കൊണ്ടു വന്നി രുന്നതിനാൽ ആവശ്യം കഴിഞ്ഞു മിച്ചം വന്നു എന്നുകൂടെ പറയേണ്ടി യിരിക്കുന്നു.

ശവസംസ്കാര ശുശ്രൂഷ കഴിഞ്ഞു അടുത്ത ദിവസം ഹാജരുണ്ടാ യിരുന്ന പള്ളിക്കാർ സംഘം കൂടി കാലം ചെയ്ത തിരുമേനിയുടെ ശേഷ ക്രിയായി മുപ്പതാം ദിവസം അടിയന്തരം വൃശ്ചികമാസം സുറിയാനി കണക്കിൽ 18-ാം നു തിങ്കളാഴ്ച പരുമല സിമ്മിനാരിയിൽ വച്ചു അഞ്ഞൂറു പറ അരിയിൽ കുറയാതെ വച്ചു നടത്തണമെന്നും അതി ലേക്കു ആവശ്യപ്പെട്ട അരിയും പണവും പള്ളികൾക്ക് കല്പന അയച്ചു വരുത്തണമെന്നും നിശ്ചയിച്ചതു കൂടാതെ ഈ തിരുമേനിയുടെ നിര്യാ ണത്താൽ വന്നുകൂടിയിരിക്കുന്ന ഒഴിവിലേക്കും മറ്റുമായി ഒന്നൊ രണ്ടൊ മേൽപ്പട്ടക്കാർ കൂടെ ഉണ്ടാകെണ്ടിയിരിക്കുന്നതിനാൽ അതിലേക്കുള്ള തിരഞ്ഞെടുപ്പും ഈ അടിയന്തിര ദിവസത്തിൽ വേണമെന്നു തീരുമാ നിച്ചിരിക്കുന്നു.

“ഇന്നു ഇസ്രായേലിൽ ഒരു പ്രഭുവും മഹാനും വീണിരിക്കുന്നു എന്നു നിങ്ങൾ അറിയുന്നില്ലയൊ” എന്ന ദാവീദു അബ്നേറിനെക്കുറിച്ചു പറ ഞ്ഞതുപോലെ സുറിയാനി സഭയിൽ ഒരു പ്രഭുവും മഹാനും വീണിരി ക്കുന്നു എന്നു പറവാൻ സംശമില്ല. തെക്കെ ഇടവകകളുടെ ഒരു വിളക്കു കെട്ടിരിക്കുന്നു. അതിനാൽ ദാവീദു വിലപിച്ചതുപോലെ നാമും വില പിക്കാം. നമ്മുടെ വിലാപം ആശയില്ലാത്ത പുറജാതികളുടെ വിലാപമ ല്ല. ദൈവത്തോടു കൂടെ ഇരിക്കുന്നതു നല്ലതാകുന്നു എന്ന ശു: പൌലുസ എഴുതിയിരിക്കുന്നതു പോലെ നമ്മുടെ പിതാവും ദൈവത്തിങ്കലേക്കു പോയിരിക്കുയാകുന്നു. അദ്ദേഹം ഈ ലോകത്തിനു ഇരുന്നപ്പൊൾ തന്റെ ആടുകളെ ഏതുപ്രകാരം സ്നേഹിക്കുയും അവർക്കു വേണ്ടി കുർബ്ബാ നയിലും നമസ്കാരങ്ങളിലും എത്ര എരിവോടു കൂടെ പ്രാർത്ഥിക്കുകയും ചെയ്തുവോ ഇതിലും അധികം ശുഷ്ക്കാന്തിയോടു കൂടെ ഇനിയും അദ്ദേഹം നമുക്കു വേണ്ടി പ്രാർത്ഥിക്കുമെന്നു പറവാൻ സംശമില്ല. മരി ച്ചുപോയവരും ജീവികളായ നാമും ദൈവരാജ്യത്തിന്റെ ഒരു കുടുംബവും




ഒരു ശരീരത്തിന്റെ അവയവങ്ങളും ആകുന്നു. കർത്താവായ യേശുവല്ലാതെ പാപത്തിൽ നിന്നു സ്വാതന്ത്ര്യപ്പെട്ടവൻ ഇല്ല. അതിനാൽ നമ്മുടെ പിതാവും എത്ര തന്നെ നീതിമാൻ ആയിരുന്നാലും പാപ ലോകത്തിന്റെ മലിനതയെ തീണ്ടാത്തവൻ അല്ല. അദ്ദേഹത്തിനും നിത്യ ഉയർപ്പിങ്കലേക്കു മേൽക്കുമേൽ ശുദ്ധീകരണം വേണം. അതിനാൽ അദ്ദേഹത്തിനു വേണ്ടി നാമും പ്രാർത്ഥിക്കണം. അപ്പോൾ നമ്മുടെ പ്രാർത്ഥന ഈ പിതാവിന്റെ ശുദ്ധീകരണത്തിനും അദ്ദേഹത്തിന്റെ പ്രാർത്ഥന നമ്മുടെ രക്ഷയ്ക്കും അന്യോന്യം സഹായിക്കും, സൂര്യന്റെ മഹത്വം ഒന്നു, ചന്ദ്രന്റെ മഹത്വം വേറൊന്നു. നക്ഷത്രങ്ങളുടെ മഹത്വം വേറൊന്നു, മഹത്വത്തിൽ ഒരു നക്ഷത്രം മറ്റൊന്നിൽ നിന്നു വ്യത്യാസപ്പെട്ടിരിക്കുന്നു. മനുഷ്യന്റെ ഉയിർപ്പ് ഇപ്രകാരം ആകുന്നു" എന്ന ശുഃ ശ്ലീഹാ കല്പിക്കുന്നതു പോലെ നമ്മുടെ പിതാവും ഒരു സൂര്യന്റെ സാദൃശ്യത്തിൽ പ്രകാശിക്കുമെന്നിരുന്നാലും, കുഴൽ കണ്ണാടികൊണ്ട് നോക്കുമ്പോൾ സൂര്യനിലും ചില പുള്ളികൾ ഇല്ലാതിരിക്കില്ല. നാം എത്രത്തോളം അദ്ദേഹത്തിനു വേണ്ടി പ്രാർത്ഥിക്കുന്നുവൊ അത്രത്തോളം ആ കറുത്ത പുള്ളികൾ മാഞ്ഞു പ്രകാശം വർദ്ധിക്കുകയും അദ്ദേഹം എത്രത്തോളം പ്രകാശിക്കുന്നുവൊ അത്രത്തോളം അദ്ദേഹത്തിന്റെ പ്രാർത്ഥന നമ്മുടെ രക്ഷയെ വർദ്ധിപ്പിക്കുകയും ചെയ്യും. അതിനാൽ ഈ പിതാവിനു വേണ്ടി വായനക്കാർ ഇടവിടാതെ പ്രാർത്ഥിക്കട്ടെ.

*(മലങ്കര ഇടവക പത്രിക റിപ്പോർട്ട് 1902 തുലാം ലക്കം 10)*



# പരിശുദ്ധ പരുമല തിരുമേനിയുടെ 30–ാം അടിയന്തിരം

## നി. വി. ദി. ശ്രീ. മാർ ഗ്രിഗോറിയോസു മെത്രാപ്പോലീത്താ അവർകളുടെ മുപ്പതാം ദിവസമടിയന്തിരം

മുമ്പിൽ പ്രസ്താവിച്ചിരുന്ന പ്രകാരം ഈ അടിയെന്തിരം ഈ മാസം 18–ാം നു തിങ്കളാഴ്ച വളരെ ഭംഗിയായി കഴിഞ്ഞിരിക്കുന്നു എന്നു നിസംശയം പറയാം. അടിയെന്തിരത്തിന്റെ ആവശ്യത്തിലെക്കു വേണ്ട അരിയും സാമാനങ്ങളും പണവും കോട്ടയം മുതൽ തെക്കോട്ടുള്ള പള്ളികൾക്കു വീതിച്ചു കല്പന അയച്ചിരുന്നതിനു പുറമെ കാലം ചെയ്ത പിതാവു മലങ്കര ഇടവകയ്ക്കു ഒട്ടുക്കു സമ്മതനായിരുന്നതിനാലും റിശീസാ സംഗതിയിൽ എല്ലാ പള്ളികളുമായി ഏറെക്കുറെ ഒരു ബന്ധം ഉണ്ടായിരുന്നതുകൊണ്ടും ഈ അടിയെന്തര ചിലവിലേക്ക് യഥാശക്തി ദ്രവ്യസഹായം ചെയ്തിരുന്നു. സദ്യ നടത്തുന്നതിനു നിരണം മുതലായ പരുമലെ സമീപമുള്ള ഇടവകകളിലെ ഓരൊ മുറിക്കാരെ പ്രത്യേകം പ്രത്യേകം ചുമതലപ്പെടുത്തിയിരുന്നതനുസരിച്ച് എല്ലാവരും അവരവരുടെ ജോലി ശരിയായി മുമ്പിൽ കൂട്ടി നടത്തിയതിനാൽ ഒന്നിലും യാതൊരു കുറവും കുഴപ്പവും ഉണ്ടായില്ല.

കുന്ദംകുളം മുതൽ തിരുവനന്തപുരം വരെ എല്ലാ പള്ളിക്കാരും ഹാജരുണ്ടായിരുന്നു. ദൂരസ്ഥന്മാരായ പള്ളിക്കാർ തലേദിവസി സദ്യയ്ക്കു ഹാജരായതിനാൽ ഞായറാഴ്ച അത്താഴ സദ്യയ്ക്കു തന്നെ 150 പറ അരി ചിലവായി. തിങ്കളാഴ്ച രാവിലെ നി. വ. ദി. ശ്രീ. മാർ ഈവാനിയോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും രണ്ടു റമ്പാച്ചന്മാരും കുറുബാന ചൊല്ലുകയും തിരുമനസ്സുകൊണ്ട് പ്രസംഗിക്കുകയും 200




-ൽ കുറയാതെ പട്ടക്കാരോടു കൂടി കബറുങ്കലെ ശുശ്രൂഷ നടത്തുകയും ചെയ്ത ശേഷം പത്തു മണിയോടു കൂടെ സദ്യ ആരംഭിച്ചു. ഒരു ഏറ്റിനു മൂവായിരത്തിൽ കുറയാതെ ആളുകൾ ഇരുന്നു. ഉണ്ണാൻ തക്ക വണ്ണം വിസ്താരത്തിൽ നെടുമ്പുരയും പന്തലുകളും കെട്ടിയുണ്ടാക്കിയിരുന്നു. ഈ വിധം ഏകദേശം രണ്ടര മണിയോടു കൂടെ മുറിയാതെ സദ്യ നടന്നുകൊണ്ടിരുന്നു. ക്രിസ്ത്യാനികൾ അല്ലാത്ത നാനാ ജാതിക്കും പ്രത്യേകം ഇരുത്തി സദ്യ കൊടുക്കുകയുണ്ടായി. സദ്യയുടെ അവസാനത്തിനു പതിവുള്ള പ്രദക്ഷിണം ആഘോഷമായി നടത്തിയ ശേഷം നാലുമണിയോടു കൂടി പള്ളിക്കാരുടെ പൊതു യോഗം കൂടി.

വലിയ തിരുമേനിയുടെ അദ്ധ്യക്ഷതയിൻ കീഴു കൂടിയ ഈ യോഗത്തിലെ ആലോചനാ വിഷയം പിന്തുടർച്ചയായി മെത്രാൻ സ്ഥാനത്തിലേക്കു ഒന്നൊ അധികമൊ ആളുകളെ തിരഞ്ഞെടുക്കുന്നതായിരുന്നു. പഴയ സെമിനാരി മാനേജർ പൗലൂസ് റെമ്പാച്ചൻ അവർകളെയും മാർ ദിവന്നാസ്യോസ് സെമിനാരി അദ്ധ്യക്ഷൻ ഗീവറുഗീസ് മല്പാൻ അവർകളെയും മെത്രാൻ സ്ഥാനത്തിലേക്കു തിരഞ്ഞെടുക്കണമെന്നും കുമരകത്തു പള്ളിയിൽ വികാരി ആദ്യമായി അഭിപ്രായപ്പെടുകയും അതിനെ പിൻതാങ്ങി അമ്പതിൽ ചില്വാനം പള്ളിക്കർ ഓരോരുത്തരായി എഴുന്നേറ്റു നിന്നു പ്രസ്താവിക്കുകയും ചെയ്തു കഴിഞ്ഞപ്പോൾ, വടക്കുള്ള പള്ളിക്കാരിൽ ഒരു പുതിയ അഭിപ്രായം പുറപ്പെടുവിച്ചു. ഇപ്പോൾ തിരഞ്ഞെടുക്കപ്പെടുന്നതു തെക്കെ ഇടവകകൾക്കായി മാത്രം പോരെന്നു വടക്കെ ഇടവകകളിലെ മെത്രാന്മാരിൽ ഒരാൾ വൃദ്ധതയിലും ദീനത്തിലും ഇരിക്കുന്നതിനാലും തനിക്ക് ഒരു സഹായിയെ കിട്ടണമെന്നുള്ള അപേക്ഷയുള്ളതിനാലും അതിലേക്കു കൂടി മൂന്നു പേരെ തിരഞ്ഞെടുക്കണമെന്നുഅഭിപ്രായം പുറപ്പെടുവിച്ചതിനു പുറമെ പട്ടക്കാരിലും റെമ്പാന്മാരിലും ഈ ഉന്നതസ്ഥാനത്തിനു യോഗ്യന്മാർ ഇന്നാരെന്നു നിശ്ചയിപ്പാൻ എല്ലാ പള്ളിക്കാർക്കും, എല്ലാവരെക്കുറിച്ചും പരിചയം ഇല്ലാത്ത സ്ഥിതിയ്ക്കും തിരുമേനികൾക്കു എല്ലാവരെക്കുറിച്ചും നല്ല നിശ്ചയമുള്ളതു കൊണ്ടും വലിയ തിരുമേനി ശേഷം മെത്രാന്മാരുടെ ആലോചനയോടു കൂടി ആരെയെല്ലാമൊ എത്രപോരെയൊ തിരഞ്ഞെടുക്കുന്നുവൊഅതു തങ്ങൾക്കു സമ്മതമാണെന്നു പ്രസ്താവിച്ചു. ഈ അഭിപ്രായം തെക്കർക്കും പൂർണ്ണ സമ്മതമായി വന്നു. അതിനാൽ തിരുമേനികൾ പൂർണ്ണ സന്തോഷത്തോടെ ഈ ഭാരം കയ്യേൾക്കയും തിരുമേനികൾ പ്രത്യേകം പ്രാർത്ഥനയോടും ധ്യാനത്തോടും കൂടി തിരഞ്ഞെടുത്തു പിന്നീട് പ്രസിദ്ധപ്പെടുത്താമെന്നു പ്രസ്താവിക്കുകയും ചെയ്ത ശേഷം യോഗം പിരിഞ്ഞു.

അടിയെന്തിര ദിവസവും അതിന്റെ മുമ്പും പിമ്പുമുള്ള രണ്ടു ദിവസവും

കൂടി അറുനൂറു പറ അരിയിൽ അധികം ചിലവായിരുന്നു. പള്ളിയിലും കബറിങ്കലും കൂടി അന്നെദിവസം നടവരവും വഴിപാടായി മുളന്തുരുത്തിൽ പള്ളി ഇടവക ജനങ്ങളുടെ വകയായി ഒരു വെള്ളിക്കുരിശും വെറെ ആളുകളുടെ വകയായി വിളക്കു ചിത്തോല, ശിലകൂട്ടം മുതലായ പല സാമാനങ്ങളും ഉൾപ്പെടെ 500 രൂപായുടെ വരവുണ്ടായിരുന്നു. അടിയെന്തിരം വകയ്ക്കു പള്ളികളിൽ നിന്നു ചൊവ്വാഴ്ച കാലത്തു വരെ അറുനൂറിൽപരം പറ അരിയും പല സാമാനങ്ങളും 1300 രൂപായും വരവുണ്ടു. പിന്നെയും ചില പള്ളിക്കാരുടെ വരി വന്നുകൊണ്ടിരിക്കുന്നു. ആകപ്പാടെ അടിയെന്തിരം വളരെ ഭംഗിയായി കഴിഞ്ഞു കൂടി എന്നു പറവാൻ സംശയമില്ല.

ചൊവ്വാഴ്ച ഉച്ചയോടു കൂടെ പള്ളിക്കാരുടെ വേറൊരു യോഗം ഉണ്ടായിരുന്നു. ഈ യോഗത്തിൽ വച്ചും അടിയെന്തിര ചിലവു കഴിച്ചു ബാക്കിയുള്ള മുതൽ വട്ടിക്കിട്ടു അതിന്റെ പലിശ ആണ്ടു തോറും പതിവുള്ള വൈദിക സംഘചിലവിലേക്കു ഉപയോഗിക്കണമെന്നും വൈദിക സംഘം കാലം ചെയ്ത മെത്രാപ്പോലീത്തായുടെ മരണ ദിവസമൊ അതോടടുത്ത ദിവസമൊ പരുമല സെമിനാരിയിൽ കൂടണമെന്നും നിശ്ചയിച്ചതു കൂടാതെ, മാർ ഗ്രിഗോറിയോസു മെത്രാപ്പോലീത്താ അവർകൾ തന്റെ പരിശ്രമമായി ആരംഭിച്ചതും മരണ സമയത്തു അവിടുത്തെ മനസ്സിൽ ഒരു വ്യസനഹേതുവായിരുന്നതും ഏതാനും കൽകെട്ടുകൾ നടത്തി പൂർത്തിയാകാതിരിക്കുന്നതുമായ തിരുവല്ല ഇംഗ്ലീഷ് പള്ളിക്കൂടം അവിടുത്തെ സ്മാരകമായിരിക്കണമെന്നും അതിലേക്കു ഉടൻ തന്നെ കല്പന എഴുതി പണപ്പിരിവു നടത്തണമെന്നും നിശ്ചയിച്ചിരിക്കുന്നു. കൊച്ചു തിരുമേനിയുടെ ജനങ്ങൾക്കു പൊതുവായും ഓരോരുത്തനായും ഉള്ള ഭക്തിബഹുമാനാദികളുടെ ആധിക്യം വിചാരിച്ചാൽ ഈ സ്മാരകം വകക്കു എല്ലാ സുറിയാനിക്കാരും യഥായോഗ്യം സഹായം ചെയ്യുമെന്ന് ധാരാളം വിശ്വസിക്കാവുന്നതാണ്. തിരുവല്ലായിൽ നമ്മുടെ സമുദായം വകയായി ഒരു ഇംഗ്ലീഷ് പള്ളിക്കൂടത്തിന്റെ ആവശ്യകത ആരായാലും വിസ്മരിക്കത്തക്കതല്ല. തിരുമനസ്സിലെ സ്വന്ത ചുമതലയിന്മേലും ഉത്തരവാദിത്വത്തിന്മേലും ആ കെട്ടിടം പണി ആരംഭിക്കുകയും കൽകെട്ട് ഏതാനും തീർക്കുകയും ചെയ്തിരിക്കുന്നതിനാൽ അതു മുഴുവനാക്കി പഠിത്വം നടത്തിക്കേണ്ട ചുമതല സമുദായത്തിനു പ്രത്യേകം ഉണ്ടെന്നുള്ളതും മറത്തക്കതല്ല. അതിനാൽ ഇതേവരെ ഈ തിരുമേനിയുടെ നേർക്കു സമുദായക്കാർ പ്രദർശിപ്പിച്ച ഭക്തിസ്നേഹാദികൾ ഈ വിധത്തിൽ പൂർത്തീകരിക്കുമെന്നു വിശ്വസിക്കുന്നു.

*(മലങ്കര ഇടവക പത്രിക റിപ്പോർട്ട്, 1903 വൃശ്ചികം ലക്കം11)*



# അനുശോചന സന്ദേശം

## ദൈവകാരുണ്യത്താൽ
## ഊർശ്ലേം സിംഹാസനത്തിന്റെ
## ബലഹീനനായ ഈവാനിയോസ് ഏലിയാസ്
## മെത്രാപ്പോലീത്തായിൽ നിന്നും.

(മുദ്ര)

നമ്മുടെ വാത്സല്യപുത്രനായ ബഹുമാനപ്പെട്ട സ്ലീബാ ശെമ്മാശ്ശന്റെമേൽ ദൈവീക കൃപയും സ്വർഗ്ഗീയ വാഴ്വും വന്നാവസിക്കുമാറാകട്ടെ. നമ്മുടെ കർത്താവായ യേശു മിശിഹായുടെയും തന്റെ രക്ഷണ്യ കബറിന്റെയും വാഴ്വ് തന്റെമേൽ വന്നാവസിക്കട്ടെ.

അത് ദൈവമാതാവായ മറിയാമ്മിന്റെയും മോർ മർക്കോസ് ഏവൻഗേലിസ്തായുടെയും സഹദേന്മാരുടെയും പരിശുദ്ധന്മാരുടെയും പ്രാർത്ഥനകളാൽ തന്നെ – ആമീൻ.

നിങ്ങളുടെ സത്യസ്നേഹത്തോടു നാം അറിയിക്കുന്നതിനെ കർത്താവു സകല നന്മകളാലും നിങ്ങളോട് അറിയിക്കുമാറാകട്ടെ. 1902 തുലാമാസം 23–ന് എഴുതിയ ദുഃഖകത്തു കിട്ടി. വായിച്ചു കണ്ടു. നമ്മുടെ ബഹുമാനപ്പെട്ടിരിക്കുന്ന ആബൂൻ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ അവർകളുടെ ദേഹവിയോഗത്തെ സംബന്ധിച്ചു എഴുതിയിരുന്ന ഭാഗം കണ്ട മാത്രയിൽ നാം ബോധം കെട്ടു മത്തുപിടിച്ചവനേപ്പോലെ ആയിത്തീർന്നു. അദ്ദേഹത്തിന്റെ വിയോഗത്തെക്കുറിച്ചുള്ള കരച്ചിലും വിലാപവും നമ്മിൽ അധികമുണ്ടായപ്പോൾ ശെമ്മാശന്മാരും ദയറായിൽ പാർക്കുന്ന മറ്റെല്ലാവരും അതുകേട്ടുകൊണ്ട് ഓടിവന്നു. അയ്യോ പിതാവേ! എന്തെന്നു ചോദിച്ചു, നമുക്കു സംഭവിച്ച സംഭ്രമവും സങ്കടവും നിമിത്തം സംസാരിക്കുന്നതിന് അശേഷം നിവൃത്തിയില്ലാഞ്ഞിട്ട് എഴുത്ത് അവരുടെ പക്കൽ കൊടുത്തു. അവർ അതിനെ വായിച്ചപ്പോൾ വളരെ

സങ്കടപ്പെടുകയും ഏകശബ്ദത്തോടെ നിലവിളിക്കുകയും ചെയ്തു. എന്നാൽ ഇതു വാസ്തവമെന്നുള്ള ഉറപ്പ് നമ്മുടെ മനസ്സിൽ വരാതെ സ്വപ്നം കാണുകയായിരിക്കുമോ എന്നുംകൂടി വിചാരിച്ചുപോയി. അല്ല, സത്യമായിട്ട് നമ്മുടെ വിളക്കു കെട്ടുപോയി. ഇന്ത്യയിലെ സഭയുടെ തൂണ് തകർന്നുപോയി. നമ്മുടെ മക്കളുടെ മേൽ അന്ധകാരവും കൂരിരുളും പിടിപെട്ടിരിക്കുന്നു. പിറ്റേദിവസം ഊർശ്ലേം ദേശക്കാർ ഈ കാര്യം കേട്ടുകൊണ്ടു നമ്മുടെ ബലഹീനതയെ ആശ്വസിപ്പിക്കുന്നതിനായിട്ടു പല ജാതിക്കാരും വന്നു. കാലം ചെയ്ത നമ്മുടെ പിതാവ് നമ്മുടെ കർത്താവായ യേശുമ്ശിഹായുടെ കബറിടത്തിങ്കൽ വന്ദിപ്പാനായി വന്നിരുന്ന സമയം അദ്ദേഹത്തെ കണ്ടിട്ടുള്ള എല്ലാവർക്കും വളരെ ദുഃഖമുണ്ടാകയും പരിശുദ്ധനായ അദ്ദേഹത്തെക്കുറിച്ചു കരഞ്ഞു വിലപിക്കുകയും ചെയ്തു. അദ്ദേഹത്തെക്കുറിച്ചുള്ള ദുഃഖം നമുക്ക് അടങ്ങായ്കയാൽ അത്രെ വേഗത്തിൽ നിങ്ങളുടെ സ്നേഹത്തിന് എഴുതുവാൻ നമുക്ക് കഴിവുണ്ടാകാതിരുന്നിട്ടുള്ളത്. ഈ സംഗതി നമ്മുടെ ഹൃദയത്തിൽ വിചാരിക്കുമ്പോൾ ഒക്കെയും കണ്ണുകൾ അശ്രുപൂർണ്ണങ്ങളായി ഭവിക്കുന്നു. വാവിട്ടു നിലവിളിക്കയും ചെയ്യുന്നു. എങ്കിലും ബഹുമാനപ്പെട്ട നമ്മുടെ പിതാക്കന്മാരായ ആബൂൻ മാർ ദീവന്നാസ്യോസ് യൌസേഫ് മെത്രാപ്പോലീത്താ അവർകളും മാർ ഈവാനിയോസ് പൗലൂസ് മെത്രാപ്പോലീത്താ അവർകളും മരണസമയത്ത് അവിടെ ഉണ്ടായിരുന്നതുകൊണ്ട് അവരുടെ സ്നേഹത്തിൽ നാം ആശ്വസിക്കുന്നു. അവർ ദുഃഖം നിമിത്തം മൂന്നു ദിവസത്തേക്ക് മൃതപ്രായന്മാരായിരുന്ന് സങ്കടത്തോടുകൂടി കരഞ്ഞു നിലവിളിച്ചു. അപ്രകാരം തന്നെ നമ്മുടെ പ്രിയപുത്രനും അദ്ദേഹത്തിന്റെ ശിഷ്യനുമായ ഗീവറുഗീസ് മൽപ്പാൻ അവർകൾ സത്യപുത്രനെപ്പോലെ ബദ്ധശ്രദ്ധനായി നിന്നുകൊണ്ട് ആവശ്യപ്പെട്ട എല്ലാ കാര്യങ്ങളും വളരെ ഉത്സാഹത്തോടുകൂടി നടത്തുകയും തന്റെ ഗുരുവിന്റെ സകല വാഴ്വിനും യോഗ്യനായി തീരുകയും ചെയ്തു. അദ്ദേഹം ഈ കാര്യത്തിൽ സവിനയം പ്രദർശിപ്പിച്ച സ്നേഹബഹുമാനാദികളെക്കുറിച്ചു ദൈവത്തിനു സ്തോത്രം ചെയ്യുന്നു. ശിഷ്യന്മാരൊക്കെയും തങ്ങളുടെ ഗുരുക്കന്മാരുടെ അടുക്കൽ ഇപ്രകാരം സത്യമുള്ളവരായിരിക്കേണ്ടതാണ്.

അദ്ദേഹം തന്റെ മദ്ധ്യപ്രായത്തിൽ എടുത്തുകൊള്ളപ്പെട്ടു എങ്കിലും ശേഷിച്ചു ജീവിച്ചിരിക്കുന്നവരായി വിശ്വവിശ്രുതന്മാരും അനുഗ്രഹപ്പെട്ട ഇൻഡ്യാദേശത്തിന്റെ സത്യ ഇടയന്മാരുമായ നമ്മുടെ പിതാക്കന്മാർക്കും, പട്ടക്കാർ, ദയറായക്കാർ, ശെമ്മാശ്ശന്മാർ മുതലായ വൈദീക സംഘത്തിനും, മാർത്തോമ്മാശ്ലീഹായുടെ ശിഷ്യന്മാരും മരിച്ചുപോയ നമ്മുടെ പിതാവിന്റെ ആട്ടിൻകൂട്ടങ്ങളുമായി മലങ്കര ഇടവകയിലുള്ള ഗൃഹസ്ഥന്മാ




രും വ്യാപാരികളും വലിയവരും ചെറിയവരും പുരുഷന്മാരും സ്ത്രീകളും പൈതങ്ങളും ആയി സർവ്വപ്രായാവസ്ഥകളിലിരിക്കുന്ന എല്ലാവർക്കും ദീർഘായുസ്സ് കൊടുക്കണമെന്നു നമ്മുടെ കർത്താവായ യേശുമശിഹായോട് നാം യാചിക്കുന്നു. കാലം ചെയ്ത പിതാവിന്റെ കബറടക്കത്തിനായി വന്നുകൂടിയിട്ടുള്ള നമ്മുടെ ജനത്തിന്റെ സ്നേഹത്തിൽ ഞങ്ങൾ ചാരിതാർത്ഥ്യരായിരിക്കുന്നു. അദ്ദേഹം വിശ്വാസികളിൽനിന്ന് പിരിച്ചുണ്ടാക്കിയ മുതൽകൊണ്ട് പണികഴിപ്പിച്ചു പൂർത്തിയാക്കി കൂദാശചെയ്തിട്ടുള്ള സെമ്മിനാരി പള്ളിയിൽതന്നെ വളരെ ബഹുമാനത്തോടും ആഘോഷത്തോടുംകൂടെ കബറടക്കപ്പെടുകയും മലങ്കരയുള്ള എല്ലാ ജനങ്ങളും അദ്ദേഹത്തെക്കുറിച്ച് വളരെ വിലപിക്കുകയും മരണത്തോളം വേദനപ്പെടുത്തുകയും ചെയ്തതായി അറിയുന്നു. നമ്മുടെ വിശ്വാസത്തിന്റെ ശത്രുക്കൾക്കു എതിരായി എപ്പോഴും നിന്നുകൊണ്ട് തന്റെ ഇടവകയെക്കുറിച്ചുള്ള തീക്ഷ്ണതയോടുകൂടിയിരുന്ന നല്ല ഇടയനും അനുഗ്രഹമുള്ള പിതാവും ആയ തന്റെ വിയോഗത്തിൽ ഇപ്രകാരം ദുഃഖിക്കുന്നതു സഹജവും തങ്ങൾക്കുണ്ടായതു വാസ്തവവും ആണ്. എന്നാൽ അദ്ദേഹത്തെക്കുറിച്ച് നമുക്കു ദൈവത്തിന്റെ നല്ല ശരണം ഉണ്ട്. എന്തെന്നാൽ തന്റെ ശരീരം അനുകൂലപ്പെടുകയും ആത്മാവ് പരമാനന്ദങ്ങളുടെ പറുദീസയിലേക്കു വാങ്ങിപ്പോകയും ദീർഘദർശിമാരുടെയും ശ്ലീഹന്മാരുടെയും സംഘത്തോടു ചേർക്കപ്പെടുകയും ചെയ്തിരിക്കുന്നു. അനുഗ്രഹശ്രേഷ്ഠനായ താൻ മാലാഖമാരോടുകൂടെ വസിക്കുന്നു. തന്റെ ശിഷ്ടായുസ്സിനെ പിൻതുടർച്ചക്കാരുടെമേൽ വർദ്ധിപ്പിക്കയും ജീവനുള്ള ദൈവത്തിനു ഇഷ്ടന്മാരായിതീർന്ന എല്ലാവരുടെയും പ്രാർത്ഥനകളാൽ പൂർണ്ണതയും അടക്കവുമുള്ള കാലങ്ങളെയും ഏകാന്ത സംവൽസരങ്ങളെയും നിങ്ങളെല്ലാവർക്കും തരികയും ചെയ്യുമാറാകട്ടെ. -ആമ്മീൻ

അല്ലയോ വാത്സല്യപുത്ര നമുക്കും നിങ്ങൾക്കും സംഭവിച്ചിരിക്കുന്ന ദുഃഖത്തിങ്കൽ നിങ്ങളുടെ ഹൃദയതകർച്ചയും ആകുലചിന്തയും നമ്മെ അധികമായി വേദനപ്പെടുത്തി. നിങ്ങളുടെ ജ്ഞാനത്തിനു ദീർഘസംസാരം ആവശ്യമില്ലല്ലോ.

നമ്മുടെ സഹോദരന്റെ ആത്മാവിനുവേണ്ടി വലിയ ക്യംതാപള്ളിയിലും മാർ മർക്കോസ് ഏവൻഗേലിസ്ഥായുടെ ഭവനമാകുന്ന നമ്മുടെ പള്ളിയിലും ഞങ്ങൾ നമസ്ക്കാരങ്ങളും കുർബാനകളും കഴിച്ചു. ധനുമാസത്തിലെ ആദ്യ ഞായറാഴ്ച ഉച്ചയ്ക്കു ഞങ്ങൾ അദ്ദേഹത്തിന്റെ ശവസംസ്കാര ശുശ്രൂഷയെ നിവൃത്തിച്ചു. ആ അവസരത്തിൽ സകല ജാതിയിൽനിന്നുള്ള അസംഖ്യജനവും അർമ്മോന്യ പാത്രിയർക്കീസും ഈഗുപ്

തായക്കാർ കൂശായക്കാർ പ്രങ്കയക്കാർ മുതലായവരിൽ പ്രധാനികളും മറ്റും വന്നുകൂടിയിട്ടുണ്ടായിരുന്നു. ഞങ്ങളെല്ലാവരും സ്ഥാനവസ്ത്രങ്ങൾ ധരിച്ച് ദുഃഖശബ്ദത്താൽ മണികൊട്ടി അറിയിക്കുകയും തന്റെ ശ്രേഷ്ഠതയ്ക്കു യോഗ്യമായിരിക്കുന്ന പ്രകാരം വളരെ ബഹുമാനത്തോടും ആഘോഷത്തോടും കൂടെ ശുശ്രൂഷയെ നിവർത്തിക്കുകയും നമ്മുടെ ജനം ദുഃഖമണി കൈത്താളം മുതലായവയാൽ അതിൽ സംബന്ധപ്പെടുകയും ചെയ്തു. ആ സമയം നമുക്കു പെട്ടെന്നുണ്ടായ ദുഃഖം ഹേതുവാൽ കരച്ചിലും നിലവിളിയും അല്ലാതെ ഒന്നും ചൊല്ലുന്നതിനാകട്ടെ പ്രവർത്തിക്കുന്നതിനാകട്ടെ കഴിവുണ്ടായില്ല. ഈ ശുശ്രൂഷകഴിക്കുന്നതിനുവേണ്ടി പള്ളിയുടെ നടുക്ക് മദുബഹാപോലെ മൂന്നു ദർഗാകളായി ഒരു സ്ഥലം ഉണ്ടാക്കുകയും അവിടെ വിളക്കുകളും മെഴുകുതിരികളും കത്തിച്ചുവയ്ക്കുകയും, ഒരു സിംഹാസനം വച്ചിട്ട് അതിനുമീതെ മെത്രാപ്പോലീത്തായ്ക്കടുത്ത സ്ഥാനവസ്ത്രങ്ങൾ എല്ലാ ധരിപ്പിച്ച് വടി സ്ളീബാ മുതലായവയാൽ അലങ്കരിക്കപ്പെടുകയും മറ്റും ചെയ്തതിനെ കണ്ടിട്ടുള്ള സകല ജാതികളും ഈ ക്രമങ്ങളെക്കുറിച്ച് അത്ഭുതപ്പെട്ട് യാക്കോബായ സുറിയാനിക്കാരുടെ ക്രമം സത്യമായിട്ടും മാലാഖമാരുടെ ക്രമം തന്നെ ആകുന്നു എന്നു പറഞ്ഞു. അതിന്റെ ശേഷം ഞങ്ങൾ പള്ളിയിൽ നിന്നു പുറപ്പെട്ട് എല്ലാവരും പാത്രിയർക്കീസിന്റെ അടുക്കൽ വന്നു. അവർ തങ്ങളെ ധൈര്യപ്പെടുത്തുകയും ആശ്വസിപ്പിക്കുകയും ചെയ്തു. ഞങ്ങൾ യോഗ്യമാംവണ്ണം അവരെ ബഹുമാനിച്ചു തന്നെ അയച്ചു. സിംഹാസനം മൂന്നു ദിവസത്തോളം യഥാസ്ഥിതിയിൽ ഇരുന്നതു കൂടാതെ ഞങ്ങൾ അതിന്റെ ഫോട്ടോ ഗ്രാഫ് എടുത്ത് നിങ്ങൾ കാണ്മാൻ തക്കവണ്ണം അതിന്റെ പകർപ്പ് ആ എഴുത്തോടുകൂടി അയക്കുന്നു. സുഖക്കേടു നിമിത്തം പടം എടുക്കുന്ന സമയത്ത് നമുക്ക് സംബന്ധിപ്പാൻ കഴിഞ്ഞില്ല.

നമ്മുടെ കർത്താവേശുമ്ശിഹാ, തന്റെ കാരുണ്യത്താൽ മഹാനുഭാവനായിരിക്കുന്ന തന്നെ നീതികരിക്കയും ഉത്തമനും വിശ്വസ്തനുമായ ഭൃത്യാ അല്പകാര്യത്തിൽ നീ വിശ്വസ്തനായിരുന്നതുകൊണ്ട് വളരെ കാര്യങ്ങളിൽ നിന്നെ അധികാരിയാക്കും. നിന്റെ യജമാനന്റെ സന്തോഷത്തിലേക്കു പ്രവേശിക്കുക എന്നുള്ള സജീവശബ്ദം തന്നെ കേൾക്കുമാറാക്കുകയും ചെയ്യുന്നവനായിട്ട് തന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു. ഞങ്ങളുടെ നമസ്കാരങ്ങളിലും കുർബാനകളിലും എല്ലായ്പ്പോഴും അദ്ദേഹത്തെ ഞങ്ങൾ ഓർക്കുകയും ചെയ്യുന്നു.

നമ്മുടെ പിതാക്കന്മാരായ മെത്രാപ്പോലീത്തന്മാരെക്കുറിച്ചും നിങ്ങളുടെ സ്നേഹത്തെക്കുറിച്ചും അദ്ദേഹത്തിന്റെ ശിഷ്യൻ ഗീവറുഗീസ് മൽപ്പാനായ നമ്മുടെ പുത്രനെക്കുറിച്ചും അദ്ദേഹത്തിന്റെ വിയോഗത്തിൽ




ദുഃഖിച്ചുവിലപിച്ചിരിക്കുന്നവരായ എല്ലാവരെക്കുറിച്ചും ഞങ്ങൾ ഓർക്കയും പ്രാർത്ഥിക്കുകയും ചെയ്യുന്നു. നമ്മുടെ ദൈവമായ മശിഹാ അപരിമിതമായ തന്റെ അനുഗ്രഹങ്ങൾ മൂലം അവരെ ആശ്വസിപ്പിച്ച് മനോധൈര്യപ്പെടുത്തുകയും അവരുടെ കണ്ണുകളിൽനിന്ന് കണ്ണുനീരിനെ തുടച്ചുകളയുകയും അവരുടെ വിചാരങ്ങളിൽ നിന്നും കഠിനമായിരിക്കുന്ന വിലാപത്തേയും ദുഃഖത്തേയും നീക്കിക്കളകയും ചെയ്യുമാറാകട്ടെ.

തങ്ങളുടെ സത്യസ്നേഹത്തിനും ബഹുമാനപ്പെട്ട നമ്മുടെ പിതാക്കന്മാർക്കും നമ്മുടെ പുത്രനായ ബഹുമാനപ്പെട്ട നമ്മുടെ മല്പാൻ മത്തായി കത്തനാർക്കും പട്ടക്കാർക്കും ദയറായക്കാർക്കും വലിയവരും ചെറിയവരുമായ എല്ലാ ജനങ്ങൾക്കും ആശ്വാസത്തിന്റെ എഴുത്തുകൾ എഴുതുവാൻ ആവശ്യമായിരുന്നു. എങ്കിലും ഈയിടെ നമുക്കു സംഭവിച്ചസുഖക്കേടു നിമിത്തം അതിനു കഴിവുണ്ടായില്ല. എന്നാൽ നിങ്ങൾ നമുക്കു പകരമായി എല്ലാവരോടും യഥാസ്ഥിതി പ്രവർത്തിച്ചുകൊള്ളുമല്ലോ. കർത്താവിന്റെ കൃപ നിങ്ങളോടുകൂടെ ഉണ്ടായിരിക്കട്ടെ, കർത്താവിൽ സുഖമായിരിപ്പിൻ.

(ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ ഇത്യാദി)

1903 മകരം 3-നു ഊർശ്ലേമിൽ നിന്നും

*(മലങ്കര ഇടവക പത്രിക 1903 കുംഭം ലക്കം സമ്പാദകൻ ഫാ. ഒ. പി. വർഗീസ്)*



# മാർ ഗ്രീഗോറിയോസു പാന

## (പുസ്തകാഭിപ്രായം)

ഈ നാമധേയത്തിൽ ഒരു പുതിയ പുസ്തകം ഈ ആപ്പീസിൽ അച്ചടിച്ചു തയ്യാറായിരിക്കുന്നു. പ്രസ്തുത പുസ്തകത്തിന്റെ ഗ്രന്ഥകർത്താവു സ്തോത്രകീർത്തനം, പ്രാർത്ഥനാ ഗീതം, മാർ ദീവന്നാസ്യോസ ചരിത്രഗാനം എന്നീ പുസ്തകങ്ങളുടെ ഗ്രന്ഥകർത്താവും പത്രിക വായനക്കാരിൽ അധികം ആളുകൾക്കും പരിചിതനും ആയ ചിങ്ങവനത്തു പുലത്തുരുത്തിൽ ചാക്കൊ എന്ന കുരുടനാണെന്നുള്ളതു ടി. പുസ്തകത്തെ സംബന്ധിച്ചു വായനക്കാരിൽ വിശേഷവിധിയായ ഒരു പ്രതിപത്തിയെ ജനിപ്പിക്കുന്നതാണെന്നു പറയേണ്ടതില്ലല്ലൊ. ശൈശവദശയിൽതന്നെ നയനരഹിതനായി ഭവിച്ച ഒരാൾ മേൽപറയപ്പെട്ടവയും മലങ്കരെയുള്ള എല്ലാ സുറിയാനിക്കാരുടെ ഇടയിലും പ്രചാരം ഉണ്ടായിട്ടുള്ളവയുമായ ഗ്രന്ഥങ്ങൾക്കു കർത്തൃത്വം വഹിക്കുന്നതിനു യോഗ്യനായിതീർന്നതിൽ അത്ഭുതപ്പെടേണ്ടിയിരിക്കുന്നു. ഇപ്രകാരമുള്ളവരെ പ്രോത്സാഹിപ്പിക്കേണ്ടതു സമുദായാംഗങ്ങളുടെ ചുമതലയും അതിനെ നിറവേറ്റുന്നതിനാലുമാകുന്നു. "കൊച്ചുമെത്രാച്ചൻ" എന്നുള്ള നാമശ്രവണമാത്രത്താൽ ആനന്ദഭരിതരായിതീരുന്ന മലങ്കരെയുള്ള സുറിയാനിക്രിസ്ത്യാനികളായ സകലജനങ്ങൾക്കും തിരുമനസ്സിലെ ഛായാപടത്തോടുകൂടിയ പ്രസ്തുത പുസ്തകം എന്തുമാത്രം ആഹ്ളാദജന്യമായിരിക്കുമെന്നു വായനക്കാർതന്നെ ഊഹിച്ചുകൊള്ളട്ടെ. തിരുമേനിയുടെ വിസ്ഥാരമായ ജീവചരിത്രം ഗദ്യരൂപേണ പ്രസിദ്ധീകരിച്ചിട്ടുണ്ടെങ്കിലും ഒരു സംഗതി എപ്പൊഴും മനസ്സിൽ സ്ഥിതിചെയ്യുന്നതിനു ഗദ്യത്തെക്കാൾ പദ്യം ഏറ്റമധികം ഫലപ്രദമായിട്ടുള്ളതാകയാൽ ഈ കൃതി ഒരു പ്രകാരവും അനാദരിക്കപ്പെടുന്നതിനു കാരണമില്ല. ഇതിലുള്ള ഗാനങ്ങൾ സംഗീതശാസ്ത്രജ്ഞന്മാർക്കു മാത്രമല്ല സ്ത്രീകൾക്കും കുട്ടികൾക്കുംകൂടി സുഗ്രാഹ്യമായിരിക്കത്തക്കവണ്ണം ലളിതമായും നമ്മുടെ ഇടയിൽ പൂർവ്വീകമായി നടപ്പുള്ള ദുഃഖവായന, പാന മുതലായവയു




ടെ രീതിയിലും അത്രെ ഉണ്ടാക്കപ്പെട്ടിരിക്കുന്നത്. ഇതിന് നിശ്ചയിച്ചിരിക്കുന്ന ചുരുങ്ങിയ വിലയായ രണ്ടരചക്രം കൊടുത്തുവാങ്ങുന്നതിനു കഴിവില്ലാത്തവരും ആഗ്രഹമുള്ളവരും ആയ ആളുകൾക്കു പുസ്തകം ദാനമായിട്ടു കൊടുക്കുന്നതിനുംകൂടി ഗ്രന്ഥകർത്താവു ഉദ്ദേശിച്ചിട്ടുള്ളതിനാൽ തിരുമേനിയെക്കുറിച്ചുള്ള നിഷ്കളങ്കഭക്തി സ്നേഹബഹുമാനാദികളാൽ ഇതിലേക്കു താൻ ഉദ്യുക്തനായാണെന്നു മാത്രമെ വിചാരിപ്പാനുള്ളു. പുസ്തകം വിറ്റുണ്ടാകുന്ന ആദായം കൊണ്ടു ആ വന്ദ്യപിതാവിന്റെ സ്മാരകമായി ഒരു സണ്ടേസ്കൂൾ നടത്തണമെന്ന് ഉദ്ദേശിച്ചിരിക്കുന്നതും മേൽപറഞ്ഞ ആന്തരത്തെ ദൃഢീകരിക്കുന്നുണ്ട്.

നമ്മുടെ കർത്താവിന്റെ മരണംമൂലമുള്ള വീണ്ടെടുപ്പിനെ അറിയിക്കയും തന്മൂലം സഭാമക്കളെല്ലാം ഉത്തമഭക്തന്മാരായി തീരുകയും ചെയ്യണമെന്നുള്ളതു ആ വന്ദ്യതിരുമേനിയുടെ ഐഹിക ജീവിതത്തിന്റെ പ്രഥമോദ്ധ്യേശമായി വച്ചുകൊണ്ടു ആ ജീവനാന്തം പരിശ്രമിക്കയും നിർവിഘ്നം നടത്തപ്പെടുകയും ചെയ്തുവന്നിരുന്നതിനു അനുകരണീയമായി അദ്ദേഹത്തിന്റെ സ്മാരകം നിലനിർത്തുന്നതിനു സണ്ടേസ്കൂൾ നടത്താമെന്നു നിശ്ചയിച്ചിട്ടുള്ളതു ഏറ്റവും സ്തുത്യർഹമായ ഒരു ഉദ്യമം ആണെന്നുള്ളതിനു രണ്ടു പക്ഷമില്ലാ. അതിലേക്കു തൽക്കാലം പരജനങ്ങളിൽനിന്നു ആവശ്യപ്പെടുന്ന സഹായം മേൽപറഞ്ഞ പുസ്തകം എല്ലാവരും വാങ്ങണമെന്നുള്ളതു മാത്രമാകുന്നു. അതിനാൽ ഗ്രന്ഥകർത്താവിന്റെ ശ്രമം സഫലീകരിക്കുന്നതിനു സകലജനങ്ങളും ഉത്സുകന്മാരായിരിക്കുമെന്നു വിശ്വസിക്കുന്നു.

*(മലങ്കര ഇടവക പത്രിക 1903 മിഥുനം ലക്കം. സമ്പാദകൻ: എം. കുര്യൻ തോമസ്)*



# മാർ ഗ്രീഗോറിയോസ് പാന

## പുത്തൻപാനയുടെ രീതി.

### പുലത്തുരുത്തിൽ ചാക്കോ ചാക്കോ എന്ന കുരുടൻ

കേൾക്കണം പ്രിയലോകേരെനാമെല്ലാ
മോർക്കേണം മനൊധ്യാനമോടേവരും,
ദൈവഭക്തിക്കുതുല്യമായി യാതൊന്നും
ജീവകാലം നമുക്കുണ്ടൊഭൂതലെ.

തങ്കവുംനല്ലരത്നങ്ങൾ മാണിക്കം
തന്നെആകിലും ഭക്തിയോടൊക്കുമൊ,
തേനെക്കാളും മധുരരസമുള്ള
പാനീയംതന്നെ ഭക്തിയെന്നോർക്കെണം

ദൈവഭക്തിയിലാരൊജീവിക്കുന്നു
ആയവൻതന്നെധന്യൻ മഹാധന്യൻ,
ദൈവത്തെവിട്ടുജീവിക്കും മർത്ഥ്യനൊ
ദ്രവ്യത്താലുണ്ടാകുന്നവിശേഷങ്ങൾ

ശക്തിയും ബഹുമാനവും കീർത്തിയും
ഭക്തിവിട്ടുള്ള ഭാഗ്യങ്ങളൊക്കയും
മായതന്നെ എന്നുള്ള വിചാരങ്ങൾ
മാനസത്തിലിരിക്കണമെപ്പൊഴും

മർത്യജീവൻപുകയ്ക്കുസമമെന്നും
സത്യവേദം കല്പിക്കുന്നതോർക്കെണം,
ആകയാൽ മമസോദരന്മാരെ നാ
മേകനാഥനായിമാത്ര ജീവിക്കെണം




ലോകജീവിതമല്പമായുള്ളതിൽ
ലോകദേവനെ ആരുംമറക്കല്ലെ,
മൃത്യുദൂതൻ വാതുക്കൽനില്ക്കുന്നു എന്നൊർ
ത്തൊരുക്കമായി പാർക്കണം നാമെല്ലാം

ഠരംധരിത്രി പരദേശമെന്നതും
നീ ധരികേണം സ്നേഹിതാ മാനസെ,
ഠരം ധനവും മഹത്വവും കീർത്തിയും
സാധുവാകയില്ലെന്നും ധരിക്കണം.

എപ്പൊഴൊ ഠരം ഗൃഹങ്ങൾ വെടിയുന്നെ
ന്നല്പാമായോരറിവുമില്ലാർക്കുമെ,
ഇന്നീമായവലയിൽ കുടുങ്ങാതെ
എന്നേക്കുമുള്ളഭാഗ്യത്തെ വാഞ്ഛിക്കാം

ദൈവനന്മയിൽ പൂർണ്ണരായി ജീവിച്ചു
ദൈവസമ്മതരാകേണം നാമെല്ലാം,
നന്മയിൽതന്നെ ജീവിപ്പാൻ മർത്ത്യനീ
ജന്മം സാധിക്കയില്ലെന്നുരയ്ക്കല്ലെ

സത്യവേദമാം പുസ്തകംമൂലമായി
കീർത്തിപെട്ട വിശുദ്ധന്മാരൊക്കയും
നമ്മെപ്പോൽ സമവ്യാപികളാം ദൈവ
നിർമ്മിതജനമല്ലെയെന്നോർക്കണം

ഭക്തന്മാരുടെ ജീവിതം പോലെ നാം
ഭക്തിയിൽതന്നെ നിത്യം ജീവിക്കേണം,
മർത്ത്യനെവഷളാക്കുവാൻ സാത്താന്റെ
നിത്യമുള്ള പ്രയത്നമോർത്തീടേണം

ബദ്ധവൈരിയാം ദുഷ്ടനൊടെല്ലാരും
യുദ്ധംചെയ്തു ജയിക്കണംനിത്യവും
പ്രാർത്ഥനകളുപവാസങ്ങൾതന്നെ
സാത്താനെജയിപ്പാനുള്ളൊരായുധം

നല്ലവണ്ണം പ്രയോഗിക്കുമെന്നാകിൽ
വല്ലഭനാം ദൈവത്തൊടണഞ്ഞീടാം,
ആയുധങ്ങളിവകൾപ്രയോഗിച്ചും
ആയുസ്സിൻ നാൾകഴിച്ചൊരുതാപസൻ

നമ്മുടെതാതൻ മാർഗ്രീഗോറിയൊസാം
നന്മാധന്ന്യന്റെ ജീവിതമോർക്കേണം
നിഷ്ഠയോടുള്ള നോൻപുകൾ പ്രാർത്ഥന
ഒട്ടുംഭംഗമില്ലാതെ നടത്തിതാൻ

ദുഷ്ടനോടു ജയിപ്പാൻ നമുക്കെല്ലാം
ദൃഷ്ടാന്തമായിജീവിച്ചതിഭാഗ്യവാൻ,
ദൈവഭക്തനായി നിദ്രപ്രാപിച്ചോരു
ദൈവദാസൻ ചരിത്രം മഹാചിത്രം

പാർത്തലെ ബഹുമംഗലദേശമാം
കീർത്തിയേറും മുളന്തുരുത്തിതന്നിൽ
വാട്ടമില്ലാതെ പൂർവകാലംമുതൽ
പട്ടത്വവും പഠിത്വവും നിൽക്കുന്ന

പത്തനമായ മാന്യമേറുന്നൊരു
ചാത്തുരുത്തിൽ ജനിച്ചതിഭാഗ്യവാൻ
നല്ലോരേകസഹസ്രവും വിംശതി
കൊല്ലംമൂന്നിൽ മിഥുനംത്രീവാസരെ

ദൈവകാരുണ്യമായതിനാൽതന്നെ
ദൈവദാസൻപിറന്നു ധരിത്രിയിൽ,
സ്നാനനാൾതന്നെ ഗീവറുഗീസെന്നും
സ്നാനനാമം വിളിച്ചു പുരോഹിതൻ

മുക്തിനേടുവാൻ ബാല്യകാലംമുതൽ
ഭക്തിപാലകനായി വളർന്നു താൻ
കൂട്ടുബാലകന്മാരിൽ സഹവാസം
വിട്ടുതാനെതിരിഞ്ഞു ദൈവധ്യാനം

കൂട്ടരുടെ കളികൾ വിനോദങ്ങൾ
ഇഷ്ടമെന്ന്യെതാൻ ദൈവത്തെ സേവിച്ചു
ഉത്ഭവം മുതൽ വേർതിരിഞ്ഞുള്ളൊരു
തല്പരന്റെ തിരുമകനിദ്ദേഹം

അക്ഷരങ്ങളാം വിദ്യപാഠങ്ങളിൽ
രക്ഷകന്റെ തിരുദാസൻമുഖ്യനായി
ഭാഷകൾ മലയാളം സുറിയാനിയിൽ
ഭാഷിതം ചെയ്‌വാനേറ്റം തെളിഞ്ഞുതാൻ




ശെമ്മാശ്ശനായി കൂറിലോസുതാതനാൽ
ചെമ്മെ ഏറ്റു താനാചാർര്യസ്ഥാനവും
അല്പകാലംഭരിച്ചുദൈവാലയം
സൽപ്രസംഗം നടത്തി സഭയിൽതാൻ

അങ്ങനെതാൻ ക്രമമായിഭരിക്കുമ്പൊൾ
അങ്ങുദൈവഹിതത്താൽ മസൂരിയായി
നാഥനാം മഹാകാരുണ്യനായകൻ
ഭേദമാക്കിതൻ ദാസനനുഗ്രഹാൽ

കർത്താവിൽ മഹാഭക്തനിതുമൂലം
പ്രത്യേകം ദൈവത്തോടൊന്നടുക്കയും
ആസ്ഥയാലോരൊഭക്തജനത്തിന്റെ
പുസ്തകങ്ങൾ വായിച്ചുധ്യാനിക്കയും

നല്ലൊരുവൃതസന്ന്യാസിമാരുടെ
നല്ലജീവിതമെല്ലാം ഗ്രഹിക്കയും
വിഘ്നമെന്ന്യെ വൃതമനുഷ്ഠിക്കുവാൻ
ആഗ്രഹിക്കയും ചെയ്തു സൽഭാഗ്യവാൻ

പള്ളികൾ താൻഭരിക്കയെന്നുള്ളതും
തള്ളിതാപസൻ ഭക്തരിൽചേരുവാൻ
ഭാഗ്യവാനിതുദൈവവിളിയെന്നും
യോഗ്യമായിധരിച്ചീടേണം മാനസെ

ഭംഗമില്ലാതെനൊൻപുകൾ പ്രാർത്ഥന
ഭംഗമെന്യെതാൻ നിത്യമനുഷ്ഠിച്ചും
സന്ന്യാസവൃതം കാത്തുസ്രഷ്ഠാവിന്റെ
സന്നിധിയിൽ സഹവാസം ചെയ്തുതാൻ

വേഗംദയറായൂസായും താൻകൈക്കൊണ്ടു
വന്ദ്യൻ മാർദീവന്നാസ്യോസ് താതനാൽ
ഒട്ടും വൈകാതെ സന്ന്യാസംപാലിപ്പാൻ
വെട്ടിക്കൽ ദയറാചേർന്നുസൽഭാഗ്യവാൻ

കൃത്യനിഷ്ഠയിൽ പ്രാർത്ഥനയാൽ മറ്റും
കർത്താവിൽതന്നെ നിത്യംജീവിച്ചതാൻ,
സത്യദൈവത്തെസേവിച്ചതാപസൻ
സത്യമായസ്ഥിതിയിൽ താൻജീവിച്ചു




സാക്ഷാൽസന്യാസിതന്നെ ഇദ്ദേഹമെ
ന്നിക്ഷിതിലോകമെങ്ങും പ്രസിദ്ധമായി,
അങ്ങനെഭക്തൻ പാർത്തുജീവിക്കുമ്പൊൾ
അങ്ങുനിന്നെഴുന്നെള്ളിസഭാകർത്ത്യൻ

പാത്രിയർക്കീസുതാതൻ മലങ്കരെ
എത്രയുംമഹാഘോഷമോടെത്തിതാൻ
ആലയങ്ങൾ ബാവാദർശിക്കയിൽ
മേലധികാരിമാരെ നിയോഗിച്ചു

മേല്പട്ടത്തിന്നായിവൈദീകരെബാവാ
സൽപ്രിയാൽ വേർതിരിച്ചൊരുകൂട്ടത്തിൽ
ഭക്തനാമീകഥാനായകൻതന്റെ
മുക്തിക്കൊത്തഗുണങ്ങൾഗ്രഹിച്ചുതാൻ

ജ്ഞാനമോടിസഭയിൽഭരിക്കുവാൻ
ജ്ഞാനിയാംവൈദീകേനെന്നുകൺകയാൽ,
പ്രായമേറ്റംകുറഞ്ഞോരാളെന്നട്ടും
പ്രീതിയാൽ വേർതിരിച്ചുമകനേയും

മെത്രാസ്ഥാനംലഭിക്കുവാനാഗ്രഹം
ചിത്തതാരിലശേഷമില്ലാഞ്ഞിട്ടും
താതനോടുള്ളഭക്തിനിമിത്തമായി
ആദരാൽസമ്മതിച്ചെന്നെചൊല്ലാവു

കൊല്ലമായിരമമ്പതൊടൊന്നായ
കൊല്ലം കാർത്തികവിംശതിനാളൊന്നിൽ
പറവൂരെന്നദൈവാലയംതന്നിൽ
പരമഭക്തനാകുമിദ്ദേഹത്തെ

മൂന്നാംപത്രോസുപാത്രിയർക്കീസുബാവാ
ഉന്നതമാം പദവിയിൽവാഴിച്ചു
മാർഗ്രിഗോറിയോസെന്നുള്ള നാമത്തിൽ
മാർശ്ലീഹാസ്ഥാനം പ്രാപിച്ചുഭാഗ്യവാൻ

പിന്നെയുമീസഭാതലവൻ ബാവാ
ഉന്നതനാകും ദൈവതിരുദാസൻ
ഈ മലങ്കരെ ദൈവാലയങ്ങളിൽ
ഈ മഹാമുനിസഞ്ചാരമായതിൽ




നല്ലതായിസഭക്കോരൊ ശട്ടങ്ങൾ
എല്ലാംകല്പിച്ചുയാത്രതിരിച്ചതിൽ
താതനെ അനുയാത്രയാക്കീട്ടുതാൻ
താപസർ മേലദ്ധ്യക്ഷരെല്ലാരുമായി

ഒട്ടുംവൈകാതെവന്നുപിതാക്കന്മാർ
വെട്ടിക്കൽദയറാതന്നിൽസ്വരൂമിച്ചു
നാല്പതുനോൻപെടുത്തു സൃഷ്ടാവിന്റെ
മുൻപിൽധ്യാനമായിപാർക്കയുംചെയ്തതിൽ

ഭക്തനാമീകഥാനായകൻമഹാ
ഭക്തിയാൽതന്നെ നോൻപുമനുഷ്ഠിച്ചു
പിന്നെ ഈ നന്മധന്യനവിടേന്നും
ഭിന്നമെന്ന്യേസഭയെഭരിക്കുവാൻ

ഉള്ളിലേറ്റവും സ്നേഹമായിതാപസൻ
പള്ളികൾതോറും മോദാലെഴുന്നെള്ളി
ആലയങ്ങളിൽഭിന്നിതംതീർക്കുവാൻ
മേലദ്ധ്യക്ഷനിദ്ദേഹംമതിയെന്നും.

ലോകരിലുള്ളസമ്മതംമൂലമായി
ലോകർതാനെഴുന്നെള്ളുവാനാശ്രയം
ന്യായംനീതിയും സത്യമോടുതന്റെ
ന്യായതീർച്ചയിൽസമ്മതമേവനും.

ആർക്കുമില്ലവിസമ്മതം താതനെ
ഓർക്കിലിദ്ദെഹമെത്രയൊഭാഗ്യവാൻ
താപസന്റെ അതൃപ്തിസമ്പാദിച്ചാൽ
ശാപമായിവരുമെന്നുജനങ്ങളിൽ.

പേടിഅല്പമല്ലാഞ്ഞതും നാഥനെ
പേടിയോടിതിരുമേനിവാഴ്കയാൽ
ഇങ്ങനെ ഈ താതന്റെ മഹാത്മ്യങ്ങൾ
തിങ്ങിനവിധംചൊൽവതിന്നാരുള്ളു.

സഭയോടുള്ള സ്നേഹവും തന്നുടെ
സഭാമക്കളെ കാത്തുപ്രസംഗവും,
അന്യുപദേശംകേട്ടുജനമെല്ലാം
ഭിന്നമാകായ്പാൻ നിത്യപ്രയത്നവും.




സത്യമായി തന്റെജാഗ്രതയുമോർത്താൽ
സത്യദേവൻതിരുമകനിദ്ദേഹം,
നിരണംമുതലായോരിടവക
ഭരിച്ചീടുമ്പോളങ്ങുന്നരുളാലെ.

കാലംചെയ്ത മാർയൂലിയോസ് താതന്റെ
ആലയങ്ങളായി തുമ്പോൺമുതലായ,
പള്ളികൾകൂടെ നന്നായിഭരിച്ചുതാൻ
പള്ളിക്കാർതന്നെ ഭക്തിയാൽകൈക്കൊണ്ടു.

ദൈവഭക്തനാം പൊന്നുതിരുമേനി
ദൈവസമ്മതനായിഭരിക്കുമ്പൊൾ,
യാത്രയായി പിന്നെറൈനിവിലാത്തിയെ,
മെത്രാനായിവാഴിപ്പാൻ കുളമ്പിന്നും.

ക്രിസ്തു നാഥനവതാര ഗ്രാമമായി
കർത്താവിന്റെ പ്രധാനസ്തലത്തേയും
കാണേണമെന്നുഭക്തിയാലേറ്റവും
മാനസെ താതനാഗ്രഹം വർദ്ധിച്ചു.

ക്രിസ്തുകാലമോരേകസഹസ്രവും
ക്രിത്യമെട്ടുശതവും തൊണ്ണൂറ്റഞ്ചിൽ,
ആഗ്രഹത്തെസാധിപ്പാൻ തിരുമേനി
ജാഗ്രതയാൽ ജനത്തെഗ്രഹിപ്പിച്ചു.

ദൈവഭക്തനു ലൊകർധനംനൽകി
ദ്രവ്യശേഖരം ചെയ്തുസൽഭാഗ്യവാൻ
കപ്പൽമാർഗ്ഗമെഴുന്നെള്ളിതാപസൻ
സൽപ്രധാനസ്ഥലങ്ങൾ ദർശിച്ചു.

രക്ഷകാരൻപിറന്നഗിരിമുതൽ
രക്ഷനാഥൻ ക്രൂശെറ്റൊരിടമോളും
ക്രിസ്തുതൃപ്പാദം ചേർത്തുനടന്നതായി
കീർത്തിയുള്ള സ്ഥലങ്ങളെല്ലാംകണ്ടു

കർത്താവിന്റെ വിശുദ്ധകബർകണ്ടു
കർത്തൻപാർത്തഗൃഹങ്ങളെല്ലാം കണ്ടു,
ഭക്തൻ ദൈവജനനിമുതലായ
ഭക്തരുടെ കബറുമെല്ലാം കണ്ടു.




ഇപ്രകാരംപിതാവിന്റെ ആഗ്രഹം
സൽപ്രിയത്താൽ മഹോന്നതൻ സാധിച്ചു,
ദുർഗ്ഗടസ്ഥലമെല്ലാം കടന്നുതാ
നാഗ്രഹംപോലെ യാത്രനിവർത്തിച്ചു

സത്യഭക്തനീയാത്രവിവരമാം
പുസ്തകവും ചമച്ചു പ്രസിദ്ധമായി,
വന്ദ്യതാതനെ ഭക്തിയാലെത്രയും
വൈകാതെലോകർവാങ്ങിതൻ പുസ്തകം.

മോദമോടെ വായിച്ചുജനമെല്ലാം
സാദരമായി ഗ്രഹിച്ചുവൃത്താന്തങ്ങൾ,
എത്രയുംതന്റെ ഭക്തിയാൽതന്നെ ഈ
യാത്രസാധിച്ചെന്നെല്ലാജനങ്ങളും.

സ്തുത്യംചൊല്ലി മഹാവന്ദ്യൻതന്നുടെ
സത്യഭക്തിവിശേഷങ്ങൾ കൊണ്ടാടി,
ഭക്തിമൂലംപ്രസംഗിച്ചുതാപസൻ
ഭക്തലോകേരിൽനിന്നുധനം നേടി

താപസന്റെ ഹിതസ്ഥലമായിട്ടും
താമസിച്ചോരുഭാഗം പരിമലെ,
ഇച്ഛപോൽബഹുദ്രവ്യംചിലവിട്ടു
വച്ചപള്ളി സിമ്മനാരിയും ചിതമായി.

കണ്ടാലേറ്റം തേജസ്സുവിളങ്ങുന്നൊ
രാണ്ടവന്റെ വിശുദ്ധവാസസ്തലം,
ഭാഗ്യവാന്റെ പ്രയത്നഫലമിതായി
പാർത്തലെനാമെല്ലാവരും കാണുന്നു.

നന്മതിങ്ങുമതിമാനുഷൻതന്നെ
സമ്മതമീ മലങ്കരെ മാത്രമൊ,
പാത്രിയർക്കീസുബാവാതിരുമേനി
ക്കെത്രസമ്മതമെന്നും ഗ്രഹിക്കെണം

സത്യവിശ്വസ്തനെന്നുള്ള വിശ്വാസം
കർത്ത്യനും തിരുമാനസെ പൂർണ്ണമായി,
താതനുള്ളറീശീസാപ്പിരുവുംതാൻ
മോദമോടി വിശ്വസ്ഥനെ ഏല്പിച്ചു.

താൻദർശിച്ചഗ്രാമമേറുശലേം
തന്നിലുള്ള പ്രധാനിയാംതാതനും
ആസ്ഥലത്തെവൈദീകർജനങ്ങൾക്കും
ഈ സ്ഥാനാപതിതന്നെമഹാസ്നേഹം.

ഇങ്ങനെ ഒരു സൽഗുണപാലകൻ
എങ്ങുമീയുഗത്തിലില്ലെന്നുവിശ്വാസം,
ഇദ്ദേഹത്തിന്റെ നല്ലനടപ്പുകൾ
ശ്രദ്ധയോടിന്നുപിന്തുടരുന്നോനെ.

ഭൂതലെയുള്ള മർത്ത്യജനങ്ങളിൽ
യാതൊരുത്തനുമാക്ഷേപിച്ചീടുമൊ
എങ്ങും കീർത്തിയിൽഭക്തൻതിരുമേനി
അങ്ങുംഭാഗ്യവാനെന്നു സന്ദേഹമൊ

ദൈവസമ്മതമല്ലയൊഭാഗ്യവാൻ
ലോകസമ്മതനായിഭവിച്ചതും
ശുദ്ധിമാനാമീപൊന്നുതിരുമേനി
മദ്ധ്യപ്രായത്തിൽനിദ്രപ്രാപിക്കയാൽ

മാണിക്യമൊന്നുപോയവിധംപോലെ
മാനുഷർക്കെല്ലാം ഖേദംസഹിച്ചിടാ
എന്നും വന്ദ്യന്റെ ജ്ഞാനവിശേഷങ്ങൾ
മന്നിൽ മാനുഷെരൊർക്കാതിരിക്കുമൊ

## 2. ലെയം മാറ്റം

**അമ്മകഴന്നി എന്ന രീതി**

കരുണകേളുടയോനു ദാസനായി സ്നേഹമോടെ,
നിരണവും മുതലായോരാലയമെല്ലാം.
ഭരണംചെയ്താരു മാർഗ്രീഗോറിയോസാംവന്ദ്യതാതൻ
മരണംപ്രാപിച്ചതോർത്താലെത്രയൊ ദുഃഖം
സഭയ്ക്കുള്ളവിളക്കയ്യൊ മങ്ങിയല്ലൊ എന്നു ലോകർ
നിനയ്ക്കുമ്പോൾ മഹാദുഃഖംപെരുകീടുന്നു
മതിമാനാം പ്രിയതാതൻ സുതരെ വേർപിരിഞ്ഞതിൽ
പൊതുവെയുള്ളൊരുതാപം പറയാവല്ലെ
ക്രിസ്തുകാലമായിരവും കൂടെയെണ്ണൂറായശേഷം




ക്രിത്യമായങ്ങെഴുപത്താറായതിൽമാസം
വൃശ്ചികത്തിൽ സ്ഥാനമേറ്റവന്ദ്യനാം മേലധികാരി
വിംശതി ഏഴാണ്ടിനോളും ഭരിച്ചശേഷം
സഹസ്രാ തൊള്ളായിരവും രണ്ടുമായകന്നിആദ്യം
ദൈവഭക്തൻ തിരുമേനി രോഗിയായല്ലൊ
ഭക്തനാമീതാപസന്റെ ദീനവാർത്തകേട്ടുടനെ
ഭക്തിയുള്ള ജനമെല്ലാംദുഃഖിതരായി
ക്രിത്യനിഷ്ഠയോടു തന്റെ ഉപവാസം നോൻപിനാലും
കത്ത്യനയ്യൊ കായബലം കുറഞ്ഞൂനിത്യം
വർദ്ധിച്ചുവന്നർശസിന്റെ വലുതായോരുപദ്രവം
വർദ്ധനവാലിളക്കിതാനുദരംപിന്നെ,
ഇതുമൂലംതാതനയ്യൊ ക്ഷീണമെന്നുമാത്രമല്ല
അരുചിയും ദഹനമില്ലാതെയും വന്നൂ
ഇങ്ങനെ ഠരം വ്യതനങ്ങുമൃത്യുരോഗംപിടിപെട്ട
സംഗതിയെനിനയ്ക്കുമ്പോളെത്രയൊദുഃഖം
രോഗിയാകും താതനെപോയി കാണണമെന്നാശയോടെ
ലോകരെല്ലാം പലമാർഗ്ഗെ യാത്രയുമായി
വന്നു വന്നു കണ്ടു തന്റെതൃക്കരവും മുത്തി മുത്തി
നിന്നുനിന്നോരൊജനങ്ങൾ കരഞ്ഞീടുന്നു
മൃത്യുരോഗം ദേഹപീഡതുടങ്ങി താപസനപ്പൊൾ
മാർദീവന്നാസ്യോസുതാതൻ കൂടയില്ലാതെ
പാർത്തലമെങ്ങും പ്രസിദ്ധൻരാജപാർശ്വെ പള്ളിതന്നിൽ
പാർത്തുവ്യവഹാരമൊന്നു നടത്തീടുമ്പോൾ
സോദരന്റെദീനവാർത്ത കമ്പിമൂലം കേട്ടുടനെ
വേദനയാൽവേഗമയ്യൊ താനെഴുന്നെള്ളീ
വന്ദ്യനാകുംതിരുമേനിരോഗിയാമീഭാഗ്യവാനെ
വന്നുകണ്ടവിലാപങ്ങളെന്തുചൊല്ലാവു
ജാഗ്രതയാൽനടത്തിച്ചനമ്പരുമങ്ങുപേക്ഷിച്ചു
ആഗ്രഹമായി രോഗഭേദംകാണണമെന്നു
പാർത്തവിടെവന്ദ്യതാതൻ നാലുഭാഗങ്ങളിൽനിന്നും
കീർത്തിപെട്ട വൈദ്യരെയും വരുത്തിവേഗം
ഔഷധമോരൊതരത്തിൽ ചെയ്തു തന്റെ സുഖത്തിന്നായി




നിമിഷതയിൽ ചികിത്സയും നടത്തീവന്നു
എന്തുതന്നെകൊടുത്താലും സോദരൻ ജീവിക്കണമെ
ന്നന്തമറ്റൊരാഗ്രഹത്താൽ വസിച്ചുതാതൻ
ഉത്തമനാം സോദരന്റെ ദീനവാർത്തഗ്രഹിച്ചിട്ടും
വൃദ്ധനാം മാറത്തനാസ്യൊസായൊരുതാതൻ
ക്ഷീണമേറിവശഹീനനയി ഭവിച്ചെന്നതുമൂലം
കാണുവാൻസാധിച്ചിടാതെ ദുഃഖിതെനായി
പ്രാർത്ഥനയാൽ സ്വന്തദേശെ പറവൂർപള്ളിയിൽ തന്നെ
പാർത്തുതാനങ്ങിരുന്നെന്നെ പറവാനുള്ളു
രോഗിയായി സോദരൻതാൻ വിരിമേലന്നറിഞ്ഞപ്പോൾ
വേഗമെഴുന്നെള്ളി മാറീവാനിയോസ് താതൻ
വന്നുകണ്ടുദുഃഖമോടെ വലിയപിതാവിനോട
ങ്ങൊന്നിതെനായി പാർത്തുദീനസുഖത്തെകാണ്മാൻ
സോദരനാം പിതാവിന്റെ ദീനഭേദംകണുവാനായി
സോദരിയും വന്നുദുഃഖാൽ വസിച്ചുകൂടെ
ഇന്നുകാണും സുഖം നാളെകാണുമെന്നങ്ങാശയോടെ
മന്ദമായി പാർത്തുപെങ്ങൾ പ്രാർത്ഥനയാലും
താപസനു മുൻപനായൊരഗ്രജന്റെ സുതന്മാരും
തൻഭവനവാസികളെല്ലാവരുമായി
വന്നുകണ്ടുദുഃഖിതരായിപാർത്തവരും പാർശ്വഭാഗെ
വന്ദ്യനാമീതാതനൊരാശ്വസവും കാണ്മാൻ
രോഗമയ്യൊ ദിവസെനെപെരുകിവന്നതുമൂലം
രോഗിയാമീതാതനെ കണ്ടിടുവാൻവേണ്ടി.
വന്നഹൊനാനാദിശിയിൽനിന്നിഹ ലോകരസാഖ്യാ
വന്നുനിന്നങ്ങശ്രുധാര ഒഴുകീടുന്നു
പാരിടത്തിൽ പരന്നെങ്ങു കീർത്തിപെട്ടപെരുനാളിൽ
പാരിലുള്ള ജനമെല്ലാം വരുന്നപോലെ
വന്നുകണ്ടുയാത്രചൊല്ലിനല്ക്കുമെന്നലോകർസംഖ്യ
ഇന്നുചൊൽവാനെളുതല്ലെഭൂമിയിലാർക്കും
ആയിരംപേർ വരുന്നേരം ആയിരങ്ങൾ പിരിയുന്നു
ആയിരംപേർ തിരുമുൻപിൽ കരഞ്ഞീടുന്നു
കക്ഷിഭേദം മതവ്യത്യാസങ്ങളൊന്നും നിനെക്കാതെ




ഇക്ഷിതിവാസികളെല്ലാമണഞ്ഞീടുന്നു.
രോഗിയാമീതാപസനെകാണണമെന്നാശയൊടെ
ലോകർവന്നു സിമ്മനാരിയിൽ നിറഞ്ഞീടുന്നു
വല്ലവിധമെങ്കിലുംതാതന്റെ തൃക്കൈ ഒന്നുമുത്തി

നല്ലതായോരനുഗ്രഹം ലഭിപ്പാൻവേണ്ടി.
തിങ്ങിവിങ്ങിഅടുക്കുന്ന ജനങ്ങൾക്കു സംഖ്യയില്ലാ
അങ്ങുതാതൻ സുതനെ കണ്ടുരുകീടുന്നു
രോഗഹേതു ദുർബ്ബലമായിതളർന്നുള്ള തിരുദേഹം
ലോകർകണ്ടു ദുഃഖിതെരായിപിരിഞ്ഞീടുന്നു
ഭക്തരാം വൈദീകർതന്റെ തിരുമുമ്പിൽ ശുശ്രൂഷിച്ചും.
ഭക്തിയോടെ നില്ക്കുമെന്ന നിലയുംകണ്ടാൽ
ദുഖിതേരായി പിതാവിന്റെ അനുഗ്രഹം വാങ്ങുവാനായി
നില്ക്കുമപുരോഹിതരെ സ്തുതിക്കും ലോകർ.
പ്രാർത്ഥനയാൽ തിരുമുമ്പിൽ രാപകലിടവിടാതെ
പാർത്തു ശുശ്രൂഷിച്ചവരാം വൈദീകന്മാരെ
ചേർത്തുകൊള്ളും രക്ഷിതാവെന്നുള്ളതി സന്ദേഹമില്ലാ.
മൃത്യുവോളം പരികർമ്മിക്കെത്രയോ ഭാഗ്യം
മൃത്യുവന്നുഭവിക്കാതെ ഭാഗ്യവാൻ ജീവിക്കുവാനായി
പ്രാർത്ഥനയും ലോകരെല്ലാം നടത്തീവന്നു.
വലിയ താതൻമുതലായി ഭക്തസന്യാസ്താനികളും
വൈദികന്മാർ ജനമെല്ലാം മുടക്കീടാതെ.
നിത്യമായങ്ങനുഷ്ഠിച്ച പ്രാർത്ഥനകൾ മൂലമത്രെ
മൃത്യുദിർഗ്ഗം താതനിങ്ങുവാനവൻ നൽകി.
ബഹുവിധമായ സ്നേഹബഹുമാനാതികൾ തന്റെ
മഹിമയ്ക്കു തക്കതായി ജനങ്ങൾ ചെയ്തു.
മതിമാനെ കാണണമെന്നാഗ്രഹമായി വരുന്നോരെമെല്ലാം
യഥായോഗ്യം സല്ക്കരിപ്പാൻ മടികൂടാതെ.
വേണ്ടതു പോൽ സിമ്മനാരിയിൽ ഭാജനസാമാന
കൊണ്ടു വന്നങ്ങാലയക്കാർ കൂട്ടി ധാരാളം.
ഇങ്ങനെംരം തിരുമേനി രോഗിയായ നാൾ മുതല്ക്കെ
രഞ്ജനയിൽ ഭക്തരെല്ലാം സ്നേഹവും കാട്ടി.

പരിശുദ്ധൻ മരിപ്പിന്നു രണ്ടുദിവസങ്ങൾ മുൻപെന്ന
തിരുമേനി അരുൾ ചെയ്തവചനം കേൾപ്പീൻ.
ഇനിയും ഞാനിരുനാൾ കൂടെങ്ങിനെ പോക്കീടുമെ
വിനയമോടിതു ചൊല്ലി ഭാഗ്യവാൻവേഗം.
സകല വൈദീകന്മാർക്കും സഭയ്ക്കുമായി പൊന്നു താതൻ
സകലേശൻ തിരുമുൻപിൽ പ്രാർത്ഥനാ ചെയ്തു.
മരണനാൾ പകൽതന്നെ അന്ത്യകന്തീലാതികച്ചു
മരണത്തിന്നൊരുക്കമായി കിടന്നു താതൻ.
ഇപ്രകാരമായിരമോടെഴുപത്തെട്ടായ കൊല്ല
മല്പശിയിൽ വിംശതിനാൾ തികഞ്ഞ രാത്രി.
അൻപുതിങ്ങും തിരുമേനി നോൻപരങ്ങൾ സഹിച്ചയ്യൊ
അൻപതുനാൾ വിരിതന്നിൽ കിടന്നശേഷം.
ഏകദേശം മദ്ധ്യരാവിൽ താപസന്റെ മൃത്യുനേരം
ആകവെ ആസ്തലമെല്ലാം ശോഭിതമായി.
ഭാഗ്യവാനാം പിതാവിന്റെ കായമതിൽ നിന്നുടനെ
ഭാഗ്യവാസം ചേരുവാനായി ദേഹിയും വാങ്ങി.
സത്യഭക്തൻ മരിച്ചയ്യൊമണിനാദം മുഴങ്ങുന്നു
അസ്തലത്തെ പ്രലാപങ്ങളുരെക്കാവല്ലെ.
വലിയ പൊൻതിരുമേനി മാറീവാനിയോസു താ
ദയറോസാസ്ഥാനികളും വിലാപമായി.
വൈദീകന്മാർ ജനങ്ങളും ഭൃത്യദാസന്മാരുമെല്ലാം
ചെയ്തിടുന്ന പ്രയോഗങ്ങളെന്തു ചൊല്ലാവു-
നൊമ്പരമില്ലെന്നപോലെ മാർവ്വിടത്തങ്ങടിക്കയും
തമ്പുരാനെ വിളിച്ചോരൊസ്വരവും കേൾക്കാം.
നിലമെല്ലാം കുലുങ്ങുമ്പോൾ ബലമായ നിലവിളി
പലർകൂടി വിലാപങ്ങൾ പെരുകീടുന്നു.
ഗുരുതാതൻ തിരുമേനി പിരിഞ്ഞല്ലൊ എന്നുചൊല്ലി
കരയുന്നു ശിഷ്യരാകും വൈദീകരെല്ലാം.
ആദരവോടാദിതൊട്ടങ്ങന്ത്യമോളും ശുശ്രൂഷിച്ചയാൽ
വൈദീകന്മാർ ദുഃഖമയ്യൊസഹിക്കാവല്ലെ
തങ്ങൾ ചെയ്ത പ്രയത്നങ്ങൾ സാദ്ധ്യമെന്നെഭവിക്കയാൽ
പൊങ്ങുവാനും വഹിയാതെകിടന്നൂ ദുഃഖം.




താശിയേറുംതാതനായൊരെജമാനൻതന്നിലുള്ളൊ
രാശയെല്ലാം നശിച്ചല്ലൊ എന്നതും ചൊല്ലി.
ഭൃത്യദാസർ ശബ്ദമിട്ടു സങ്കടങ്ങൾ സഹിച്ചിടാ
പാർത്തലത്തിൽ വീണുരുണ്ടങ്ങെത്രയൊ ദുഃഖം.
സംഭവമിതുങ്കൽ ദേഹം കരുതീടാതവർ ചെയ്തു
സ്ഥംഭിതെരായി ചിലരെല്ലാം കിടന്നിടുന്നു.
സാരനായ സോദരന്റെ ദേഹവിയോഗംനിമിത്തം
സോദരിയും കൂടെ ജീവൻവെടിയാറായി.
ഇന്നുതന്നെജിവഹാനിഎന്നുതോന്നും വിധംപോലെ
അന്നുപെങ്ങൾക്കുള്ള ദുഃഖം സഹിക്കാവല്ലെ.
ബാല്യതകാലംമുതല്ക്കെ ഭക്തിയാൽ സ്നേഹിച്ചുവന്ന
വലിയ പൌലോസു റമ്പാസനവൻ താനും,
ശിഷ്ടമുള്ള ദയറോസാസ്താനികളെല്ലാവരുമായി
ഒട്ടടങ്ങാതുള്ള ദുഃഖം പറയാവല്ലെ.
ഭാഗ്യവാനാദ്യം മുതല്ക്കെ ചികിത്സകൾ നടത്തിപ്പാൻ
ജാഗ്രതകൾ ചെയ്തുവന്ന ഗുരുവാചായ്യൻ.
ഗീവറുഗീസെന്നമല്പാനച്ചനും തൻശിഷ്യരുമായിലം
താപമേറി വിലാപങ്ങൾ സഹിച്ചിടാതെ.
മൂത്തപുത്രനെ പിതൃതാനെന്നപോലെ സ്നേഹിക്കമൂ
വൃദ്ധനാം മാർ ദീവന്നാസ്യോസായൊരു താതൻ.
വേദനയാൽ സോദരനെ കാണുവാൻ സാധിച്ചിടാതെ
താതനയ്യൊദുഃഖമോടങ്ങിരുന്നെള്ളുന്നു.
വന്ദ്യനാമീപിതാവിന്റെ മൃതിദേഹം ചമയിച്ചങ്ങ
ന്നുതന്നെ കസേരമേൽ ഇരുത്തീവേഗം.
സ്ഥാനവസ്ത്രങ്ങളുമെല്ലാം മാനമോടങ്ങണിയിച്ചു
സ്ഥാനചിഹ്നം വടിസ്ലീബാമുടിയുമായി,
ശോഭയേറും വിധമയ്യൊ താപസെനാമ്ദബഹായിൽ
ശോഭിതമാം തിരുമുഖം പശ്ചിമെനോക്കി.
സൽ പ്രസംഗമായതിന്നു ജീവനാളിരിക്കുമ്പോല
ത്ഭുതനാം ദൈവദാസേനിരുന്നീടുന്നു.
ഭാഗ്യവാന്റെ കബർദാനമായതിന്നൊരു സമയം
ഭാഗമെന്യെ നിശ്ചയിച്ചു താപസർകൂടി.

ഇരുപതും രണ്ടാകുമെന്ന തീയതി ചൊവ്വാഴ്ചനാളിൽ
കരുതിരണ്ടാ മണിക്കെന്ന നിശ്ചയം പോലെ.
കല്പകളയച്ചു ദേവാലയക്കാർ ഗ്രഹിപ്പാനായി
ഒപ്പുമുദ്ര ദുഃഖമോടെ വലിയ താതൻ.
നിവൃത്തി ഇല്ലായ്ക മൂലം ദുഃഖപത്രമാൾവശമായി
കൊടുത്തു പള്ളികൾതോറും ലഭിച്ചീടുമ്പോൾ.
തിടുക്കമായിമണിയെല്ലാം നിറുത്തീടാതിഹലോകം
മുഴക്കുമാറടിക്കുന്നു പള്ളികൾതോറും.
ദൈവഭക്തനാകുമെന്ന പൊന്നുതിരുമേനി തന്റെ
ദേഹവിയോഗവിവരം ഗ്രഹിച്ചു ലോകേർ.
കേട്ടകേട്ടമാത്രയിലങ്ങോട്ടമായി ജനമെല്ലാം
വാട്ടമോടെ സിമ്മനാരിയിൽ കൂട്ടമായല്ലൊ.
സ്വന്തജനമന്യകക്ഷിഹിന്തുജാതിക്കാരുമെല്ലാ
മെന്തുമാത്രം വന്നിതയ്യൊ താതനെകാൺമാൻ.
നല്ല പുണ്യൻ മൃതിദേഹം വല്ല വിധമൊന്നു കണ്ടാൽ
നല്ലതായോരനുഗ്രഹം നേടിടാമെന്നു.
പൂർണ്ണമായി വിശ്വസിച്ചു തിക്കുമേറ്റം തിരക്കുമായി
എണ്ണമില്ലാതുള്ള ലോകേരടുത്തീടുന്നു.
ഇരുനേത്രങ്ങളിൽനിന്നും ജലധാരയോടുതന്നെ
ഇരുനൂറിൽ കുറയാതെ വൈദീകന്മാരും.
ബദ്ധനായി ദുഃഖമോടെ മാറീവാനിയോസുതാതൻ
ശ്രദ്ധചിത്തമോടുതാനും പ്രയത്നം ചെയ്തു..
ഏറിയ വിലാപമോടെ ശുശ്രൂഷകൾ നിവൃത്തിച്ചു
ഏറിയ ലോകർക്കു ദുഃഖം പറയാവല്ലെ.
എത്രവെള്ളിക്കുരിശുകൾ ചിത്രമൊത്ത പൊൻകുരി
ഛത്രമെത്ര കൊടികളും ചുറ്റിലുമായി.
എത്രനല്ല കസേരമേൽ പട്ടുമേല്ക്കട്ടിക്കു കീഴെ
എത്രയൊ പുരോഹിതരാൽ വഹിച്ചുംകൊണ്ടു.
മക്കളെതാൻ പ്രിയമോടെ നോക്കിയനുഗ്രഹിക്കയൊ
വെക്കമങ്ങുയാത്രതാതൻ ചൊൽകയൊ എന്ന
ആർക്കുമപ്പോൾ തോന്നു മാറീതാപസൻ പ്രദക്ഷണത്തിൽ
തർക്കമെന്യെകതർന്നീടും മാനസമെല്ലാം.




ആ സമയമിളകാത്ത മനുഷ്യരീപാരിലുണ്ടൊന്റെ
ഏസഭയിലുള്ളവർക്കും ദുഃഖമെതോന്നൂ.
മാർദീവന്നാസ്യോസു താതൻ പ്രിയനാമീ സോദരന്റെ
മൃതിദേഹം നോക്കിനോക്കി ഉരുകീടുന്നു.
അക്ഷിരണ്ടിൽ നിന്നു രക്തതുള്ളിതന്നെ പൊഴിക്കുന്നു.
രക്ഷിതാവാം നാഥനത്രെ നൽകിയാശ്വാസം
മാറീവാനിയോസുതാതൻ ദയറോസാസ്താനികളു
മേറിയപുരോഹിതരും ജനങ്ങളെല്ലാം.
ദുഃഖമുറ്റവിലാപങ്ങളാരു കേട്ടാൽ സഹിച്ചിടും
ദുഃഖമേ തിന്നിതുപോലെ പാരിലുണ്ടാകും.
ഭക്തിയേറും മക്കളായനാരിവർഗ്ഗങ്ങളുമെല്ലാം
ശക്തിപോലെമാർവിടത്തങ്ങടിച്ചു ദുഃഖം
അട്ടഹാസം നിലവിളി കൂട്ടമെല്ലാമൊരുപോലെ
ഒട്ടുമയ്യൊ ശമിച്ചിടാതെത്രയൊദുഃഖം.
ഭാഗ്യവാന്റെ മൃതിദേഹമാലയ പ്രദിക്ഷണത്തിൽ
ഭാഗമെല്ലാം ദുഃഖനാദം മുഴങ്ങീടുന്നു.
എത്രതന്നെ കഠിനന്മാരാകിലുമങ്ങിളകീടും.
ശത്രുവർഗ്ഗങ്ങളുമപ്പോൾ ദുഃഖിതരാകും.
പുണ്യവാന്റെ തിരുമേനി പ്രദിക്ഷണം നിവൃത്തി
പുണ്യതൃക്കൈമുത്തുവാനും തുടങ്ങി പിന്നെ
എന്തു തന്നെ ഭവിച്ചാലും-ശുദ്ധ തൃക്കൈ ഒന്നുകൂടെ
അന്ത്യമുത്തന്നിട വന്നാൽ ഭാഗ്യമെന്നോർത്തു
തിക്കലോടങ്ങടുക്കുന്ന മാനുഷ്യർക്കൊസംഖ്യയില്ല
തിക്കാവാനും ശക്തില്ലാതൊട്ടുപേരെല്ലാ.
അശ്രുധാരയോടു തന്റെ മൃത്യുദേഹം മുത്തിമുത്തി
അശ്രുധാരകൊണ്ടു ഭൂമിനനച്ചുലോകർ.
അന്നുവന്ന ജനമെല്ലാംഭാഗ്യവാനെ മുത്തുവാനായി
വന്നടുക്കുന്നതിനുള്ള ബഹളം കണ്ടാൽ.
ഒന്നിനുമുണ്ടാകയുണ്ടൊ ബഹളങ്ങളിതുപോലെ
എന്നുതോന്നും കാണുമെന്ന ജനങ്ങൾക്കെല്ലാം.
ഈവിധമായി ജനമെല്ലാം തൃക്കരമോരോന്നുമുത്തി
ജീവിതവിശേഷമെല്ലൊ ഈവിധമെല്ലാം.

ഏകദേശം പകലഞ്ചാംമണിക്കുതൻകരംമുത്തി
ആകവെഒന്നവസാനമായതിൻശേഷം.
ദീനനാകുന്നതിനൊട്ടുനാളുമുൻപെ തിരുമേനി
സ്നാനനേരം നിശ്ചയിച്ചങ്ങേകിയപോലെ.
മദുബഹായ്ക്കുമയ്ക്കലായ്ക്കും മദ്ധ്യഭാഗെ ഭാഗ്യവാനായി
ഹിതംപോലെ തീർത്തതായകബറിൽതന്നെ.
സ്ഥാനവസ്ത്രങ്ങളും തന്റെ സ്ഥാനചിഹ്നം വടിസ്ലീബാ
സ്ഥാനവാന്റെ ശിരസ്സിന്മെൽമുടിയുമായി.
ഭക്തനാമീ താപസന്റെ മൃതിദേഹം കസേരമേൽ
ഭക്തിയോടാ കബറിലങ്ങിറക്കീവച്ചു.
ധൂപവർഗ്ഗംകൊണ്ടുതന്നെമിക്കവാറും മൂടി ലോകർ
ഗ്ലോവിളക്കുമെഴുകദീപങ്ങളുമെല്ലാം.
ഭാഗ്യവാനിങ്ങരുഭാഗെ ശോഭിതമായിവച്ചുപിന്നെ
ഭാഗ്യവാനെ കല്ലറയിൽ മറച്ചാശേഷം.
അഗതികളായവർക്കു വസ്ത്രദാനമന്നുനൽകി
അവധിയില്ലാതലോകർ ദുഃഖിതേരായി
ഭാഗ്യനാമീപിതാവിന്റെ ദേഹവിയോഗം നിമിത്തം
ഭാഗ്യദോഷമീസഭയ്ക്കായി ഭവിച്ചു പാരിൽ.
സുറിയാനി സഭയ്ക്കുള്ള മഹാദീപം മറഞ്ഞല്ലൊ
സുറിയാനി ബഹുഗീതസ്വരവും മങ്ങീ.
സഭാചട്ടങ്ങളും കാനോൻനിയമങ്ങളതുമെല്ലാം
സഭക്തിയോടനിഷ്ഠപ്പാനിനിമേലാരു.
അന്യമാർഗ്ഗെജനെ മൊന്നുംഭിന്നമെന്യെചേർത്തുകൊൾവാൻ.
മന്നിലേറ്റം പ്രയത്നിച്ചതാതനിദ്ദേഹം.
ദക്ഷിണദേശങ്ങളിലെ ആലയങ്ങളൊന്നിടാതെ
പക്ഷമായി ദിവസേനതാനെഴുന്നെള്ളി.
ഭക്തിവൈരാഗ്യത്തിലുള്ള സൽപ്രസംഗം മൂലമല്ലൊ.
മുക്തിമാർഗ്ഗം ചേർത്തു തന്റെ ജനത്തെ നിത്യം.
ഇപ്പിതാവിൻ ജീവഹാനി കാരണമീസഭക്കിപ്പോ
ളല്പമല്ലാതുള്ള നഷ്ടംഭവിച്ചുഎന്നും.
ഇങ്ങനെ ഓരോന്നുചൊല്ലി ദുഃഖമുറ്റഭാഷി തങ്ങൾ
പുണ്യനാം തന്നെക്കുറിച്ചു ജനങ്ങളെല്ലാം.




ലോകമാകെ പരന്നയ്യോതൻവിയോഗ വർത്തമാനം
ലോകമെല്ലാം വിലാപങ്ങൾ പെരുകീടുന്നു.
ഭാഗ്യതാതൻദർശിച്ചോരേറുശലേ തന്നിലുള്ള
മുഖ്യനാം മേലധികാരി താപസൻബാവാ.
ഭാഗ്യവാന്റെ ജീവഹാനി കമ്പിമാർഗ്ഗമറിഞ്ഞപ്പോൾ
ഭക്തനാമിദ്ദേഹവുംമൊഹാത്സ്യമായ വീണു.
എത്രപാരം വിലാപിച്ചു താതനുമസ്ഥലത്തുള്ള
എത്രയൊപുരോഹിതരും ജനങ്ങളെല്ലാം.
ഉത്തമവിശ്വയ പുത്രൻ സ്വർഗ്ഗഭാഗെ ചേർന്നു എന്ന
വർത്തമാനം കമ്പിയാലങ്ങറിഞ്ഞാനേരം.
സത്യവാനാംപാത്രിയർക്കീസപ്പിതാവും വ്യാകുലത്താൽ
കർത്തൃനയ്യൊചിത്തതാരിൽ ദുഃഖിതേനായി.
ലോകമെല്ലാമൊരുപോലെ വിലാപിപ്പാൻതക്കഭക്തൻ
ലോകഭൂമിലിതു പോലുണ്ടാകുമൊ മേലിൽ
ഭാഗ്യവാന്റെ മുപ്പതാംനാൾഘോഷമോടെ നടത്തിപ്പാൻ
യോഗ്യമായവിധമങ്ങുനിശ്ചയംപോലെ.
ഉള്ളിലേറ്റംദുഃഖമോടെമാർദീവന്നാസ്യോസുതാതൻ
പള്ളികൾക്കു കല്പനകളയച്ചുവേഗം.
വേണ്ടപോലെ ജനമെല്ലാം ദ്രവ്യമോടാഹാരധാന്യം
കൊണ്ടുവന്നു സദ്യനന്നായി വഹിപ്പാൻവേണ്ടി.
അന്നുവന്നജനങ്ങൾക്കൊ സംഖ്യയില്ലാതിരുമേനി
ക്കന്നുലോകർ കാഴ്ചയാലു വന്നുധാരാളം.
അന്നദാനഭോജനംകൊണ്ടന്നു ലോകർ തൃപ്തിപ്പെട്ടു
വന്ദ്യനെയും ഭക്തിയോടെ സ്തുതിച്ചീടുന്നു.
നേർച്ചസാമാനങ്ങളായി കാഴ്ചവന്നൊരോതരത്തിൽ
നേർച്ചദ്രവ്യം വളരെയും താതനായി വന്നു.
എത്രയൊ കോലാഹലാൽ സാധിച്ചുതന്റെ പെരുനാളും.
എത്രയൊ മഹാജനങ്ങൾ സ്തുതിച്ചുവാങ്ങി.
വൃദ്ധരാകും താപസന്മാർക്കന്ത്യകർമ്മങ്ങൾ തികപ്പാൻ
വൃദ്ധഹീനസോദരനെ കാത്തിരുന്നാറെ.
മുൻപനായി സോദരൻതാൻ വേർപിരിഞ്ഞ മൂലമയ്യേ

അമ്പുചങ്കിൽതറയ്ക്കുമ്പോൽ വേദനയാലും.
വൃദ്ധതതാർ സോദരന്റെ മൃത്യുശേഷംവേണ്ടതെല്ലാം
കൃത്യമായി ചെയ്തതോർത്താലെത്രയൊതാപം.
കേൾക്കണം ഭൂലോകരെനാം ഭാഗ്യവാന്റെ ജീവിതങ്ങ
ളൊർക്കണമെന്നേക്കുമയ്യൊമറന്നീടാതെ.
ഉന്നതനാം വല്ലഭനുദാസനാമീതാപസന്റെ.
പിന്നടിയിൽ നടന്നാലൊഭാഗ്യമുണ്ടാകും.
സൽഫലങ്ങളാകുമെന്ന പ്രാർത്ഥനകളുപവാസം
കല്പനകൾ കാത്തുതന്റെ ജീവിതമെല്ലാം.
കണ്ടുനിത്യം ഗ്രഹിച്ചോരാം ലോകർതന്നെ പിന്തുടർന്നാ
ലൊണ്ടു ഭാഗ്യംവാനിലെന്നു സംശയമില്ല.
ഉന്നതമാംപദവിമേലേറിയെന്ന തിരുമേനി
തന്നുടെയത്തിരുപ്പാദെനമ്മെയുംചേർപ്പാൻ
ഭാഗ്യവാനെപിന്തുടർന്നു നിത്യവും ജീവിച്ചു തന്നോ
ടാഗ്രഹമായി പ്രാർത്ഥനകളണച്ചീടേണം.
എങ്കിലൊ ഈ പുണ്യതാതൻ പാപികളാം നമുക്കായി
സ്വർഗ്ഗലോകെദൈവമുമ്പിൽ പ്രാർത്ഥനാ ചെയ്യും.
നീതിമാന്റെ പ്രാർത്ഥനകളെത്രയോ സാധിക്കുമെന്നും.
വേദവാക്യമരുൾചെയ്യുന്നില്ലയൊകേൾപ്പിൻ
ആകയാലീഭാഗ്യവാന്റെ പ്രാർത്ഥനയും നിശ്ചയമായ്
ലോകനാഥൻ കേൾക്കുമെന്നു ധരിച്ചീടേണം.
ആകയാലെൻ സോദരന്മാരായവരെ നാമിനിയും
വ്യാകുലങ്ങൾ പോക്കുവാനിതാതനെ ഓർത്തു.
പ്രാർത്ഥനകൾ ധ്യാനമോടും മൃത്യുവന്നിടും വരെനാം
പാർത്തു ജീവിച്ചീടുമെങ്കിൽ ഭാഗ്യമുണ്ടാകും.
സർവ്വലോകസൃഷ്ടിതാവും സർവ്വമാനു രക്ഷിതാവും
സർവ്വശുദ്ധാത്മാവുമായൊരത്ഭുതാ നിത്യം.
നാഥനെ നിൻദാസനുമീപാപികളാമടിയാർക്കു
താതനുമാകുന്ന മാർ ഗ്രീഗോറിയോസു ധന്യൻ-
സത്യമായി നിൻവലഭാഗെ പാർത്തുമോദാൽ വാഴുമെന്നും
സത്യഹീനർ വിശ്വസിക്കുന്നെശുവെ പാഹി.



ഇപ്പിതാവിൻ പാദപീഠം ചേർന്നുവന്നീ പാപികളു
മപ്പനാം നിൻതിരുമുമ്പിൽ സ്തുതിപ്പാൻവേണ്ടി.
ആശയോടിന്നടിയാരും പ്രാർത്ഥനകളണയ്ക്കുന്നു.
ഏശുനാഥാപാഹിപാഹി സന്തതംപാഹി.

## നമ്മുടെ കഥാനായകനെക്കുറിച്ചു പരുമല പള്ളിയുടെ ഒരു പ്രലാപം

സന്താപമേ സന്താപമേ എന്നും
തീരാതെകണ്ടുള്ള സന്താപമേ.
സന്താപത്തിന്നന്തമില്ലാതുള്ള
സന്താപകാരണം ചൊല്ലാവല്ലോ.
എന്റെ ബാവാ മാർ ഗ്രിഗോറിയോസ
തന്റെ സ്വമന്ദിരം ചേർന്നഹേതു.
പാർത്തലത്തിൽ കീർത്തിമാനേ ഞാനി
ങ്ങോർത്തോർത്തു നേത്രനീർ വാർത്തീടുന്നു-
പരമാതാതൻ വാങ്ങിപ്പോയേ ഞാനും
പരിതാപമോടെ വസിച്ചീടുന്നു.
അരിമ ബാലെ പരിമലയേ എന്ന
ങ്ങിനിമേൽ വിളിപ്പതിന്നാരുമില്ലേ.
പരിപാലനേ ഓർത്തെൻ വിലാപത്തി
നൊരുസമാധാനവും തരുവാനാരു-
നിരണമായൊരെന്മാതാവെ! നിന്നെ
ഭരണം ചെയ്വാനാരുമില്ലാതായോ?
കരുണായേറും നിന്നുടെ കാന്തനും
മരണം പ്രാപിച്ചല്ലൊ എന്മാതാവെ!
ഘാതകന്മാരെന്മാതാവിനുള്ള
മൂടുപടമാകെ നീക്കീടുന്നു.
ഇമ്പമേറും തുമ്പോൺപള്ളീ നിന്റെ
ചെമ്പോൻമുടിയൊന്നു നഷ്ടമായേ
കെൾപ്പോടെങ്ങും കീർത്തി വിളങ്ങുന്ന

കൈപ്പട്ടൂർപള്ളി നിനക്കും ദുഃഖം.
ജനമേറുന്നോരോമല്ലൂരെ നീയും
മനഃദുഃഖിതയായി വസിക്കെയൊള്ളു.
ഉള്ളിൽമഹാ ഖേദമായിചേപ്പാട്ടു
പള്ളിയെ നീയുംകരഞ്ഞീടുകാ.
ഉയരമാകും കായങ്കുളമെ നിന്റെ
ജയവീരൻ പോയല്ലൊ എന്നുകാണും.
പ്രിയമാവേലിക്കരയേ നീയും നിന്റെ
പ്രിയ കാന്തനെയോർത്തു പരിതാപിക്ക.
കല്ലൂച്ചേരി മൽസോദരീ നിന്റെ
നല്ല മേലദ്ധ്യക്ഷനില്ലാതായോ.
തിരുവല്ലായേ നിന്നെ ഭരിക്കുവാ
നൊരു നല്ലിടയനിതുപോലാരു.
മതിമാൻ സ്ഥാപിച്ചൊരു പ്രിയഹൈസ്ക്കൂളെ
നിന്റെ മനസ്താപം തീരുവാൻ കാലമുണ്ടൊ.
വിയപുരമെ നിന്നെക്കണ്ടേച്ചല്ലൊ
ഗുണപാലൻ വന്നിങ്ങു ദീനേനായി.
അന്ത്യമാകും മോതിരവാഴ്വതും
നിങ്കൽ സമർപ്പിച്ചു പോന്നേ കഷ്ടം.
അല്ലെയൊ മൽകൂടപ്പിറപ്പുകളെ
ല്ലാരുമെ നിങ്ങളോർത്തീടുവിൻ.
നമ്മുടെ മേലദ്ധ്യക്ഷനായൊരു
നന്മാധനീകന്റെ സംഗതികൾ.
എന്നേക്കുമായി നമ്മെപ്പിരിഞ്ഞൊരു
വന്ദ്യനെയോർത്തു വിലാപിക്കുവീൻ.
ചന്ദ്രനോടു തുല്ല്യമായി ശോഭിക്കും
തന്റെ തിരുമുഖമെന്നു കാണും.
ഇനിമേലയ്യോ മധുരമേറും തന്റെ
തിരുമൊഴി കേൾപ്പാനുമിടയില്ലല്ലൊ.
ശത്രു നമ്മെ ആക്രമിച്ചീടായ്പാനെ
ത്രയും താതൻ പ്രയത്നം ചെയ്തു.
ത്രനന്നായി സഭയെ സ്നേഹിക്കുന്ന




മെത്രാപ്പോലീത്തന്മാരുണ്ടാകുമൊ.
കേട്ടാലും മെൻസോദരികളാകും
കോട്ടയംതൊട്ടുള്ള പള്ളികളെ!
നിങ്ങളേയും മേയിച്ച താതന്റെ
സംഗതികേളെല്ലാം ഓർക്കുന്നില്ലെ.
മന്നീലെന്റെ സ്നേഹിതിമാരെല്ലാ
മെന്നോടുകൂടെ പ്രലാപിക്കട്ടെ.
കോട്ടയകം സിമ്മനാരീ നിന്നിൽ
കൂട്ടസ്തുതിക്കുള്ള ശ്രേഷ്ടൻ വാങ്ങി.
മടിയിൽല്ലാളിച്ചൊരുമിഡിൽസ്കൂളെ
നിന്റെ വടിവങ്ങുനീങ്ങിപ്പോയല്ലൊ കഷ്ടം.
മഹിമായേറും മൊളന്തുരുത്തീ നിന്റെ
മഹിമാദീപസ്ഥഭം മറഞ്ഞുപോയെ.
കീർത്തിയേറും ചാത്തുരുത്തി നീയു
മാർത്താലടങ്ങാത്ത ദുഃഖംതന്നെ.
ഭാഗ്യദോഷീ നീയായല്ലൊ നിന്റെ
ഭാഗ്യവാൻ നിന്നെപ്പിരിഞ്ഞാമൂലം.
ഇണ്ടൽപൂണ്ടകണ്ടെനാടെ നിന-
ക്കുണ്ടായ വേദന മിണ്ടാവതൊ.
കുന്ദംകുളം പള്ളികളെ നിങ്ങ-
ളെന്നും പ്രലാപിക്കുമല്ലൊ കഷ്ടം.
ഭക്തിയോടെ നിങ്ങൾ വണങ്ങിയ
ഭക്തൻപിതാവിനെ കാൺമാനില്ലെ.
യറുശലേമേജന്മവീടെ നിന്നെ
ദർശിച്ചഭാഗ്യവാൻ നീങ്ങിപ്പോയെ.
ഒന്നുനിന്നെ വന്നുകണ്ടീടെണ
മെന്നു താതന്റെ ഒരിശ്ചാപോലെ.
തന്റെകൂടെദയറായൂസാസ്ഥാനി
തന്നോടുകൂടെ ഗുരുവാചാര്യൻ
ചേർന്നവരാം മൂന്നു വൈദീകരും
ചേർന്നൊരുമിച്ചൊരു ശെമ്മാശ്ശനും.
സ്ഥാനമുറാപോലെ ഒരുമ്പെട്ട

സ്ഥാനികളേഴുപേർ ദാസനൊന്നു
ഇപ്രകാരമെട്ടാൾ സ്വരുമിച്ച
യാത്രയിലേറ്റം തുണച്ചുനാഥൻ.
എട്ടുദേഹം വെള്ളത്തിൽ നോഹിന്റെ
പെട്ടകത്തിൽ രക്ഷപെട്ടപോലെ.
ഇഷ്ടമോടീയെട്ടു ശരീരങ്ങൾ
സ്രഷ്ടാവിനാൽത്തന്നെ രക്ഷപെട്ടു.
ദുർഗ്ഗടമാം മാർഗ്ഗങ്ങളിൽകൂടി
സ്വർഗ്ഗസൂനി യാത്രസാധിച്ചല്ലൊ.
ഭക്തനാകും താതന്റെ ആഗ്രഹം
ഭക്തിരിലിഷ്ടൻ നിവൃത്തിച്ചല്ലൊ.
ഇങ്ങനെയിപ്പുണ്യപിതാവിന്റെ
സംഗതികളോരോന്നോർക്കുന്നെങ്കിൽ.
ദുഃഖമയ്യൊതീർക്കാവല്ലെ മന്നീ
ലാർക്കുമീതാപമടക്കാവല്ലെ.
മന്നിലെന്റെ സ്ഥാപകനായൊരു
വന്ദ്യ മാർ ദീവന്നാസ്യോസുതാതൻ.
സോദരനെഓർത്തുസമാധാന
മേതുമില്ലാതെ പ്രലാപിക്കുന്നു.
അന്തമില്ലെ ഞാനുമിതാതനൊ
ടെന്തൊസമാധാനം ചൊല്ലീടുന്നു.
സോദരൻതാൻപോയതിനെ ഓർത്തു
സോദരർ ശേഷംപിതാക്കന്മാരും.
ആശ്വാസമില്ലാതുള്ളദുഃഖത്തി-
ന്നാശ്വാസവാക്കുമിനിക്കില്ലല്ലൊ.
ഞങ്ങളുടെ വൈദീകരായോരെ
നിങ്ങളുമോർത്തുവിലാപിക്കുവീൻ.
യാക്കോബായമക്കളാകുന്ന
ഞങ്ങൾക്കുള്ളൊരാംഗങ്ങളൊക്കയുമെ.
നമ്മുടെയാപുണ്യപിതാവിന്റെ
നന്മാവിശേഷങ്ങളോർക്കണമെ.
നന്മതിങ്ങുംപൊന്നുതിരുമേനി




നമ്മളിൽനിന്നങ്ങുവാങ്ങിയെല്ലോ.
എന്നേക്കുമായി നമ്മുടെ ദൃഷ്ടിയിൽ
നിന്നുമറഞ്ഞല്ലോപൊന്നുതാതൻ.
എങ്കിലുമീഭാഗ്യനുപരിശുദ്ധാ
സംഘത്തിലങ്ങുസന്തൊഷിക്കുന്നു.
കർത്താവിന്റെശിഷ്യജനങ്ങളിൽ
ചേർത്തങ്ങുനാഥനനുഗ്രഹിച്ചു.
മക്കളാകുംനമ്മൾപിതാവിനെ
സ്വർഗ്ഗാനന്ദംതന്നിൽകണ്ടീടുവാൻ.
തക്കവണ്ണം വന്ദ്യന്റെ ജീവിത
മോർക്കെണമെങ്കിലോസാദ്ധ്യമാകും.
നന്മകൾക്കു ദൃഷ്ടാന്തമായൊരു
നന്മാധനീകനെ പിന്തുടർന്നാൽ.
തർക്കമില്ലെസ്വർഗ്ഗസന്തോഷങ്ങ
ളാർക്കുംലഭിക്കുമെന്നൊർത്തീടുവിൻ.
ഹാല്ലേലുയ്യാ താതന്റെ തൃപ്പാദെ
വല്ലഭനെന്നേക്കും പാടിയിടാം.

*(സമ്പാദകൻ: എം. കുര്യൻ തോമസ്)*



# ഒരു പഴയ കത്ത്

".......... ദൈവകൃപയാൽ ഞങ്ങളെല്ലാവരും സുഖമായിരിക്കുന്നു. ഇവിടെ കബറുങ്കൽ പല നവീകരണക്കാരും, പ്രൊട്ടസ്റ്റണ്ടുകാരും റോമ്മരും വന്നു നേർച്ചയിടുന്നുണ്ട്. മഹാ വലിയ അത്ഭുതങ്ങളും നടക്കുന്നുണ്ട്. ഞങ്ങൾക്കു വേണ്ടി പ്രാർത്ഥിക്കുക.

പുന്നൂസ് റമ്പാൻ (ഒപ്പ്)"

*(1906 കന്നി 27-ന് (ഒക്ടോബർ-10) പരുമല സെമിനാരി മാനേജർ പുന്നൂസ് റമ്പാൻ (പിന്നീട് പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ) കൊച്ചു പറമ്പിൽ ഗീവറുഗീസ് റമ്പാന് അയച്ച കത്തിന്റെ ഭാഗം (quoted in "എത്രയും സാരവത്തായ ഒരു എഴുത്തു പുസ്തകം", 1933, p.62) സമ്പാദകൻ: അഡ്വ. പി. സി. മാത്യു പുലിക്കോട്ടിൽ).*



# പരുമലപ്പെരുനാൾ

## (രാമായണം ഇരുപത്തിനാലുവൃത്തത്തിൽ രണ്ടാംവൃത്തത്തിന്റെ മട്ട്)

**പരുമലസിമ്മനാരി മല്പാൻ തോമ്മസു കത്തനാർ ഉണ്ടാക്കിയത്**

### സമർപ്പണം

"സിദ്ധനാകും തിരുമേനിതന്നുടെ
ശുദ്ധമാം കബറിങ്കൽ നമിച്ചു ഞാൻ
ശ്രദ്ധയോടു മൽപദ്യകൃതിയിതു
ബദ്ധമോദം സമർപ്പണം ചെയ്യുവേൻ."

### മുഖവുര

ഈ ശതകം എന്റെ പിതൃവ്യയപുത്രനായ കാലം ചെയ്ത നി.വ.ദി. ശ്രീ. നിരണം തുമ്പമൺ മുതലായ ഇടവകകളുടെ മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ നേർക്കുള്ള സ്നേഹബഹുമാന ഭക്തിയാൽ എഴുതിയിട്ടുള്ളതാണ്. ഈ പുണ്യപുരുഷന്റെ ചരിത്രം സുറിയാനിസമുദായാംഗങ്ങൾക്കു "കൊച്ചുതിരുമേനി" എന്നും "കൊച്ചു മെത്രാൻ" എന്നും ഉള്ള പേരുകളാൽ സുപ്രസിദ്ധമാണ്. ഇതരസമുദായാംഗങ്ങൾ പോലും തിരുമനസ്സിലെ മദ്ധ്യസ്ഥപ്രാർത്ഥനയുടെ ഫലം പരീക്ഷിച്ചറിഞ്ഞ് ഇവിടെ വഴിപാടുകൾ ചെയ്തുപോരുന്നുണ്ട്. തിരുമേനിയുടെ ആയുഷ്കാലവും കാലശേഷവുമായി നടന്നിട്ടുള്ള അതി

ശയങ്ങളിൽ ശതാംശംപോലും ഈ ശതകത്തിൽ ചേർത്തിട്ടില്ല. ഭക്തന്മാരുടെ കാലടികളെ നാം പിന്തുടരുവാനും അവരുടെ പ്രാർത്ഥന നമുക്കു സഹായമായിരിക്കുന്നതിനും, പിന്തലമുറ അവരെ ഓർപ്പാനും ഈ പുസ്തകം ഒരു മാർഗ്ഗദർശി ആയി തീരുമെന്നുകൂടി വിശ്വസിക്കുന്നു.

ഈ പുസ്തകം പരിശോധിച്ച എന്റെ ഗുരുവും മഹാകവിയുമായ മ.രാ.രാ. കൊട്ടാരത്തിൽ ശങ്കുണ്ണി അവർകളോടും കവിതാരചനയ്ക്ക് എന്നെ സദയം പ്രോത്സാഹിപ്പിക്കയും ഗുണദോഷിക്കയും ചെയ്തിട്ടുള്ള പ്രസിദ്ധ കവി. രാ. രാ. കൊച്ചീപ്പൻ തരകനവർകളോടും എനിക്കുള്ള കൃതജ്ഞതയും ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു.

മുപ്പത്തിമൂന്നു പ്രസംഗങ്ങൾ അടങ്ങിയ ഒരു ഗദ്യമാലിക ഞാൻ എഴുതിത്തീർത്തുവെച്ചിട്ടുള്ളതു യുദ്ധം നിമിത്തം കടലാസിനു വില കൂടുകയാൽ പ്രസിദ്ധീകരിക്കാതെ ഇരിക്കുന്നതാണ്. അതും താമസിയാതെ തന്നെ പൊതുജനോപയോഗാർത്ഥം പ്രസിദ്ധീകരിക്കാനിടയാകുമെന്ന് ആശിക്കുന്നു.

പരുമല സിമ്മനാരി

10.9.93 തോമ്മസു കത്തനാർ

## അവതാരിക

“പരുമലപ്പെരുനാൾ” എന്ന ഈ കൃതിയ്ക്ക് ഒരവതാരിക എഴുതിക്കൊടുക്കണമെന്ന് ഇതിന്റെ കർത്താവായ തോമ്മസുകത്തനാരവർകൾ എന്നോടാവശ്യപ്പെട്ടപ്പോൾ സസന്തോഷം ഉടനെ ഞാനങ്ങനെ ചെയ്യാമെന്നു സമ്മതിച്ചു. എങ്കിലും എഴുതിത്തുടങ്ങിയപ്പോൾ ഇതിൽ എന്തെല്ലാമാണ് പറയേണ്ടതെന്നറിഞ്ഞുകൂടായ്കയാൽ ഞാൻ വല്ലാതെ കുഴങ്ങി. ഏതായാലും സമ്മതിച്ച കാര്യം നിറവേറ്റാതെയിരിക്കുന്നതു വിഹിതമല്ലല്ലൊ എന്നു വിചാരിച്ചു ഞാൻ ചിലതൊക്കെ എഴുതുന്നു എന്നേ ഉള്ളു. ഇതിലുള്ള ന്യൂനതകളെ വായനക്കാർ സദയം ക്ഷമിച്ചു കൊള്ളണമെന്നുള്ള അപേക്ഷയോടുകൂടി പ്രകൃതത്തിൽ പ്രവേശിക്കുന്നു.

ഈ കൃതിയുടെ പ്രധാനവിഷയം പരുമലപ്പെരുനാളാണെങ്കിലും അംഗാഗീഭാവേന ആ ശുഭദിനത്തിനു വിഷയീഭൂതനായ മഹാനെയും വിഖ്യാതമായ ആ സ്ഥലത്തെയും കുറിച്ചു കൂടി നാതിസംക്ഷേപവിസ്തരം ഇതിൽ വർണ്ണിച്ചിട്ടുണ്ട്. 178-ാമാണ്ടു തുലാമാസം 17-നു കഥാവശേഷനായിത്തീർന്ന ആ പുണ്യപുരുഷന്റെ (നിതാന്തവന്ദ്യദിവ്യശ്രീ



മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ അവർകളുടെ) ഗുണഗണങ്ങളെയും അത്ഭുതകർമ്മങ്ങളെയും പറ്റി കണ്ടുംകേട്ടും അനുഭവിച്ചും അറിഞ്ഞിട്ടുള്ളവർക്ക് ഈ വർണ്ണനം കേവലം അപര്യാപ്തമായിപ്പോയി എന്നല്ലാതെ തോന്നാനിടയില്ല. പരുമല എന്ന സ്ഥലത്തു പോവുകയൊ പ്രസ്തുത പെരുന്നാളിൽ സംബന്ധിക്കുകയോ ചെയ്തിട്ടില്ലാത്തവർക്ക് അവയുടെ ഏകദേശമായ ഒരു സ്വരൂപജ്ഞാനം ഈ കൃതി വായിച്ചാലുണ്ടാകുന്നതാണ്. ഈ കൃതി.യുടെ നിർമ്മാതാവായ തോമ്മസു കത്തനാരവർകൾ കോട്ടയം എം.ഡി. സിമ്മനാരിയിൽ ഇംഗ്ലീഷ് പഠിച്ചു താമസിച്ചിരുന്ന കാലത്തു ഞാനവിടെ മലയാളമുൻഷിയായിരുന്നതിനാൽ അന്നുതന്നേ ഇദ്ദേഹത്തിന്റെ സ്വഭാവവൈശിഷ്ട്യാദികളേപ്പറ്റി അറിയുന്നതിന് എനിക്കിടയായിട്ടുണ്ട്. ഇദ്ദേഹത്തേപ്പറ്റി അന്നുണ്ടായ ആ മതിപ്പ് ഇപ്പോൾ ഈ വിശിഷ്ടകൃതി മൂലം ഒന്നുകൂടി ദൃഢീഭവിച്ചിരിക്കുന്നു. യശശ്ശരീരമാത്രനായ "കൊച്ചുതിരുമേനി"യേക്കുറിച്ചു പുസ്തകകർത്താവിനുള്ള നിഷ്കളങ്കഭക്തിസ്നേഹബഹുമാനങ്ങൾക്ക് ഉത്തമദൃഷ്ടാന്തമായിരിക്കുന്ന ഈ സൽകൃതിക്കു സർവ്വവിധപ്രശസ്തിയേയുമാശംസിച്ചുകൊണ്ട് ഈ അവതാരികയെ ഇവിടെ സമാപിപ്പിച്ചുകൊള്ളുന്നു.

**കൊട്ടാരത്തിൽ ശങ്കുണ്ണി**

# പരുമലപ്പെരുനാൾ

## (രാമായണം ഇരുപത്തിനാലുവൃത്തത്തിൽ രണ്ടാംവൃത്തത്തിന്റെ മട്ട്)

പാരിതെല്ലാം ഭരിക്കുന്ന ദൈവമേ!
പേരെഴും ഭവൽഭക്തന്റെ വാർത്തയെ
ചേരുംമട്ടു കഥിക്കുവാനേറ്റവും
പാരാതെന്നെയനുഗ്രഹിക്കേണമേ. 1

ആശിച്ചോണമീ ഭക്തചരിതമി-
ന്നാശു ചൊൽവാൻ തുനിഞ്ഞോരെനിക്കിഹ
ഈശപുത്രനാമേശുദേവൻ കനി-
ഞ്ഞാശീർവാദമരുളണം മേൽക്കുമേൽ. 2





കാരുണ്യാത്മാവായിടുന്ന ദൈവമേ!
പാരിൽ ഭാസിച്ച ഭക്തന്റെ വാർത്തയെ
പാരാതെ ചൊൽവാനഗ്നിതൻനാവുപോൽ
ചേരണമെന്റെ ചിത്താംബുജത്തിൽ നീ. 3

കീർത്തനീയനാമേശുതൻമാതാവേ!
ഓർത്തു ഭക്തന്റെ സൽഗുണരത്നങ്ങൾ
ചേർത്തു കോർത്തോരു മാല തീർത്തീടുവാൻ
പേർത്തുപേർത്തുമനുഗ്രഹിച്ചീടുക. 4

എത്രയും ദൈവഭക്തനായന്വഹ-
മത്ര വർത്തിച്ച മർത്ത്യന്റെ സൽകഥ
ചിത്രമോർത്താലതോതാനനുഗ്രഹം
പത്രോസും മമ പൌലൂസുമേകണം. 5

നിന്നടികളിലീശാ! നടന്നൊരു
വന്ദ്യനാമേശുനാഥനേ മാനിപ്പാൻ
വന്നവനിൻഡ്യാപാലകൻ മാർത്തോമ്മാ
ധന്യനേറ്റമനുഗ്രഹമേകണം. 6

ഭാഗ്യമൊത്തു പരുമലപ്പള്ളിയിൽ
യോഗ്യമാംവിധം മുന്നം വിളങ്ങിന
മാർഗ്രീഗോറിയോസാമത്തിരുമേനി-
യാഗ്രഹംപോലനുഗ്രഹിച്ചീടണം. 7

ആയിരത്തോടെഴുപതുമെട്ടുമ-
ങ്ങായ കൊല്ലംതുലാഖ്യമാം മാസത്തിൽ
തീയതി പതിനേഴിലാ സൽഗുണൻ
പോയിതയ്യോ! പരലോകമെത്തുവാൻ. 8

സ്വർഗ്ഗഭാഗ്യമാം പാദപഛായയിൽ
നിർഗ്ഗമിച്ചോരു നല്ല തിരുമേനി
ഭാഗ്യമായതനുഭവിപ്പാനിഹ
പാർക്കുവോരെയനുഗ്രഹിക്കും ദൃഢം. 9



ചാരുശീലനാമത്തിരുമേനിതൻ-
പേരിലാണ്ടേഴുമോർമ്മയാമുത്സവം
ചേരും മട്ടിഹ ഘോഷിപ്പാൻ നേർച്ചക്കാ-
രേറും ഭക്തിയോടെത്തുന്നു തദ്ദിശി. 10

കൊട്ടും മേളവുമൊട്ടുമില്ലെങ്കിലു-
മെട്ടു ദിക്കിലും മേവും മഹാജനം
ഒട്ടല്ലോർക്കിലസംഖ്യമീ വാസരേ
പുഷ്ടമോദം പരുമലെക്കൂടുന്നു. 11

ക്രിസ്ത്യരെന്നില്ല കൃത്യമായിട്ടിഹ
മർത്ത്യജാതികളായവരാകവെ
മത്സരം വിട്ടു ഭക്തിയോടൊത്തു താൻ
വത്സരംതോറുമത്ര വന്നെത്തുന്നു. 12

മായമല്ലീപ്പെരുനാളിൽക്കൂടുവാൻ
പോയിടായ്കിലൊരുത്തർക്കുമാശയേ
ആയതമായൊരാമോദമെന്നുമു-
ണ്ടായിടുന്നില്ല തൃപ്തിയും വന്നിടാ. 13

ആണ്ടുതോറുമീയുത്സവമാദരം
പൂണ്ടു കൊണ്ടാടി മേളിപ്പാനാളുകൾ
വേണ്ടുവോളം വരുന്നുണ്ടൊരുത്തനും
വേണ്ടെന്നില്ലിതു വിസ്മയമോർക്കുകിൽ. 14

ഏറ്റം പാമരമൊത്തിഹ പമ്പയാ-
മാറ്റിൽ വന്നു നിറയുന്നു വഞ്ചികൾ
ഊറ്റമേറുന്ന വെള്ളവുമാർക്കുമേ
മാറ്റിത്തമണയ്ക്കാതെ നിൽക്കുന്നഹോ! 15

പേരുകേട്ടുള്ളൊരേശുരാജന്നേഴും
ചാരുവാം ധ്വജംപോലെ നദിയുടെ
തീരത്തങ്ങനെ നിൽക്കും കുരിശിന്റെ
ചാരത്തു നാട്ടീടുന്നു കൊടിമരം. 16

എട്ടു നാൾക്കങ്ങു മുമ്പേ കൊടിയേറ്റും
ചട്ടമൊപ്പിച്ചു ചെമ്മേ നടത്തുന്നു
വട്ടമൊക്കവേ കൂട്ടീട്ടുടൻ വെടി
പൊട്ടിപ്പാനും തുടങ്ങുന്നു സാദരം. 17

കൂട്ടമാം വെടിയെട്ടുദിക്കിങ്കലും
കേട്ടുകേട്ടങ്ങു നാനാജനങ്ങളും
കൂട്ടരൊത്തു പെരുനാളിൽക്കൂടുവാൻ
വാട്ടമെന്യേ വരുന്നു വേഗാന്വിതം. 18

കൂട്ടമോടൊത്തു നാട്ടാർ വരുംവിധൌ
കേട്ടു കൂട്ടവെടികളങ്ങുച്ചത്തിൽ
കോട്ടമുൾക്കൊണ്ടു കുട്ടികളന്നേരം
കൂട്ടുകാരോടു ചോദിച്ചിതിങ്ങനെ. 19

"ഘോരഘോരമാം നാദമിതെന്തഹോ!
ദൂരവേ ഹന്ത! കേൾക്കുന്നു സാമ്പ്രതം
ശൂരനാം ജർമ്മവീരന്റെ സൈന്യത്തിൻ-
പീരങ്കിക്കുള്ള ഗംഭീരനാദമോ? 20

ഞെട്ടുന്നുണ്ടകത്തട്ടു പാരമിടി
വെട്ടിടുന്നൊരു ഘോരനിദ്ധ്വാനമോ?"
കുട്ടികൾക്കുള്ള ചോദ്യത്തിനുത്തരം
ശിഷ്ടമുള്ളവരീവണ്ണമോതിനാർ. 21

"കുട്ടികളേ! പരിഭ്രമിച്ചിങ്ങനെ
ഞെട്ടിടേണ്ട, പരുമലപ്പള്ളിയിൽ
ചട്ടമായുള്ള കൂട്ടവെടിയിതു
തിട്ടമാണിതിൽക്കില്ലില്ല തെല്ലുമേ." 22

ഏവമോരോന്നുരച്ചുകൊണ്ടങ്ങനെ
ഭൂവിലുള്ളോരു നാനാജനങ്ങളും
ഭാവഭേദം കലരാതെ വന്നിഹ
ശ്രീ വിളങ്ങും പരുമലെച്ചേരുന്നു. 23




നിർമ്മലനദീതീരം മുതൽക്കങ്ങു
സിമ്മനാരിതൻമുറ്റംവരയ്ക്കഹോ!
നന്മയേറുന്ന കേരവൃക്ഷാവലി
ചെമ്മേ നില്പുണ്ടു രണ്ടുഭാഗത്തുമേ. 24

പന്തിയായ് നിൽക്കും തെങ്ങുകൾക്കുള്ളൊരു
ചന്തമേറീടുമോലകൾ ചേർന്നിഹ
ചിന്തുമാതപം ചെറ്റുമേ ചേരാതെ
പന്തലിട്ടതുപോലെ വിളങ്ങുന്നു. 25

റോട്ടുതന്നിരുഭാഗത്തും തെങ്ങുകൾ
കൂട്ടമായിട്ടു നിൽക്കുന്നവയുടെ
മൂട്ടിലർത്ഥികളർത്ഥിച്ചു നിൽക്കുന്നൂ
ശ്രേഷ്ഠരായവരേതാനുമേകുന്നു. 26

പാരമായ് വന്നുകൂടുന്നതാം പുരു-
ഷാരമൊട്ടല്ലിതോർക്കുകിൽ വിസ്മയം
ചാരവേ ചെന്നു യാചിക്കും ഭക്തരെ-
ച്ചേരുംമട്ടിലുയർത്തുമല്ലോ പരൻ. 27

സിദ്ധനാം പുണ്യവാന്റെ കബറിങ്കൽ
ബദ്ധപ്പെട്ടണയുന്നൂ ബഹുജനം
മദ്ധ്യമാളികയ്ക്കുള്ളിലായ് നിൽക്കുന്ന
ശുദ്ധമന്ദിരം സ്വർഗ്ഗതുല്യം ശുഭം. 28

സ്മാരകമായ മന്ദിരമീവിധം
ചാരുവായിട്ടു തീർത്തോരു ശില്പികൾ
സാരജ്ഞോത്തമർ, തർക്കമില്ലിങ്ങനെ
പാരിലില്ലോരു പത്തനം മറ്റെങ്ങും. 29

പള്ളിയിൽ നല്ല വെള്ളവസ്ത്രം ധരി-
ച്ചുള്ളവർ പലർ സേവിപ്പതുണ്ടിഹ
തള്ളുകൊള്ളാതെയൊന്നു നമിച്ചിടാ-
നുള്ള പാടത്ര ചില്ലറയല്ലഹോ! 30

ചൊല്ലെഴുന്നോരാ ശുദ്ധസ്ഥലത്തല-
മുല്ലസിക്കുന്നൊരാർക്കതു പാർക്കുകിൽ
നല്ല തങ്കത്തകിടിനാൽ നിർമ്മിച്ച
സ്വർല്ലോകാർക്കെന്നു ചൊല്ലുമെല്ലാവരും 31

കത്തുമഗ്നിയേ വെല്ലും [1] ക്ദൂശ്ക്കുദിശാ-
ങ്ങൊത്തെഴും ചിത്രകൂടാരം കാണുകിൽ
[2]ക്രോബകൾക്കുള്ള തേരെന്നു തോന്നിടും
[3]സ്രാപ്പികളക്ഷി മൂടും ഭയത്തിനാൽ. 32

കാലിന്മേലേറും മുന്തിരിവള്ളിയും
ചേലിൽ നിൽക്കുന്നു റോസാച്ചെടികളും
ആലോകിക്കുകിൽ ശ്ലേമ്മോൻ രാജന്നെഴു-
മാലയമിദമെന്നോതുമേവരും. 33

സാക്ഷികൂടാരം പോലെയീമന്ദിരം
സാക്ഷിപെട്ടിപോൽ [4]അൽത്താരിതന്നകം
സാക്ഷി കൂടാതറിഞ്ഞിടാം സത്യവും
സൂക്ഷിച്ചീടുകിൽ മോക്ഷമായ്ത്തോന്നിടും. 34

മുന്നം "കാനൻ ബ്രൌണെ'ന്നൊരു പാദ്രിതാൻ
പൊന്നു മിന്നുമീ മന്ദിരത്തിൻപണി
വന്നു കണ്ടി"ട്ടിതുപോലെയിറ്റലി-
തന്നിലേ കണ്ടിട്ടുള്ള" വെന്നോതിനാൻ. 35

പൊക്കമേറീടും സ്വർഗ്ഗസിംഹാസന-
മിക്കണക്കല്ലേ കണ്ടതേശായയും?
നീക്കമില്ലിതു തത്തുല്യം താനിഹ
നോക്കുന്നോർ കണ്ണിമയ്ക്കാതെ നോക്കിടും. 36

---

*1. ത്രോണോസ്, ബലിപീഠം മുതലായവയോടു കൂടിയത്*
*2. അനേകം കണ്ണുകളുള്ള ദൈവദൂതന്മാർ*
*3. ആറു ചിറകുകളുള്ള ദൈവദൂതന്മാർ.*
*4. ബലിപീഠം, ത്രോണോസ്*




മോക്ഷമന്ദിരമെന്നു തന്നെയിതു
വീക്ഷിച്ചീടുന്നോരെല്ലാം വിധിച്ചിടും
പ്രേക്ഷകരിഹ ചക്ഷുസ്സടയ്ക്കാതെ
സൂക്ഷിച്ചുനോക്കുമത്യന്തവിസ്മയാൽ. 37

ഉണ്ടല്ലോ മെഴുകിൻതിരിക്കാലുകൾ
രണ്ടുഭാഗത്തും മദ്ധ്യേ കുരിശതും
പണ്ടു സീയോന്റെ സൌധത്തിൽ മേശമേൽ
കണ്ട കാഴ്യീ ത്രോണോസിൽക്കാണുന്നു. 38

ഇത്ര മാഹാത്മ്യമുള്ളൊരീ ത്രോണോസിൽ
സിദ്ധരർപ്പിക്കും കാഴ്ച കുർബാനയും
എത്ര കണ്ടാലും പിന്നെയും കാണണ-
മത്ര കാണായ്കിൽ പങ്കുമില്ലാർക്കുമേ. 39

ഉത്തരദ്വാരത്തൂടേ ഗമിച്ചെന്നാൽ
തത്ര കാണാമാസ്സിദ്ധന്നെഴും കബർ
അദ്ദിക്കിലേയ്ക്കു നിൽക്കുന്നൊരാ സ്ഥലം
ചിത്രാലംകൃതമെത്രയും ശോഭനം. 40

മാറാൻ പത്രോസു പാത്രിയർക്കീസിന്റെ
മാറാത്തുൾപ്രീതിയാർന്നിട്ടനന്തരം
ഏറിയ ഭക്തിവിശ്വാസഭാരത്താൽ
മാറാനിൽനിന്നിതപ്പദം പ്രാപിച്ചു. 41

യാത്ര ചെയ്തങ്ങെറുശലേം പുക്കുടൻ
ക്രിസ്തുതൻ കബറിങ്കൽ നമിച്ചഥ
ആത്തമോദം മലബാറിലെത്തിച്ചേ-
ർന്നാസ്ഥയോടേശുദാസനും ശിഷ്യരും. 42

നിൽക്കും ഫോട്ടോ നിരീക്ഷിച്ചുവെങ്കിലോ
ചിക്കെന്നു കാൽക്കൽ വീണു നമിച്ചുടൻ
തൽക്കരങ്ങളാലേകുന്നനുഗ്രഹം
കൈക്കൊൾവാനേറ്റമാശിക്കുമേവരും. 43

വിത്തു ചീഞ്ഞതിൽനിന്നു മുളയുണ്ടായ്
സത്തൊടൊത്തു ഫലിച്ചിടുംപോലവേ
കർത്തൃദാസൻ തൻകായം വെടിഞ്ഞിട്ടു
മെത്തുമോജസ്സിരട്ടിച്ചു സിദ്ധനായ് 44

“ഈശനേഷ ഞാൻ നിന്റെ പിതാക്കൾക്കു
നാശമില്ലവർ ജീവിച്ചിരിക്കുന്നു,
നാശമുള്ളോർക്കു ഞാനീശനല്ലേ”വം
മോശയോടീശൻ കല്പിച്ചിട്ടുണ്ടല്ലൊ. 45

പ്രാർത്ഥനയാൽ മൃതർക്കെന്തഹോ!? മൃത-
പ്രാർത്ഥനയാൽ ഫലമെന്തു മർത്ത്യർക്കും?
ഓർത്തുപോകരുതീവിധമല്പവു-
മോർത്താൽ സിദ്ധരാം മർത്ത്യർക്കുണ്ടോ മൃതി 46

ശുദ്ധിമാൻ ദൈവം ജീവിക്കുംപോലവേ
ശുദ്ധിമാന്മാരുമങ്ങൊരുമിക്കുന്നു
ശുദ്ധന്മാരിൽ വസിക്കുന്നു ദൈവം നൽ-
ശുദ്ധന്മാരെ വസിപ്പിക്കും തന്നിലും. 47

കൂറൊടാ ഭക്തൻ തന്റെ കബർ കണ്ടാൽ
മാറിപ്പോകുവാനാർക്കുമെളുതല്ല
മാറത്തു സ്ലീബാരൂപം വരച്ചുടൻ
മാറാതേ നിന്നു ധ്യാനിക്കുമേവരും. 48

പാരം കഷ്ടപ്പെടുന്ന ജനങ്ങളും
ചാരത്തു ചെന്നു നേർന്നു നമിക്കുകിൽ
ഭാരമേറുന്ന ദുഃഖങ്ങളൊക്കെയും
പാരാതേ തീർത്തു പാലിക്കുമാ മഹാൻ. 49

സിദ്ധന്മാരുടെ സന്നിധൌ നിൽക്കുന്ന
സിദ്ധനാകും തിരുമേനി തന്നുടെ
ശുദ്ധമദ്ധ്യസ്ഥയാചനയ്ക്കെന്നുമേ
സിദ്ധനുത്തരം സത്വരം കിട്ടുന്നു. 50




പർദ്ദീസേൽഭക്തൻ ചെന്നോരുനേരത്തു
പർദ്ദീസേലുള്ള ശുദ്ധരും ദൂതരും
ആദംതൊട്ടുള്ള പൂർവ്വപിതാക്കളും
മോദം പൂണ്ടെത്തി സ്വാഗതം ചൊന്നല്ലൊ. 51

വിശ്വമെല്ലാം ഭരിക്കുന്ന ദേവനാം
വിശ്വനായകൻ തന്റെ കൊടിക്കീഴിൽ
ആശ്രിതനായ പുണ്യപുരുഷനെ
ആശ്രയിക്കാതെയാരുള്ളു മർത്ത്യരിൽ? 52

ഭൂമിയിൽപ്പാർത്ത കാലത്തുമേ നിജ-
നാമത്തി തൽ നേർച്ച നേർന്നു നമിക്കുകിൽ
ഈ മഹാൻ തെങ്ങിൻപേട്ടുഫലങ്ങളെ
സാമോദം നീക്കിക്കാണിച്ചാൻ സൽഫലം. 53

കൊമ്പനാനയ്ക്കായ് നേർച്ച നേർന്നു ചില-
രൻപിനോടാടു, മാടു, കന്നെന്നിവ
ഇമ്പമാർന്നീ നിഖിലേശഭക്തന്റെ
മുമ്പിലാദരാൽ കാഴ്ചവെച്ചീടുന്നു. 54

ചേലെഴും വെള്ളിക്കാസാ, മിന്നും പൊന്നിൻ-
പീലാസാ, നല്ല ബ്രിട്ടൻവിളക്കുകൾ,
ആലിലയുള്ള മുത്തുക്കുട, കൊടി,
പാലു, മെണ്ണ നല്ലാദ്യഫലാദികൾ, 55

നേർച്ചയായിഹ കാശും പണങ്ങളും
വാച്ച ഭക്ത്യാ പവനും പൊൻരാശിയും
കാച്ചിമുക്കിയ സ്വർണ്ണപ്രതിമയും
കാഴ്ചവെയ്ക്കുന്നു വെള്ളിരൂപങ്ങളും. 56

തന്നിലയമാമേർശലേം ഭണ്ഡാരം-
തന്നിൽ വെച്ച വിധവതൻകാശുപോൽ
ചെന്നു നേർച്ചയർപ്പിക്കുന്ന മർത്ത്യരിൽ
വന്ദ്യൻ തൃക്കൺചേർത്തെന്നും തുണയ്ക്കുന്നു. 57

ഉൽക്കടഭക്തിയോടേ നമിപ്പോരിൽ
തൃക്കടക്കണ്ണു ചേർക്കുമാപ്പുണ്യവാൻ
ഭക്തൻ ധ്യാനിച്ചടുക്കുന്നതെത്രയോ
അക്കണക്കവനോടുമടുത്തിടും. 58

സർവ്വനായകഭക്തന്റെ ചാരത്തു
സർവജാതിമതസ്ഥരും ചെല്ലുകിൽ
സർവദുഃഖവും നീക്കിയനുഗ്രഹം
സർവശക്തനാമേശു നൽകും ദൃഢം. 59

മുന്നം മാലാഖേപ്പോലെ ജീവിച്ചൊരീ
വന്ദ്യനിൽ ക്രിസ്തിരായവരൊക്കെയും
ധന്യമാം ദീപസ്തംഭത്തിലെന്നപോ-
ലെന്നുമീക്ഷിച്ചു പാർത്തിരുന്നില്ലയോ? 60

കാറ്റും സിന്ധുവും കർത്തൻ ഭരിച്ചപോൽ
തോറ്റിടാതീ മഹാനും ഭരിച്ചല്ലോ
ഏറ്റമാമോളം സ്ലീബാ വരച്ചുടൻ
മാറ്റി വെമ്പനാടെന്നുള്ള കായലിൽ. 61

തുമ്പമണ്ണിൽ വസന്ത വരികയാ-
ലമ്പരന്നാരവിടത്തിലേവരും
അൻപെഴും തിരുമേനി ചെന്നായതും
കമ്പമെന്ന്യേ നിറുത്തി ശുശ്രൂഷയാൽ. 62

കൂടെപ്പാർത്തൊരു കോശിശെമ്മാശ്ശനും
കൂടിവന്ന കഠിനജ്വരമതും
പ്രൌഢനാം ദൈവഭക്തൻ നമസ്കാരാൽ
പാടേ മാറ്റിനാനെത്രയുമത്ഭുതം. 63

ജസ്റ്റീസാം രായർതൻപത്നി രോഗത്തിൽ-
പ്പെട്ടു ഡോക്ടരും കൈവിട്ടനാളഹോ!
തെറ്റെന്നീ യേശുഭക്തൻ ഭിഷഗ്വരൻ
തെറ്റേന്ന്യേ സുഖമാക്കിനാനായതും. 64



വന്ദ്യനായ് വാണ വല്യതിരുമേനി-
തന്നുടെ വല്യ ജൂബിലിവേളയിൽ
വന്ന വർഷമീഢന്യൻ നിറുത്തിയ-
തന്നു കണ്ടവരത്ഭുതാൽ കൂപ്പിനാർ. 65

ശിഷ്ടൻ പാമ്പാക്കുടെയെത്തി വാണനാൾ
വൃഷ്ടിയില്ലാതെയദ്രിക്കിലുള്ളവർ
കഷ്ടപ്പെട്ടീ മഹാന്റെ പാദാന്തികേ
പെട്ടെന്നു ചെന്നപേക്ഷിച്ചു സാദരം. 66

“മൂന്നുനാൾ നോയ്മ്പു നോറ്റിരുന്നീടണം
മൂന്നാംനാളൊത്തുകൂടി നമിക്കണം”
എന്നു കല്പിച്ചതാദരിക്കായ്കയാൽ
വന്ന വൃഷ്ടിയും മാറിപ്പോയില്ലയോ? 67

ദുഷ്ടഭൂതങ്ങൾ ബാധിച്ച മർത്ത്യരീ
ശിഷ്ടനേക്കാൺകിൽ ഞെട്ടി വിറച്ചിടും
ദൃഷ്ടികൊണ്ടീ മഹാനൊന്നു നോക്കിയാൽ
പെട്ടെന്നു വിട്ടുമാറിപ്പോം ഭൂതങ്ങൾ 68

നല്ലോരൈരൂരിൽക്കെട്ടുകാഴ്ചദ്ദിനേ
കല്യൻതന്നുടെ ബോട്ടു തടഞ്ഞപ്പോൾ
വല്യ വൃഷ്ടി ചൊരിയിച്ചനന്തരം
മെല്ലെ പ്രാർത്ഥിച്ചതു നിറുത്തീലയോ? 69

തെക്കൊരില്ലത്തു സന്താനമില്ലാഞ്ഞു
ദുഃഖിച്ചായവർ സിദ്ധനോടർത്ഥിച്ചു
തൃക്കൺപാർത്തുടൻ പ്രാർത്ഥിച്ചുരയ്ക്കയാൽ
ചിക്കെന്നായവർക്കുണ്ടായി സന്തതി. 70

പാരിലീത്തിരുമേനിക്കു തുല്യമായി
ഭൂരിസൽക്കീർത്തിയാർക്കുമില്ലോർക്കുകിൽ
കേരളരാജരാകെയീ മാന്യന്റെ
പേരിലാദരം പൂണ്ടിരുന്നൂ പരം. 71




എന്തെന്നാലും സഹിപ്പാൻ കരുത്തലം
ചിന്തുമീ ഭക്തൻ ജൂബിലിഘോഷത്തിൽ
ചന്തമറ്റ വരാന്തയിൽ വാണഹോ!
ഹന്ത! കാണിച്ചു തന്നുടെ താഴ്മയേ. 72

ജാതമോദമീ വന്ദ്യൻ പെരുനാളി-
ന്നേതു പള്ളിയിൽച്ചെന്നുചേർന്നീടിലും
ആതുംഗോത്സാഹമെത്തും ജനക്കൂട്ട-
മാതങ്കമതുമുണ്ടാം പിരിയുമ്പോൾ. 73

കർത്താവെത്തിയ ഗ്രാമത്തിലെന്നപോ-
ലുത്തമോത്തമനായൊരീ ഭക്തിമാൻ
എത്തിച്ചേരുന്ന പള്ളിയിലാളുകൾ
ചിത്തമോദമോടോടിയെത്തും പരം. 74

ഇദ്ധന്യാർപ്പിതം കുർബാന കണ്ടിടാൻ
ബദ്ധപ്പെട്ടിട്ടുമുത്സാഹാലേവരും
ശുദ്ധപൂജയെഴുന്നള്ളിക്കുമ്പൊളീ
സിദ്ധന്റെ ദൃഷ്ടി, സൂര്യസമാനമാം. 75

ദൈവമന്ദിരേ പൂജിക്കുന്നേരത്തി
ദൈവഭക്തമുഖപ്രഭ കാണുകിൽ
ദൈവസന്നിധൌ നിൽക്കുന്ന നല്ലൊരു
ദൈവദൂതനാണെന്നു തോന്നും നൃണാം. 76

റീനിവിലാത്തി തീമോത്തിമെത്രാന്റെ
സ്ഥാനാരോഹണം ചേർന്നു നടത്തുവാൻ
മാനിയാം മാറത്താനാസിയോസൊടും
സാനന്ദം പോയാൻ ലങ്കയിലീ മഹാൻ. 77

ധന്യമാകും നിരണവും തുമ്പമ-
ണ്ണെന്നിവയീ മഹാനുള്ളിടവക
എന്നിരിക്കിലും സ്നേഹബന്ധത്തിനാൽ
മന്നിതെല്ലാമീ മാന്യനിടവക. 78




ഇമ്മഹാൻ തന്റെ കീർത്തി യൂറോപ്പിലും
ചെമ്മേ ചെന്നു പരന്നിരിക്കുന്നതായ്
അമ്മേരിക്കായിൽനിന്നിഹ വന്നതാം
നിർമ്മലമായ കത്തിലും കാണുന്നു. 79

ചിത്രമീ വന്ദ്യൻ ദീനത്തിലായപ്പോൾ
പുത്രരേക്കാളുമാദരവാർന്നഹോ!
നിത്യമാത്മീയപുത്രരായുള്ളവർ
കൃത്യമെന്നോർത്തു ചെയ്തു ശുശ്രൂഷകൾ. 80

സിദ്ധൻ ഭൂലോകവാസം വെടിഞ്ഞനാൾ
ശ്രദ്ധയോടേ നമിച്ചു കർത്താവൊടായ്
അത്ര വന്നോർക്കുമേവർക്കുമായ് ച്ചെയ്താ-
നെത്രയും ദീർഘമദ്ധ്യസ്ഥയാചന. 81

അന്തിനേരം തലേദ്ദിനം പ്രാർത്ഥന
യ്ക്കന്തമെന്ന്യേ ജനങ്ങൾ വന്നീടവേ
അന്തികേ പട്ടക്കാരൊത്തു പള്ളിയിൽ
ചന്തമേറും മേല്പട്ടക്കാർ കൂടുന്നു. 82

പ്രാർത്ഥന കഴിഞ്ഞീടുന്ന നേരത്തു
ചീർത്ത മോദേന ചെന്നു കബറിങ്കൽ
ആസ്ഥയോടൊത്തു ധൂപവും വെച്ചുടൻ
പേർത്തുപേർത്തും നമിക്കുന്നിതേവരും. 83

യേശുഭക്തന്റെയോർമ്മയ്ക്കായ് വന്നോർക്ക
ങ്ങാശീർവ്വാദമാചാര്യന്മാരേകുന്നു
ആശിച്ച കാര്യം സാധിച്ചു നേർച്ചക്കാ-
രാശയാനന്ദമേറ്റമിയലുന്നു. 84

ഘോഷയാത്രയ്ക്കു പിന്നീടു സംഗീത-
ഘോഷവും മണിനാദവുമൊത്തഹോ!
വേഗമോടേ തിരി കൊളുത്തീട്ടിരു-
ഭാഗത്തും നല്ല പട്ടക്കാരങ്ങനെ. 85





മന്ദം മന്ദം നടന്നുചെന്നാദരാൽ
ഖിന്നതയറ്റു മേല്പട്ടക്കാരുടൻ
ഉന്നതമാം പടിഞ്ഞാറുഭാഗത്തെ
സുന്ദരമായ മേൽത്തട്ടിലേറുന്നു. 86

വാഴ്വും പ്രാർത്ഥിച്ചു[5] "സ്ലൂസോഖാപ്പാനെന്ന്
ചൊവ്വോടെ പാടിയാചാര്യരാദരാൽ
വാഴ്‌വു മോദമോടേകിത്തിരുമേനി
വാഴ്വിനാമ്മീനും ചൊല്ലിപ്പിരിയുന്നു. 87

ഭക്ഷണം കഴിച്ചല്പമായ് വിശ്രമി-
ച്ചക്ഷണം കൂടി[6] റാസയ്ക്കു പള്ളിയിൽ
രക്ഷയ്ക്കേവരുമൊത്തു നമിക്കവേ
ശിക്ഷയിൽ മറ മാറും വടക്കോട്ട് 88

ഏവം റാസയ്ക്കിറങ്ങുന്നു പട്ടക്കാർ
മൂവർമദ്ധ്യത്തിൽ [7] കാപ്പയോടൊത്തവർ
ദൈവശുശ്രൂഷയ്ക്കുള്ളവർ കൂട്ടമാ-
യേവരും ധൂപക്കുറ്റിക്കാരും ക്രമാൽ. 89

വെള്ളി [8] മർവാസാ സ്രാപ്പികൾ പോലെതാൻ
വെള്ളിക്കാലിൽത്തിളങ്ങും ദീപങ്ങളും
വെള്ളിമുത്തുക്കുടകൾ കൊടികളും
വെള്ളിസ്ളീബായുമുണ്ടിഹ യാത്രയിൽ. 90

വൻപെഴും "സ്ളീബായുദ്ധ"ത്തിനായിഹ
വൻപടയൊടും പോകുന്നതോയിത്?
മുൻപിലീ സ്ളീബാ കാണുന്ന നേരത്തു
കമ്പിക്കും പരം പാതാളസൈന്യങ്ങൾ. 91

---

*5 ഒരു സുറിയാനിപ്പദം*
*6 പെരുനാൾദിവസത്തെ പള്ളിപ്രദക്ഷിണം*
*7 പട്ടക്കാരുടെ സ്ഥാനവസ്ത്രം*
*8 കുറുബാന, പ്രദക്ഷിണം മുതലായവയ്ക്കുപയോഗിക്കുന്ന ഒരു വെള്ളി യുപകരണം.*




ചട്ടംപോലിഹ റാസ തീർന്നാലിടി-
വെട്ടിടും മട്ടിൽക്കൂട്ടവെടികളും
എട്ടു ദിക്കും കുലുങ്ങുംവിധം വെടി-
ക്കെട്ടും കമ്പവുമെത്രയും ചിത്രമേ. 92

രാത്രികാലത്തു ഗാസുദിപങ്ങളാൽ
ധാത്രി തത്ര പ്രകാശിക്കും നിർഭരം
ചീർത്ത ഭംഗിയാലാറ്റിൻകരകളും
പേർത്തുമേറ്റം വിളങ്ങും വഴികളും. 93

ധന്യനാമേശുഭക്തന്റെയോർമ്മയ്ക്കായ്
വന്നുകൂടിയ ലോകരോടായുടൻ
അന്നു താൻ സുവിശേഷപ്രസംഗവും
മന്ദിയാതെ നടത്തുന്നിതാജ്ഞപോൽ. 94

രാത്രി പോയ് മണി കേട്ടു വെളുപ്പിന-
ങ്ങാസ്ഥയാ പുക്കു പള്ളിയിലേവരും
പ്രാർത്ഥന കഴിഞ്ഞിട്ടു മേല്പട്ടക്കാർ
ചേർത്തിടുന്നു കുർബാന ത്രോണോസ്ത്രയേ. 95

തിണ്ണമന്നേരം കൂടും ജനങ്ങൾക്കി-
ല്ലെണ്ണമാനന്ദമേറ്റമേവർക്കുമേ
സ്വർണ്ണമന്ദിരം തന്നെയീപ്പള്ളിയെ-
ന്നെണ്ണുമേവരുമന്നേരം കാണുകിൽ. 96

തുഷ്ടാ ധ്യാനിച്ചീ ത്രോണോസു വീക്ഷിക്കിൽ
സ്പഷ്ടമായ് സ്വർഗ്ഗസിംഹാസനം
പുഷ്ടമോദമീപ്പൂജയിൽക്കണ്ടിടാം
ദൃഷ്ടിയിൽ സ്വർഗ്ഗ ശുശ്രൂഷതൻവിധം. 97

യേശുഭക്തനാം പുണ്യവാൻ തന്നുടെ
പേശലമാം കബറിങ്കലെത്തിയാൽ
ആശു ഭൂതങ്ങൾ തുള്ളിയൊഴിഞ്ഞുപോ-
മീശദാസനെപ്പേടിക്കാതാരുള്ളു? 98

മാനുവേലാകും രാജകുമാരക-
നൂനമറ്റ കൊട്ടാരത്തിലെത്തുമ്പോൾ
മാനമേറുമാചാരവെടിയുണ്ടാ
സ്ഥാനത്തുണ്ടിഹ നന്മണിനിസ്വനം. 99

അമ്മാനുവേലാം സ്വർഗ്ഗരാജാത്മജൻ
മന്മനതാരിൽ നിത്യം വിളങ്ങണം
സന്മതിയാം തൽഭക്തനെൻമാനസം
നിർമ്മലാലയമായിബ്ഭവിക്കണം. 100

തത്ര ശുശ്രൂഷ തീർന്നാലനന്തരം
ചിത്രം ദൂഷം വെയ്ക്കുന്നു കബറിങ്കൽ
മെത്രാപ്പോലീത്തരാദിയായേവരു-
മർത്ഥിച്ചർപ്പിച്ചീടുന്നുടൻ കാഴ്ചകൾ. 101

ധന്യരാം തിരുമേനിമാരക്ഷണം
മുന്നേപ്പോലെഴുന്നള്ളി മേൽത്തട്ടതിൽ
അന്നേരം പരമക്ഷമരായുടൻ
ചെന്നുകണ്ടു കൈമുത്തുന്നു സർവരും 102

ആശയാർന്നു വണങ്ങുമാചാര്യർക്ക
ങ്ങാശയം തെളിഞ്ഞാശു മേല്പട്ടക്കാർ
ആശീർവ്വാദമരുളുന്നു വൻമുദാ
യേശുനാമത്തിൽ സ്ളീബാരൂപാന്വിതം 103

അശിസ്സേവം ലഭിച്ചവരല്പമാ
മാശു വിശ്രമമാർന്നിട്ടനന്തരം
ഈശഭക്തന്റെ ചാരത്തണഞ്ഞോർക്കായ്
യേശുതൻസുവിശേഷമോതീടുന്നു. 104

ദോഷമറ്റുള്ള റാസയ്ക്കു പിന്നെയും
തോഷമോടൊത്തുകൂടുന്നിതേവരും
ഘോഷയാത്രയും മുൻപിലേപ്പോലെ താ-
നീഷലും കുറവില്ലിതാഡംബരം 105




ഏറും മോദേന പിന്നെസ്സുവിശേഷ-
[9] ക്ലീറിക്കുസംഘം കൂടുന്നു ഹോളതിൽ
പാരിതിൽസ്സുവിശേഷം പരത്തുവാ-
നാരു പോകണമെന്നോർത്തുറയ്ക്കുന്നു. 106

ബദ്ധമോദമെല്ലാവരും നേർച്ചകൾ
സിദ്ധൻതന്റെ കബറിങ്കലർപ്പിച്ചു
ശ്രദ്ധയാ നമിച്ചാശീസ്സുമേറ്റതി-
ശുദ്ധരായ്ഗ്ഗമിക്കുന്ന സന്തൃപ്തരായ്. 107

ചീർത്ത ഭക്തിയോടിക്കഥ നിത്യവും
വാഴ്ത്തിയോതും ജനങ്ങൾക്കു സന്തതം
കീർത്തിയേറുമാസ്സിദ്ധനും ദൈവവു
മാർത്തി തീർത്തരുളീടട്ടെ മംഗളം. 108

*(സമ്പാദകൻ: എം. കുര്യൻ തോമസ്)*



*9. പട്ടക്കാരുടെ യോഗം.*

# പരിശുദ്ധന്റെ ദൃക്സാക്ഷി

## പ. ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ

"നമ്മുടെ സഭ സ്വീകരിച്ചിട്ടുള്ള പരിശുദ്ധന്മാരെ നിങ്ങൾ നിങ്ങളുടെ ജീവിതത്തിൽ മാതൃകയായി സ്വീകരിക്കണം. പരിശുദ്ധന്മാരും പുണ്യവാന്മാരും നിറഞ്ഞ സഭയാണ് നമ്മുടേത്. നമ്മുടെ കാലത്തു തന്നെ ജീവിച്ചിരുന്ന ഒരു മഹാപരിശുദ്ധനാണല്ലോ പരുമല തിരുമേനി. അദ്ദേഹം ജീവനോടിരുന്നപ്പോൾ തന്നെ അനേകം മഹാത്ഭുതങ്ങൾ ചെയ്തിട്ടുണ്ട്. അദ്ദേഹം മരിച്ച ഒരു ശിശുവിനെ ജീവിപ്പിക്കുകകൂടി ചെയ്തിട്ടുണ്ട് എന്ന വസ്തുത നിങ്ങളിൽ അധികം പേരും അറിഞ്ഞിട്ടില്ലായിരിക്കാം. ഒരിക്കൽ തിരുമേനി കുന്നംകുളത്ത് എഴുന്നള്ളിയിരിക്കുമ്പോൾ അദ്ദേഹത്തിന്റെ മുമ്പിൽ ഒരു ശിശുവിനെ അതിന്റെ മാതാപിതാക്കൾ കിടത്തിയിട്ടു പോയി. അതു മരിച്ചു പോയിരുന്നു. തിരുമേനി ആ ശിശുവിന്റെ സമീപം ചെന്നിരുന്നു. സ്ലീബാ അതിന്റെ മീതെ വെച്ച് വളരെ നേരം ഹൃദയം നൊന്ത് പ്രാർത്ഥിച്ചു. അത്ഭുതം! ആ കുട്ടി ഒന്നു രണ്ടു തുമ്മി, കണ്ണുതുറന്നു, ശ്വാസോച്ഛ്വാസം ചെയ്തു തുടങ്ങി. അങ്ങനെ ജീവൻ വീണ്ടും പ്രാപിച്ച് പൂർണ്ണ സുഖമുള്ളതായിത്തീർന്നു. നാം ഇതു പറഞ്ഞത് ഇക്കാലത്ത് നമ്മുടെ ചിലയാളുകൾ അന്യസഭകളിലെ പരിശുദ്ധന്മാരെ അവരുടെ പ്രസംഗങ്ങളിൽ ചൂണ്ടിക്കാണിക്കാൻ ശ്രമിക്കുന്നതുകൊണ്ടാണ്. അവർ പരിശുദ്ധരല്ലയെന്നു നാം പറയുന്നില്ല. പക്ഷെ നമ്മുടെ സഭ അവരെ അംഗീകരിക്കുന്നില്ല. നമ്മുടെ പരിശുദ്ധന്മാരെ വേണം എപ്പോഴും നാം മാതൃകയായി സ്വീകരിക്കുവാനും മറ്റുള്ളവർക്കു ചൂണ്ടിക്കാണിച്ചു കൊടുക്കുവാനും".

*(1954 ഫെബ്രുവരി 28-ാം തീയതി ഓർത്തഡോക്സ് തീയോളജിക്കൽ സെമിനാരി വാർഷിക സമ്മേളനത്തിൽ ചെയ്ത പ്രസംഗം. സമ്പാദകൻ - ഡോ. സാമുവൽ ചന്ദനപ്പള്ളി).*



# പ. പരുമല തിരുമേനിയുടെ ഉപദേശശതകം

ഫാ. ഡോ. ജേക്കബ് കുര്യൻ

## 1. വൈദികർക്ക് പ്രബോധനം ആവശ്യം

"…. ദൈവത്തിന്റെ ശുശ്രൂഷക്കാരായ പട്ടക്കാർ എല്ലാവരും അവർക്കുള്ള ആത്മീയ വിളിയുടെ താല്പര്യം ഗ്രഹിച്ച് ഏകരീതിയിൽ ഒരുമ്പെട്ടു കർത്താവിന്റെ വേലയെ വെടിപ്പായി നടത്തുന്നവരാകുവാൻ ഉപദേശിക്കപ്പെടണം." (കല്പന: 1892 കുംഭം 29)

## 2. 'പഠിത്വ'ത്തിന്റെ പ്രാധാന്യം

"… ദൈവികത്വത്തിലും ലൗകികത്തിലും പ്രകാശവും ജീവനുമായിട്ടുള്ളത് പഠിത്വമെന്നല്ലാതെ അതിനു ശരിയായി വേറൊന്നുമില്ലെന്ന് ഏവരും സമ്മതിക്കുന്നതാകുന്നു നമ്മുടെ പിതാവായ മശിഹാതമ്പുരാൻ തന്റെ സകല കൃപകളിലും ഒന്നാമതായി നടത്തിയതും തന്റെ ശിഷ്യന്മാരെ പ്രത്യേകം ഭരമേല്പിച്ചതും പഠിത്വമാകുന്നു" (കല്പന 1892 കുംഭം 29).

## 3. വൈദികർ സൂക്ഷ്മത ഉള്ളവരാകണം

"നമുക്ക് ഏൽപിക്കപ്പെട്ടിരിക്കുന്ന കട്ടിവിരാകന്റെ കണക്കെടുത്തു വിളിക്കുമ്പോൾ നാം എന്തുത്തരം പറയേണ്ടുയെന്നു വച്ചു ഭ്രമിപ്പിൻ. മടിയനായ ദാസനെ കൈയുംകാലും കെട്ടി എവിടേക്കു തള്ളിയിറക്കിയെന്നും ഓർത്തു വ്യസനിപ്പിൻ." (കല്പന 1892 കുംഭം 29)

## 4. സാത്താൻ

"നമ്മുടെ ശത്രുവായ സാത്താൻ ഒരിക്കലും ഉറങ്ങുന്നില്ല. അവൻ നമ്മെ ദുർമോഹം, മദ്യപാനം മുതലായവകളാൽ രസിപ്പിച്ച് ഉറക്കുവാനും അവന്റെ സൈന്യത്തെ കവർച്ചയിൽ സന്തോഷവും ആശയും കൊടുത്തു ഉണർത്തുവാനും അത്രെ രാവും പകലും ഉള്ള അവന്റെ ശ്രമം" (കല്പന 1892. കർക്കടകം 23)

## 5. സഭാംഗങ്ങളുടെ പാപം മൂലം സഭയ്ക്കുണ്ടാകുന്ന നഷ്ടം

"... തിരുസഭയുടെ മക്കളാകുന്ന നമ്മുടെ പാപം നിമിത്തം വളരെക്കാലം ശത്രുക്കളുടെ കൈയിൽ നമ്മെ ഏല്പിക്കുകയും അവർ മേല്പറഞ്ഞ നമ്മുടെ ആലയത്തിന്റെ കോട്ടകളും പൂട്ടുകളും കുറ്റികളും ഭിത്തികളും തകർക്കുകയും അതിൽനിന്നു റൂഹായ്ക്കടുത്ത ആട്ടിൻകൂട്ടങ്ങളിൽ ചിലതിനെ ചീന്തുകയും ചിലതിനെ ചിതറിക്കുകയും ചിലതിനെ പിടിച്ചു കൊണ്ടുപോകയും ശേഷമുള്ളവ ഭയന്ന് ഓടിയൊളിക്കുകയും ചെയ്തിരിക്കുന്നു" (കല്പന 1892 കർക്കടകം 23)

## 6. ക്രിസ്തീയ കാര്യവിചാരകത്വം

"... കൃമികളായ നാം മഹോന്നതനായിരിക്കുന്ന തനിക്കു സ്വല്പമായി ചെയ്യുന്ന ദാനത്തിന് അളവില്ലാത്ത പ്രതിഫലം നല്കുമെന്നുള്ള ആതന്റെ വാഗ്ദാത്തം എത്ര കരുണയേറിയതെന്നു വിചാരിപ്പിൻ" (കല്പന 1892 കർക്കടകം 23)

## 7. സൂക്ഷിക്കേണ്ട ദുരുപദേശങ്ങൾ

"പ്രസംഗം കേട്ടു രക്ഷിക്കപ്പെടാൻ കൈപൊക്കണമെന്നും അങ്ങിനെയുള്ളവനു പിന്നെ പാപം ചെയ്‌വാൻ കഴികയില്ലെന്നും അല്ലാതെ ചെയ്തുപോകുന്നതു പാപമായി കണക്കിടുകയില്ലെന്നും രക്ഷ ആശയിൽ വയ്ക്കയല്ല ഇപ്പോൾത്തന്നെ ആത്മരക്ഷ മുഴുവനായി അനുഭവിക്കുന്നു എന്നും ഇനി ആത്മരക്ഷയ്ക്കായി കാത്തിരിപ്പാൻ ആവശ്യമില്ലെന്നും മാമ്മോദീസാ വീണ്ടും ജനനമല്ലെന്നു വിശ്വസിപ്പാൻ പ്രായമില്ലാത്ത പൈതങ്ങളെ മാമ്മോദീസാ മുക്കുവാൻ ആവശ്യമില്ലെന്നും വെള്ളത്താലുള്ള മാമ്മോദീസാ രക്ഷയ്ക്കു ആവശ്യപ്പെടുന്നതല്ലെന്നും കുർബാന ഓർമ്മയ്ക്കുള്ള അപ്പവും വീഞ്ഞും എന്നല്ലാതെ രക്ഷയ്ക്ക് ആവശ്യപ്പെടുന്നതല്ലെന്നും മറ്റും വേദത്തിന് അനുസരണമല്ലാത്തതും ക്രിസ്ത്യാനി മതത്തിന്റെ അടിസ്ഥാനങ്ങളെ ഇളക്കുന്നതുമായ പല ദുരുപദേശങ്ങൾ




ഇവർ പ്രസംഗിക്കുന്നതായും അനേകർ ഇവരുടെ നാശവഴികളെ പിന്തുടരുന്നതായും നാം കേൾക്കുന്നു." (കല്പന. 1895 മിഥുനം 6)

## 8. വിശ്വാസം വ്യതിചലിക്കുന്നവർ

"ഇടയന്റെ ശബ്ദം ഗണ്യമാക്കാതെ കൂട്ടത്തിൽനിന്നു തെറ്റിപ്പോകുന്ന ആടുകൾ കുഴിയിലോ ദുഷ്ടമൃഗങ്ങളുടെ കൈയിലോ അകപ്പെട്ടു നഷ്ടമായിത്തീരുന്നതല്ലാതെ ആട്ടിൻതൊഴുത്തിൽ പ്രവേശിച്ച് ആശ്വസിപ്പാനിടയാകുന്നതല്ല." (കല്പന 1897 മകരം 23)

## 9. മാതാപിതാക്കളെ അനുസരിക്കാത്തവർ

"മാതാപിതാക്കന്മാരെ അനുസരണമില്ലാതെ അവരുടെ ശത്രുക്കളോട് ചേർന്ന് വിരോധികളായിത്തീർന്നാൽ അവരുടെ ശാപത്തിനു പാത്രീഭവിക്കയും അവരുടെ അവകാശത്തിന് ഇതരന്മാരായിത്തീരുകയും ഇഹത്തിലും പരത്തിലും അവർ അയോഗ്യന്മാരായിരിക്കയും ചെയ്യുന്നതാണ്." (കല്പന 1897 മകരം 23)

## 10 മാതാപിതാക്കളോട്

"നിങ്ങളുടെ മക്കളെ, അവർ ദൈവത്തിന്റെ മക്കളായിത്തിരുവാൻ തക്കവണ്ണം അവരെ സത്യവിശ്വാസത്തിലും സത്യനടപടികളിലും ഭയഭക്തിയിലും അനുസരണത്തിലും സ്നേഹത്തിലും വളർത്തുവിൻ." (കല്പന 1897 മകരം 23)

## 11. സാത്താൻ

"സാത്താൻ ഓടി നടക്കുന്നു. നല്ലകാര്യങ്ങൾ ഏതോ അവിടെ പിണക്കം ഉണ്ടാക്കണമെന്നാണല്ലോ അവന്റെ അത്യുത്സാഹവും." (സ്വകാര്യകത്ത് 1879 ചിങ്ങം 28)

## 12. അവകാശവാദങ്ങൾ പരിധി കടക്കുമ്പോൾ

"എന്തിനു നിങ്ങൾ തമ്മിൽ തല്ലുന്നു. അതിൽ നല്ലത് നിങ്ങൾക്കു സഹിപ്പാൻ പാടില്ലെന്നു വരികിൽ കർത്താവിനെക്കുറിച്ച് അതിൽ നിന്നൊഴിഞ്ഞു വേറെ ഒരു സ്ഥലം ഉണ്ടാക്കുന്നതുതന്നെ ഉത്തമം എന്നു എനിക്കുതോന്നുന്നു." (സ്വ. കത്ത്. 1880 ഇടവം 18)

## 13. പള്ളിക്കാര്യത്തിൽ

"പള്ളിയിൽ ദൈവം ഉണ്ടെന്നും പള്ളിക്കാര്യം തന്റേതെന്നും

പൂർണ്ണമായി വിശ്വസിച്ചുകൊള്ളണം. വല്ലതും കൊടുപ്പാനുണ്ടെങ്കിൽ പലിശയുംകൂട്ടി കൊടുത്തുകൊള്ളണം." (സ്വ. കത്ത് 1890 തുലാം 31)

### 14. പള്ളിയിൽ നാട്യം

"പള്ളിയിൽ നാട്യം പ്രവർത്തിപ്പാൻ ഇടവരുന്നത് ഇവന്റെ കഷ്ടകാല സമയത്താണെന്നു തീർച്ചയായി പഠിച്ചു കൊള്ളണം." (സ്വ.കത്ത് 1890 തുലാം 31)

### 15. പള്ളിക്കാര്യങ്ങൾ

"പള്ളിക്കാര്യാദികൾ സ്വന്തകാര്യത്തിൽ വലിയതായി വിചാരിക്കയും അന്വേഷിക്കയും പ്രയാസപ്പെടുകയും ഭക്തിപൂർവ്വം ചിലവാക്കുകയും വേണം." (സ്വ. കത്ത് 1890 തുലാം 31)

### 16 സ്ത്രീകൾ

"സ്ത്രീകൾ അറിവില്ലാത്തവരാണ്. ദൈവഭക്തി അവരിൽ ഉണ്ടാകുമ്പോൾ സകലവും ഉണ്ടാകും. (സ്വ.കത്ത് 1077 കർക്കടകം 1)

### 17. സഹോദരങ്ങൾ

"സഹോദരന്മാർ തമ്മിൽ ഒരിക്കലും വഞ്ചന പെരുമാററരുത്. ഐക്യതയിൽനിന്നു വിട്ടകലുംതോറും ദൈവത്തിൽ നിന്നും വിട്ടകലും നിശ്ചയമാണ്. (സ്വ.കത്ത് 1901 (1077) കർക്കടകം)

### 18. ദൈവകൃപ

"ദൈവകൃപകൂടാതെ ഒന്നും ആകുകയില്ലെന്നു നല്ല ശരണത്തിൽ വിശ്വസിച്ച് ഉറച്ചുകൊൾക." (സ്വ.കത്ത് 1901(1077) കർക്കടകം)

### 19. ദൈവം അകന്നാൽ

"ദൈവം അകലുമ്പോൾ നഷ്ടങ്ങളും ദുരിതങ്ങളും ഞെരുക്കങ്ങളും ഉണ്ടാകും. അപ്പോൾ ആ കാരണംകൊണ്ട് ഈ കാരണം കൊണ് എന്നു വിചാരിക്കാതെ തങ്ങളുടെ പാപം കൊണ്ടു ദൈവം അകന്നുപോയതിനാൽ എന്ന് ഓർത്തു ദൈവത്തെ ഭക്തിയായി മുറുകെ പിടിക്ക. താൻ കൃപചെയ്യും." (സ്വ.കത്ത് 1901 (1077) കർക്കടകം1)

### 20. ദൈവിക നിർഭയത്വം

"സത്യം ദൈവമാകകൊണ്ട് അതിനെ മുറുകെ പിടിക്കയും അതുകൂ




ട്ടായിരിക്കയും ചെയ്താൽ ആരെയും ഭയപ്പെടേണ്ട. സകലത്തിലും അതു കാത്തുകൊള്ളും, (സ്വ.കത്ത് 1893 കർക്കടകം 2ന്)

## 21. ദൈവമാതാവ്

"തമ്പുരാനെപെറ്റ അമ്മയെ കുടുംബത്തോടുകൂടെ നിങ്ങൾ എല്ലാവരും ഭക്തിയായി വിചാരിച്ചുകൊള്ളണം. അമ്മയ്ക്കു വിരോധമായി പറയുന്ന പിണക്കുപ്രസംഗികളെ സാത്താന്റെ സന്തതികളെന്നും കണക്കിട്ടുകൊള്ളണം." (സ്വ.കത്ത് 1902 മേടം 24)

## 22. ദൈവം – സാത്താൻ

"ദൈവത്തെ ഭയപ്പെടണം; സാത്താനെ പേടിക്കരുത്" (സ്വകാര്യകല്പന സ്വ.ക.)

## 23. ശത്രു – ബന്ധു

"ശത്രുവിനെയും സ്നേഹിക്കണം; ബന്ധുക്കളെ ശത്രുക്കളാക്കരുത്. (സ്വ.ക)

## 24. ദൈവത്തോടു ചോദിക്ക

"ദൈവത്തോടു ചോദിച്ചുനടക്ക (സ്വ.ക)

## 25. പിതൃഭക്തി

"പിതാവിനോട് ചോദിക്ക. പിതാവു കൈവിട്ടാൽ ദൈവവും വിടും (സ്വ.ക)

## 26. സാധുക്കൾ

"ദൈവം സാധുക്കളുടെ ഭാഗത്ത് (സ്വ.ക.)

## 27. ദൈവത്തെ ഓർത്ത്

"സകലത്തിലും ദൈവത്തെ ഓർത്തു പ്രവർത്തിക്ക. അപ്പോൾ സകലവും നമുക്കു ശുഭമായിത്തീരും. (സ്വ.ക)

## 28 ആത്മാവ് – ശരീരം – ദൈവം – ദ്രവ്യം

"ആത്മാവിനെക്കാൾ ശരീരത്തെയും ദൈവത്തെക്കാൾ ദ്രവ്യത്തെയും സ്നേഹിക്കരുത്. (സ്വ.ക.)

## 29. കൂട്ടുകാർ

“ദൈവഭയമില്ലാത്തവർ കൂട്ടുകാരായിത്തീരരുത്”(സ്വ.ക)

## 30. പ്രാർത്ഥന

പ്രാർത്ഥനയിൽ താല്പര്യമുള്ളവരായിരുന്നു കൊൾക. (സ്വ.ക)

## 31. പ്രാർത്ഥനയും വിദ്യാഭ്യാസവും

“ജനങ്ങളുടെഇടയിൽ സത്യം, സന്മാർഗ്ഗാചരണം, വിശ്വാസം, ഭക്തി, പരസ്പര ബഹുമാനം ഇവയെ വളർത്താൻ വിദ്യാഭ്യാസത്തെ സഹായിക്കുന്നതത്രെ പ്രർത്ഥന. (ഭക്തവചനം-പ്രസംഗം)

## 32. പ്രാർത്ഥനാശീലം

“നിത്യവും ദൈവപ്രാർത്ഥന ചെയ്യുന്നവൻ ഒരിക്കലും അസത്യവാനോ ദുർമ്മാർഗിയോ അവിശ്വാസിയോ ഭക്തിഹീനനോ ജനദ്വേഷിയോ സ്വാമിദ്രോഹിയോ ആയിത്തീരുന്നില്ല.(ഭക്തവചനം-)പ്രസംഗം

## 33. പ്രാർത്ഥന

“പ്രാർത്ഥന എന്നത് ശൈശവത്തിലെ ഉത്സാഹവും യൗവനത്തിലെ ആശ്രയവും വാർധകൃത്തിലെ സമാധാനവുമാകുന്നു” (ഭക്തവചനം -പ്രസംഗം)

## 34. ഭക്തിയോടെയുള്ള പ്രാർത്ഥന

“ഹൃദയം നിറഞ്ഞ ഭക്തിയോടെ ചെയ്യുന്നപ്രാർത്ഥന ദൈവം കൈക്കൊൾകയും ഒരു അനുഗ്രഹരൂപമായി അതു നമുക്കു തിരിയെ ലഭിക്കുകയും ചെയ്യു.” (ഭക്തവചനം-പ്രസംഗം)

## 35. ദൈവഭക്തൻ

“സമസൃഷ്ടങ്ങളെ ആരു നല്ലവണ്ണം സ്നേഹിക്കുന്നുവോ അവനത്രെ ഉത്തമനായ ദൈഭക്തൻ.” (ഭക്തവചനം-പ്രസംഗം)

## 36. പ്രാർത്ഥന–പൊന്നിൻചങ്ങല

ഈശ്വരപ്രാർത്ഥന ഈ ലോകത്തെ പലവിധത്തിലും ദൈവത്തിന്റെ പാദാരവിന്ദങ്ങളോടു ചേർക്കുന്ന പൊന്നിൽ ചങ്ങലയത്രെ” (ഭക്തവചനം -പ്രസംഗം)



## 37. പ്രാർത്ഥന–ലക്ഷ്യങ്ങൾ

"പ്രാർത്ഥന നമ്മിലുള്ള ഇരുളുനീങ്ങാനും തളർച്ച തീരാനും വേണ്ടകാര്യങ്ങൾ സാധിക്കുന്നതിനും നമ്മുടെ പരമമായ രക്ഷയും മോക്ഷവും ലഭിക്കാനും ഏറ്റവും ഉത്തമമായ മാർഗമാകുന്നു" (ഭക്തവചനം-പ്രസംഗം)

## 38. അല്പത്വം–ദൈവം–ജനം

"സ്വല്പത്തിന്മേൽ അത്ര വലിയകാര്യമായി പിടിച്ച് ദൈവവെറുപ്പും ജനവെറുപ്പും വരുത്തരുത്(സ്വ.കി)

## 39. അഹംഭാവം

"അഹംഭാവത്തോടെ ഒന്നും പ്രവർത്തിക്കരുത് (സ്വ.ക)

## 40. മറ്റുള്ളവരെ ദുഃഖിപ്പിക്കരുത്.

"നിങ്ങളുടെ നിമിത്തം ആരും വ്യസനിപ്പാൻ ഇടവരരുത്". (സ്വ.ക)

## 41. ചെയ്യാവുന്ന നന്മകൾ

"കഴിയുന്ന ഗുണങ്ങൾ ചെയ്യുന്നതിന് ഉപേക്ഷ വരരുത്; എന്തെന്നാൽ അതു മാത്രമേ അവസാനത്തിൽ സമ്പാദ്യമായി അവശേഷിക്കൂ." (സ്വ.ക)

## 42. ദോഷങ്ങൾ സാധ്യമായതിനുപോലും അരുത്.

"കഴിയുന്ന ദോഷങ്ങൾ ആരോടും ഒരിക്കലും ചെയ്യരുത്. എന്തെന്നാൽ അതു തനിക്കും സന്തതിക്കും തറവാട്ടേക്കും കേടായി ഭവിക്കും. (സ്വ.ക)

## 43 ദൈവഭയം–താഴ്മ

''ദൈവഭയത്തെ മുറുകെ പിടിച്ചുകൊള്ളുക; താഴ്മയെ നല്ല ആഭരണമായി ധരിക്കയും ചെയ്തുകൊള്ളുക."(സ്വ.ക.)

## 44. ദൈവത്തെ ഓർത്താൽ

"ദൈവത്തെ ഓർത്താൽ വ്യസനിപ്പാൻ ഇടയില്ല" (സ്വ.ക)

## 45. ദൈവത്തിന്റെ ശിക്ഷ

"ദൈവത്തിന്റെ ശിക്ഷയെ നമ്മുടെ കുറ്റം നിമിത്തം എന്നു കണക്കിട്ട്

അതിൽ പിറുപിറുപ്പ് കൂടാതെ സന്തോഷിക്കയും ദൈവത്തോടു മാപ്പു ചോദിക്കയും അവിടെത്തന്നെ മുട്ടിപ്പായി നമ്മുടെ സങ്കടം ബോധിപ്പിക്കയും ചെയ്തുകൊള്ളുക. (സ്വ.ക)

## 46. പള്ളിക്കു കൊടുക്കാനുള്ളത്

“പള്ളിക്കു കൊടുക്കാനുള്ളത് വേഗത്തിൽ കൊടുത്തു തീർക്കണം. ആ കാര്യത്തിൽ നിങ്ങൾക്കു ശുദ്ധമനസ്സുണ്ടായിരിക്കുമെങ്കിൽ മാത്രമേ നിങ്ങളുടെ ഭവനകാര്യവും ശുഭമായിത്തീരു. (സ്വ.ക)

## 47. ദൈവം – സാഹോദര്യം – അയൽക്കാർ

“നിങ്ങളെല്ലാവരും ദൈവാശ്രയത്തിലും സഹോദരസ്നേഹത്തിലും അയൽക്കാരോടുള്ള സംപ്രീതിയിലും നിർമ്മലമുള്ളവരായിരിപ്പിൻ” (സ്വ.ക)

## 48. പള്ളിവഴക്ക്

“പള്ളിവഴക്കിൽ പ്രവേശിച്ചു തങ്ങളുടെ നിമിത്തം ഒരു പ്രകാരവും പള്ളിക്കുദോഷം പറ്റുവാൻ ഇടയാക്കരുത്. (സ്യ.ക)

## 49. ഭാഗ്യവാന്മാർ

“വാശിയും വഴക്കും വലിപ്പവും ഭാവവും പള്ളിസംബന്ധമായ കാര്യത്തിൽ ഒരിക്കലും വിചാരിക്കാതെ അവനവന്റെ താഴ്മയെ ശോഭിപ്പിച്ചും ദൈവത്തിൽ ആശ്രയിച്ചും ബഹുജനങ്ങളെ തൃപ്തിപ്പെടുത്തിയും നടക്കുന്നവർ ഭാഗ്യവാന്മാർ” (സ്വ.ക)

## 50. പട്ടക്കാർ – കാരണവന്മാർ

“പട്ടക്കാരെ ബഹുമാനിച്ചുകൊള്ളണം. പ്രവൃത്തിയിലാകട്ടെ വചനത്തിലാകട്ടെ ഭാവത്തിലാകട്ടെ ഹൃദയത്തിലാകട്ടെ ഒരിക്കലും നിന്ദിക്കയോ അവർക്കു ചെയ്യേണ്ടുന്ന മുറ ചെയ്യാതിരിക്കയോ അവരുമായി വഴക്കുപിടിക്കയോ കൊടുക്കൽ വാങ്ങലിൽ അവരുമായി പലിശയ്ക്കു തർക്കിക്കുകയോ ഏതൊരുവിധത്തിലും അവരുടെ മനോദണ്ഡം തങ്ങളുടെ മേൽ വരുവാൻ തക്കവണ്ണം കാണിക്കയോ ഒരിക്കലും ചെയ്യരുത്. ചെയ്തിട്ടുണ്ടെങ്കിൽ പൊറുത്തപേക്ഷിച്ച് അനുഗ്രഹം വാങ്ങിക്കൊള്ളണം. അതു പ്രകാരം തങ്ങളുടെ കാരണവന്മാരോടും തങ്ങളിൽ പ്രായമുള്ള എല്ലാവരോടും വിചാരിക്കേണം. (സ്വ.ക)




## 51. കുടുംബത്തിന്റെ ഭാഗ്യം

"കുടുംബം യോജിച്ചിരിക്കയും തമ്മിൽ എല്ലാകാര്യവും ആലോചിച്ചു നടക്കുകയും ചെയ്താൽ വലിയഭാഗ്യം" (സ്വ.ക)

## 52. മാതൃവഴി–പിതൃവഴി നന്മ

"പിതൃവഴിയിലും മാതൃവഴിയിലുമുള്ള കുടുംബക്കാരെ ഓർത്തു ഭക്തിയായിരിക്കണം. എല്ലാവരെക്കൊണ്ടും നന്മപറയിക്കണം. അതിനു സകലത്തിലും എളുപ്പമുള്ള വഴി ദൈവത്തെ പ്രസാദിപ്പിക്ക"

## 53. കള്ളസാക്ഷി

"വ്യാജമായി സാക്ഷി പറയുന്നത് ആത്മനാശവും കുടുംബനാശവും എന്നു മാത്രമല്ല സജനങ്ങളുടെയിടയിൽ വലൃആക്ഷേപത്തിനു കാരണവും ആയിത്തീരുന്നതാകയാൽ ഒരിക്കലും അങ്ങനെ ചെയ്തുപോകരുത്."

## 54. കേസിൽ നിന്നകന്നുകൊള്ളണം

"നിങ്ങൾ ആരുടെമേലും ആരും നിങ്ങളുടെ പേരിലും നമ്പരുകൊടുപ്പാൻ ഇടവരുത്തരുത് അതിന് എപ്പോഴെങ്കിലും സംഗതി ആയിപ്പോകുന്നു എങ്കിൽ സത്യം നിങ്ങളിൽ ഉണ്ടായിരിക്കണം. ദൈവം നിങ്ങൾക്കു ജയം തരും. സത്യം ഉണ്ടെന്നുവച്ച് ആരുടെമേലും നമ്പരിട്ട് കഷ്ടപ്പെടുത്തരുത്."

## 55. അധ്വാനം

"വിയർപ്പാൽ അപ്പം ഭക്ഷിച്ചുകൊള്ളണമെന്നാണ് ദൈവം കല്പിച്ചിട്ടുള്ളത്. എന്തിനെങ്കിലും കൊള്ളാതിരുന്നാൽ എന്തുഫലം? ഉള്ളവൻ ഇല്ലാത്തവനെപ്പോലെ വിചാരിച്ചു പരിശ്രമിക്കണം. വേലയെടുക്കാതിരുന്നാൽ പിത്തമുണ്ടാകും." (സ്വ.ക)

## 56. കൃഷിപ്പിഴ

"കൃഷിപ്പിഴകൊണ്ട് ഭീരുക്കളായിത്തീരരുത് (സ്വ.ക)

## 57. വാത്സല്യം പ്രകടിപ്പിക്കേണ്ടത് ശൈശവവിഹാഹം നടത്തുന്നതിലല്ല

"... വാത്സല്യം മുഴുവനാകുന്നത്, പല്ലുപറിഞ്ഞു മുഴുവനും നിരക്കു




ന്നതിനു മുമ്പു കല്യാണം കഴിച്ചു കാണുന്നതിൽ അല്ല. അവർ പഠിത്തത്തിലും അറിവിലും പൂർണമായി ദൈവഭക്തിയാലും മനുഷ്യപ്രീതിയാലും വളർന്നുയർന്നു കാണുന്നതിലത്രെ" (സ്വ.ക)

## 58. മാതാവ്, മാർത്തോമ്മശ്ലീഹാ

"തമ്പുരാനെ പെറ്റ അമ്മയുടെ അടിയന്തിരം എന്നും ഭക്തിയായി എല്ലാവരും പോയി നടത്തിക്കൊൾവിൻ അമ്മ നിങ്ങളെ കാത്തുകൊള്ളും. അങ്ങനെതന്നെ തോമ്മാശ്ലീഹായുടെ ദുഖ്റോനോയും കഴിപ്പിൻ. അവിടത്തെ ഓർമ്മ നിങ്ങൾക്കു വാഴ്വിനും ആയിരിക്കും" (സ്വ.ക)

## 59. പിതൃസ്മരണ

"കാരണവന്മാരുടെ അടിയന്തിരം ചുരുക്കത്തിൽ ആയാലും മുടക്കരുത്, അവരുടെ വാഴ്വും വലിയതാണ്."

## 60. തോല്പാനും പഠിക്കണം

"ജയിക്കാൻ മാത്രമല്ല, തോല്പാനും പഠിക്കണം' (സ്വ.ക)

## 61. ശിക്ഷണത്തിൽ മക്കളുടെ സഹകരണം തേടണം.

സ്വന്തം ഇഷ്ടം അറിയാതെ ശാസനയിൽ വരുത്തിയാൽ ഒത്തുവരുകയില്ലല്ലോ...ശിക്ഷ ഭക്തിയോടുകൂടി സഹിക്കുന്ന മക്കളുടെമേൽ ആകുന്നു കൃപയെന്ന് ഓർക്ക." (സ്വ.ക)

## 62. മിതത്വം

"മിടുക്കനാകണ്ടാ-ഭോഷനാകയുമരുത് (സ്വ.ക)

## 63. ക്ഷമ–മാനം

"ക്ഷമയാകുന്ന ബലവും, ഇഹത്തിലും പരത്തിലും മാനവും. സജ്ജനങ്ങളുടെ ലക്ഷണം അതാകുന്നു. (സ്വ.ക)

## 64. ആത്മജ്ഞാനം

"വലിയവൻ ചെറിയവൻ, ചെറിയവൻ വലിയവൻ. ഏവരും തന്നെത്താൻ അറിയണം" (സ്വ. ക).

## 65. ബലം അറിഞ്ഞ്

ബലം അറിഞ്ഞു നടക്കണം. (സ്വ.ക)




### 66. ബുദ്ധി

ബുദ്ധി പഠിക്കണം. (സ്വ.ക)

### 67. ബുദ്ധിമാൻ

ബുദ്ധിമാൻ എന്നു ശഠിക്കരുത്. (സ്വ.ക)

### 68. ഗണം

ഗണത്തെ മറക്കരുത്. (സ്വ.ക)

### 69. എല്ലാവരെയും

എല്ലാവരെയും കരുതണം. (സ്വ.ക)

### 70. വിദ്യാഭ്യാസം

മക്കൾക്കു വിദ്യ ഉണ്ടാക്കിക്കൊടുക്കുമെങ്കിൽ അതുമതി. (സ്വ.ക)

### 71. നന്മ

സകല പ്രവൃത്തിയിലും നന്മ മാത്രം വിചാരിക്ക. (സ്വ.ക)

### 72. മടി

മടിച്ചാൽ പിന്നെ പഠിത്തത്തിനു കയറ്റമുണ്ടാകില്ല. (സ്വ.ക)

### 73. വിനയം

മറ്റുള്ളവരെക്കാൾ വലിയവൻ എന്നോർക്കരുത്. എത്ര ദരിദ്രനായാലും തങ്ങളെക്കാൾ അവൻ വലിയവൻ എന്നോർക്ക. ഈ ഓർമ്മ വച്ചുകൊണ്ട് എല്ലാവരെയും ബഹുമാനിക്കയും ആരെയും നിന്ദിക്കാതിരിക്കയും ചെയ്‌വിൻ. (സ്വ. ക.).

### 74. കടം

കടം വാങ്ങിപ്പാൻ മടിപ്പിൻ. വാങ്ങിച്ചുപോയാൽ അതു വീട്ടുന്നതുവരെ ഉറങ്ങാതെ ജാഗരണപ്പെട്ടുകൊൾവിൻ (സ്വ. ക.).

### 75. മരണം

മരണം എല്ലാവർക്കും വാതുക്കൽത്തന്നെ നിൽക്കുന്നുവെന്നോർത്തുകൊള്ളണം. (സ്വ.ക)

## 76. വയോധികരെ ഓർക്കണം

....കുടുംബത്തിലെ വൃദ്ധന്മാരും വൃദ്ധസ്ത്രീകളും ആയിരിക്കുന്ന കാരണവന്മാരെ പോഷിപ്പിക്കുന്നതും അവരെ സന്തോഷിപ്പിക്കുന്നതും നമുക്കു വലുതായ ഒരു നിക്ഷേപമാകുന്നുവെന്ന് ഓർക്കണം." (സ്വ.ക)

## 77. ഇളംതലമുറയോട്

"നിങ്ങൾ സദാനേരവും വേദവ്യാഖ്യാനങ്ങൾ വായിക്കയും, നിങ്ങളുടെ പിതാക്കന്മാരായ ഞങ്ങൾക്ക് നിങ്ങളുടെ നിമിത്തം ദൈവത്തിന്റെ സന്നിധിയിലും മനുഷ്യരുടെ മുമ്പാകെയും ബഹുമാനവും യശസ്സും വർദ്ധിപ്പാനായി നല്ലവണ്ണം നടക്കയും നിങ്ങളുടെ പിതാക്കന്മാരുടെ ചൊല്ലുവിളിയെ പിന്തുടരുകയും വേണം." (സ്വ.ക)

## 78. അനുസരണം

"നിങ്ങളുടെ സകല നടത്തകളിലും അനുസരണത്തെ പ്രാപിക്ക." (സ്വ.ക)

## 79. വിവേചനം

"തിരിച്ചറിഞ്ഞു നന്മയെ സ്നേഹിക്ക. തിന്മയെ തള്ളിക്കളയുക." (സ്വ.ക)

## 80. മടി

"മടിയെ ദൂരെയെറിഞ്ഞു രാവിലും പകലിലും നല്ല വേലകൾക്കായി ഉത്സാഹിക്ക." (സ്വ.ക)

## 81. ഉത്തിഷ്ഠത, ജാഗ്രത

"ഉറക്കത്തിൽനിന്നും മൗനത്തിൽനിന്നും ഉണരപ്പെടുക." (സ്വ.ക)

## 82. നിഷ്കാമകർമ്മം

"ഭൂമിയിലുള്ളതൊന്നിന്മേലും ഓർത്തും ആശിച്ചും വ്യസനിക്കരുത്. നാം ജീവിച്ചിരിക്കുമ്പോൾ സ്വർഗ്ഗത്തിലെ നമ്മുടെ ഉടയവനുവേണ്ടി അല്ലാതെ ഒരു വേലയും നമുക്കില്ല. ചെയ്വാനാവശ്യമില്ല. ചെയ്താൽ പ്രയോജനവുമില്ല. ഇരട്ടിപ്പായി ശേരിച്ച മന്നയെപ്പോലെ പുഴുത്തുപോകും." (സ്വ.ക 1896 കുംഭം 15)




## 83. ഭയമില്ലാത്ത ശുശ്രൂഷകനാവുക

"ദിവ്യകർമ്മം ഏതു രോഗിക്കും ചെയ്യുന്നതിനുവേണ്ടി കർത്താവിൽ ധൈര്യത്തോടുകൂടെ പോകാം. ഒന്നും ദോഷം വരുന്നതല്ല. ....ദൈവം നമുക്കുണ്ടെങ്കിൽ നമുക്കു വിരോധി ആര്? നിഗളത്തോടും പ്രശംസയോടും അല്ല. ദെഹലാസ് ആലോഹോ എന്ന ഭൂഷണം ധരിച്ചുകൊണ്ടത്രെ." (സ്വ.ക 1898 തുലാം 13)

## 84. പുനർവിവാഹത്തിന് പള്ളിവരുമാനം

"ഇതു മുതലായ എല്ലാ നടപടികൾക്കും പൊതുവായ നിശ്ചയം ഉണ്ടാക്കപ്പെടുന്നതുവരെ അതാതു പള്ളികളിൽ കീഴ് ഏത്പ്രകാരം നടത്തി വന്നുവോ അതുപോലെ നടത്തുന്നതിന് വിരോധം ഇല്ലാത്തതാകുന്നു. എങ്കിലും അതിനു വ്യവസ്ഥ ആയ അറിവും, തർക്കമറ്റ തെളിവും ഇല്ലെന്നു വന്നാൽ മേൽപ്രസ്താവിച്ചതുപോലെ ആദ്യവിവാഹത്തിൽ കൂടുതലായി സ്ത്രീധനം കൊടുക്കുന്നതായിരുന്നാൽ ആ തുകയ്ക്കുള്ള പസാരം തീർപ്പിക്കയും നടവഴക്കം മുതലായതു ഒക്കെയുടെയും മുഴുവനായി തീർപ്പിക്കയും ചെയ്യേണ്ടതുമാകുന്നു." (കല്പന. 1897 വൃശ്ചികം 19)

## 85. കടം-ധനമല്ല. അതു ആത്മാവിനെയും ബാധിക്കാം

"കടം ധനമല്ല, ജഡപ്രകാരമുള്ള കടം ആത്മപ്രകാരമുള്ള കടത്തെയും ഉണ്ടാക്കും." (കല്പന 1897 വൃശ്ചികം 20)

## 86. സത്യാത്മാവിൽ ഉള്ളവയുടെ ആരംഭവും അവസാനവും

"ദുഷ്ടാത്മാവിനാൽ ഉള്ളവകളുടെ ആരംഭം. ഘോഷമായും അവസാനം നിസ്സാരമായും അബദ്ധമായും ഇരിക്കും." (കല്പന 1897 മകരം 23)

## 88. ആദ്യം കയ്ക്കും പിന്നെ മധുരിക്കും

"മാതാപിതാക്കന്മാർക്കും ഗുരുഭൂതന്മാർക്കും സഭയ്ക്കും സഭാപിതാക്കന്മാർക്കും കീഴ്പ്പെട്ടിരിക്കുന്ന മക്കൾ അവരുടെ പിടിയിൽനിന്നു വിട്ടു ഉല്ലാസങ്ങൾക്കും ആഹ്ലാദങ്ങൾക്കും മദ്യപാനം വേശ്യാദോഷം ദുർമാർഗ്ഗം മുതലായ തോന്നിയവാസങ്ങളിലേയ്ക്കും പോകുവാൻ വിടാതിരിക്കുന്നതിൽ തല്ക്കാലം അവർക്കു ദുഃഖവും അവസാനം അവർക്കു വലിയ സന്തോഷവും ഉണ്ടാകുന്നതാണ്." (കല്പന. 1897 മകരം 23)

## 89. സ്ത്രീകൾ

"ആദ്യം സ്ത്രീയുടെ കൈകൊണ്ടത്രെ പാപക്കനി പറിപ്പാൻ ഇടയായത്. തെറ്റിപ്പോകുവാൻ എളുപ്പമെങ്കിലും, ഇങ്ങിനെയുള്ള (പിടിയരി നൽകുന്നത്) ദൈവഭക്തിക്കടുത്ത സൽക്രിയകളാൽ ദൈവം അവരെ കാത്തുകൊള്ളുന്നതാകുന്നു." (കല്പന 1892 കർക്കടകം 23)

## 90. സ്ത്രീ

".....പാപക്കനി പറിപ്പാൻ ഇടവന്നതായ കൈകൊണ്ടുതന്നെ കർത്താവിനു സുഗന്ധതൈലം പോലെ അനുകൂലവാസനയായുള്ള പിടിയരി എന്ന കാഴ്ച നിത്യവും എല്ലാ സമയവും അവർ (സ്ത്രീകൾ) തനിക്കായി കാഴ്ചവച്ചുകൊള്ളട്ടെ." (കല്പന 1892 കർക്കടകം 23)

## 91. ക്രിസ്തീയദാനം

"ദൈവത്തിനും തന്റെ വേലക്കാർക്കും, നാം ചെയ്യുന്ന ദാനംകൊണ്ട് നമുക്ക് ഒരു കുറവും വരുന്നതല്ലെന്നും അതിനാൽ വലൃസഹായം ലഭിക്കുമെന്നും വിശ്വസിപ്പിൻ." (കല്പന 1892 കർക്കടകം 23)

## 92. ദൈവമഹത്വം

"....നിങ്ങളുടെ വ്യാപാരങ്ങളിലും, കൃഷികളിലും, നടപ്പിലും, ഇരിപ്പിലും ഊണിലും ഉറക്കത്തിലും സകലത്തിലും തന്നെ (ദൈവത്തെ) മഹത്വപ്പെടുത്തുവിൻ." (കല്പന 1892 കർക്കടകം 23)

## 93. ഭരിക്കുന്നവരോടു അനുസരിക്കുക

"നിങ്ങളെ ഭരിക്കുന്നവർക്കു അനുസരണമുള്ളവരായിരിപ്പിൻ." (കല്പന 1892 കർക്കടകം 23)

## 94. വീട്ടിലെ ക്രിസ്തീയപോഷണം

"നിങ്ങളുടെ ചുമതലയിൽ ഏൽപ്പിക്കപ്പെട്ടിരിക്കുന്ന വീട്ടിൽ ജനങ്ങളെ, അവർ ദൈവത്തിനു മക്കളായിതീരുവാൻ തക്കവണ്ണം സത്യത്തിലും ദൈവഭക്തിയിലും വളർത്തുവിൻ." (കല്പന 1892 കർക്കടകം 23)




## 95. രക്ഷയെക്കുറിച്ച് വികലമായി ഉപദേശിക്കുന്നവരെക്കുറിച്ച്

"...അനുതാപത്തിന്റെ വാതിലിനെ അടപ്പാൻ തക്കവണ്ണം രക്ഷിക്കപ്പെട്ടവർ എന്നു പറഞ്ഞു നടക്കുന്നവർക്കു പാപം ചെയ്‌വാൻ കഴികയില്ലെന്നും അല്ലാതെ ചെയ്തുപോകുന്നതിനു ശിക്ഷയില്ലെന്നും പറഞ്ഞു പാപത്തെ കളിയാക്കുന്നതിനാൽ ദൈവത്തിന്റെ ഭയങ്കരമേറിയ ശിക്ഷയ്ക്കു (ദുരുപദേശികൾ) പാത്രീഭവിക്കുന്നു." (കല്പന 1895 മിഥുനം6)

## 96. വി. കുർബാന

"ശുദ്ധമുള്ള കുർബാനയെക്കുറിച്ച് ആയതു തന്റെ (യേശുക്രിസ്തുവിന്റെ) ശരീരരക്തങ്ങളാകുന്നു എന്നും ഞാൻ കൊടുക്കുന്ന അപ്പം ലോകത്തിന്റെ ജീവനുവേണ്ടി ഞാൻ കൊടുക്കുന്ന ശരീരമാകുന്നു എന്നും കർത്താവു തന്റെ സുവിശേഷത്തിൽ പറഞ്ഞിരിക്കുന്നതിനെ നിങ്ങൾ ഓർത്തുകൊൾവിൻ." (കല്പന 1895 മിഥുനം 6)

## 97. മാമോദിസ

"....വെള്ളത്തിൽനിന്നും ആത്മാവിൽനിന്നും ജനിക്കാത്തവൻ ദൈവത്തിന്റെ രാജ്യത്തിലേക്കു പ്രവേശിക്കയില്ലെന്നും (യോഹ. 3.5) മാമോദീസാ വീണ്ടും ജനനം ആണെന്നും നമ്മുടെ കർത്താവു.... പറഞ്ഞിരിക്കുന്നു." (കല്പന 1895 മിഥുനം 6)

## 98. വ്യസന ഹേതു

"സുറിയാനിക്കാർ ഇളക്കം തട്ടിപീപ്പിൾ ആണെന്ന് ദുരുപദേശികൾ കൂടെ ആക്ഷേപിച്ചു പറവാൻ തക്കവണ്ണം നമ്മുടെ മക്കൾ ആയിത്തീർന്നതിൽ നാം അത്യന്തം വ്യസനിക്കുന്നു." (കല്പന 1895 മിഥുനം 6)

## 99. യഥാർത്ഥ സ്വാതന്ത്ര്യം

"മ്ശിഹാ നമ്മെ സ്വാതന്ത്ര്യമാക്കിയ സ്വാതന്ത്ര്യത്തിൽ സ്ഥിരമായി നിൽക്കയും ദോഷത്തിന്റെ സകല ഛായയിൽനിന്നും നിങ്ങൾ ഒഴിഞ്ഞിരിക്കയും ചെയ്‌വിൻ." (കല്പന 1895 മിഥുനം 6)

## 100. രക്ഷയെക്കുറിച്ച് പ്രസംഗിപ്പാൻ വരുന്നവരെ സൂക്ഷിക്കുക

"രക്ഷ, രക്ഷ എന്ന വാക്കുകൊണ്ടുമാത്രം വ്യർത്ഥമായി പറഞ്ഞു വഞ്ചിപ്പാൻ നടക്കുന്നവരുടെ വഞ്ചനയിൽ നിങ്ങൾ ഉൾപ്പെടുകയോ മേലാ

വിലെ സാക്ഷിപത്രം കൂടാതെ വരുന്ന ഒരുത്തനെക്കൊണ്ടും നമ്മുടെ പള്ളികളിലോ ജനത്തിന്റെ ഇടയിലോ പ്രസംഗിപ്പിക്കയോ അവരുടെ ഉപദേശം കേൾക്കയോ ചെയ്യരുതെന്നും നമ്മുടെ കർത്താവിന്റെ നാമത്തിൽ നാം നിങ്ങളോടു പ്രത്യേകം ആജ്ഞാപിക്കുന്നു." (കല്പന 1895 മിഥുനം 6)

*(ഡോ. സാമുവൽ ചന്ദനപ്പള്ളിയുടെ പ്രസിദ്ധീകരണങ്ങളിൽ നിന്ന് പ. പിതാവിന്റെ ഉപദേശങ്ങൾ തെരഞ്ഞെടുത്ത് ശീർഷകങ്ങൾ കൊടുത്ത് തയാറാക്കിയത്)*






**"മഹാകവി**
**രവീന്ദ്രനാഥ ടാഗൂറിന്റെ**
**മഹദ്വചനങ്ങളിൽ**
**ഒരു ഭാഗത്ത് ഇപ്രകാരം പറയുന്നു.**
***അസ്തമന സൂര്യൻ വിളിച്ചു ചോദിച്ചു.***
***ആര് എന്റെ കർത്തവ്യം ഏറ്റെടുക്കും.***
***മൺ വിളക്ക് മറുപടി പറഞ്ഞു.***
***ഗുരോ ആകുംവിധം ഞാൻ തന്നെ.***
**വർഷങ്ങൾക്കു മുമ്പ് ജീവിച്ച് ആദ്ധ്യാത്മിക,**
**സാമൂഹിക മണ്ഡലങ്ങളിൽ**
**ഒരു ജ്യോതിർഗോളമായി**
**പ്രകാശിച്ച ഭാഗ്യ സ്മരണാർഹനായ**
**പരുമല കൊച്ചുതിരുമേനി**
**തന്റെ മക്കളായ**
**നമ്മോടു ചോദിക്കുന്നു.**
**ആർ എന്നെ അനുകരിക്കും?"**

***- പ. ബസേലിയോസ്***
***മാർത്തോമ്മാ മാത്യൂസ് പ്രഥമൻ***
***(1977)***